

# പഠിത്തവീടിന്റെ കഥ

## പഴയസെമിനാരി: ഒരു ചരിത്ര സംക്ഷേപം

ഫാ. ഡോ. ജേക്കബ് കുര്യൻ

"കോട്ടയം ഓർത്തഡോക്സ് സെമിനാരിയെ സംബന്ധിച്ചുള്ള സമഗ്രവും സമ്പൂർണ്ണവുമായ ചിത്രവും ചരിത്രവും ഉൾക്കൊള്ളുന്ന ഒരു ആധികാരികഗ്രന്ഥം. ... ലഭ്യമായ എല്ലാ പ്രാമാണിക രേഖകളും, ചരിത്രസാക്ഷ്യങ്ങളും ഓരോ പ്രസ്താവനയ്ക്കും അടിക്കുറിപ്പായി ചേർത്തിട്ടുണ്ട്. അതിന്റെ അർത്ഥം ഗ്രന്ഥകാരൻ അത്ര വിപുലമായവിധത്തിൽ ഗവേഷണവും പഠനവും അന്വേഷണവും നടത്തിയാണ് തന്റെ ഉദ്യമം നിർവ്വഹിച്ചത് എന്നാണ്. സെമിനാരിയിൽ വിദ്യാർത്ഥിയായും, പിന്നീട് അദ്ധ്യാപകനും മുഖ്യസാരഥി (പ്രിൻസിപ്പൽ) യുമായി ജീവിച്ച് പ്രവർത്തിച്ച് സ്ഥാപനവുമായി ഇഴുകിച്ചേർന്ന ഒരാളുടെ തൂലികയിൽ നിന്നാണ് ഈ കൃതി രൂപം പ്രാപിച്ചത്. തുടക്കം മുതൽ ഒടുക്കം വരെ സെമിനാരിയുടെ മിഴിവുറ്റ ചരിത്രം ഒരു സ്ക്രീനിൽ കാണുന്ന പ്രതീതിയാണ് ഇതു വായിക്കുമ്പോൾ ഉണ്ടാകുന്നത്. ഒരു അദ്ധ്യായം വായിച്ചു തീരുമ്പോൾ അടുത്തതിലേക്കു നമ്മുടെ ശ്രദ്ധയും ജിജ്ഞാസയും ആകർഷിക്കത്തക്ക ഒരു ശൈലി പിന്തുടർന്നിരിക്കുന്നു."

**ഫാ. ഡോ. റ്റി. ജെ. ജോഷ്വാ**

പ്രസാധകൻ:
**കെ. വി. മാമ്മൻ കോട്ടയ്ക്കൽ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്**
മാങ്ങാനം, കോട്ടയം-18. ഫോൺ: 0181-2578936

പഠിത്തവീടിന്റെ കഥ
പഴയസെമിനാരി: ഒരു ചരിത്ര സംക്ഷേപം
ഫാ. ഡോ. ജേക്കബ് കുര്യൻ

പഠിത്തവീടിന്റെ കഥ






പഴയസെമിനാരി:
ഒരു ചരിത്ര സംക്ഷേപം

ഫാ. ഡോ. ജേക്കബ് കുര്യൻ






പഴയ സെമിനാരി ദ്വിശതാബ്ദി സ്മാരക സ്റ്റാമ്പ് രാഷ്ട്രപതി പ്രണബ് മുഖർജി പ്രകാശനം ചെയ്യുന്നു.




പഴയ സെമിനാരി ദ്വിശതാബ്ദി ഉദ്ഘാടന സമ്മേളനം







സെറാംപൂർ യൂണിവേഴ്സിറ്റി കോൺവെക്കേഷൻ പഴയ സെമിനാരിയിൽ നടന്നപ്പോൾ



പഴയ സെമിനാരി ദ്വിശതാബ്ദി സമാപന സമ്മേളനം

# പഠിത്തവീടിന്റെ കഥ

## പഴയസെമിനാരി:
## ഒരു ചരിത്ര സംക്ഷേപം

(Malayalam)

**Padithaveedinte Katha**
**Pazhaya Seminary: Oru Charithra Samkshepam**
(History of Old Seminary, Kottayam)

**By Fr. Dr. Jacob Kurian**

First Published : July 2017

Publisher : **K. V. Mammen**
**Kottackal Publishers**
Manganam, Kottayam-18
Ph: 0481 2578936

Cover Design
Typesetting & Printing : Sophia Print House, Kottayam
Ph: 99471 20697

**Rs. 300/-**

# പഠിത്തവീടിന്റെ കഥ

## പഴയസെമിനാരി:
## ഒരു ചരിത്ര സംക്ഷേപം


ഫാ. ഡോ. ജേക്കബ് കുര്യൻ



പ്രസാധകൻ:

**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**
**കോട്ടയ്ക്കൽ പബ്ലിഷേഴ്സ്**
**മാങ്ങാനം, കോട്ടയം-18**
**ഫോൺ: 0181-2578936**



## ഫാ. ഡോ. ജേക്കബ് കുര്യൻ

നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ ചേർന്നു ബി. ഡി. പാസ്സായി. ബനാറസ് ഹിന്ദു സർവകലാശാലയിൽ നിന്നും ഭാരതീയ തത്ത്വശാസ്ത്രത്തിൽ എം. എ. ബിരുദം ഒന്നാം റാങ്കോടെ പാസ്സായി യൂണിവേഴ്സിറ്റി സ്വർണമെഡൽ നേടി. സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ മാസ്റ്റർ ഓഫ് തിയോളജി ക്രൈസ്തവ ദൈവശാസ്ത്ര വിഭാഗത്തിൽ ഒന്നാം റാങ്കോടെ പാസ്സായി മാസ്റ്റേഴ്സ് പ്രൈസിന് അർഹനായി. സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് ക്രൈസ്തവ ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടി.

1978 മുതൽ 2015 വരെ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ അദ്ധ്യാപകനായി പ്രവർത്തിച്ചു. 1979–ൽ കശീശാ പട്ടമേറ്റ അച്ചൻ 'മലങ്കരസഭ' മാസികയുടെ ചീഫ് എഡിറ്ററായി ദീർഘകാലം പ്രവർത്തിച്ചു. സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ് എടുത്തു. സഭയുടെ ഇന്റർ ചർച്ച് റിലേഷൻസ് സെക്രട്ടറിയായിരുന്നു. അഖിലലോക സഭാകൗൺസിലിന്റെ ഫെയ്ത്ത് ആന്റ് ഓർഡറിന്റെ സ്റ്റാൻഡിംഗ് കമ്മീഷൻ അംഗവും, ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പലുമായി സേവനമനുഷ്ഠിച്ചു. ഇപ്പോൾ എമിരറ്റസ് പ്രൊഫസർ.

സഹധർമ്മിണി: പ്രൊഫ. ലീല ജേക്കബ്

മക്കൾ: ഡോ. അന്ന ജേക്കബ്<br>
ഡോ. അരുൺ ജേക്കബ്

# അവതാരിക

കോട്ടയം ഓർത്തഡോക്സ് സെമിനാരിയെ സംബന്ധിച്ചുള്ള സമഗ്രവും സമ്പൂർണ്ണവുമായ ചിത്രവും ചരിത്രവും ഉൾക്കൊള്ളുന്ന ഒരു ആധികാരികഗ്രന്ഥം അവതരിപ്പിക്കുന്നതിൽ ഏറെ സന്തോഷമുണ്ട്. സെമിനാരിയെ സംബന്ധിക്കുന്ന ലഘുകൃതികളും, ലേഖനസമാഹാരങ്ങളും, പലപ്പോഴായി പ്രസിദ്ധീകൃതമായിട്ടുണ്ടെങ്കിലും ഈ ഗ്രന്ഥം അവയിൽ നിന്നെല്ലാം വേറിട്ടു നിൽക്കുന്നു. സെമിനാരിയെ സംബന്ധിച്ച് ഒരു വസ്തുതതയും കൂട്ടിച്ചേർക്കുവാനില്ലാത്തവിധം ഒരു സമഗ്രത ഈ കൃതിക്ക് അവകാശപ്പെടാം. കേവലം കേട്ടുകേൾവിയിൽ നിന്നോ, ഊഹാപോഹങ്ങളിൽ നിന്നോ ഉള്ള വസ്തുതകൾ അല്ല അവതരിപ്പിച്ചിട്ടുള്ളത്. ലഭ്യമായ എല്ലാ പ്രാമാണിക രേഖകളും, ചരിത്രസാക്ഷ്യങ്ങളും ഓരോ പ്രസ്താവനയ്ക്കും അടിക്കുറിപ്പായി ചേർത്തിട്ടുണ്ട്. അതിന്റെ അർത്ഥം ഗ്രന്ഥകാരൻ അത്ര വിപുലമായവിധത്തിൽ ഗവേഷണവും പഠനവും അന്വേഷണവും നടത്തിയാണ് തന്റെ ഉദ്യമം നിർവ്വഹിച്ചത് എന്നാണ്. സെമിനാരിയിൽ വിദ്യാർത്ഥിയായും, പിന്നീട് അദ്ധ്യാപകനും മുഖ്യ സാരഥി (പ്രിൻസിപ്പൽ) യുമായി ജീവിച്ച് പ്രവർത്തിച്ച് സ്ഥാപനവുമായി ഇഴുകിച്ചേർന്ന ഒരാളുടെ തൂലികയിൽ നിന്നാണ് ഈ കൃതി രൂപം പ്രാപിച്ചത്. തുടക്കം മുതൽ ഒടുക്കം വരെ സെമിനാരിയുടെ മിഴിവുറ്റ ചരിത്രം ഒരു സ്ക്രീനിൽ കാണുന്ന പ്രതീതിയാണ് ഇതു വായിക്കുമ്പോൾ ഉണ്ടാകുന്നത്. ഒരു അദ്ധ്യായം വായിച്ചു തീരുമ്പോൾ അടുത്തതിലേക്കു നമ്മുടെ ശ്രദ്ധയും ജിജ്ഞാസയും ആകർഷിക്കത്തക്ക ഒരു ശൈലി പിന്തുടർന്നിരിക്കുന്നു.

ഗ്രന്ഥകർത്താവിനോടുള്ള എന്റെ ആത്മബന്ധം എടുത്തുപറയേണ്ടതാണ്. ഒരു വിദ്യാർത്ഥി ആയി അദ്ദേഹം സെമിനാരിയിൽ എത്തിയ കാലത്തു തന്നെ അത് ആരംഭിക്കുന്നു. പിന്നീട് അദ്ദേഹം ഉന്നതപഠനമെല്ലാം കഴിഞ്ഞ് അദ്ധ്യാപകനായി എത്തിയപ്പോഴും പ്രിൻസിപ്പൽ ആയി അവരോധിക്കപ്പെട്ടപ്പോഴും ഞാൻ അദ്ദേഹത്തിന്റെ സഹപ്രവർത്തകനായിരുന്നു. സെമിനാരിയിലെ എന്റെ അദ്ധ്യാപനകാലത്ത് (60 വർഷം) അഞ്ച് പ്രിൻസിപ്പൽമാരോടുകൂടെ ഞാൻ പ്രവർത്തിച്ചു. അതിൽ ജേക്കബ് കുര്യനച്ചന്റെ പ്രവർത്തനകാലം ഏറെ അഭിനന്ദനത്തോടെ അനുസ്മരിക്കപ്പെടേണ്ട ഒന്നാണെന്നു മാത്രം രേഖപ്പെടുത്തട്ടെ. ക്രൈസ്തവ വിജ്ഞാനമേഖലയിൽ രചനകൾകൊണ്ട് ഏറെ സംഭാവനകൾ നൽകാൻ കഴിവുള്ള ഒരു പ്രതിഭാശാലിയാണ് അദ്ദേഹം. വിഷയങ്ങൾ വിശകലനം ചെയ്യാനും ആഴത്തിലേക്ക് ഇറങ്ങിച്ചെന്ന് മുത്തുകൾ ശേഖരിക്കാനുമുള്ള കഴിവ് ദൈവദത്തമായി അദ്ദേഹത്തിനുണ്ട്.

അദ്ദേഹത്തോടുള്ള എന്റെ തീക്ഷ്ണമായ ബന്ധവും, സെമിനാരിയോടുള്ള എന്റെ തീവ്രമായ കൃതജ്ഞതാബോധവുമാണ് ഈ അവതാരിക എഴുതുവാൻ എന്നെ ഉദ്യുക്തനാക്കുന്നത്. ഈ കൃതിയുടെ ഡ്രാഫ്റ്റ് കിട്ടിയപ്പോൾ അത്യധികം കൗതുകത്തോടും, അതിലേറെ ഉത്സാഹത്തോടും ഞാൻ വായന തുടങ്ങി. കുറെയൊക്കെ എനിക്കറിയാവുന്ന വസ്തുതകൾ ഉണ്ടെങ്കിലും, ഞാൻ അറിയാത്ത അനവധി കാര്യങ്ങൾ ചുരുളഴിഞ്ഞത് അത്യന്തം കൗതുകപ്രദമായിരുന്നു. പല കാര്യങ്ങളിലും അച്ചന്റെ വിശകലനങ്ങളും വീക്ഷണങ്ങളും വിജ്ഞാനപ്രദങ്ങളാണ്.

ചരിത്രകാരന്മാർക്ക് സംഭവിക്കാവുന്ന ഒരു പ്രമാദം അവരുടെ മുൻവിധിയും പക്ഷപാതപരമായ സമീപനവുമാണ്. സ്വന്തം നിലപാടിനെ ന്യായീകരിക്കാൻ ചരിത്രസത്യങ്ങളെ പലപ്പോഴും പലരും വളച്ചൊടിക്കാറുണ്ട്. തത്വദീക്ഷയും സത്യത്തോടുള്ള പ്രതിബദ്ധതയുമുള്ളവർ അതനുസരിച്ചാണ് വിഷയത്തെ സമീപിക്കുന്നത്. ഈ കൃതിയിൽ അത്തരം സമീപനം കണ്ടെത്താം.

ഉള്ളടക്കത്തിലേക്കു കടക്കുമ്പോൾ, ആമുഖലേഖനത്തിൽ സെമിനാരിയുടെ മഹത്തായ സംഭാവനകൾ ഏതെല്ലാം മേഖലകളിൽ എത്തിച്ചേർന്നിട്ടുണ്ട് എന്നു വെളിപ്പെടുത്തുന്നു. വൈദികരെ അഭ്യസിപ്പിക്കുക എന്ന ദൗത്യത്തിൽ ഉപരി, സഭയുടെ പൊതുവായ അനുഭവത്തിലും, സമൂഹത്തിന്റെ വികസനത്തിലും വഹിച്ച പങ്കിനെ എടുത്തു കാണിക്കുന്നു. കേരളത്തിന്റെ എന്നല്ല, ഭാരതത്തിന്റെ തന്നെ നവോത്ഥാന ചരിത്രത്തിൽ ഈ ചെറിയ സ്ഥാപനം പരോക്ഷമായി നൽകിയ സ്വാധീനം വ്യക്തമാക്കുന്നു. മലങ്കരസഭയുടെ സ്വത്വവും, സ്വാതന്ത്ര്യവും പരിരക്ഷിക്കുന്നതിൽ സെമിനാരിക്കു വലിയ പങ്കുണ്ട്. ചരിത്രസംഭവങ്ങളെ അയവിറക്കുക മാത്രമല്ല, അവയെ വിശകലനം ചെയ്ത് നിഷ്പക്ഷവും വസ്തുനിഷ്ഠവുമായ വ്യാഖ്യാനം നൽകി അവതരിപ്പിക്കുകയും ചെയ്യുന്നു.

മല്പാൻ ഭവനത്തിലെ പരിശീലനം നിലനിന്ന സഭയിൽ ആധുനിക നിലയിലുള്ള സെമിനാരി പഠനത്തിലേക്കുള്ള പരിവർത്തനം പാശ്ചാത്യ സഭകളോടുള്ള സമ്പർക്കത്തിൽനിന്ന്, അവരുടെ സ്വാധീനത്താൽ സാധ്യമായതാണ്. ഗ്രന്ഥത്തിന്റെ പ്രാരംഭത്തിൽ മലങ്കരസഭയുടെ ആവിർഭാവത്തെപ്പറ്റിയും, "തോമ്മാ" പാരമ്പര്യത്തെപ്പറ്റിയും പ്രതിപാദിക്കുന്നു. തുടർന്ന് മലങ്കരസഭയുടെ തെക്കും വടക്കുമായി രണ്ട് "പഠിത്തവീടുകൾ" നിർമ്മിക്കണമെന്ന തീരുമാനം പരാമർശിക്കുന്നു. ആ തീരുമാനമാണല്ലോ സെമിനാരിക്ക് ബീജാവാപമായിത്തീർന്നത്. കുന്നംകുളത്തിന്റെ നസ്രാണിപ്പഴമയെപ്പറ്റി പ്രകീർത്തിച്ചുകൊണ്ട് അവിടെനിന്ന് സെമിനാരിസ്ഥാപകൻ ഉദയംചെയ്ത വസ്തുത ഹൃദയസ്പൃക്കായി അവ

തരിപ്പിക്കുന്നു. ആ കഥാപുരുഷനായ ഇട്ടൂപ്പു റമ്പാനെപ്പറ്റി നല്ല ഒരു ചിത്രം, അദ്ദേഹത്തിന്റെ ആത്മികത, സാഹിതി സംഭാവന, സഭാദർശനം ഇവയെല്ലം മിഴിവോടെ നൽകുന്നു. ഒരു നല്ല തച്ചുശാസ്ത്രവിദഗ്ദ്ധനും, ശില്പചാതുര്യമുള്ളവനുമായ അദ്ദേഹം സെമിനാരി രൂപകല്പന ചെയ്യുന്നതും, തിരുവിതാംകൂർ ഭരണാധികാരി ആയ റാണി ഗൗരി ലക്ഷ്മി ബായി, സെമിനാരിക്കുള്ള സ്ഥലം കോട്ടയത്ത് മീനച്ചിലാറിന്റെ തീരത്ത് നൽകുന്നതും, അവിടെ നിർമ്മാണം ആരംഭിക്കുന്നതുമെല്ലാം വിശദമായി ചർച്ച ചെയ്യുന്നു.

തുടർന്നുള്ള സെമിനാരിചരിത്രം ഘട്ടംഘട്ടമായി തിരിച്ച്, സഭയുടെ ചരിത്രഗതിയിൽ സെമിനാരി വഹിച്ച പങ്കിനെപ്പറ്റി സ്മരിക്കുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് എന്നിവരുടെ സംഭാവനകൾ സെമിനാരിക്ക് എത്ര വലിയ മുതൽക്കൂട്ടായി എന്നു ചൂണ്ടിക്കാണിക്കുന്നു. സെമിനാരി അന്യാധീനപ്പെട്ട സാഹചര്യത്തിൽ പരുമലയിൽ സെമിനാരി ആരംഭിക്കാനിടയായി. വീണ്ടും പഴയസെമിനാരിയിൽ തുടരത്തക്കവണ്ണം കോടതിവിധി അനുകൂലമായി.

മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമായി സെമിനാരി പരിണമിച്ചു. അതുകൊണ്ട് 1943-ൽ സെമിനാരി പ്രവർത്തനം പുനരാരംഭിക്കത്തക്ക അവസ്ഥ വന്നപ്പോൾ എം.ഡി. സെമിനാരി തിരഞ്ഞെടുത്ത് അവിടെ പുതുതായി കെട്ടിടങ്ങൾ പണിത് പ്രവർത്തനം ആരംഭിക്കുക ആയിരുന്നു. അവിടം മുതൽ സെമിനാരിയുടെ ആധുനിക ഘട്ടമായി വിശേഷിപ്പിക്കാം. ദേവലോകം വാങ്ങിച്ച് അവിടേക്കു മലങ്കര മെത്രാപ്പോലീത്തായുടെ (കാതോലിക്കായുടെ) ആസ്ഥാനം മാറ്റേണ്ട സാഹചര്യം വന്നില്ലായിരുന്നെങ്കിൽ സെമിനാരി എം.ഡി. യിൽ തന്നെ തുടരുമായിരുന്നു. കോടതിവിധി പ്രതികൂലമായി വന്നതാണല്ലോ ദേവലോകം ആസ്ഥാനമാക്കുവാനിടയായത്. അത് സെമിനാരിക്ക് അനുഗ്രഹമായി. അതിന്റെ പഴയ കേന്ദ്രത്തിലേക്കു തന്നെ പ്രവർത്തനം മാറ്റുവാൻ അങ്ങനെ സാഹചര്യം വന്നു. 1960-ൽ പഴയസെമിനാരിയിലേക്ക് തിരിച്ചെത്തിയതുമുതൽ പുരോഗമനത്തിന്റെയും വികസനത്തിന്റെയും പുതിയ അദ്ധ്യായം തുറക്കുകയായി. നമ്മുടെ സഭയെ എക്യുമെനിക്കൽ രംഗത്തേക്കാനയിച്ച്, നിർണ്ണായക നേതൃത്വം നൽകാൻ കഴിഞ്ഞ രണ്ട് പിതാക്കന്മാരുണ്ട്. തുടക്കം കുറിച്ച ആൾ ഫാദർ കെ. ഫീലിപ്പോസ് (പിന്നീട് ഫീലിപ്പോസ് മാർ തെയോഫിലോസ്) ആണ്. അദ്ദേഹം സെമിനാരി പ്രിൻസിപ്പൽ ആയിരിക്കുമ്പോഴാണ് പഴയ സെമിനാരിയിൽ തെക്കോട്ടും വടക്കോട്ടുമുള്ള പുതിയ ബ്ലോക്കുകൾ പണിയുവാൻ പദ്ധതിയിടുന്നത്. വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിൽ നിന്ന് സാമ്പത്തിക

സഹായം ലഭ്യമാക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. പിന്നാലെ വന്ന പ്രഗത്ഭമതിയും, പ്രതിഭാശാലിയും, മഹാപണ്ഡിതനുമായ ഫാദർ പോൾ വറുഗീസ് (പിന്നീട് പൗലോസ് മർ ഗ്രീഗോറിയോസ്) സെമിനാരിയെ ഒരു പുതിയ യുഗത്തിലേക്കാനയിക്കുകയായിരുന്നു. അതേപ്പറ്റിയും, അദ്ദേഹത്തിന്റെ കാലത്തുണ്ടായ വികസനപുരോഗതിയെപ്പറ്റിയും ഈ ഗ്രന്ഥത്തിൽ വിശദമാക്കുന്നുണ്ട്.

സെമിനാരി സെറാമ്പൂർ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റു ചെയ്തതിനെ അനുകൂലിക്കുന്നവരും പ്രതികൂലിക്കുന്നവരുമുണ്ടായിരുന്നു. ഏതായാലും അതുമൂലം ബി.ഡി. യും, എം.റ്റി.എച്ചും ഡോക്ടറേറ്റുമൊക്കെ നമ്മുടെ സെമിനാരി വഴി നേടാനുള്ള സാഹചര്യം കൈവന്നു. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ വീക്ഷണത്തിൽ നിന്നാണ് അവൈദികർക്കും പ്രബോധനം നൽകുന്ന ദിവ്യബോധനം എന്ന പദ്ധതി രൂപംകൊണ്ടത്. അതുവഴി പതിനായിരത്തിലധികം പേർക്ക് വേദശാസ്ത്രപരമായ വിജ്ഞാനം പകരാൻ സാധിച്ചു. ശ്രുതി എന്ന സംഗീത വിദ്യാലയവും അദ്ദേഹത്തിന്റെ ഭാവനയിൽ രൂപംകൊണ്ടതാണ്. അതുപോലെ തന്നെ കൗൺസലിങ്ങിനുള്ള പരിശീലനവും ഇവിടെ നൽകുന്നു. ഇങ്ങനെ ഇന്നത്തെ സെമിനാരി അഭിമാനാർഹമായ പുരോഗതി കൈവരിച്ചിരിക്കുന്നു. നാളിതുവരെയുള്ള അതിന്റെ വളർച്ചയുടെ ചരിത്രം ഇത്ര വിശദമായും, വസ്തുനിഷ്ഠമായും, പ്രതിപാദിക്കുന്ന മറ്റൊരു കൃതിയുമില്ല. സഭയുടെ മുഴുവന്റെയും കൃതജ്ഞത ഇക്കാര്യത്തിൽ ഗ്രന്ഥകാരൻ അർഹിക്കുന്നു.

മറ്റാരും ശ്രദ്ധിക്കാത്ത പല കാര്യങ്ങളും ഇതിൽ ചേർത്തിട്ടുള്ളത് എടുത്തു പറയേണ്ട കാര്യമാണ്. (1) സെമിനാരി തുടങ്ങിയ കാലംമുതലുള്ള അദ്ധ്യാപകരുടെ ലിസ്റ്റ്. അതിൽ പാർട്ട്ടൈം ആയി അവിടെ സേവനം അനുഷ്ഠിച്ചവരെയും അനുസ്മരിക്കുന്നു. (2) 1943 മുതലുള്ള വിദ്യാർത്ഥികളുടെ ലിസ്റ്റ്. സെമിനാരിയെ സംബന്ധിക്കുന്ന ഒരു പ്രധാന രേഖയാണത്. (3) പഴയസെമിനാരി മാനേജരന്മാരുടെ സമ്പൂർണ്ണ പേരുവിവരം കാണാം. ഹ്രസ്വകാലം സേവനം നടത്തിയവരും ഉൾപ്പെടുന്നു. (4) സെമിനാരിയുടെ വളർച്ചയ്ക്കും, നിലനിൽപ്പിനും, പുരോഗതിക്കുമെല്ലാം പ്രവർത്തിച്ച അൽമായ പ്രമുഖരുടെ വിവരം, ആരെയും വിട്ടുകളയാതെ സമ്പൂർണ്ണമായി ചേർത്തിരിക്കുന്നു. പലപ്പോഴും മേല്പട്ടക്കാരെയും ഒക്കെ അനുസ്മരിക്കുമ്പോഴും നിസ്തുലമായ സംഭാവനകൾ പലവിധത്തിൽ ചെയ്തിട്ടുള്ള അത്മായനേതാക്കളെ വിസ്മരിക്കുന്ന പ്രവണത കാണാറുണ്ട്. അക്കാര്യത്തിൽ ഗ്രന്ഥകാരൻ ഒരു നല്ല മാതൃക കാണിച്ചു തന്നിരിക്കുന്നു. (5) സെമിനാരിയുടെ ഒരു നാൾവഴി വിശദമായി നൽകിയിട്ടുണ്ട്. 1808-ൽ വട്ടിപ്പണം നിക്ഷേപിച്ച കാലം മുതൽ

1815-ൽ സെമിനാരി ആരംഭിച്ചതും തുടർന്നുള്ള എല്ലാ സംഭവങ്ങളും - സഭയോട് പൊതുവായി ബന്ധപ്പെട്ട തീയതികളും - കാലക്രമം അനുസരിച്ചു നൽകുന്നു. 2017 ഏപ്രിൽ 4-ന് സെമിനാരി പ്രിൻസിപ്പലിന്റെ ക്വാർട്ടേഴ്സ് ('ശ്ലോമ്മോ') കൂദാശ ചെയ്ത സംഭവം വരെ ഒന്നും വിട്ടുപോകാതെ നൽകിയിട്ടുള്ളത് ചരിത്രപഠിതാക്കൾക്ക് ഒരു വലിയ സഹായമാണ്. (6) സെമിനാരിയുടെ നാലുകെട്ടിനുള്ളിൽ അദ്ധ്യാപകരിൽ നിന്നും വിദ്യാർത്ഥികളിൽ നിന്നുമുണ്ടായ നർമ്മകഥകളും സംഭാഷണങ്ങളും ചേർത്തിട്ടുള്ളത് ചിരിക്കുള്ള വക നൽകുന്നു.

ഇങ്ങനെ നോക്കുമ്പോൾ അനവധി സവിശേഷതകൾ ഉള്ള ഒരു ചരിത്രകൃതിയായി ഇതിനെ വിശേഷിപ്പിക്കാം. ഈ കൃതി എഴുതുവാൻ ഗ്രന്ഥകാരനെ പ്രേരിപ്പിക്കയും പ്രചോദിപ്പിക്കയും ചെയ്ത ശ്രീ. കെ. വി. മാമ്മൻ പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു. ഈ കൃതിയുടെ അവസാനത്തിൽ നൽകിയിട്ടുള്ള ഗ്രന്ഥസൂചി പരിശോധിച്ചാൽ ഇതിന്റെ രചനയ്ക്ക് മാമ്മച്ചന്റെ അനവധി കൃതികൾ പ്രയോജനപ്പെട്ടു എന്നു മനസ്സിലാക്കാം. ഈ കൃതിയുടെ പ്രസിദ്ധീകരണവും മാമ്മച്ചൻ തന്നെ ഏറ്റെടുത്തതിൽ പ്രത്യേകം കൃതജ്ഞത അർഹിക്കുന്നു.

നിശ്ചയമായും സഭയുടെ വൈദികരെല്ലാം ഈ കൃതി വായിച്ചിരിക്കേണ്ടതാണ്. സഭയുടെ ആധുനികകാലചരിത്രം പഠിക്കുന്നവർക്കും ഈ കൃതി ഏറെ സഹായമായിരിക്കും. ദൈവത്തെ മഹത്വപ്പെടുത്തിയും ഗ്രന്ഥകാരനെയും പ്രസാധകനെയും അനുമോദിച്ചുകൊണ്ടും ഈ കൃതി വിശ്വാസികളായ എല്ലാ ക്രിസ്തീയ സഹോദരങ്ങൾക്കായും അവതരിപ്പിക്കുന്നു.

**ഫാ. ഡോ. റ്റി. ജെ. ജോഷ്വാ**

സചിവോത്തമപുരം
06-06-2017



# ആമുഖം

സണ്ടെസ്കൂൾ പത്താംക്ലാസ് പരീക്ഷ എഴുതി ഒരു നിയുക്ത സണ്ടെ സ്കൂൾ അദ്ധ്യാപകനായിട്ടാണ് ഞാൻ 1965-ൽ ആദ്യമായി പഴയസെമി നാരിയിൽ എത്തിയത്. സെമിനാരിയുടെ 150-ാം വർഷ ജൂബിലി സമ്മേ ളനത്തിന് വന്ന വിദേശ സഭാമേലദ്ധ്യക്ഷന്മാർ പങ്കെടുത്ത വി. കുർബ്ബാ നയിൽ സംബന്ധിക്കുവാനായിട്ടായിരുന്നു ഇടവകപ്പള്ളിയിലെ സഭാസ്നേ ഹികളായ സണ്ടെസ്കൂൾ ഗുരുക്കന്മാരോടൊപ്പം പോയത്. അന്ന് സെമി നാരിയോടു തോന്നിയ ഇഷ്ടം 1969-ൽ സെമിനാരി വിദ്യാർത്ഥിയായി ചേരുവാൻ ഒരു പ്രധാന മുഖാന്തരമായി. ഉപരിപഠനം കഴിഞ്ഞ് 1978-ൽ സെമിനാരി അദ്ധ്യാപകനായി ചേർന്നപ്പോൾ സ്വന്തം ഭവനത്തിലെത്തിയ പോലെ ഒരു ആനന്ദമായിരുന്നു ഉണ്ടായത്. 1990-ൽ സെമിനാരിയുടെ 175-ാം ജൂബിലിയോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച സ്മരണികയുടെയും സഭാവിജ്ഞാനകോശത്തിന്റെയും മുഖ്യ ചുമതലക്കാരനായപ്പോൾ സെമി നാരി ചരിത്രത്തിന്റെ പഴയ ഏടുകൾ തിരയുവാൻ അവസരമുണ്ടായി. 2012 മുതൽ 2015 വരെ, സെമിനാരിയുടെ ദ്വിശതാബ്ദി കാലത്തെ പ്രിൻസി പ്പാളാകുവാനുള്ള നിയോഗം ലഭിച്ചപ്പോൾ സെമിനാരിമുത്തശ്ശി ഒത്തിരി മുത്തം നൽകി അനുഗ്രഹിച്ചു.

സെമിനാരിയുടെ ഒരു നല്ല ചരിത്രം മലയാളത്തിൽ എഴുതണം എന്ന് നിർബന്ധപൂർവ്വം എന്നെ ജ്യേഷ്ഠസഹോദരതുല്യവും ഗുരുതുല്യവും സ്നേഹിക്കുന്ന അഭ്യുദയകാംക്ഷിയും സെമിനാരിയുടെ പ്രഥമ ചരിത്ര കാരനുമായ ശ്രീ. കെ. വി. മാമ്മൻ ആവശ്യപ്പെട്ടപ്പോൾ അതൊരു ദൈവ വിളിയായി കരുതി. അപൂർണ്ണവും, അപാകതകൾ ഉള്ളതുമായ ഈ ചരി ത്രരചന പൂർത്തിയാകുമ്പോൾ ഒരു ബോധ്യം ഉറക്കെപ്പറയണം എന്നു തോന്നുന്നു. 1815-ൽ കോട്ടയത്തെ പഠിത്തവീടായ പഴയസെമിനാരി ഉണ്ടാ യില്ലായിരുന്നുവെങ്കിൽ, ഇന്നത്തെ മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രം വേറൊന്നാകുമായിരുന്നു. ഒന്നുകിൽ, ഈ സഭ കത്തോലിക്കാ സഭയുടേയോ, അന്ത്യോഖ്യൻ സുറിയാനി സഭയുടേയോ, ആംഗ്ലിക്കൻ സഭയുടേയോ ഉള്ളിൽ ലയിച്ചുപോകുമായിരുന്നു. അല്ലെങ്കിൽ ഒരു ഹിന്ദു -നസ്രാണി സങ്കര സമുദായമായി അവിടവിടെ അല്പാല്പമായി അവ ശേഷിച്ചേനേ. ദൈവത്തിന്റെ അത്ഭുതകരമായ പദ്ധതിയിൽ, മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക-പൗരോഹിത്യ പൈതൃകമുള്ള ഒരു സ്വതന്ത്ര ആഗോള ദേശീയ ക്രൈസ്തവ സഭയുടെ രൂപവൽക്കരണത്തിലെ നിയാ മക ഘടകമായി, പഴയസെമിനാരിക്ക് അനന്യസ്ഥാനമുണ്ടായിരുന്നു. അതു മാത്രമല്ല, ഭാരതത്തിന്റെയും, കേരളത്തിന്റെയും നവോത്ഥാന ചരി ത്രത്തിൽ പഠിത്തവീടിന് പ്രത്യക്ഷമായും പരോക്ഷമായും സുപ്രധാന പങ്കു വഹിക്കുവാനുമുണ്ടായിരുന്നു.

ഭാരത നവോത്ഥാനത്തിന് ഒരു നിർണ്ണായക സ്വാധീനം ചെലുത്തിയത് ഇംഗ്ലീഷ് വിദ്യാഭ്യാസമാണ്. ഭാരതത്തിൽ ഔപചാരികമായി ഇംഗ്ലീഷ് വിദ്യാഭ്യാസം തുടങ്ങിയതും തിരുവിതാംകൂറിൽ. തിരുവിതാംകൂറിൽ അത് ആദ്യമായി നടന്നത് കോട്ടയത്തെ പഠിത്തവീടായ പഴയസെമിനാരിയിലാണ്. അത് സി.എം.എസ്. മിഷണറിമാരുടെ സഹകരണത്തിൽ നടന്നത് 1817-ലും. അതിനും രണ്ടു വർഷം മുമ്പ്, 1815-ൽ അതേ പഠിത്തവീട്ടിലാണ്, ഇന്ത്യയിൽ ആദ്യത്തെ കത്തോലിക്കേതര 'സെമിനാരി' ആരംഭിച്ചത്. അവിടെ തുടങ്ങുന്നു 'പഴയസെമിനാരി' എന്ന് പിൽക്കാലത്ത് വിളിക്കപ്പെട്ട, 'സിറിയൻ സെമിനാരി' അഥവാ 'കോട്ടയം കോളജി'ന്റെ കഥ. ആ കഥയുടെ ആദ്യകാല നായകൻ, പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനാണ്. അതിന്റെ ആദ്യകാല രചന നടത്തിയത്, ബ്രിട്ടീഷ് റസിഡന്റും തിരുവിതാംകൂർ ദിവാനും ആയിരുന്ന കേണൽ മൺട്രോയും. ആ കഥയ്ക്ക് ആദ്യം ആശീർവാദം അരുളിയത് തിരുവിതാംകൂർ രാജസ്ഥാനത്തിരുന്ന് പ്രജാക്ഷേമത്തിന്റെ സുവർണ്ണകാലം നയിച്ച റാണി ഗൗരി ലക്ഷ്മിബായിയും, റാണി ഗൗരി പാർവ്വതീബായിയും ആയിരുന്നു.

നവോത്ഥാനചരിത്രത്തിലെ, പഠിത്തവീടിന്റെ പങ്ക് ഒരു തുടർക്കഥയായി. ഈ പഠിത്തവീട്ടിലാണ്, 1821-ൽ ബഞ്ചമിൻ ബെയിലി ആദ്യമായി തന്റെ പ്രിന്റിംഗ് പ്രസ് സ്ഥാപിച്ച്, ഇന്ത്യൻ മുദ്രണചരിത്രത്തിൽ ചില ശിലകൾ ഇട്ടത്. ഇതേ പഠിത്തവീട്ടിലാണ് 1824-ൽ ഇന്ത്യയിലെ പ്രഥമ ബഹുഭാഷാ ഗ്രന്ഥശേഖരം രൂപംകൊണ്ടു പ്രവർത്തനക്ഷമമായത്. ഹീബ്രു, ഗ്രീക്ക്, ലാറ്റിൻ, ഫ്രഞ്ച്, ജർമ്മൻ, പേർഷ്യൻ, സുറിയാനി, അറബിക്, ഇംഗ്ലീഷ്, മലയാളം ഭാഷകളിലുള്ള ഏകദേശം 2250 ഗ്രന്ഥങ്ങളായിരുന്നു അതിലുണ്ടായിരുന്നത്. ഇതേ പഠിത്തവീട്ടിലാണ് 1824-ൽ ഇന്ത്യയിലെ ആദ്യത്തെ സയൻസ് കലാലയ ലാബും പ്രവർത്തിച്ചത്. ആ പരീക്ഷണശാലയിൽ, മൈക്രോസ്കോപ്പ്, ടെലസ്കോപ്പ്, ഇലക്ട്രിഫൈയിംഗ് മെഷീൻ, മാജിക് ലാന്റേൺ, ഭൂമിശാസ്ത്രപഠനത്തിനുള്ള ബൃഹത്തായ ഗ്ലോബ് മുതലായവ ഉണ്ടായിരുന്നു.

യൂറോപ്പിലും മറ്റും സെമിനാരികളോടു ചേർന്ന് ഒരുക്കിയ വിപുലമായ പഠനവേദികളും സജ്ജീകരണങ്ങളും ആണല്ലോ പിന്നീട് വിശ്രുത കലാലയങ്ങളായ ഓക്സ്ഫഡും, കേംബ്രിഡ്ജും ഒക്കെയായി മാറിയത്. ഏതാണ്ടതേ സ്വപ്നമായിരുന്നു പഠിത്തവീടെന്ന സെമിനാരി സ്ഥാപിച്ചപ്പോൾ പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാനും, കേണൽ മൺട്രോയ്ക്കും ഉണ്ടായിരുന്നത്. നിർഭാഗ്യവശാൽ, 1837-ൽ ഇംഗ്ലീഷ് മിഷനറിമാർ പഠിത്തവീടിനോട് വിടപറഞ്ഞ് സി.എം.എസ്. കോളജ് ആരംഭിച്ചതോടെ, സെമിനാരി കേന്ദ്രീകരിച്ചുള്ള യൂണിവേഴ്സിറ്റി-സ്വപ്നം വഴിയിലേ പൊലിഞ്ഞു.

പക്ഷേ, പഠിത്തവീട്ടിലെ കോളജിൽ നിന്നു പടിയിറങ്ങിയവർ തിരുവി താംകൂറിന്റെ വികസനചരിത്രത്തിൽ ന്യായാധിപന്മാരും, സർക്കാർ ഉദ്യോ ഗസ്ഥരും, ബിസിനസ് ഇടനിലക്കാരായ റൈട്ടറന്മാരും, പ്ലാന്ററന്മാരും ഒക്കെയായി ഇടം നേടി. പുത്തൻകൂർ നസ്രാണികൾക്ക് നഷ്ടപ്പെട്ടുപോയ പ്രതാപം ഒരളവുവരെ അങ്ങനെ വീണ്ടെടുക്കുവാനും, കേരളത്തിന്റെ ആധുനിക വികസനചരിത്രത്തിൽ പുത്തൻ പരീക്ഷണങ്ങളിൽ വിജയ കരമായി പങ്കെടുക്കുവാനും അവർക്കു കഴിഞ്ഞു. പിന്നീടു നടന്ന വിദ്യാ ഭ്യാസ–സാംസ്കാരിക വിപ്ലവങ്ങൾക്ക്, നാന്ദി കുറിക്കുവാനും നേതൃത്വം നൽകുവാനും പഴയസെമിനാരിക്കു സാധിച്ചു. അക്കൂട്ടത്തിൽ, കോട്ടയ ത്തിന്റെ മുഖച്ഛായ മാറ്റി, അക്ഷരനഗരിയാക്കി, സാക്ഷരകേരളത്തിന്റെ ആദ്യതലസ്ഥാനമാക്കുവാനും, പഠിത്തവീടിനു കഴിഞ്ഞതും വിസ്മരി ക്കാവുന്നതല്ല.

തെക്കുംകൂർ രാജസ്ഥാനമായിരുന്ന തളിയിൽകോട്ടയും, ഹൈന്ദവ, ക്രൈസ്തവ, മുസ്ലീം ആരാധനാലയങ്ങളും, മീനച്ചിലാറിനോടു ചേർ ന്നുള്ള ഒന്നോ രണ്ടോ അങ്ങാടികളും ചേർന്നുള്ള ഒരു കോട്ടയത്തിന്റെ ചിത്രവും, തിരുവിതാംകൂറിന്റെ ഭാഗമായിത്തീർന്ന കോട്ടയത്ത് പഠിത്ത വീട് സ്ഥാപിച്ചുകഴിഞ്ഞ് തുടർച്ചയായുണ്ടായ വികസനങ്ങളുടെ ഒരു കോട്ടയത്തിന്റെ ചിത്രവും താരതമ്യപ്പെടുത്തുമ്പോഴാണ് കോട്ടയത്തിന്റെ മുഖഛായ മാറ്റിയതിൽ പഴയസെമിനാരി എന്ന പഠിത്തവീടിന്റെ സ്ഥാനം വ്യക്തമാകുന്നത്.

ഇപ്പറഞ്ഞതൊക്കെയും അതായത്, ഭാരതനവോത്ഥാനവും, അന്നത്തെ തിരുവിതാംകൂർ–കൊച്ചി പ്രദേശങ്ങളുടെ സാംസ്ക്കാരിക നവോത്ഥാനവും, തമ്മിൽ ചേർത്ത് വായിക്കുമ്പോൾ, കോട്ടയത്തെ പഠി ത്തവീടിന്റെ കഥ വിസ്മരിക്കപ്പെടാനുള്ളതല്ല എന്നു വ്യക്തമാണ്. അതേ അവസരത്തിൽ, കോട്ടയത്തെ പഠിത്തവീടിന്റെ തായ്പ്പുരകഥയും അന്തഃ പ്പുരക്കഥയും ഭാരതത്തിലെ തദ്ദേശീയമായ ഒരു ക്രൈസ്തവ സമൂഹ ത്തിന്റെ സ്വത്വബോധത്തിന്റെ കഥയാണ്.

ഭാരതം, ലോകരാഷ്ട്രങ്ങളുടെയിടയിൽ ഏറ്റവും കൂടുതൽ ശ്രദ്ധിക്ക പ്പെടുന്നത്, സഹസ്രാബ്ദങ്ങളായി പരിരക്ഷിക്കപ്പെടുന്ന ഒരു ബഹു ത്വാത്മ ഐക്യതാ സംസ്കാരം കൊണ്ടാണ്. ഈ ബഹുസ്വരതയുടെ നിർണ്ണായക ഘടകം, മതവൈവിധ്യത്തിന്റെ സഹവർത്തിത്ത്വമാണ്. നാല് പ്രധാന മതപ്രസ്ഥാനങ്ങൾ ഈ മണ്ണിൽ തന്നെ ഉണ്ടായി. ഹിന്ദു, ജൈന, ബുദ്ധ, സിക്ക്. നാല് മതപ്രസ്ഥാനങ്ങൾ ഈ മണ്ണിൽ വന്ന് വേരോടി. പാഴ്സി, യഹൂദ, ക്രൈസ്തവ, ഇസ്ലാം. ഈ എട്ട് മതപ്രസ്ഥാ നങ്ങൾ കൂടാതെ, അനേകം പ്രാഗ്മത രൂപങ്ങളും, “സബാൾട്ടേൺ” ജന

സമ്പ്രദായങ്ങളും സജീവമാണ് ഭാരതത്തിൽ. അക്കൂട്ടത്തിൽ, ഒന്നാം നൂറ്റാണ്ടു മുതലേ തദ്ദേശീയമായ അടിത്തറയിൽ രൂപപ്പെടാനൊരുങ്ങിയ ക്രൈസ്തവധർമ്മത്തിന് ധാരാളം ആഭ്യന്തര വെല്ലുവിളികൾ നേരിടേണ്ടി വന്നു. പാശ്ചാത്യ ക്രൈസ്തവർ വന്ന് ഭാരതത്തിലെ പുരാതന ക്രൈസ്തവ സമൂഹത്തിൽ സൃഷ്ടിച്ചെടുത്ത ആഭ്യന്തര വെല്ലുവിളികൾ എന്ന് അവയെ വിശേഷിപ്പിക്കേണ്ടിയിരിക്കുന്നു. പതിനാറാം നൂറ്റാണ്ടിൽ വന്ന പോർത്തുഗീസ്-ലത്തീൻ അധിനിവേശ ശക്തികൾ റോമൻ കത്തോലിക്കാ സഭാധിപത്യത്തിലേക്ക് ആകർഷിച്ച് സൃഷ്ടിച്ച വെല്ലുവിളിയാണ് തദ്ദേശീയ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സ്വത്വബോധത്തെ ആദ്യം ക്ഷയിപ്പിച്ചത്. 1599-ലെ ഉദയമ്പേരൂർ സുന്നഹദോസ് അടിച്ചേൽപ്പിച്ച സഭാപരമായ അടിമത്തത്തിനെതിരെ 1653-ലെ കൂനൻകുരിശുസത്യം പ്രതിരോധശബ്ദം പുറപ്പെടുവിച്ചുവെങ്കിലും, അധികാരം, പണം, സംഘടിത കുതന്ത്രങ്ങൾ എന്നിവയാൽ ഭൂരിപക്ഷം പുരാതന നസ്രാണികളും കത്തോലിക്കാ വലയത്തിലായിക്കഴിഞ്ഞിരുന്നു. അവശേഷിച്ച ന്യൂനപക്ഷം പകലോമറ്റം കുടുംബവാഴ്ചയിൽ കൂടുതൽ ശിഥിലമായ സഭാസമൂഹമായിക്കൊണ്ടിരിക്കുമ്പോഴാണ്, ബ്രിട്ടീഷ് വാഴ്ച ശക്തിപ്പെടുന്നത്. അതിന്റെ ഭാഗമായി, മലയാളക്കരയിലെ കത്തോലിക്കാ സമൂഹത്തെക്കാളും, തങ്ങളുടെ സ്വധീനം ഉറപ്പിക്കാവുന്നത് “പുത്തൻകൂർ” നസ്രാണികളിലാണെന്ന് കേണൽ മൺട്രോയെപ്പോലുള്ളവർ മനസ്സിലാക്കി. അതോടെ ക്ഷയോന്മുഖമായിക്കൊണ്ടിരുന്ന പുത്തൻകൂർ നസ്രാണികൾക്കും ഒരു പുതിയ പ്രഭാതം ഉദിച്ചു. സമൂഹത്തിൽ അവർ അനുഭവിച്ചുകൊണ്ടിരുന്ന പല യാതനകളും, പീഡനങ്ങളും നീങ്ങാനിടയായി. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിലൂടെയും, വൈദിക പരിശീലനത്തിലൂടെയും അവർക്കുണ്ടായ പുതിയ അവസരങ്ങളും സാധ്യതകളും “പുത്തൻകൂർ” നസ്രാണികൾക്ക് യഥാർത്ഥ സ്വത്വബോധം അന്വേഷിക്കുവാൻ സാഹചര്യമൊരുക്കി.

മല്പാൻ പാഠശാലകളിൽ “ഗുരുകുല” മാതൃകയിൽ നടന്നുവന്ന പരിമിതമായ പരിശീലനത്തിന്റെ അവസ്ഥയിൽ നിന്ന്, ആധുനിക വേദശാസ്ത്ര പഠനത്തിന്റെ രീതിയിലേക്ക് മാറിയാലേ വൈദികനിലവാരം ഉയരൂവെന്നും, വൈദികർ വിദ്യാഭ്യാസവും വെളിച്ചവും ഉള്ളവരായാലേ ജനങ്ങളുടെ ക്രിസ്തീയതാ നിലവാരം മെച്ചപ്പെടൂ എന്നുമുള്ള ബോധ്യം പുത്തൻകൂർ നസ്രാണികൾക്ക് ഉണ്ടായതിന്റെ തെളിവായിരുന്നു കണ്ടനാട് യോഗത്തിൽ (1809) പഠിത്തവീടുകൾ തുടങ്ങാനുള്ള തീരുമാനം. ഈ തീരുമാനം നടപ്പിലാക്കാനുള്ള പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ ആഗ്രഹവും, “പുത്തൻകൂർ” നസ്രാണികളെ ഉദ്ധരിച്ച് സുവിശേഷ വെളിച്ചം പരത്താനുള്ള കേണൽ മൺട്രോയുടെ ആഗ്രഹവും സഫല

മാക്കാനുള്ള പൊതുകർമ്മ പദ്ധതിയായി പഠിത്തവീടെന്ന സെമിനാരി രൂപാന്തരപ്പെട്ടു. ആദ്യമായി പുത്തൻകൂർ നസ്രാണികൾക്ക് ഒരു പൊതു സ്ഥലവും സഭാദ്ധ്യക്ഷസ്ഥാനവും കൈവന്നു. പക്ഷേ, മൺറോ മുഖാന്തരം എത്തിച്ചേർന്ന സി.എം.എസ്. മിഷണറിമാരുടെ സഭാദർശനവും, സുറിയാനി ക്രിസ്ത്യാനികളായ പുത്തൻകൂർ നസ്രാണികളുടെ സഭാദർശനവും തമ്മിൽ യോജിച്ചു പോകാൻ പ്രയാസമായപ്പോൾ മലങ്കര നസ്രാണികൾക്ക് ബോധ്യമായി, റോമൻ കത്തോലിക്കാ രീതിയോ പ്രൊട്ടസ്റ്റന്റ് രീതിയോ അല്ല തങ്ങളുടെ ഉള്ളിലെവിടെയോ ഉണരാതെ കിടക്കുന്ന സ്വത്വബോധത്തിന്റേത് എന്ന്. അപ്പോഴാണ് അന്ത്യോഖ്യൻ സുറിയാനി സഭയോടുള്ള ബന്ധത്തെ അവർ ഗൗരവമായിട്ടെടുത്തത്. ആ ബന്ധത്തിലും തിക്തഫലങ്ങൾ അനുഭവിച്ചപ്പോൾ, പഴയസെമിനാരിയെന്ന പൈതൃകസ്ഥാനത്ത് ഒന്നിച്ചുകൂടിയ വൈദിക-അത്മായ നേതൃത്വത്തിന് ബോധ്യമായി, മാർത്തോമ്മാശ്ലീഹായുടെ ശ്ലൈഹിക-പൗരോഹിത്യ പാരമ്പര്യമുള്ള ഭാരതത്തിലെ സ്വതന്ത്ര ദേശീയസഭയെന്ന സ്വത്വബോധത്തിലേക്ക് ദൈവംതമ്പുരാൻ തങ്ങളെ കൊണ്ടുവരുകയായിരുന്നുവെന്ന്.

ആ അവബോധത്തിന്റെ അടിസ്ഥാനത്തിലുള്ള സഭയുടെ പുരോഗതിയിൽ സെമിനാരിയുടെ സാക്ഷ്യമാണ്, ഈ ചരിത്രരചനയുടെ മുഖ്യധാരാ പ്രമേയം. രേഖകളുടെയും വസ്തുതകളുടെയും അടിസ്ഥാനത്തിലുള്ള ഒരു ചരിത്രക്കുറിപ്പെന്നേ ഇതിനെ പറയാനാവൂ. ഈ ചരിത്ര കുറിപ്പുകൾക്ക് പ്രധാന അടിസ്ഥാനം "ഇടവകപ്പത്രിക" ലക്കങ്ങളും സെമിനാരി റിപ്പോർട്ടുകളുമാണ്. "ഇടവകപ്പത്രിക" ലക്കങ്ങളിൽ നിന്ന് സെമിനാരിചരിത്രവുമായി ബന്ധപ്പെട്ട ഏറ്റവും പ്രധാനപ്പെട്ട കാര്യങ്ങൾ ചൂണ്ടിക്കാണിച്ച സെമിനാരിയുടെ മുൻ ലൈബ്രേറിയനും സെമിനാരിയിൽ എന്റെ സഹപാഠിയുമായ ബഹു. സി. സി. ചെറിയാൻ അച്ചനോട് നിസീമമായ നന്ദിയുണ്ട്. സെമിനാരി റിപ്പോർട്ടുകൾക്ക് വർഷങ്ങളായി പിൻപറ്റുന്ന ഒരു രീതിശാസ്ത്രമുണ്ട്. മാർച്ച് 31 വരെയുള്ള കണക്കും, സെമിനാരിദിനം ആചരിക്കുന്ന ഒക്ടോബർ ആദ്യഞായറിന് ഏതാനും ആഴ്ച മുമ്പുവരെയുള്ള ചരിത്രവും കൊടുക്കുന്നു. ഉദാഹരണത്തിന് 1978 കാലത്തിന്റെ റിപ്പോർട്ടിൽ, 1978 മാർച്ച് 31 വരെയുള്ള കണക്കിന്റെ കൂടെ 1978 ആഗസ്റ്റ് വരെയുള്ള സംഭവങ്ങളും ചേർക്കും (അതിൽ ജൂണിൽ ചേർന്ന വിദ്യാർത്ഥികളുടെ വിവരം, അദ്ധ്യാപകരായി ചേർന്നവരുടെ വിവരം മുതലായവ ഉണ്ടാകും). പഴയ ചരിത്രഗ്രന്ഥങ്ങൾ കൂടാതെ ഫാ. ഡോ. ജോസഫ് ചീരൻ, ശ്രീ. കെ. വി. മാമ്മൻ എന്നിവർ പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങളും ഈ ഗ്രന്ഥരചനയ്ക്ക് ഉപകരിച്ചിട്ടുണ്ട്. എല്ലാ ഗ്രന്ഥകർത്താക്കളോടും കടപ്പാടും നന്ദിയും ഉണ്ട്. ഇതിൽ പേരുകളും, വസ്തുതകളും

വിട്ടുപോവുകയോ, തെറ്റാവുകയോ ചെയ്തിട്ടുണ്ടെങ്കിൽ അത് മനഃപൂർവ്വ മല്ല എന്ന് പറയുകയും, ദയവായി അപാകത ചൂണ്ടിക്കാട്ടിയാൽ അത് അടുത്ത പതിപ്പിൽ തിരുത്തുന്നതാണെന്ന് അറിയിക്കുകയും ചെയ്യുന്നു.

ഇതിനൊരു പ്രൗഢമായ അവതാരിക എഴുതിത്തന്ന എന്റെ ഗുരുവും വൈദിക സെമിനാരി മുൻ വൈസ് പ്രിൻസിപ്പലും മലങ്കരസഭാ ഗുരുര ത്നവുമായ ഫാ. ഡോ. ടി. ജെ. ജോഷ്വായോടുള്ള നന്ദിയും കടപ്പാടും വാക്കുകൾകൊണ്ടു അറിയിക്കാൻ കഴിയുന്നതിനുപരിയാണ്. ഈ ഗ്രന്ഥ ത്തിന് ഒരു ആശംസ നൽകി അനുഗ്രഹിച്ച അഭി. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസിനോട് ആദരപൂർവ്വം നന്ദി രേഖപ്പെടുത്തുന്നു.

ഈ ഗ്രന്ഥത്തിന്റെ പ്രധാന പ്രചോദനം എന്ന് ഒരാളിനെ മാത്രമേ പറയാനുള്ളു. അത് ആരെന്ന് ആരംഭത്തിൽ സൂചിപ്പിച്ചിട്ടും ഉണ്ട്. ആദര ണീയനായ കെ. വി. മാമ്മൻ തന്നെ ഈ ഗ്രന്ഥത്തിന് വിശിഷ്ടമായ ഒരു പ്രസാസധകകുറിപ്പും എഴുതിത്തന്ന് ഇതിന്റെ പ്രസാധനം ഏറ്റെടു ത്തിരിക്കുന്നതിലുള്ള ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു. അദ്ദേ ഹത്തോട് ചേർന്ന് ഈ ഗ്രന്ഥം രൂപകല്പന ചെയ്ത എന്റെ സ്നേഹി തനും എഴുത്തുകാരനുമായ ജോയ്സ് തോട്ടയ്ക്കാടിനോട് പ്രത്യേക നന്ദിയും രേഖപ്പെടുത്തുന്നു. ഈ ഗ്രന്ഥരചനയ്ക്ക് വിവരങ്ങൾ തന്നു സഹായിച്ച വൈദിക സെമിനാരി ചുമതലക്കാരോട് പ്രത്യേകിച്ച് പ്രിൻസി പ്പാൾ ഫാ. ഡോ. ഒ. തോമസിനോടും, ലൈബ്രേറിയൻ ഫാ. മാത്യൂസ് ജോൺ, അസിസ്റ്റന്റ് ലൈബ്രേറിയൻ ഫാ. ഷിജു കോശി, ലൈബ്രേറി സ്റ്റാഫംഗങ്ങൾ, പ്രത്യേകിച്ച് സാജൻ പ്രസാദ്, ഓഫീസ് സെക്രട്ടറി സിബിച്ചൻ എന്നിവരോടെല്ലാം ഒത്തിരി നന്ദി. ഇതിന്റെ മുദ്രണ സംബ ന്ധമായ കാര്യങ്ങൾ നിർവ്വഹിച്ച സോഫിയാ പ്രിന്റ് ഹൗസിനോടും കൃത ജ്ഞത അർപ്പിക്കുന്നു. ഗുരുജനങ്ങൾക്ക് പ്രണാമം. ദൈവത്തിന് സ്തുതി.

**ഫാ. ഡോ. ജേക്കബ് കുര്യൻ**

# പ്രസാധകക്കുറിപ്പ്

ഒൻപത് വർഷം മുമ്പ്, കൃത്യമായി പറഞ്ഞാൽ 2009 ജനുവരി മൂന്നിനു മലങ്കരയിലെ കാതോലിക്കാമാരിൽ എന്തുകൊണ്ടും അതുല്യനും പുണ്യ ചരിതനും ഭാഗ്യസ്മരണാർഹനുമായ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവായുടെ 45–ാം ശ്രാദ്ധപ്പെരുന്നാളിൽ ഇന്നത്തെ സഭാകേന്ദ്ര മായ ദേവലോകം കാതോലിക്കേറ്റ് അരമനയുടെ ചരിത്രം "ഭുവിൽ വിടർന്ന ദേവലോകം" എന്ന അർത്ഥനിർഭരയായ ശീർഷകത്തിൽ ഞാൻ പ്രസിദ്ധപ്പെടുത്തി. ദേവലോകം അരമന ഇരിക്കുന്ന ഏഴേക്കർ 1951–ൽ കെ. സി. മാമ്മൻ മാപ്പിളയുടെ സമർത്ഥമായ നേതൃത്വത്തിൽ ഒന്നര ലക്ഷം രൂപ ശേഖരിച്ചു വാങ്ങിയതു മുതൽ ഒന്നാംനില കോലഞ്ചേരി യിലെ പ്രമുഖ കോൺട്രാക്ടറായിരുന്ന എം. ചാക്കോപ്പിള്ളയുടെ അതു ല്യവും ത്യാഗനിർഭരവുമായ നേതൃത്വത്തിലും അദ്ദേഹത്തിന്റെ സഹോ ദരിയുടെ ജാമാതാവും ഉത്സാഹിയും തികഞ്ഞ സഭാസ്നേഹിയുമായ യോയാക്കിയുടെ ചിട്ടയോടുകൂടിയ അനുദിന മേൽനോട്ടത്തിലും പണി തീർക്കുന്നതുവരെയുള്ള സംഭവങ്ങളുടെയും ദൃക്സാക്ഷിയെന്ന നില യിലുള്ള എന്റെ ഗ്രന്ഥരചനയെ പല സുഹൃത്തുക്കളും സഭാസ്നേഹി കളും പ്രതീക്ഷാതീതമായി അഭിനന്ദിച്ചു.

അതോടൊപ്പം തന്നെ ഇരുനൂറു വർഷം പഴക്കമുള്ള കോട്ടയത്തെ ചരിത്രപ്രസിദ്ധവും മലങ്കരസഭാ മുൻ കേന്ദ്രവുമായ പഴയസെമിനാരി യുടെ ചരിത്രം ഇതുവരെ ആരും എഴുതിയിട്ടില്ലെന്നും ഞാൻ തന്നെ അതിന്റെ ചരിത്രം കൂടി രചിച്ച് ആ വലിയ കുറവ് നികത്തണമെന്നും പറഞ്ഞു സഭാസ്നേഹികളായ ചില സുഹൃത്തുക്കൾ എന്നെ നിർബ ന്ധിച്ചുകൊണ്ടിരുന്നു. ഒടുവിൽ എന്റെ ഒരുത്തമ സ്നേഹിതൻ ഇങ്ങനെ എഴുതി, "അപ്പന്റെയും വല്യപ്പന്റെയും പേരും കുടുംബചരിത്രങ്ങളും അവരുടെ മഹത്തായ സേവനങ്ങളെപ്പറ്റിയുള്ള ശരിയായ വിവരങ്ങളും അറിഞ്ഞുകൂടാത്ത മക്കൾ മുൻഗാമികളെപ്പറ്റി എഴുതാത്തത് ഒരു വലിയ കുറ്റമായി കണക്കാക്കേണ്ടതില്ല. അതേസമയം സമൂഹത്തിനുവേണ്ടിയും സഭയ്ക്കുവേണ്ടിയും ത്യാഗങ്ങൾ അനുഷ്ഠിച്ചു സേവനം ചെയ്തവരെ വിസ്മരിക്കുന്നതു നന്ദികേടാണെന്നുള്ളതിനു രണ്ടുപക്ഷമില്ല." ഈ കത്ത് എന്നെ ചിന്തിപ്പിച്ചു. ഈ പശ്ചാത്തലത്തിലാണു വേണ്ടത്ര അറിവും അർഹതയുമില്ലാത്ത ഞാൻ പവിത്രസുന്ദരമായ സഭാചരിത്രത്തിന്റെ തീരത്ത് ശയിക്കുന്ന പഴയസെമിനാരിയെപ്പറ്റി എഴുതാൻ തയാറായത്. ചുരുക്കിപ്പറഞ്ഞാൽ യോഗ്യരായ മഹാവ്യക്തികൾ ആരും എഴുതാതെ കൈവിട്ടതുകൊണ്ടാണു സെമിനാരി ചരിത്രം ദൈവനിയോഗത്താലെന്നു കരുതി രചിക്കേണ്ടി വന്നതെന്നു ഞാൻ ചിന്തിച്ചു പോകുന്നു. "ഇവർ

മിണ്ടാതിരുന്നാൽ ഈ കല്ലുകൾ ആർത്തുവിളിക്കും" എന്ന് ശ്രീയേശു ക്രിസ്തു യറുശലേമിലേക്കുള്ള ജൈത്രയാത്രാവേളയിൽ പറഞ്ഞ കാര്യവും ഗ്രന്ഥരചനാവേളയിൽ എന്റെ മനസ്സിൽ ഓടി എത്തി.

മോശയുടെ പിൻഗാമിയായി വന്ന യോശുവായുടെയും മൂപ്പന്മാരുടെയും മരണത്തിനുശേഷം യഹോവയേയും അവൻ യിസ്രായേലിനു വേണ്ടി ചെയ്തിട്ടുള്ള പ്രവൃത്തികളെയും അറിയാത്ത വേറൊരു തലമുറ ഉണ്ടായി എന്നു ന്യായാധിപന്മാരുടെ പുസ്തകത്തിൽ (രണ്ടാം അദ്ധ്യായം) പറയുന്നതുപോലെ സെമിനാരിസ്ഥാപകരായ പുലിക്കോട്ടിൽ തിരുമേനിമാരുടെയും മറ്റും കാലശേഷം വന്ന ചിലർ മുൻഗാമികളുടെ സേവനങ്ങൾ അറിയാത്തവരായിത്തീർന്നു എന്നു പറയുന്നതാവും ഏറെ ശരി.

സെമിനാരി ചരിത്രം പലർക്കും അജ്ഞാതമായ ഒരു പശ്ചാത്തലത്തിലാണു 2009 ഓഗസ്റ്റ് 15-നു ഞാൻ "പഴയസെമിനാരി മലങ്കരസഭയുടെ പവിത്രഹൃദയം" എന്ന പുസ്തകം പഴയസെമിനാരിയിൽ വച്ചുതന്നെ പ്രകാശനം ചെയ്തത്.

ചരിത്രപ്രധാനമായ സി.എം.എസ്. കോളജിലെ പഠനം, പ്രശസ്തമായ മലയാള മനോരമയുടെ പത്രാധിപസമിതിയിലെ നാലു ദശാബ്ദക്കാലത്തെ ജോലി, റിട്ടയർ ചെയ്തശേഷം സഭാസംബന്ധമായ ഒട്ടധികം പുസ്തകങ്ങളുടെ രചനയും പ്രസിദ്ധീകരണവും എന്നിവ സംബന്ധിച്ചു 1950 മുതൽ കോട്ടയത്തു താമസിക്കുന്ന, തുമ്പമൺ ഭദ്രാസനത്തിൽപെട്ട പത്തനംതിട്ടക്കാരനായ ഞാൻ, കഴിഞ്ഞ എഴുപതു വർഷത്തെ സംഭവബഹുലമായ മലങ്കരസഭാചരിത്രത്തിന്റെ സാക്ഷിയാകയാൽ, വളരെയധികം ഗവേഷണപഠനങ്ങൾ കൂടാതെയാണു സെമിനാരി കാണാത്തവരെങ്കിലും സഭയിലെ പ്രബുദ്ധരായ സാധാരണക്കാർക്കുവേണ്ടി കഴിഞ്ഞ തലമുറയിലെ ആരും സ്പർശിക്കാതെ വിട്ടുകളഞ്ഞ ഈ സുപ്രധാന ദൗത്യം ഏറ്റെടുത്തത്. സെമിനാരിയിലെ ആഗോളപ്രസിദ്ധരായ പല പ്രിൻസിപ്പൽമാർ, ബഹുസമർത്ഥരായ അദ്ധ്യാപകർ, സഭാസ്നേഹികളായ ഒട്ടധികം വിദ്യാർത്ഥികൾ എന്നിവരുമായി അടുത്തിടപെടാനും അവരിൽ ചിലരുടെ ഹ്രസ്വകാല ദൈവശാസ്ത്ര വിദ്യാർത്ഥിയായിരിക്കാനും സെമിനാരി ചരിത്രശകലങ്ങൾ ചിതറിക്കിടക്കുന്ന പല പുസ്തകങ്ങളും ആനുകാലിക പ്രസിദ്ധീകരണങ്ങളും ഇസഡ്. എം. പാറേട്ട്, ഫാ. ഡോ. ജോസഫ് ചീരൻ, ഫാ. ഡോ. വി. സി. സാമുവൽ, ജഡ്ജി പി. ചെറിയാൻ, ജഡ്ജി പി. എ. ഉമ്മൻ മുതലായ പ്രമുഖ ചരിത്രപണ്ഡിതന്മാരുടെ ഗ്രന്ഥങ്ങൾ വായിക്കാനും ദീർഘകാലം മനോരമയിലെ സഭാസംബന്ധമായ വാർത്തകളും കൈകാര്യം ചെയ്യാനും സാധിച്ചതു

കൊണ്ടാണു ഈ ചരിത്രം എഴുതാൻ ഒരു വലിയ അളവുവരെ യോഗ്യത നേടിയത്.

എന്റെ പുസ്തകത്തിനു അവതാരിക എഴുതിയ പ്രഗത്ഭനും 20-ാം നൂറ്റാണ്ടിൽ സഭയ്ക്കു ലഭിച്ച വൻ വരദാനവുമായ മുൻ പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജും, മനുഷ്യസ്നേഹത്തിന്റയും സാധുജന സംരക്ഷണ പ്രവർത്തനത്തിന്റെയും പ്രതീകവുമായ മുൻ വൈസ് പ്രിൻ സിപ്പൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീ ത്തായും മറ്റും തേൻ പൂശിയ വാക്കുകൾ കൊണ്ടു എന്നെ അഭിഷേകം ചെയ്ത് അഭിനന്ദിച്ചു. പുസ്തകം ദീർഘകാലമായി ബുക്കുഡിപ്പോക ളിൽ ലഭ്യമല്ലാത്തതിനാൽ ഒരു പരിഷ്കരിച്ച രണ്ടാം പതിപ്പ് ഇറക്കണ മെന്ന് ആലോചിച്ചു എങ്കിലും ഈ രംഗത്തു വേണ്ടത്ര യോഗ്യതയില്ലാത്ത ഞാൻ ഒന്നാം പതിപ്പിൽ വിഷയത്തോടു വേണ്ട നീതി പുലർത്തിയിട്ടില്ല എന്ന ചിന്തകൊണ്ടു പിന്മാറി. കൂടാതെ യോഗ്യതകളുള്ള ഒരു വ്യക്തി സെമിനാരിയുടെ സമ്പൂർണ്ണ ചരിത്രം രചിക്കുമ്പോൾ എന്റെ പുസ്തകം ആ ഗ്രന്ഥകാരന് ഒരു കൈത്തിരിയായിരിക്കുമെന്ന എന്റെ പുസ്തക ത്തിലെ പ്രസ്താവന ഏതാണ്ട് ഒരു പ്രവചനമായിത്തീരുകയും ചെയ്തു. കുറ്റമറ്റ സെമിനാരി ചരിത്രം എഴുതാൻ എന്തുകൊണ്ടും കഴിവും യോഗ്യ തയുമുള്ള ഒരു വ്യക്തിയെ കണ്ടുപിടിക്കാനുള്ള എന്റെ ദീർഘകാല അന്വേഷണം, രാജാവാക്കാൻ ആട്ടിടയനായ ദാവീദിനെ കണ്ടുപിടിച്ചതു പോലെ സെമിനാരിയുടെ ദ്വിശതാബ്ദി സമുചിതമായി കൊണ്ടാടുന്ന തിനു കരുത്തോടെ ചുക്കാൻ പിടിച്ച ശേഷം പ്രിൻസിപ്പൽ സ്ഥാനത്തു നിന്നു സംതൃപ്തിയോടെ വിരമിച്ച ഫാ. ഡോ. ജേക്കബ് കുര്യനിലാണു ചെന്നു നിന്നത്. ഇത്രയധികം ആഴമായി ദൈവശാസ്ത്ര സംബന്ധമായ വിജ്ഞാനവും, പ്രസന്നമായ മുഖശോഭയും, വിനയവും, ക്രിസ്തീയ സുകൃതമായ സൽപെരുമാറ്റവും, പ്രഭാഷണ പ്രതിഭയും, ആശയപ്രകാ ശന കുശലതയും അനുഭവസമ്പത്തും ഒത്തിണങ്ങിയ ഒരു പ്രമുഖ വൈദി കനെ ചാരത്തുതന്നെ കണ്ടെത്തിയതു ദൈവാനുഗ്രഹം കൊണ്ടു മാത്ര മാണെന്നു ഞാൻ വിശ്വസിക്കുന്നു. ഈ പുസ്തകത്തെ മറികടന്നു വൈദിക സെമിനാരിയുടെ ചരിത്രത്തെപ്പറ്റി കൂടുതൽ ഒന്നും പറയാനി ല്ലാത്തതിനാൽ ഇനിയൊരു 100 കൊല്ലം എങ്കിലും കഴിഞ്ഞിട്ടേ മറ്റാരെ ങ്കിലും പുതിയ അദ്ധ്യായം എഴുതാൻ ശ്രമിക്കാവൂ എന്നും എനിക്കഭി പ്രായമുണ്ട്. പ്രമുഖ ദൈവശാസ്ത്രജ്ഞനായ ഫാ. ഡോ. ജേക്കബ് കുര്യൻ ഒട്ടധികം വൈദികരെ പഠിപ്പിച്ച മിടുമിടുക്കനായ സെമിനാരി അദ്ധ്യാപകൻ, മുൻ പ്രിൻസിപ്പൽ, ഗ്രന്ഥകാരൻ എന്നീ നിലകളിലും അറിയപ്പെടുമെങ്കിലും സഭാചരിത്രത്തിൽ മായാത്ത ശാശ്വത പ്രതിഷ്ഠ നേടുന്നത് പഴയസെമിനാരിയുടെ ചരിത്രകാരനായിട്ടായിരിക്കുമെന്നു

തറപ്പിച്ചു പറയുവാൻ മറ്റാരുടെയും ഒത്താശകൾ ഒന്നും എനിക്കാവശ്യ മില്ല. കാരണം ഇത്ര നല്ല പുസ്തകം തയ്യാറാക്കാൻ ഉൾക്കാഴ്ചയും അറിവും കഴിവുമുള്ള മറ്റൊരു പ്രമുഖ വൈദികനും ഇന്നില്ലെന്നുള്ളതാണ്. ഇതൊരു പ്രശംസയല്ല, കേവലം വസ്തുത മാത്രമാണ്.

നേരത്തെ ഞാൻ പ്രസിദ്ധപ്പെടുത്തിയ പാമ്പാടി തിരുമേനിയുടെ ജീവ ചരിത്രമായ "താബോറിലെ താപസവര്യൻ", പാത്താമുട്ടം മാളികയിൽ എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ ജീവചരിത്രമായ "സഭാ സേവന സരണിയിലൊരു സമർപ്പിത സന്യാസിശ്രേഷ്ഠൻ", മലങ്കരസഭയുടെ ആധുനിക മിഷനറി-സേവനരംഗങ്ങൾക്കു പുതുജീവൻ നൽകിയ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ ജീവകാരുണ്യ സ്ഥാപനങ്ങളെ മുൻനിറുത്തിയുള്ള "ദൈവിക ദയ ഒഴുകിയ ശ്രേഷ്ഠ വഴികൾ" എന്നീ പുസ്തകങ്ങൾക്ക് യഥാക്രമം "സുതാര്യതയുടെ സൂര്യതേജസ്സ്", "കർമ്മ യോഗിയും ഭക്തിയോഗിയും ജ്ഞാനയോഗിയും", "മലങ്കരയുടെ വയൽ കനികളും കിനാവുകളും" എന്നീ ശീർഷകങ്ങളോടു കൂടിയ അതി ശ്രേഷ്ഠ അവതാരികകൾ അനുപമ ഉൾക്കാഴ്ചയോടുകൂടി ഫാ. ഡോ. ജേക്കബ് കുര്യൻ എഴുതിയപ്പോൾ തന്നെ എനിക്ക് ബ. അച്ചനോടുള്ള ആരാധനാനിർഭരമായ മതിപ്പ് പതിന്മടങ്ങു വർദ്ധിച്ചു. പുസ്തകത്തിന്റെ കൈയെഴുത്തുപ്രതി പൂർത്തിയാക്കിയശേഷം ബ. അച്ചൻ കഴിഞ്ഞ ഏപ്രിൽ ഒടുവിൽ എന്റെ വീട്ടിൽ എത്തി അത് ഏല്പിച്ചശേഷം ഞാനും, ചരിത്രഗവേഷകനും മാധ്യമപ്രവർത്തകനുമായ ജോയ്സ് തോട്ടയ്ക്കാടും കൂടി ഭംഗിയായി പുസ്തകം എഡിറ്റു ചെയ്തും, കവർ രൂപകൽപ്പന ചെയ്തും മറ്റും ഇറക്കണമെന്നും പറഞ്ഞ് രണ്ടു മാസത്തേക്ക് പത്നീ സമേതം ഇംഗ്ലണ്ടിലുള്ള സ്വപുത്രിയുടെ ഭവനത്തിലേക്കു പറക്കുകയാ യിരുന്നു. ഇതിൽ നിന്നു ബ. അച്ചനു ഞങ്ങളിലുള്ള വിശ്വാസവും ഞങ്ങ ളോടുള്ള സ്നേഹവും പറഞ്ഞറിയിക്കാൻ സാധിക്കാത്ത നിലയിലാ ണെന്നു വ്യക്തം. ഞങ്ങൾ പരമാവധി ചെയ്തു എന്ന സംതൃപ്തിയിലു മാണ്.

സഭാചരിത്രവും സഭാപിതാക്കന്മാരുടെ ജീവചരിത്രവും മറ്റും പണ്ഡി തന്മാരായ വ്യക്തികൾ ലഭ്യമായ അറിവുകളും പിതാക്കന്മാരുടെ ഡയ റികളും നോക്കി യഥാസമയം എഴുതിയില്ലെങ്കിൽ ആർക്കുവേണ്ടിയും കാലം കാത്തുനിൽക്കാത്തതിനാൽ അതു സഭയ്ക്കും വരുംതലമുറ കൾക്കും അപരിഹാര്യമായ നഷ്ടമായിരിക്കും.

സെമിനാരി പ്രൊഫസറും ദൈവശാസ്ത്രം, ചരിത്രം മുതലായ രംഗ ങ്ങളിലെ ഒരതുല്യ പ്രതിഭാശാലിയും ആയിരുന്ന ഫാ. ഡോ. വി. സി. സാമുവൽ ജീവിതസായാഹ്നത്തിലാണു അതുവരെ അജ്ഞാതമായിരുന്ന

സഭാചരിത്രപ്രധാനമായ പല വസ്തുക്കൾ ഉൾക്കൊള്ളുന്ന തന്റെ ആത്മ കഥയായ "സ്വാനുഭവവേദിയിൽ" എന്ന പുസ്തകം രചിച്ചത്. അതിന്റെ അവസാനഭാഗം എഴുതി പൂർത്തിയാക്കാൻ പ്രായസഹജമായ ക്ഷീണം മൂലം സാധിക്കാതെ വന്ന ചുറ്റുപാടിൽ എന്റെ ജാമാതാവായ പള്ളം ഒറ്റ ത്തൈയ്ക്കൽ തോമസ് മാത്യുവും ഞാനും ചേർന്നു ബാംഗ്ലൂരിലെ കെങ്കേ രിയിലുള്ള ബ. അച്ചന്റെ ഭവനത്തിൽ ചെന്നു പുസ്തകം എഴുതി പൂർത്തി യാക്കിയതും പിന്നീട് പ്രസിദ്ധപ്പെടുത്തിയതും ഓർക്കുന്നു. "എനിക്ക് ധാരാളം എഴുതാനുണ്ട്; സഹായിക്കാനാരുമില്ല" എന്ന അച്ചന്റെ ജീവിത സായാഹ്നത്തിലെ ചിന്തിപ്പിക്കുന്ന വിലാപം കേട്ടശേഷമാണു ഞങ്ങൾ മടങ്ങിയത്.

മറ്റൊരു സംഭവം. 80 കഴിഞ്ഞപ്പോഴാണു തന്റെ വളരെ പ്രസിദ്ധമായ 'മലങ്കര നസ്രാണികൾ' എന്ന ഗ്രന്ഥപരമ്പരയുടെ അവസാന ഭാഗമായ 10–ാം വാല്യം ഇസ്സഡ്. എം. പാറേട്ട് എഴുതിതീർത്തത്. ആ വാല്യം എഴു തിക്കൊണ്ടിരിക്കുമ്പോൾ വീട്ടിൽ ചെന്നു പാറേട്ടിനെ കാണാൻ യാദൃച്ഛി കമായി എനിക്കവസരം ലഭിച്ചു. തദവസരത്തിൽ "എടാ ഇതെഴുതിക്ക ഴിഞ്ഞിട്ടേ മരിക്കാവൂ എന്നാണ് എന്റെ പ്രാർത്ഥന" എന്നത്രെ അദ്ദേഹം പറഞ്ഞത്.

അങ്കിൾ എന്നു മനോരമ പത്രാധിപസമിതി അംഗങ്ങളായിരുന്ന നാലാത്ര എൻ. എം. ഏബ്രഹാമും, എം. കുര്യനും ഞാനും മറ്റും സ്നേഹ പൂർവ്വം വിളിച്ചുവന്ന പാറേട്ടിനോട്, മാർ ഈവാനിയോസ് തിരുമേനി യുടെ ജീവചരിത്രം കൂടി എഴുതണം എന്നു ഞാൻ നിർദ്ദേശിച്ചു. അതിനു മറുപടിയായി "എടാ, എന്റെ ചേട്ടന്റെ ജീവചരിത്രം ഞാനാണോ എഴു തേണ്ടത്, നീ എഴുത്, ഇതാ ചേട്ടന്റെ ഡയറികൾ" എന്നു പറഞ്ഞു പല ഡയറികൾ എന്നെ ഏല്പിച്ചു. അവയെ അടിസ്ഥാനപ്പെടുത്തിയാണു "പാറേട്ട് മാർ ഈവാനിയോസ്" എന്ന ലഘു ജീവചരിത്രം ഞാൻ രചി ച്ചത്.

ആത്മികവും ഭൗതികവുമായ രംഗങ്ങളിൽ മലങ്കരസഭയ്ക്കു ചിത്ത പ്രകാശം പ്രദാനം ചെയ്ത പഠിത്തവീടിനു സമുജ്ജ്വലമായ അവതാരിക എഴുതിയിരിക്കുന്ന സെമിനാരിയുടെ മുൻ വൈസ്പ്രിൻസിപ്പലും (ഡിഫാക്ടോ പ്രിൻസിപ്പൽ) മലങ്കരസഭാ ഗുരുരത്നവും പ്രശസ്ത ഗ്രന്ഥ കാരനും പ്രഭാഷണ പ്രതിഭാധനനുമായ ഫാ. ഡോ. ടി ജെ. ജോഷ്വാ ആധുനിക സെമിനാരിയെ പൊട്ടാത്ത ശിലമേൽ നിറുത്തി ബലപ്പെ ടുത്തിയ ഒരു ഭിത്തിയും ഈ അദ്ധ്യാത്മ വിദ്യാലയത്തിന്റെ അവിഭാജ്യ ഘടകവുമാണ്. ആറു ദശാബ്ദക്കാലം സെമിനാരിയിൽ പഠിപ്പിച്ചു റെക്കോർഡ് സ്ഥാപിച്ച അച്ചനെപ്പോലെയുള്ള ഒരു ബഹുമുഖ

പ്രവീണനെപ്പറ്റി ചിന്തിക്കുമ്പോൾ സമുന്നത യഹൂദ മതപണ്ഡിതനായ ഗമാലിയേലിന്റെ ചിത്രമാണു മനസ്സിൽ വരുന്നത്. ലോകം ദർശിച്ച ഏറ്റവും വലിയ സുവിശേഷകനായ സെന്റ് പോൾ താൻ അതിശ്രേഷ്ഠതയുള്ള അപ്പോസ്തോലന്മാരിൽ ഒട്ടും കുറവുള്ളവനല്ലെന്നും മഹാ പണ്ഡിത ശ്രേഷ്ഠനായ ഗമാലിയേലിന്റെ ശിഷ്യനാണെന്നും വിമർശകരെ കൊരി ന്ത്യലേഖനത്തിലൂടെ അനുസ്മരിപ്പിക്കുമ്പോൾ ഇന്നത്തെ സഭാദ്ധ്യ ക്ഷനും മറ്റും അർഹിക്കാത്ത എന്തെങ്കിലും വിമർശനങ്ങൾ കേട്ടാൽ തങ്ങൾ ഫാ. ടി. ജെ. ജോഷ്വായുടെ ശിഷ്യരാണെന്നു പറഞ്ഞു അഭിമാ നിക്കാനാവുമെന്നും ചിന്തിച്ചു പോകുകയാണ്.

സെമിനാരി വിദ്യാർഥി, അദ്ധ്യാപകൻ, ചെന്നൈ - കോട്ടയം ഭദ്രാസ നങ്ങളുടെ മെത്രാപ്പോലീത്താ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറി മുതലായ നിലകളിൽ, തിരക്കേറിയ സംശുദ്ധ ജീവിതം നയി ക്കുന്ന ഡോ. യൂഹാനോൻ മാർ ദീയസ്കോറോസിന്റെ ആശംസ, പൊൻതിളക്കമുള്ള ഈ പുസ്തകത്തിന് ഒരു തങ്കച്ചാർത്തായി ഞാൻ കരുതുന്നു.

ഇരുവർക്കും നാക്കുകൊണ്ടും വാക്കുകൊണ്ടും ചോക്കുകൊണ്ടും എഴുതിയും പറഞ്ഞും ധരിപ്പിക്കാനാവാത്ത നന്ദിയുടെ നൈർമ്മല്യവും സുഗന്ധവും പേറുന്ന കുസുമഹാരങ്ങൾ ആത്മസന്തോഷത്തോടും വിന യത്തോടും സമർപ്പിക്കുന്നു. “ശാന്തി തുമ് സബ് കോ.”

**കെ വി. മാമ്മൻ കോട്ടയ്ക്കൽ**

മാങ്ങാനം
14-6-2017



# ആശംസാ സന്ദേശം

"പഠിത്തവീടിന്റെ കഥ" എന്ന തലക്കെട്ടിൽ മലങ്കര നസ്രാണികളുടെ പൊതുവികാരമായ കോട്ടയം പഴയസെമിനാരിയുടെ മഹത്തായ ചരിത്ര നേട്ടങ്ങൾ വിളംബരം ചെയ്യുന്ന ഒരു മഹത്ഗ്രന്ഥം പ്രസിദ്ധീകരിച്ചു കാണുന്നതിൽ അത്യധികം സന്തോഷമുണ്ട്. 1984-88 ബാച്ചിൽ പഴയ സെമിനാരിയിൽ പഠിച്ച പൂർവ്വ വിദ്യാർത്ഥി എന്ന നിലയിലും 1997 മുതൽ 2010 വരെ അദ്ധ്യാപനം ഉൾപ്പെടെ വിവിധനിലകളിൽ അവിടെ സേവനം അനുഷ്ഠിച്ച വൈദികൻ എന്ന നിലയിലും എനിക്കിതു വ്യക്തിപരമായ ആനന്ദം കൂടിയാണ്. ഭാരതസഭയുടെ കഴിഞ്ഞ ഇരുന്നൂറിലധികം വർഷ ങ്ങളിലെ ചരിത്രഗതിവിഗതികൾ നിയന്ത്രിച്ച പഴയസെമിനാരി സഭാമക്ക ളുടെ അഭിമാനത്തിന്റെയും സ്വത്വബോധത്തിന്റെയും പ്രതീകമാണ്. പൗരസ്ത്യ ഓർത്തഡോക്സിയുടെ ഈറ്റില്ലവും നസ്രാണിപ്പഴമയുടെ ആസ്ഥാനവുമായിരുന്ന കുന്ദംകുളം ദേശത്തിന്റെ മടിത്തട്ടിൽ, പുലിക്കോട്ടിൽ തറവാട്ടിൽ പിറന്നുവീണ ഇട്ടൂപ്പ് എന്ന ബാലൻ പത്തൊ മ്പതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ ഭാരതത്തിന്റെയും ഭാരതസഭ യുടെയും ചരിത്രഗതികളുടെ അമരക്കാരനായി മാറിയ ചരിത്രമാണ് പഴ യസെമിനാരിയുടെ ആരംഭം. അദ്ദേഹം പ. സഭയിലെ ഒരു റമ്പാനായ ശേഷം കോട്ടയത്ത് വന്ന് സെമിനാരി സ്ഥാപിക്കുകയും, പിന്നീട് ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ അഥവാ മാർ ദിവാസ്യോസ് രണ്ടാമൻ എന്ന നാമം സ്വീകരിച്ച് മലങ്കരമെത്രാപ്പോലീത്താ ആവുകയും ചെയ്തപ്പോൾ ഭാരതസഭയിൽ ഒരു പുതിയ നേതൃത്വ സംസ്ക്കാരവും വൈദികവിദ്യാഭ്യാസരീതിയും രൂപപ്പെട്ടുവെന്നത് മറ്റൊരു ചരിത്രനിയോ ഗം. അദ്ദേഹത്തിനു ശേഷം ഇന്നയോളം പഴയസെമിനാരിയെയും സഭ യെയും നയിച്ച മഹാരഥന്മാരുടെ പ്രധാന സംഭാവനകൾ ഈ ഗ്രന്ഥ ത്തിൽ വിശകലന വിഷയങ്ങളാണ്.

പുരാതന വൈദിക വിദ്യാഭ്യാസരീതിയായ മൽപ്പാൻ ഭവനമെന്ന ഗുരു കുല വിദ്യാഭ്യാസത്തിൽ നിന്ന് വ്യത്യസ്തമായി സെമിനാരിയെന്ന പൊതു വൈദിക വിദ്യാഭ്യാസരീതി 1815-ൽ നിലവിൽ വന്നതോടെ മലങ്കരസഭ യെന്ന മാതാവിന്റെ ശക്തിയും ഏകതയും ദിശാബോധവും വർദ്ധിച്ചു വെന്നതാണ് യാഥാർത്ഥ്യം. 1815-ൽ കോട്ടയം പഴയസെമിനാരി സ്ഥാപി തമായിരുന്നില്ലെങ്കിൽ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ചരിത്രം സ്വത്വബോധമുള്ള നസ്രാണികൾക്ക് വേദനയുളവാക്കുന്ന മറ്റൊ ന്നാകുമായിരുന്നുവെന്ന ഗ്രന്ഥകർത്താവിന്റെ നിരീക്ഷണം ശ്രദ്ധേയമാണ്. കർതൃശിഷ്യനായ മാർത്തോമ്മാശ്ലീഹായാൽ പൗരോഹിത്യശ്ലൈഹിക പൈതൃകം കൈമുതലാക്കിയ സ്വതന്ത്ര ആഗോള-ദേശീയ ക്രൈസ്ത വസഭയുടെ സ്വത്വബോധം ഉയർത്തിയത് പഴയസെമിനാരിയാണ്. റോമൻ കത്തോലിക്കർ, നവീകരണക്കാർ, അന്ത്യോഖ്യൻ സുറിയാനിക്കാർ മുത ലായ വൈദേശിക ഘടകങ്ങൾ മലങ്കരസഭയെ കീഴ്പ്പെടുത്തുവാൻ

നടത്തിയ ശ്രമങ്ങളെ പരാജയപ്പെടുത്തുവാൻ ഒരു പരിധിവരെയെങ്കിലും നമുക്കു സാധിച്ചത് പഴയസെമിനാരി പകർന്നുനൽകിയ സ്വത്വബോധ മാണ്. കേരള നവോത്ഥാന ചരിത്രത്തിൽനിന്നോ ഭാരതസഭയായ മല ങ്കര ഓർത്തഡോക്സ് സഭയുടെ സ്വത്വബോധവളർച്ചയിൽ നിന്നോ പഴ യസെമിനാരിയെ മാറ്റിനിർത്തുവാൻ ശ്രമിച്ചാൽ അത് ചരിത്രവിശകലന ങ്ങളുടെ വികലതയാകും. വൈദിക പരിശീലനം, വേദപുസ്തക പരി ഭാഷ, ഇംഗ്ലീഷ് വിദ്യാഭ്യാസം, ഉന്നതവിദ്യാഭ്യാസം, പൊതുവിദ്യാഭ്യാസ ത്തിനുള്ള പള്ളിക്കൂടങ്ങളുടെയും കലാലയങ്ങളുടെയും ശൃംഖല, അച്ചടി മുതലായ പല കാര്യങ്ങളുടെയും പ്രഭവകേന്ദ്രമെന്ന നിലയിൽ സെമി നാരി കേരള നവോത്ഥാന ചരിത്രത്തിന്റെ മാതാവാണ്.

ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിനു കാരണക്കാരായ രണ്ടു വ്യക്തികൾ ഏവരുടെയും പ്രത്യേക അഭിനന്ദനങ്ങൾ അർഹിക്കുന്നു. ഗ്രന്ഥകർത്താവായ ബഹു. ഡോ. ജേക്കബ് കുര്യൻ അച്ചൻ എന്റെ വന്ദ്യ ഗുരുക്കന്മാരിൽ പ്രമുഖനായ ഒരാളാണ്. പുലിക്കോട്ടിൽ തിരുമേനി കോട്ട യത്ത് പഴയസെമിനാരി ആരംഭിക്കുന്നതിനു മുമ്പുള്ള സഭയുടെ ചരിത്ര പശ്ചാത്തലം മുതൽ ഇന്നയോളമുള്ള എല്ലാ സുപ്രധാനസംഭവങ്ങളും, ഒന്നുപോലും നഷ്ടപ്പെടുത്താതെ, കോർത്തിണക്കി അവതരിപ്പിക്കുവാൻ അച്ചനു കഴിഞ്ഞിരിക്കുന്നു. സ്ഥാപകതിരുമേനി തുടങ്ങി ഇന്നയോളമുള്ള അദ്ധ്യാപകരും വിദ്യാർത്ഥികളും ഈ ഗ്രന്ഥത്തിൽ ഇടംതേടിയിട്ടുണ്ട്. ഈ ഗ്രന്ഥത്തിന്റെ പ്രചോദകനും പ്രസാധകനും പ്രചാരകനുമായിരി ക്കുന്ന ശ്രീ. കെ. വി. മാമ്മൻ മലങ്കരസഭയ്ക്കു നൽകിയിരിക്കുന്ന ചരി ത്ര-സാഹിത്യ സംഭാവനകൾ അനവധിയാണ്. തികഞ്ഞ സഭാസ്നേഹി, സംശുദ്ധ ചരിത്രാന്വേഷി എന്നീ നിലകളിൽ അദ്ദേഹം പ. സഭയുടെ പ്രശംസയ്ക്ക് യോഗ്യനായിരിക്കുന്നു.

മലങ്കരസഭയുടെ പ്രധാന ദൈവശാസ്ത്ര പഠിത്തവീടായ പഴയസെമി നാരിയെക്കുറിച്ച് ഈ ഗ്രന്ഥത്തിൽ നൽകിയിരിക്കുന്ന സുവ്യക്ത വിശദീ കരണങ്ങളും വിശകലനങ്ങളും വൈദികവിദ്യാഭ്യാസത്തിന്റെ മൂല്യവർദ്ധ നയ്ക്കും തലമുറകളിൽ സഭയുടെ സ്വത്വബോധം നിലനിർത്തുന്നതിനും ഇടയാക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു.



**ഡോ. യൂഹാനോൻ മാർ**
**ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ**

2017 ജൂൺ 15,
പാമ്പാടി മാർ കുറിയാക്കോസ് ദയറാ.

# ഉള്ളടക്കം

# 1

# മല്പാൻ ഭവനത്തിൽ നിന്ന് സെമിനാരിയിലേയ്ക്ക്

മലങ്കരസഭാ പൈതൃകത്തിന് ക്രിസ്തീയതതയോളം പഴക്കമുണ്ട്. "മല ങ്കരസഭ"യുടെ പൊതുപൈതൃകത്തിൽപെടുന്ന വിവിധ സഭാവിഭാഗങ്ങൾ ഇന്നുള്ളതുകൊണ്ട് അവയെ പൊതുവിലും, മലങ്കര ഓർത്തഡോക്സ് സഭയെ പ്രത്യേകിച്ചും ആണ് ഈ പദപ്രയോഗം കൊണ്ടുദ്ദേശിക്കുന്നത്. ഈ മലങ്കര സഭാപാരമ്പര്യത്തെ വിശേഷിപ്പിക്കാവുന്ന ഏഴ് സംഗതി കൾ എങ്കിലുമുണ്ട്:

1. ഒന്നാം നൂറ്റാണ്ടു മുതലുള്ള ശ്ലൈഹിക പൈതൃകം ഇതഃപര്യന്തം ചരിത്രത്തിന്റെ ഭാഗമായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു.

2. യേശുക്രിസ്തുവുമായിട്ടും, പുരാതന യഹൂദസമൂഹവുമായിട്ടും, ചരിത്രപരമായും ഭാഷാപരമായും (സുറിയാനി), ബന്ധം അവകാശപ്പെ ടാവുന്ന സമൂഹം.

3. ലോകത്തിലിന്ന് നിലനിൽക്കുന്ന ഏറ്റവും പുരാതനമായ തദ്ദേശീയ ക്രൈസ്തവ സംസ്കാരങ്ങളിലൊന്ന്.

4. പുരാതന റോമാസാമ്രാജ്യത്തിനു വെളിയിലായിരുന്നിട്ടും, ഇസ്ലാ മിക അധിനിവേശത്താൽ അസ്തമിച്ചുപോകാതിരുന്ന ക്രൈസ്തവ സമൂഹം.

5. ഒരു ന്യൂനപക്ഷമായി നിലനിന്നിട്ടും, ഭൂരിപക്ഷ സമൂഹത്തിൽ നിന്ന് പീഡനങ്ങൾക്കു പകരം പ്രോത്സാഹനം പ്രാപിച്ച് സാക്ഷ്യം നിർവ്വഹിച്ച അനന്യചരിത്രം.

6. പാശ്ചാത്യ ക്രൈസ്തവ അധിനിവേശങ്ങളാൽ പീഡിപ്പിക്കപ്പെടു കയും എന്നാൽ അവയോട് ചെറുത്തുനിന്ന് വളരുകയും ചെയ്ത ഒരു ദേശീയ ക്രൈസ്തവ സ്വത്വബോധം.

7. അത്മായ–പൗരോഹിത്യ പങ്കാളിത്തം സഭാജീവിതത്തിലും ഭരണ ക്രമത്തിലും പരസ്പരപൂരകമായി വളർത്തിയെടുക്കാൻ ശ്രമിക്കുന്ന സഭാ പ്രവർത്തനശൈലി.

മേല്പറഞ്ഞ വിശേഷണങ്ങൾ ഒക്കെയുള്ള മലങ്കരസഭാ പൈതൃക ത്തിന്റെ ചരിത്രപരമായ ആരംഭം മാർത്തോമ്മാ ശ്ലീഹായിൽ നിന്നാണ്. ക്രിസ്തുവിനു മുമ്പുതന്നെ നമ്മുടെ നാടുൾപ്പെട്ട വിസ്തൃതമായ ഭൂപ്രദേ

ശത്തെ വിളിച്ചിരുന്നത് "ഹിന്ദുദേശം" എന്നാണ്. "ഹിന്ദുദേശ"ത്തെക്കുറിച്ച് എസ്ഥേറിന്റെ പുസ്തകത്തിൽ പരാമർശമുണ്ട് (1:1; 8:9). ഇവിടെ "ഹിന്ദു" എന്ന ശബ്ദത്തിന്റെ സൂചന മതപരമല്ല, ഭൂമിശാസ്ത്രപരമാണ്. ഹിന്ദുദേശമെന്നാൽ പ്രധാനമായും സിന്ധുനദീതടമായിരുന്നതുകൊണ്ട്, പേർഷ്യക്കാർക്ക് "സിന്ധു", "ഹിന്ദു"വായിപ്പോയതാണ്. കാരണം, അവർക്ക് ഉച്ചാരണത്തിൽ 'സ' കാരം 'ഹ' കാരമാണ്.

പേർഷ്യയിലും ഹിന്ദുദേശത്തും ആണ് മാർത്തോമ്മാശ്ലീഹായെ അയച്ചത്. അതുകൊണ്ട് ഇവിടങ്ങളിൽ മാർത്തോമ്മാ ശ്ലീഹായെ തങ്ങളുടെ ആത്മീയ പിതാവായി പ്രകീർത്തിക്കുന്ന ധാരാളം പ്രാദേശിക വിശ്വാസാചാരങ്ങളുണ്ട്. മാത്രമല്ല, ലോകത്തിൽ മറ്റൊരിടത്തും ഇത്രത്തോളം മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക പൈതൃകം അവകാശപ്പെടുന്ന വേറെ സമൂഹങ്ങളുമില്ല. മാർത്തോമ്മാശ്ലീഹാ ശിഷ്യസമൂഹത്തിലെ സത്യാന്വേഷിയായിരുന്നു. "ഞാൻ തന്നെ വഴിയും, സത്യവും, ജീവനുമാകുന്നു" (യോഹ. 14:6) എന്ന ഉത്തരം മാർത്തോമ്മാശ്ലീഹായ്ക്കാണ് യേശുക്രിസ്തു നൽകുന്നത്. ആകാശത്തു കാണപ്പെട്ട അത്ഭുത നക്ഷത്രത്തിന്റെ സത്യം അന്വേഷിച്ചെത്തിയവർ, പേർഷ്യയും ഹിന്ദുദേശവും ഉൾപ്പെട്ട "കിഴക്കു" നിന്നായിരുന്നുവല്ലോ. അതുകൊണ്ടുതന്നെ, പേർഷ്യയിലും ഹിന്ദുദേശത്തും സുവിശേഷസത്യം അറിയിക്കുവാൻ മാർത്തോമ്മാശ്ലീഹായെ നിയോഗിച്ചത് ഏറ്റവും ഉചിതമായി. പക്ഷെ, ഇങ്ങോട്ടേയ്ക്കുള്ള നിയോഗം ആദ്യം മാർത്തോമ്മാശ്ലീഹാ വളരെ ഭയത്തോടെയാണ് സ്വീകരിച്ചതെന്ന് "മാർത്തോമ്മായുടെ പ്രവൃത്തികൾ" എന്ന പുരാതന സുറിയാനി രേഖയിൽ പറയുന്നു. എന്തായിരുന്നിരിക്കണം ഈ ഭയത്തിനു കാരണം?

പുരാതനകാലത്ത്, പേർഷ്യയും ഹിന്ദുദേശവും, ദർശനങ്ങളുടെയും ശാസ്ത്രങ്ങളുടെയും വിജ്ഞാനികളുടെയും സിദ്ധന്മാരുടെയും നാടെന്നാണ് അറിയപ്പെട്ടിരുന്നത്. നക്ഷത്രശാസ്ത്രവും, ഗണിതശാസ്ത്രവും, ധ്യാനസിദ്ധികളും, ന്യായ, വൈശേഷിക, സാംഖ്യ, യോഗ, മീമാംസ, വേദാന്ത, ബൗദ്ധ, ജൈന, ചാർവാക ദർശനങ്ങളും ഒക്കെയുള്ള നാടുകളിലേക്ക് ക്രിസ്തുവിന്റെ സുവിശേഷം അറിയിക്കാൻ പോകുന്ന ശ്രമകരമായ ദൗത്യം ഏറ്റെടുക്കാൻ സ്വാഭാവികമായും മാർത്തോമ്മാശ്ലീഹായ്ക്ക് ഭയം തോന്നിക്കാണും. അനേകം വഴികളും, സത്യങ്ങളും, ജീവശാസ്ത്രങ്ങളും ഉള്ളിടത്തേക്ക്, "എന്റെ കർത്താവും എന്റെ ദൈവവുമേ" എന്നുള്ള ബോധ്യവും പ്രഖ്യാപനവും ഉള്ളവർ തന്നെ കടന്നുചെന്ന്, യഥാർത്ഥ വഴിയും, സത്യവും, ജീവനും, കാണിച്ചുകൊടുക്കണം എന്ന് യേശു തീരുമാനിച്ചിരുന്നു. അങ്ങനെ മാർത്തോമ്മാശ്ലീഹാ, ഈ പ്രദേശങ്ങളിലേക്ക് കരയിലൂടെയാകാം, കടലിലൂടെയാകാം വന്നു.

വന്നപ്പോൾ തന്നെ ഒരു കാര്യം മാർത്തോമ്മാശ്ലീഹായ്ക്ക് ബോധ്യ മായി. തന്റെയും യേശുക്രിസ്തുവിന്റെയും സ്വന്തം ഭാഷയായ അറമായ സുറിയാനി സംസാരിക്കുന്ന, തന്റെയും യേശുവിന്റെയും കുടുംബബന്ധ ങ്ങളിലേക്ക് വേരുകളുള്ള, ധാരാളം യഹൂദർ കുടുംബങ്ങളായി ഇവിട ങ്ങളിലൊക്കെ ഉണ്ടെന്ന കാര്യമായിരുന്നു അത്. നൂറ്റാണ്ടുകൾക്കു മുമ്പ്, മിസ്രയീമിൽ നിന്ന് കനാനിലേക്കുള്ള യാത്രയിൽതന്നെ ചിതറിപ്പോയ വരും, പിന്നീട് അസീറിയക്കാരും, ബാബിലോണിയരും, പേർഷ്യക്കാരും, റോമാക്കാരും, തുർക്കികളും ഒക്കെ അടിമകളാക്കിയ സാഹചര്യങ്ങളിൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് ചിതറിപ്പോയ യഹൂദജനതയു ടെയും, കച്ചവട സാധ്യതകളുടെ മേച്ചിൽപ്പുറങ്ങൾ തേടിപ്പോയ സ്വജാ തിക്കാരുടെയും ഇടയിൽ സ്വന്ത ഭാഷ സംസാരിച്ച്, സ്വന്ത ഭക്ഷണം കഴിച്ച്, സ്വന്തബന്ധങ്ങൾ ചികഞ്ഞെടുത്ത് കഴിയുവാൻ സാധിച്ചത് ആശ്വാ സമായി ഭവിച്ചു കാണും.

മാർത്തോമ്മാശ്ലീഹാ തന്റെ യാത്രയിലുടനീളം അവരെ കണ്ടു. പ്രത്യേ കിച്ച്, മലബാർ തീരങ്ങളിൽ, കച്ചവടവും കൃഷിയുമായി കഴിഞ്ഞിരുന്ന യഹൂദന്മാർ അവരുടെ വീടുകളിലും സുന്നഗോഗുകളിലും മാർത്തോമ്മാ ശ്ലീഹായ്ക്ക് ആതിഥ്യം അരുളി. ശ്ലീഹാ അവരെ സൂക്ഷിച്ചു വീക്ഷിച്ചു. അവരിൽ ഭൂരിപക്ഷവും സമ്പന്നരും, സന്തുഷ്ടരും ആയിരുന്നു. അവ രിൽ ചില കാര്യങ്ങളിൽ മാറ്റങ്ങളും ദർശിച്ചു. അതിൽ ഏറ്റവും പ്രധാനം, തദ്ദേശീയരായ ആളുകളോടും ഭരണാധികാരികളോടും പുലർത്തിയ സൗഹൃദവും പരസ്പരാദരവോടെയുള്ള സഹവർത്തിത്തവും ആയി രുന്നു. ചില യഹൂദർ തദ്ദേശീയരോട് വിവാഹബന്ധത്തിലും ആയിത്തീർ ന്നിരുന്നു. എന്നാൽ ചില കാര്യങ്ങളിൽ ഭൂരിപക്ഷം യഹൂദരും തങ്ങളുടെ തനിമ സൂക്ഷിച്ചു. ഭാഷ, മതാചാരങ്ങൾ, വസ്ത്രധാരണം, തൊഴിൽ, ഭക്ഷ ണരീതികൾ എന്നിവയിലൊക്കെ അവർ യഹൂദപാരമ്പര്യം സൂക്ഷിച്ചി രുന്നു. അറമായ സുറിയാനി, വീടുകളിൽ ഉപയോഗിക്കുവാൻ ശ്രദ്ധിക്ക യും, കുഞ്ഞുങ്ങളെ ആ ഭാഷയും, എബ്രായ ഭാഷയും തദ്ദേശ ഭാഷ യോടൊപ്പം പഠിപ്പിക്കുകയും ചെയ്തു. അതുകൊണ്ടു തന്നെ പുരാ തനകാലം മുതലേ അവരെ സുറിയാനി ഭാഷക്കാർ എന്നർത്ഥത്തിൽ "സുറാണികൾ" എന്ന് നാട്ടുകാർ വിളിച്ചുവന്നു. അവരുടെ മതപരമായ ആചാരാനുഷ്ഠാനങ്ങളും മറ്റും അഭംഗം തുടരുവാൻ പൂർണ്ണസ്വാതന്ത്ര്യം ഉണ്ടായിരുന്നതിനാൽ, പ്രവാസിയഹൂദർ സുന്നഗോഗുകളിൽ വിശുദ്ധ ഗ്രന്ഥത്തിന്റെ ചുരുളുകൾ വായിച്ച് ശാബതാരാധനയും നടത്തിയിരുന്നു. മാർത്തോമ്മാശ്ലീഹായുടെ പ്രവർത്തനം ഇവിടെ സമാരംഭിച്ചു. മിശിഹാ യുടെ വരവിനായി കാത്തിരുന്ന്, "ദൈവജന"ത്തിന്റെ വീണ്ടെടുപ്പും യഥാ സ്ഥാനപ്പെടുത്തലും പ്രതീക്ഷിച്ചിരുന്ന ഇവരുടെ ഇടയിൽ വന്നപ്പോഴാണ്

ഗുരുവിന്റെ ഒരു വചനം കാതുകളിൽ ശക്തിയോടെ മുഴങ്ങിയത്. "ജാതികളുടെ അടുക്കൽ പോകാതെയും ശമര്യരുടെ പട്ടണങ്ങളിൽ കട ക്കാതെയും, യിസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കൽതന്നെ ചെല്ലുവിൻ" (മത്തായി 10:5). അവരോട് "യേശു" എന്ന മിശിഹായെക്കുറിച്ച് മാർത്തോമ്മാശ്ലീഹാ തന്റെ ആധികാരിക സാക്ഷ്യം പങ്കുവച്ചു. അവനെക്കുറിച്ച് പ്രവചനങ്ങൾ പൂർത്തിയായ വഴികൾ വിസ്ത രിച്ചു. രോഗികളെ സൗഖ്യമാക്കി. മറ്റു പല അടയാളങ്ങളും ചെയ്തു. അനേകം യഹൂദർ, യേശുവിന്റെ ശിഷ്യരായി മാറി. അവരിലൂടെ നാട്ടു കാരായ മറ്റാളുകളുടെയിടയിലേക്കും സുവിശേഷം പ്രചരിച്ചു. പരിശു ദ്ധാത്മ കൃപയിൽ മാർത്തോമ്മാശ്ലീഹാ തദ്ദേശവാസികളോട് സുവിശേ ഷിച്ചു.

'തോമ്മാ' മാർഗ്ഗം വേഗത്തിൽ ചർച്ചാവിഷയമായി. പല യഹൂദ കുടും ബങ്ങളും, തദ്ദേശീയ ജനതയിലെ ഉന്നത കുടുംബങ്ങളുൾപ്പെടെ പലരും യേശുക്രിസ്തുവിൽ വിശ്വസിച്ച്, മാർത്തോമ്മാശ്ലീഹായാൽ സ്നാനം പ്രാപിച്ചു. മലബാർ തീരത്തെ തുറമുഖമായ മുസിരിസിനു ചുറ്റും ക്രിസ്തീയ സമൂഹങ്ങൾ രൂപപ്പെട്ടു. ഉൾപ്രദേശങ്ങളിലും ഇതുപോലെ തന്നെ സംഭവിച്ചു. സുറാണികൾ പലരും നസ്രായന്റെ മാർഗ്ഗം സ്വീകരി ച്ചപ്പോൾ, അവർ 'നസ്' (നസ്രായ) 'സുറാണികൾ' അഥവാ "നസ്രാണി കൾ" ആയി അറിയപ്പെട്ടു. അങ്ങനെ സുറാണി മാപ്പിളമാർ പലരും നസ്രാണി മാപ്പിളമാരായി. നസ്രാണിമാർഗ്ഗം സ്വീകരിച്ച, തദ്ദേശീയരും നസ്രാണികളായി അറിയപ്പെട്ടു. അടിസ്ഥാനപരമായി യഹൂദമതരീതി യോട്, തദ്ദേശീയമായ ചില സാംസ്കാരിക ഘടകങ്ങളും ചേർന്ന ക്രൈസ്തവ ആരാധനാ സമൂഹങ്ങൾ രൂപപ്പെട്ടു. അവയ്ക്ക് നേതൃത്വം കൊടുക്കുവാൻ വൈദികസ്ഥാനികളെയും നിയമിച്ചു. ചില കുടുംബ തായ്വഴികളിൽ ഈ സ്ഥാനങ്ങൾ പിന്തുടരുകയും ചെയ്വാൻ യഹൂദ പശ്ചാത്തലത്തിലും, തദ്ദേശീയരുടെ കുടുംബപശ്ചാത്തലങ്ങളിലും സാധ്യ തകളുണ്ടായിരുന്നു. ആചാരാനുഷ്ഠാനങ്ങളും ധർമ്മോപദേശങ്ങളും മുതിർന്നവരിൽ നിന്ന് ഇളംതലമുറയിലേക്ക് ഏൽപിക്കപ്പെടുന്ന ഒരു പൊതുരീതി യഹൂദമതത്തിലും, പുരാതന മതങ്ങളിലുമെല്ലാം ഉണ്ടായി രുന്നതുതന്നെ ആദിമ ക്രൈസ്തവ സമൂഹവും പരിപാലിച്ചു. അത് യഹൂ ദപശ്ചാത്തലത്തിൽ നടന്നതിനെ ഇപ്രകാരം സംഗ്രഹിക്കാം:

> "യിസ്രായേലേ, കേൾക്ക; യഹോവ നമ്മുടെ ദൈവമാ കുന്നു; യഹോവ ഏകൻ തന്നെ. നിന്റെ ദൈവമായ യഹോ വയെ നീ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും കൂടെ സ്നേഹിക്കണം. ഇന്നു ഞാൻ നിന്നോടു കല്പിക്കുന്ന ഈ വചനങ്ങൾ നിന്റെ ഹൃദയ

ത്തിൽ ഇരിക്കേണം. നീ അവയെ നിന്റെ മക്കൾക്ക് ഉപദേ ശിച്ചുകൊടുക്കയും നീ വീട്ടിൽ ഇരിക്കുമ്പോഴും വഴിനട ക്കുമ്പോഴും കിടക്കുമ്പോഴും എഴുന്നേൽക്കുമ്പോഴും അവ യെക്കുറിച്ച് സംസാരിക്കയും വേണം" (ആവർത്തനം 6:4–7).

കുടുംബത്തിൽ നിന്ന് പഠിച്ചതും, മുതിർന്ന വൈദികരോടു കൂടെ നടന്ന് പരിശീലിച്ചതും ആയിരുന്നു ആദ്യത്തെ വൈദികപരിശീലനം. പ്രബല ഹിന്ദു സമൂഹങ്ങളിൽ സാവധാനം രൂപപ്പെട്ട ചതുരാശ്രമ സംവിധാനം മലങ്കര നസ്രാണികളിലും കുറെയൊക്കെ കടന്നുവന്നുവെന്നു വേണം വിചാരിക്കാൻ. ബ്രഹ്മചര്യകാലം, ഗുരുകുല വാസമായി ബ്രാഹ്മണ കുടും ബങ്ങൾ അനുഷ്ഠിച്ചു. ഇതിനു സമാന്തരമായി, "മൂപ്പച്ചന്മാ"രുടെ ഭവന ങ്ങളിൽ താമസിച്ച് വൈദിക പരിശീലനം നിർവ്വഹിച്ച ഒരു രീതിയാണ് മലങ്കരയിൽ പോർത്തുഗീസുകാരുടെ വരവുവരെ നിലനിന്നിരുന്നത്. വടക്കും തെക്കും ഒക്കെ നിരവധി "മല്പാൻ" ഭവനങ്ങൾ ഗുരുകുലങ്ങ ളായി പ്രസിദ്ധമായിരുന്നു. അവയോടൊപ്പം വല്ലപ്പോഴും സന്ദർശകരും അതിഥികളും ആയിട്ട് പേർഷ്യയിൽ നിന്നും മറ്റും വന്നുകൊണ്ടിരുന്ന മേല്പട്ടക്കാരിൽ നിന്ന് ലഭിക്കുന്ന സുറിയാനി ഗ്രന്ഥങ്ങളും, വാമൊഴി പ്രബോധനങ്ങളും ചിലരൊക്കെ പ്രയോജനപ്പെടുത്തിയിരുന്നു. പക്ഷെ, റോമാപാപ്പായുടെ മേലധികാരത്തിലേക്കും റോമ്മൻ സഭാരീതിയിലേക്കും മലങ്കരസഭയെ കൊണ്ടുപോകുവാൻ ആഗ്രഹിച്ചവർക്ക് മല്പാൻ ഭവന ങ്ങളിലുള്ള വൈദികപരിശീലനം പലതുകൊണ്ടും തടസ്സമായി. ഒന്നാമ തായി, പല മല്പാന്മാരും തമ്മിൽ ആചാരാനുഷ്ഠാന പാരമ്പര്യങ്ങളിൽ വ്യത്യാസങ്ങൾ ഉണ്ടായിരുന്നതിനാൽ സഭാജീവിതത്തിൽ വൈവിധ്യ ങ്ങൾ ഏറെയായിരുന്നു. രണ്ടാമതായി, തദ്ദേശീയമായ സാംസ്കാരിക ഘടകങ്ങളെ ഓരോ പ്രദേശത്തുമുള്ള ക്രൈസ്തവർ ഉൾക്കൊണ്ടിരുന്ന തിനെ 'ക്രൈസ്തവ'മായി കാണാൻ പാശ്ചാത്യർക്ക് സാധിക്കുകയില്ലാ യിരുന്നു. ഇതിനു രണ്ടിനും പരിഹാരമായിട്ടാണ്, ഏകീകൃത വൈദിക പരിശീലന പദ്ധതിയുള്ള സെമിനാരികൾ അവർ ആരംഭിച്ചത്. ഗോവയി ലും, കൊടുങ്ങല്ലൂരും, വൈപ്പിൻകോട്ടയിലും ഒക്കെ ആരംഭിച്ച സെമിനാ രികളിലൂടെ, വൈദിക പരിശീലനത്തിന്റെ ഏകീകൃതവും, അക്കാദമിക വുമായ ഒരു മാനം തെളിഞ്ഞുവന്നു. 1653-ലെ കൂനൻകുരിശുസത്യത്തി നു ശേഷം ഒന്നര നൂറ്റാണ്ടു കൂടി പുത്തൻകൂർ നസ്രാണികൾ, മല്പാൻ ഭവനങ്ങളിൽ വൈദികപരിശീലനം ഒട്ടും വ്യവസ്ഥാപിതമല്ലാതെ തുടർന്ന പ്പോൾ, ഒരുവിധപ്പെട്ട എല്ലാവർക്കും ഒരു കാര്യം ബോധ്യമായി. പുത്തൻകൂർ നസ്രാണികൾക്ക് തങ്ങളുടേതായ ഒരു സെമിനാരി സംവി ധാനം ആവശ്യമാണെന്ന്. ഒരുവശത്ത്, മലങ്കര മെത്രാന്മാരുടെ ഏകനാ യകത്വത്തിന്റെയും കുടുംബവാഴ്ചയുടെയും ദൂഷ്യ വശങ്ങൾ.

മറുവശത്ത്, പല വൈദികരുടെയും ജനങ്ങളുടെയും വഴിപിഴച്ച ജീവിത ശൈലി. ഈ ദുരവസ്ഥയെക്കുറിച്ച് സഭ മുഴുവനും ഉണർന്നു ചിന്തിച്ച ഒരു ദിവസം സമാഗതമായി.

നൂറ്റാണ്ടുകളായി മലങ്കരപ്പള്ളികളുടെ നേതൃത്വം വഹിച്ചുപോന്ന പകലോമറ്റം തറവാട്ടിലെ ഏഴാം മാർത്തോമ്മാ 984 (1809) മിഥുനം 22-ന് കാലം ചെയ്തു. അദ്ദേഹത്തിന്റെ പിൻഗാമിയായി സ്ഥാനമേറ്റ എട്ടാം മാർത്തോമ്മായുടെ പട്ടത്വസാധുതയെക്കുറിച്ച് ചിലർക്കൊക്കെ എതിരഭിപ്രായം ഉണ്ടായിരുന്നു. 985 ചിങ്ങം ഒന്നിന് (1809 ആഗസ്റ്റ് 15) 54 പള്ളികളിൽ നിന്നുള്ള പ്രതിനിധികൾ ഏഴാം മാർത്തോമ്മായുടെ നാല്പതാം ദിവസം, കണ്ടനാട് പള്ളിയിൽ കൂടി സഭയുടെ ഉന്നമനത്തിനായി ചില തീരുമാനങ്ങളെടുത്തു. പ്രസ്തുത തീരുമാനങ്ങൾ 'കണ്ടനാട് പടിയോല'[1] എന്ന് അറിയപ്പെടുന്നു. ഈ തീരുമാനങ്ങളിൽ എട്ടാമത്തേത് തെക്കും വടക്കും ഓരോ സെമിനാരിക്കു തുല്യമായ "പഠിത്തവീടുകൾ" സ്ഥാപിക്കുന്നതിനെപ്പറ്റിയായിരുന്നു:

> "തെക്കും വടക്കും രണ്ടു പഠിത്തവീട്ടിൽ ഓരോ മല്പാന്മാർ ഇരുന്ന് പൈതങ്ങളെയും ശെമ്മാശന്മാരെയും പഠിപ്പിക്കുകയും പള്ളികളിൽ നിന്ന് വരിയിട്ടെടുത്ത് അവർക്കു വേണ്ടുന്നത് ആണ്ടുതോറും കൊടുക്കയും പട്ടക്കാർ പള്ളിക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവുതീർത്ത് മല്പാന്മാരുടെ എഴുത്തു യജമാനസ്ഥാനത്ത്[2] കൊണ്ടുവന്ന് കൊടുത്ത് കൂദാശ പ്രവൃത്തികൾക്ക് അനുവാദം വാങ്ങിച്ചുകൊൾകയും....."[3]

എട്ടാം മാർത്തോമ്മായ്ക്കു മനസ്സില്ലാമനസ്സോടെ ആണെങ്കിലും ഈ തീരുമാനങ്ങൾ സമ്മതിക്കേണ്ടി വന്നു. അതിൻപ്രകാരം, തീരുമാനങ്ങൾ നടപ്പിലാക്കുന്ന കാര്യത്തിൽ മെത്രാനെ സഹായിക്കുവാൻ അന്നത്തെ രണ്ട് പ്രമുഖ വൈദികരെ യോഗം ചുമതലപ്പെടുത്തി. കുന്നംകുളംകാരൻ പുലിക്കോട്ടിൽ യൗസേപ്പ് (ഇട്ടൂപ്പ്) കത്തനാരെ കൊ. വ. 985 ചിങ്ങം 15-ന് (1809 ആഗസ്റ്റ് 27) ന് റമ്പാനാക്കി അദ്ദേഹത്തെയും, കായംകുളം പീലിപ്പോസ് റമ്പാനെയും ആണ് ഇക്കാര്യത്തിന് നിയോഗിച്ചത്. സഹായികളുണ്ടായിട്ടും എട്ടാം മാർത്തോമ്മാ പഠിത്തവീടുകൾ സ്ഥാപിക്കുവാൻ ഉത്സാഹിച്ചില്ല. ഇതു മൂലവും മറ്റും രണ്ട് റമ്പാന്മാർക്കും മെത്രാനുമായി സ്വരചേർച്ചയില്ലാതായി. വട്ടിപ്പണപ്പലിശ[4] 1809 മുതൽ മുടങ്ങിപ്പോയി. രണ്ടുപേരുടെയും നേതൃത്വത്തിൽ നടന്ന സുവിശേഷങ്ങളുടെ മലയാള പരിഭാഷ റവ. ക്ലോഡിയസ് ബുക്കാനൻ 1811-ൽ ബോംബെയിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ചു. 1811-ൽ കായംകുളം പീലിപ്പോസ് റമ്പാൻ

നിര്യാതനായതിനാൽ, ഇട്ടൂപ്പ് റമ്പാനാണ് പഠിത്തവീടിന്റെ സ്ഥാപന ത്തിനും മറ്റും തുടർന്ന് പ്രവർത്തിച്ചത്. ഇക്കാര്യങ്ങൾ വിശദമായി അടു ത്ത ഭാഗത്ത് ചേർക്കുന്നതിനാൽ, 1813-ൽ സെമിനാരി അഥവാ പഠിത്ത വീട് എന്ന സ്വപ്നം യാഥാർത്ഥ്യമാകാൻ സാഹചര്യമുണ്ടായി എന്നു മാത്രം പറയട്ടെ.

1. ഈ പടിയോല "കണ്ടനാട് ഗ്രന്ഥവരി"യിൽ പൂർണ്ണരൂപത്തിൽ ചേർത്തി ട്ടുണ്ട്.

2. യജമാനസ്ഥാനമെന്നു പറഞ്ഞാൽ, മലങ്കര മെത്രാന്റെയടുക്കൽ എന്നർത്ഥം.

3. *കണ്ടനാട് ഗ്രന്ഥവരി*, 2008, പേജ് 44.

4. മലങ്കരസഭയുടെ അഭ്യുന്നതിക്കായി വിനിയോഗിക്കുവാൻ ആണ്ടുതോറും ഒരു നിശ്ചിത തുക ലഭ്യമാക്കുവാനായി, ആറാം മാർത്തോമ്മാ സ്വരൂപിച്ചു വച്ചി രുന്ന 3000 പൂവരാഹൻ (10500 രൂപ) ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ ഏഴാം മാർത്തോമ്മാ സ്ഥിരനിക്ഷേപമായി ഇട്ട തുകയാണ് വട്ടിപ്പണം. ഇതിന്റെ വാർഷിക പലിശ 8 ശതമാനം നിരക്കിൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് ലഭ്യമാകുവാനാണ് പ്രമാണം. അതിൻപ്രകാരം ആദ്യ വർഷ പലിശയായ 240 പൂവരാഹൻ അഥവാ 840 രൂപ ഏഴാം മാർത്തോമ്മാ തന്നെ വാങ്ങി. 1809 മുതൽ 1813 വരെ നാലു വർഷത്തെ പലിശയായ 960 പൂവരാഹനു തുല്യമായ 3360 രൂപ കുടിശികയായി കിടന്നത് ഇട്ടൂപ്പു റമ്പാന് സെമിനാരി പണിക്ക് ലഭ്യമായി.

# 2

# കുന്നംകുളവും സെമിനാരി സ്ഥാപകനും

ഇന്ത്യയുടെ തെക്കുപടിഞ്ഞാറെ തീരത്തെ പ്രമുഖ തുറമുഖമായിരുന്ന മുസിറിസ് അഥവാ കൊടുങ്ങല്ലൂർ ധാരാളം യഹൂദന്മാരെ ആകർഷിച്ചത് സ്വാഭാവികമാണ്. അവരിൽ പലരും കൊടുങ്ങല്ലൂരിന്റെ സമീപപ്രദേശ ങ്ങളിൽ സ്ഥിരതാമസം ഉറപ്പിച്ചതിന്റേയും തെളിവാണ് കുന്നംകുളത്തെ[5] പാലൂർ പ്രദേശത്തുള്ള യൂദക്കുന്നും, യൂദ സിന്നഗോഗു ചരിത്രവും. പ്രധാ നമായും അഞ്ചു വിഭാഗം ജനങ്ങൾ ഈ പ്രദേശത്ത് ക്രിസ്തുവർഷം ഒന്നാം നൂറ്റാണ്ടിൽ അധിവസിച്ചിരുന്നു. (1) യഹൂദർ (2) എണ്ണത്തിൽ കുറഞ്ഞിട്ടാണെങ്കിലും സമൂഹത്തിൽ സ്ഥാനം നേടിയ ബ്രാഹ്മണർ (3) ദ്രാവിഡ ജനവിഭാഗങ്ങൾ (4) ബുദ്ധ, ജൈന മാർഗ്ഗങ്ങൾ സ്വീകരിച്ചവർ (5) മേല്പറഞ്ഞ എല്ലാ വിഭാഗങ്ങളിൽ നിന്നും മാർത്തോമ്മാശ്ലീഹായുടെ പ്രേഷിത പ്രവർത്തനത്താൽ ക്രിസ്തുമാർഗ്ഗം സ്വീകരിച്ച്, 'നസ്രാണി കൾ' എന്ന് വിളിക്കപ്പെട്ടവർ. ഇവരെക്കൂടാതെ, കച്ചവടയാവശ്യത്തിനായി താൽക്കാലികവാസം നടത്തിയിരുന്ന റോമ, യവന, അറബി സന്ദർശ കരും ഉണ്ടായിരുന്നു. ചുരുക്കത്തിൽ, പുരാതനകാലം മുതലേ അന്തർ ദേശീയ പശ്ചാത്തലമുള്ള ഒരു വാണിജ്യ ഭൂമികയായിരുന്നു കൊടുങ്ങ ല്ലൂർ – കുന്നംകുളം പ്രദേശങ്ങളുടേത്. ഏതാനും നൂറ്റാണ്ടുകൾ കൊണ്ട് ഏറ്റവും പ്രബലമായ നസ്രാണി വണിക് സമൂഹത്തിന്റെ ആവാസകേന്ദ്ര മായി കുന്നംകുളം. അവരുടെ ഒന്നിച്ചുള്ള താമസസ്ഥലങ്ങൾ, അവയോടു ചേർന്നുള്ള അങ്ങാടികൾ, ആരാധനാലയങ്ങൾ, തദ്ദേശീയമെങ്കിലും യഹൂദ പശ്ചാത്തലം വ്യക്തമാക്കുന്ന ആചാരാനുഷ്ഠാനങ്ങൾ ഇവ യെല്ലാം കൂടി കുന്നംകുളത്തിന് ഒരു നസ്രാണി സംസ്കാരകേന്ദ്രം എന്ന സ്ഥാനം ഉണ്ടാക്കിക്കൊടുത്തു. സെമിറ്റിക് മതാനുയായികളായ കച്ചവട ക്കാരെ മലബാർ പ്രദേശങ്ങളിൽ[6] 'മാപ്പിള' എന്ന് വിശേഷിപ്പിച്ചിരുന്നതി നാൽ നസ്രാണി മാപ്പിള[7]മാരുടെ ശക്തമായ അധിവാസ കേന്ദ്രങ്ങളിലൊ ന്നായി കുന്നംകുളം പുരാതനകാലത്തേ അറിയപ്പെട്ടു. കുന്നംകുളത്തെ നസ്രാണി മാപ്പിള കുടുംബങ്ങളിൽ പ്രബലമായ ഒന്നായിരുന്നു "പുലി ക്കോട്ടിൽ." ഈ കുടുംബത്തിൽ നിന്നാണ് സെമിനാരിസ്ഥാപകനായ ഇട്ടൂപ്പ് റമ്പാൻ ചരിത്രപുരുഷനാകുന്നത്.

മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പാലൂർ-ചാട്ടുകുളങ്ങര പള്ളിയുടെ നേർപാരമ്പര്യത്തിലുള്ള കുന്നംകുളം ആർത്താറ്റ് ഇടവകയിൽ പുലി ക്കോട്ടിൽ ചുമ്മാർ (ശെമവൂൻ) ഇളച്ചി (ഏലിശ്ബ) ദമ്പതികളുടെ അഞ്ചു മക്കളിൽ സീമന്തപുത്രനായി 1740 നവംബർ 25-ന് ഇട്ടൂപ്പ് (ജോസഫ്)

ജനിച്ചു. കുന്നംകുളം നസ്രാണി പാരമ്പര്യത്തിന്റെ എല്ലാ ശ്രേഷ്ഠഭാവ ങ്ങളും പൈതൃകമായി ഈ കുഞ്ഞിലുണ്ടായിരുന്നു. ഒന്നാം നൂറ്റാണ്ടു മുതലുള്ളതും മാർത്തോമ്മാശ്ലീഹായുടെ ശുശ്രൂഷ ലഭിച്ചതും, പശ്ചി മേഷ്യൻ ക്രൈസ്തവ പൈതൃകവുമായി ബന്ധപ്പെട്ടതുമായ കുന്നംകുളം ക്രൈസ്തവ സമൂഹത്തിന്റെ മൂന്നു സവിശേഷതകൾ എടുത്തുപറയാ വുന്നവയാണ്: ഒന്ന്, ക്രിസ്തുവിനു മുമ്പ് മുതലുള്ള യഹൂദ കുടിയേറ്റ ങ്ങളുടെ ചരിത്രപരമായ കണ്ണികൾ ഇവരിലുണ്ട്. രണ്ട്, ലോകത്തിലിന്നും നിലനിൽക്കുന്ന തദ്ദേശീകൃതമായ ഒരു ക്രൈസ്തവ സംസ്കാരം ഇവർക്കുണ്ട്. മൂന്ന്, യേശുക്രിസ്തുവിനേയും ശിഷ്യന്മാരേയും ചരിത്ര പരമായി ബന്ധപ്പെടുത്താവുന്ന നരവംശപരവും ഭാഷാപരവുമായ ചില കണ്ണികൾ സുറിയാനി ക്രിസ്ത്യാനികൾക്ക് പൊതുവിലും കുന്നംകുളം നസ്രാണികൾക്ക് പ്രത്യേകമായും ഉണ്ട്.

കുന്നംകുളം നസ്രാണിസമൂഹത്തിന് നേതൃത്വം നൽകിയിരുന്ന വൈദികരെ പരിശീലിപ്പിച്ചിരുന്ന മല്പാൻ പാഠശാലകളിലൊന്ന് പഴഞ്ഞി പള്ളിയിൽ പുലിക്കോട്ടിൽ മത്തായി കത്തനാർ നടത്തിയിരുന്നു. അവി ടേക്ക് ഇട്ടൂപ്പിനെയും അയച്ചു പരിശീലിപ്പിക്കുവാൻ കാരണവന്മാർ തീരു മാനിച്ചു. അതിനു മുന്നൊരുക്കമായി തെക്കേക്കര പൈലപ്പനാശാന്റെ കീഴിൽ തമിഴ് ഉൾപ്പെടെയുള്ള ഭാഷാപഠനവും, തച്ചുശാസ്ത്രമുൾപ്പെ ടെയുള്ള ശാസ്ത്രപഠനവും നിർവ്വഹിച്ചു. മാതാവിന്റെ ഇടവകപ്പള്ളിയായ പഴഞ്ഞി പള്ളിയിൽ പ്രവർത്തിച്ചിരുന്ന മല്പാൻ ഭവനത്തിലെ താമസവും പരിശീലനവും ഇട്ടൂപ്പിന് നന്നെ ഇഷ്ടപ്പെട്ടു. അധികം വൈകാതെ 1751-ൽ മലങ്കരയെത്തി മുളന്തുരുത്തിയിൽ താമസിച്ച ബസേലിയോസ് ശാക്രള്ള മപ്രിയാനയുടെയും കൂടെ വന്ന മാർ ഗ്രീഗോറിയോസിന്റെയും കീഴിൽ സുറിയാനിയിൽ അവഗാഹം നേടി വൈദിക പടവുകളും നടന്നുകയറി. തുടർന്ന്, കുന്നംകുളത്ത് തിരിച്ചെത്തി. അവിടെത്തന്നെ സഭാപരവും സാമൂഹ്യവുമായ ജീവിതത്തിൽ നടുനായകത്വം വഹിച്ചു.

പഴയകൂർ (കത്തോലിക്കരായ നസ്രാണികൾ) വൈദികരും, പുത്തൻ കൂർ വൈദികരും തമ്മിൽ ഉള്ള വ്യത്യസ്തതകൾ പലതും ഇട്ടൂപ്പു കത്ത നാരുടെ ശ്രദ്ധയിൽപ്പെടുവാൻ തുടങ്ങി. പഴയകൂർ വൈദികരിൽ പലരും വിദേശികളായിരുന്നു. അവർ ലത്തീൻ, സുറിയാനി ഭാഷകളും, വിശ്വാ സകാര്യങ്ങളും സെമിനാരികളിൽ പഠിച്ചവരായിരുന്നു. അവർ എല്ലാവരും ബ്രഹ്മചാരികളും ആയിരുന്നു. അവർ മുഖാന്തരം റോമൻ കത്തോലിക്കാ സഭാജീവിതശൈലി ഏതാണ്ട് ഐകരൂപ്യത്തോടെയും അച്ചടക്കത്തോ ടെയും വെളിപ്പെട്ടുകൊണ്ടിരുന്നു. എന്നാൽ, പുത്തൻകൂർ നസ്രാണിക ളുടെയിടയിൽ ഒരു അരാജകത്വം വ്യാപിച്ചിരുന്നു. പകലോമറ്റം കുടും ബത്തിൽ നിന്നുള്ള മെത്രാൻ പിന്തുടർച്ചയും, കഴിവുകെട്ട ഭരണാധികാ

രികൾ എന്നും കാണിക്കുന്ന സ്വജനപക്ഷപാതവും, പട്ടക്കാരുടെ ശിക്ഷ ണക്കുറവും, പരിശീലന വൈകല്യങ്ങളും ഈ അവസ്ഥയ്ക്ക് പ്രധാന കാരണങ്ങളായിരുന്നു. ഇതോടൊപ്പം പ്രാദേശിക ഭരണാധികാരികളിൽ നിന്നും പ്രബല സമുദായങ്ങളിൽനിന്നും പുത്തൻകൂർ നസ്രാണികൾക്ക നുഭവിക്കേണ്ടിവന്ന ജാതിപ്പോരും, ചൂഷണങ്ങളും, പീഡനങ്ങളും അവരെ വല്ലാതെ തളർത്തിക്കളഞ്ഞു.

ഈ ചരിത്രഘട്ടത്തിലാണ് ഇട്ടൂപ്പ് കത്തനാർ കുന്നംകുളത്തിന്റെ നടു നായകത്വം ഏറ്റെടുത്തത്. പ്രസംഗചാതുരി, സുറിയാനിയിലും മറ്റു ഭാഷ കളിലും ഉള്ള വ്യുൽപത്തി, സംഘടനാപാടവം, വ്യക്തിത്വഗരിമ മുതലാ യവകൊണ്ട് ഒരു മല്പാനായി അദ്ദേഹം അറിയപ്പെട്ടു. പുലിക്കോട്ടിൽ മത്തായി മല്പാന്റെ ശേഷം പഴഞ്ഞിയിൽ തുടരാതിരുന്ന മല്പാൻ പള്ളി ക്കൂടം ഇട്ടൂപ്പ് കത്തനാർ ചിറളയം പള്ളിയിൽ പുനരാരംഭിച്ചു. അനേകം വൈദിക വിദ്യാർത്ഥികൾ അദ്ദേഹത്തിന്റെ അടുത്തെത്തിയപ്പോൾ, സഭയ്ക്കു മുഴുവനായി വിപുലമായ രീതിയിൽ വൈദിക പരിശീലന കേന്ദ്രം ഒരാവശ്യമായി മനസ്സിൽ തെളിഞ്ഞു. കൂടാതെ പകലോമറ്റം കുടുംബവാഴ്ചയോട് വടക്കൻ പ്രദേശങ്ങളിൽ ഉയർന്നുവന്ന താൽപര്യ ക്കുറവ് ഒരു പ്രത്യേക സംഭവത്തിൽ പ്രകടമായപ്പോൾ ഇട്ടൂപ്പ് കത്ത നാരും അതിന്റെ ഭാഗമായി. 1751-ൽ ശാക്രുള്ള ബാവായോടൊപ്പം വന്ന ഗ്രീഗോറിയോസ് മെത്രാൻ 1769-ൽ കാട്ടുമങ്ങാട്ട് കുരിയൻ കത്തനാർക്ക് കൂറിലോസ് എന്ന പേരിൽ മെത്രാൻ സ്ഥാനം കൊടുത്തു. അന്നത്തെ സാഹചര്യത്തിൽ മാർ കൂറിലോസിന് സംരക്ഷണം കൊടുക്കുവാൻ ആരും ധൈര്യപ്പെടാതിരുന്നപ്പോൾ, ഇട്ടൂപ്പ് കത്തനാർ അദ്ദേഹത്തെയും സഹോദരൻ ഗീവർഗീസ് റമ്പാനെയും വെട്ടിക്കൽ നിന്ന് കുന്നംകുളത്ത് കൊണ്ടുവന്നു സംരക്ഷിച്ചു. കാട്ടുമങ്ങാട്ട് മാർ കൂറിലോസ് പിന്നീട് കുന്നം കുളത്തിനടുത്ത് അഞ്ഞൂർ അഥവാ തൊഴിയൂരിൽ ഒരു ആസ്ഥാനമന്ദിരം നാലുകെട്ടു മാതൃകയിൽ ഉണ്ടാക്കിയപ്പോൾ അതിന്റെ ആലോചനയിലും രൂപകല്പനയിലും ഇട്ടൂപ്പു കത്തനാർ നേതൃത്വം നൽകി. ഇത് പിൽക്കാ ലത്ത് താൻ പണിയുവാൻ പോകുന്ന പഠിത്തവീടിന്റെ ആദ്യരൂപമായി മനസ്സിൽ തോന്നിയോ ആവോ?

1789-ൽ ടിപ്പു സുൽത്താന്റെ പടയോട്ടത്തിൽ ചാട്ടുകുളങ്ങര (ആർ ത്താറ്റ്) പള്ളിയും, പടിപ്പുരമാളികയും, അങ്ങാടിയും ആക്രമിക്കപ്പെട്ട് കുറെയൊക്കെ അഗ്നിക്കിരയായി. മുഴുവൻ നശിപ്പിച്ച് മതഭ്രാന്ത് കാണി ക്കുവാൻ ഇടയാക്കാതെ ദൈവം ഇടപെട്ട് ടിപ്പുവിനെ മടക്കി. ചിതറിപ്പോയ നസ്രാണികളെ കൂട്ടിവരുത്തി, പള്ളിയുടെയും അങ്ങാടിയുടെയും മറ്റും ഉദ്ധാരണം നിർവ്വഹിക്കുന്ന ചുമതല ഇട്ടൂപ്പു കത്തനാർക്കു ഏറ്റെടുക്കേ ണ്ടിവന്നു. ഈ സാഹചര്യത്തിൽ ചാട്ടുകുളങ്ങര (ആർത്താറ്റ്) പള്ളിയുടെ

മേൽ റോമാക്കാരും അവകാശവാദം ഉന്നയിച്ചതിനാൽ കൊച്ചി രാജാവായ ശക്തൻ തമ്പുരാന്റെ തീർപ്പിൻപ്രകാരം പള്ളിയും സ്ഥലവും ഇട്ടൂപ്പു കത്തനാരുടെ ചുമതലയിൽ വിട്ടുകിട്ടി. തുടർന്ന് വർഷങ്ങളോളം നീണ്ടു നിന്ന ജീർണ്ണോദ്ധാരണവും നിർമ്മാണവും നടന്നുവരുമ്പോഴാണ് രണ്ട് ബ്രിട്ടീഷുകാർ രണ്ട് സമയത്തായി ഇട്ടൂപ്പു കത്തനാരുമായി കുന്നംകുളത്തു വച്ച് കൂടിക്കാണുന്നത്. ആദ്യത്തെയാൾ, 1800–1801 കാലത്ത്, മദ്രാസിൽ നിന്നു മൈസൂർ, കാനറ, മലബാർ പ്രദേശങ്ങളിലൂടെ യാത്ര നടത്തി യാത്രാവിവരണം ഗ്രന്ഥമാക്കിയെഴുതിയ ഇംഗ്ലീഷ് ഈസ്റ്റിന്ത്യാ കമ്പനി സർവീസിലെ ഡോക്ടർ ഫ്രാൻസിസ് ബുക്കാനനായിരുന്നു. അദ്ദേഹം 1800 ഡിസംബർ 9–ന് കുന്നംകുളം സന്ദർശിച്ച് സമാരാധ്യനായ ഒരു പുരോഹിതശ്രേഷ്ഠനോട് സംഭാഷണം നടത്തിയെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. അത് ഇട്ടൂപ്പ് കത്തനാർ ആയിരുന്നുവെന്ന് ചരിത്രപണ്ഡിതന്മാർ അനുമാനിച്ചിട്ടുള്ളത് ശരിയാകണം. അത് ഇട്ടൂപ്പ് കത്തനാരാണ് എന്ന തരത്തിൽ അദ്ദേഹത്തിന്റെ വ്യക്തിത്വത്തെക്കുറിച്ച് നൽകുന്ന വിവരണം ഇപ്രകാരമാണ്:

> "ഞങ്ങൾ കൂടാരമടിച്ചതിന്റെ എതിർവശത്തായി നസ്രാണികളുടെ - ക്രിസ്ത്യാനികളുടെ - ഒരു ഗ്രാമമുണ്ട്. 'കണ്ണംകുളങ്ങര അങ്ങാടി' എന്നാണിതിന്റെ പേര്. മനോഹരമായ വെറ്റില തോട്ടങ്ങൾക്കിടയിൽ അല്പം ഉയർന്ന സ്ഥലത്ത് സ്ഥിതിചെയ്യുന്ന ഈ പ്രദേശം കാഴ്ചയിൽ കൗതുകമുള്ളതാണ്. അവിടത്തെ പാപ്പ അല്ലെങ്കിൽ പുരോഹിതൻ ഞങ്ങളെ വന്നു കണ്ടു. അദ്ദേഹത്തിന്റെ കൂടെ ഒരു ശിഷ്യനുമുണ്ടായിരുന്നു. തന്റെ ഗുരുവിനോട് ശിഷ്യൻ കാണിക്കുന്ന ബഹുമാനാദരങ്ങൾ അവിസ്മരണീയമാണ്. നീലനിറത്തിലുള്ള മനേഹരമായ അങ്കിയാണ് പാപ്പ ധരിച്ചിരുന്നത്. അദ്ദേഹത്തിന്റെ മുൻഗാമികൾ അനേകം തലമുറകളായി ഇവിടെ ജീവിച്ചുപോന്നവരാണെങ്കിലും, അദ്ദേഹത്തിൽ ജൂതന്മാരുടെ ശരീരപ്രകൃതി വളരെ വ്യക്തമായി കാണുന്നുണ്ട്. എന്നാൽ ഈ മതത്തിൽപെട്ട ഭൂരിപക്ഷം അനുയായികളും ഇവിടത്തെ തനിനാട്ടുകാരെപ്പോലെയാണിരിക്കുന്നത്. അവരത്രയും സ്ഥലവാസികളിൽ നിന്നു മതപരിവർത്തനം ചെയ്യപ്പെട്ടവരുമാണല്ലോ.... അദ്ദേഹത്തിന് സിറിയക്കും മലയാളവുമല്ലാത്ത വേറൊരു ഭാഷയും വശമില്ല. മലയാള ഭാഷയിലാണ് അദ്ദേഹം മതപ്രസംഗങ്ങൾ ചെയ്യാറുള്ളത്. എന്നാൽ പള്ളിയിലെ മതപരമായ ചടങ്ങുകളെല്ലാം സിറിയക്ക് ഭാഷയിലാണ് നടത്തുക.... അവരുടെ

> പുരോഹിതന്മാർക്ക് വിവാഹം കഴിക്കാൻ അനുമതിയുണ്ട്. എന്നാൽ എന്നെ വന്നു കണ്ട പുരോഹിതൻ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതിൽ അഭിമാനം കൊള്ളുന്നവനും, തികഞ്ഞ സസ്യഭുക്കുമായിരുന്നു....."[8]

രണ്ടാമത്തെയാൾ, 1806–ൽ മലങ്കര സന്ദർശിച്ച റവ. ക്ലോഡിയസ് ബുക്കാനൻ ആണ്. അദ്ദേഹം മലങ്കരയുടെ മെത്രാനെയും പ്രധാന വൈദികരെയും സന്ദർശിച്ചു. അദ്ദേഹം ചർച്ച ചെയ്യാൻ ആഗ്രഹിച്ച വിഷയം പ്രധാനമായും മലങ്കര നസ്രാണികളുടെ നവോത്ഥാനാവശ്യത്തെക്കുറിച്ചാണ്. ഇക്കാര്യത്തെക്കുറിച്ച് മലങ്കര മെത്രാനായിരുന്ന ആറാം മാർത്തോമ്മായുമായും ബുക്കാനൻ നേരത്തെ ചർച്ച ചെയ്തിരുന്നു. വിദ്യാഭ്യാസം, വൈദികാഭ്യസനം, ബൈബിൾ പരിഭാഷ എന്നീ കാര്യങ്ങളിൽ ബ്രിട്ടീഷുകാരുടെ സഹായത്തോടെയുള്ള ഒരു പുനർജീവനത്തെക്കുറിച്ച് ആയിരുന്നിരിക്കണം അവരുടെ ചർച്ച. വളരെ ഹൃദ്യമായ ആ കൂടിക്കാഴ്ചയിൽ ആറാം മാർത്തോമ്മാ ബുക്കാനനോട്, "അധോഗതി പ്രാപിച്ച ഒരു സഭയെയാണ് താങ്കൾ സന്ദർശിച്ചിരിക്കുന്നത്"[9] എന്നു പറയുകയും, പുരാതനമായ ഒരു സുറിയാനി ബൈബിൾ കൈയെഴുത്തുപ്രതി സമ്മാനിക്കുകയും ചെയ്തു. കുന്നംകുളത്തു വച്ച്, ഇട്ടൂപ്പു കത്തനാരെ കണ്ടു സംസാരിച്ചപ്പോഴാണ്, മലയാളത്തിലേക്ക് ഇട്ടൂപ്പു കത്തനാർ നേരത്തെ തന്നെ ബൈബിളിന്റെ പല ഭാഗങ്ങളും പരിഭാഷപ്പെടുത്തി വച്ചിട്ടുള്ള വിവരം മനസ്സിലാകുന്നത്. തന്റെ സ്നേഹിതനായ കായംകുളം പീലിപ്പോസ് റമ്പാനുമായി ചേർന്ന്, ബൈബിൾ പരിഭാഷ നടത്തിക്കൊടുക്കാമെന്ന് ഇട്ടൂപ്പു കത്തനാർ സമ്മതിച്ചു. ബുക്കാനൻ അന്ന് സമ്മാനിച്ച സുവർണ്ണപ്പതക്കം കുന്നംകുളം പഴയപള്ളിയുടെ മേമ്പൂട്ടിൽ സൂക്ഷിച്ചിരിക്കുന്നു. മല്പാന്മാർ തയാറാക്കിയ സുവിശേഷങ്ങളുടെ മലയാള തർജ്ജിമ ബുക്കാനൻ 1811–ൽ ബോംബെയിൽ അച്ചടിപ്പിച്ച് മലങ്കരയിലേക്ക് കോപ്പികൾ അയച്ചു. അതിന് "റമ്പാൻ ബൈബിൾ" എന്നും "ബുക്കാനൻ ബൈബിൾ" എന്നും വിശേഷണവും ഉണ്ടായി. തുടർന്ന്, ബുക്കാനൻ തനിക്കു സമ്മാനമായി കിട്ടിയ സുറിയാനി കൈയെഴുത്തു ബൈബിൾ മുഴുവനായി ഇംഗ്ലണ്ടിൽ സുറിയാനിയിൽ തന്നെ അച്ചടിപ്പിച്ച് മലങ്കരപള്ളികൾക്ക് കോപ്പി ലഭ്യമാക്കി. ബുക്കാനൻ എഴുതിയ രണ്ടു പ്രബന്ധങ്ങളും,[10] ഗ്രന്ഥവും[11] ബ്രിട്ടീഷ് ഭരണകർത്താക്കളായും, ഇംഗ്ലീഷ് മിഷണറിമാരായും വന്നവരെ വളരെ സ്വാധീനിച്ചു. ഏതായാലും ഈ രണ്ടു കൂടിക്കാഴ്ചകളുടെയും ഇടയിൽ മറ്റൊരു സംഭവമുണ്ടായി. അതിന് "ആർത്താറ്റ് പടിയോല" എന്നാണ് നാമം. അതിന്റെ സൂത്രധാരനായി കരുതപ്പെടുന്നത് ഇട്ടൂപ്പു കത്തനാരെയാണ്. പുത്തൻകൂർ നസ്രാണികൾക്കു മുഴുവൻ ഈ ആർത്താറ്റ് പടിയോല ഒരു ദിശാബോധവും സ്വാ

ദർശനവും കാണിച്ചു എന്നു വേണം പറയാൻ. അതിനെക്കുറിച്ച് അല്പം വിശദീകരിക്കേണ്ടതായിട്ടുണ്ട്.

പുത്തൻകൂർ നസ്രാണികളുടെ അധോഗതിക്കു പരിഹാരം, റോമിനോട് ഐക്യപ്പെട്ടുകൊണ്ടല്ലാതെ സാധിക്കുകയില്ലെന്ന തോന്നൽ ചിലയിടങ്ങളിലെല്ലാം വളർന്നുവന്നു. ആറാം മാർത്തോമ്മാ പോലും അങ്ങനെയുള്ള ചില പ്രലോഭനങ്ങളിൽ ഉൾപ്പെടുകയും ചെയ്തു. മാർത്തോമ്മാ മെത്രാന്മാരുടെ സ്ഥാനം പരിരക്ഷിക്കുന്ന ഒരു ഐക്യശ്രമത്തെക്കുറിച്ച് ഒരു വശത്തും, റോമൊഴികെ മറ്റേതൊരു സഭയുടെ കീഴിലായാലും തരക്കേടില്ല എന്ന് മറുവശത്തും ചിന്തിച്ചപ്പോൾ, ആർത്താറ്റ് പള്ളിയിലെ "പുരുഷകേസരികൾ" വികാരിയോടു ചേർന്ന് 1806-ൽ യോഗം കൂടി, ഒരു "പടിയോല" എഴുതി ഒപ്പിട്ട് ആറാം മാർത്തോമ്മായ്ക്കു സമർപ്പിച്ചു. അതിപ്രകാരമായിരുന്നു:

"കൊല്ലം 981-ാമത് മകരം ഞായറിൽ പുത്തൻകൂറ് സുറിയാനിക്കാരായ ആർത്താറ്റ് ഇടവകക്കാരെല്ലാവരും കൂടി നമ്മുടെ ദിവന്നാസ്യോസ് ബാവ തിരുമുമ്പാകെ എഴുതിവച്ച പടിയോലയാവിത്. നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ ഇടത്തൂട് ഉപദേശം കേൾക്കയാൽ റോമ വിശ്വാസത്തിലേക്ക് തിരിഞ്ഞുപോയി വഴക്കു പിടിച്ച് പള്ളിയും പറമ്പും പകുത്ത് നറുക്കിട്ട് എടുപ്പാൻ ഇടവന്നതിനാൽ മേലാൽ അങ്ങനെ വരാതിരിപ്പാൻ വേണ്ടി റോമായിൽ നിന്നോ, ബാബിലോണിൽ നിന്നോ, അന്ത്യോഖ്യയിൽ നിന്നോ മറ്റു വല്ല പരദേശത്തുനിന്നോ വരുന്ന യാതൊരു മെത്രാൻമാരുടെയും ഉപദേശവും നടപ്പുകളും ഒരുനാളും കേട്ടു വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമ്മാശ്ലീഹായുടെ പൂർവ്വിക വിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെ പെറ്റ അമ്മയുടെ ആർത്താറ്റു നടയിൽ വച്ച് എഴുതിയ.........."[12]

അങ്ങനെ ആർത്താറ്റ് പടിയോലയും (1806) റവ. ക്ലോഡിയസ് ബുക്കാനന്റെ സന്ദർശനവും (1808) കഴിഞ്ഞപ്പോൾ അതായത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ, ഇട്ടൂപ്പ് കത്തനാർ കുന്നംകുളത്തിന്റെയും ആർത്താറ്റ് പള്ളിയുടെയും നേതൃതലത്തിൽ നിന്ന്, മലങ്കരയുടെ മുഴുവൻ നേതൃതലത്തിൽ ശ്രദ്ധേയനായി. അന്നദ്ദേഹത്തിന് 67 വയസ്സും കഴിഞ്ഞിരുന്നു. മലങ്കരയുടെ[13] മുഴുവൻ നേതൃതലത്തിൽ ശ്രദ്ധിക്കപ്പെട്ടുവെന്നു പറഞ്ഞാൽ, അതിന്റെ ഒരു വശത്ത് രാഷ്ട്രീയ പശ്ചാത്തലവും, മറുവശത്ത് സഭാപശ്ചാത്തലവും ഉണ്ടായിരുന്നു.

19-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ, രാഷ്ട്രീയമായി തിരുവിതാംകൂറും, കൊച്ചിയും ബ്രിട്ടീഷ് മേൽക്കോയ്മയെ അംഗീകരിച്ചു തുടങ്ങിയ സാമന്തരാജ്യങ്ങളായിരുന്നു. അവിടേക്ക് ബ്രിട്ടീഷ് റസിഡന്റന്മാരെ നിയ

മിക്കയും ഭരണത്തെ അവർ നിയന്ത്രിക്കുകയും ചെയ്തു. ഇങ്ങനെ വന്ന രണ്ട് റസിഡന്റന്മാരുടെ കാലഘട്ടമായിരുന്നു 19-ാം നൂറ്റാണ്ടിന്റെ ഒന്നും രണ്ടും ദശകങ്ങൾ. കേണൽ മെക്കാളെയും, കേണൽ മൺറോയും ആയിരുന്നു ഈ റസിഡന്റന്മാർ. ഇവർക്കു രണ്ടുപേർക്കും "പുത്തൻകൂർ" നസ്രാണികളോട് പ്രത്യേക താല്പര്യം ഉണ്ടായിരുന്നു. അതിന്റെ തെളിവാണ്, അന്യാധീനപ്പെട്ടുപോയിരുന്ന ചെപ്പേടുകളിൽ[14] പലതും വീണ്ടെടുത്ത് കേണൽ മെക്കാളെ മലങ്കര മെത്രാനെ ഏല്പിച്ചതും, വട്ടിപ്പണ[15]ത്തിന്റെ പലിശ കൃത്യമായി മലങ്കര മെത്രാന് ലഭിക്കത്തക്കവിധം സംവിധാനം ചെയ്തതും. അതുപോലെതന്നെ, റസിഡന്റും ദിവാനുമായിരുന്ന കേണൽ ജോൺ മൺറോ പുത്തൻകൂർ നസ്രാണികൾ അനുഭവിച്ചു വന്നിരുന്ന ഞായറാഴ്ച ഊഴിയവേല പോലുള്ള അനീതി നിറഞ്ഞ വിവേചന നടപടികളിൽ നിന്ന് അവർക്ക് മോചനം നൽകുകയും, അവർക്ക് വിദ്യാഭ്യാസപരവും തൊഴിൽപരവുമായ അവസരങ്ങൾ നൽകുവാൻ ആഗ്രഹിക്കുകയും ചെയ്തു. ഇക്കാര്യത്തിൽ തിരുവിതാംകൂർ, കൊച്ചി രാജസ്ഥാനങ്ങളും അനുകൂലമാകുന്ന ഒരു സാഹചര്യത്തെ കൃത്യമായി പ്രയോജനപ്പെടുത്തുവാൻ ക്രാന്തദർശിയായ ഇട്ടൂപ്പു കത്തനാർ മുന്നോട്ടുവന്നു. കേണൽ മൺറോയുമായി പല പ്രാവശ്യം ആശയവിനിമയം ചെയ്ത്, അദ്ദേഹത്തിന്റെ സൗഹൃദവും വിശ്വാസ്യതയും നേടിയെടുക്കാൻ ഇട്ടൂപ്പു കത്തനാർക്ക് കഴിഞ്ഞു. ഒരു പഠിത്തവീടിന്റെ സ്വപ്നം, ഇംഗ്ലീഷ് പഠനത്തിനും ഉന്നത വിദ്യാഭ്യാസത്തിനുമായി ഒരു കോളജും, ഒരു സമൂഹത്തിന്റെ മുഴുവൻ സാമൂഹ്യ അഭ്യുന്നതിയും, ബൈബിൾ പരിഭാഷക്കായി ഒരു പദ്ധതിയും, സുവിശേഷപരമായ ഒരു കൂട്ടുപ്രവർത്തനവും ഒക്കെ ആയി മാറിയ ഒരു മഹാസംഭവമായി അത് പരിണമിച്ചു. അതിനെക്കുറിച്ച് അല്പം വിശദമായി അടുത്ത അദ്ധ്യായത്തിൽ പറയുന്നു. ചുരുക്കത്തിൽ, കുന്നംകുളത്തിന്റെ നസ്രാണി പഴമയിൽ നിന്ന് കേരള നവോത്ഥാനത്തിന് മുഴുവൻ മുഖാന്തരമായ സെമിനാരി സ്ഥാപകനായി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ചരിത്രം കുറിച്ചു.

5. കുന്നംകുളത്തിന് ഈ പേര് എന്നു മുതലുണ്ടായി എന്നു കൃത്യമായി പറയുവാൻ സാധിക്കുന്നില്ല. മുസിറിസിന് കൊടുങ്ങല്ലൂർ എന്ന പേരുണ്ടായതുപോലെ, പിൽക്കാലത്ത് വന്നുചേർന്ന പേരാവാം ഇത്. മലയാങ്കര, പാലൂർ, ചാട്ടുകുളങ്ങര, കുന്ദം (ന്നം) കുളങ്ങര ഈ സ്ഥലനാമങ്ങൾ തമ്മിലുള്ള ബന്ധവും ചരിത്രവും പഠനാർഹമാണ്.

6. മലബാർ പ്രദേശങ്ങൾ എന്നു പറഞ്ഞാൽ കേരളം മുഴുവനും എന്ന് അർത്ഥമാക്കാം.

7. യഹൂദ കച്ചവടക്കാരെ സുറാണിമാപ്പിളയെന്നും, ക്രൈസ്തവ കച്ചവടക്കാരെ

നസ്രാണി അഥവാ നസ്രാണി മാപ്പിളയെന്നും, അറബി കച്ചവടക്കാരെ ജോനക മാപ്പിളയെന്നുമാണ് വിശേഷിപ്പിച്ചത്.

8. A Journey from Madras through the countries of Mysore, Canara and Malabar. Vol. II, London, 1807, pp. 390-391. തർജ്ജമ, ഡോ. സി. കെ. കരീം, *ഫ്രാൻസിസ് ബുക്കാനന്റെ കേരളം*, തിരുവനന്തപുരം, 1981, പേജ് 46–47.

9. Rev. Claudius Buchanan, Christian Researches in Asia, London, 1814, p. 130. "You have come to visit a declining Church....."

10. i. A Memoir of the Expediency of an Ecclesiastical Establishment for British in India (1805).

ii. An Apology for promoting Christianity in India.

11. Christian Researches in Asia, London (1814).

12. സമ്പാ. അഡ്വ. ഡോ. പി. സി. മാത്യു പുലിക്കോട്ടിൽ, "പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്: ആർത്താറ്റ് പടിയോലയുടെ ശിൽപി, *മലങ്കരയുടെ നവോത്ഥാന നായകൻ*, ഫുളൈജെറ, പേജ് 60.

13. "മലങ്കര" എന്ന പദത്തിന്, മലബാർ, മലയാങ്കര എന്നൊക്കെയാണ് സൂചന. വി നാഗം അയ്യയുടെ തിരുവിതാംകൂർ സ്റ്റേറ്റ് മനുവലിൻ (1906) സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ നാടിന് "മലങ്കര" എന്ന് സ്വകാര്യ വിശേഷണം നൽകിയെന്നും, തങ്ങളുടെ മെത്രാന് "മലങ്കര മെത്രാൻ" എന്ന് സ്ഥാനനാമം നൽകിയെന്നും പറയുന്നു (ഒന്നാം വാല്യം, പേജ് 3).

14. ചേപ്പേടുകൾ (ചെമ്പ് ഏടുകൾ) അഥവാ താമ്രശാസനങ്ങൾ (Copper Plates) ഭരണാധികാരികൾ നൽകിയിരുന്ന പുരാതന അവകാശ രേഖകളായിരുന്നു. നസ്രാണികൾക്ക് പ്രധാനമായും നാലു പുരാതന ചെപ്പേടുകൾ ഉണ്ടായിരുന്നു. 1. ഇരവികോർത്തൻ ചെപ്പേട് 2. ക്നായി തൊമ്മൻ ചെപ്പേട് 3. തരീസാപ്പള്ളി ഒന്നാം ചെപ്പേട് 4. തരീസാപ്പള്ളി രണ്ടാം ചെപ്പേട്. ഇവയിൽ ക്നായിതൊമ്മൻ ചെപ്പേടൊഴികെ എല്ലാത്തിന്റെയും ഭൂരിപക്ഷം മൂല തകിടുകളും ഇന്ന് മലങ്കര ഓർത്തഡോക്സ് സഭാതലവന്റെ കൈവശത്തിൽ സഭാ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സൂക്ഷിക്കുന്നു. എല്ലാംതന്നെ പത്താം നൂറ്റാണ്ടിനു മുമ്പുള്ളവയാണ് എന്ന് പൊതുവെ വിശ്വസിക്കപ്പെടുന്നു.

15. "വട്ടിപ്പണം", പലിശ കിട്ടുവാനുള്ള സ്ഥിരനിക്ഷേപത്തിനു പറയുന്ന പേരാണെങ്കിലും, മലങ്കരസഭാചരിത്രത്തിൽ ആ പദത്തിന് പ്രത്യേക പ്രാധാന്യമുണ്ട്. മാർത്തോമ്മാ ആറാമന്റെ കാലത്ത് സ്വരൂപിച്ച മൂവായിരം പൂവരാഹൻ (10500 രൂപ) അദ്ദേഹത്തിന്റെ പിൻഗാമി ബ്രിട്ടീഷ് ഈസ്റ്റിന്ത്യാ കമ്പനിയിൽ എട്ടു ശതമാനം വാർഷികപലിശയ്ക്ക് നിക്ഷേപിച്ചു. മലങ്കരയുടെ മെത്രാൻ ആ പലിശ സ്വീകരിച്ച് സമുദായത്തിന്റെ ഉന്നമനകാര്യങ്ങൾക്ക് വിനിയോഗിക്കണം എന്നായിരുന്നു നിക്ഷേപ ഉദ്ദേശ്യം.

# 3

# ഇട്ടൂപ്പ് റമ്പാന് ഒരു നല്ല സുഹൃത്തും സഹായിയും

ബ്രിട്ടന്റെ ആധിപത്യത്തിൽ ഇന്ത്യയിലെ നാട്ടുരാജ്യങ്ങളെ ഒന്നൊന്നായി വിധേയപ്പെടുത്തുന്ന പ്രക്രിയയുടെ ഭാഗമായി നാട്ടുരാജ്യങ്ങൾക്ക് പലതിനും ഈസ്റ്റിന്ത്യാ കമ്പനി മുഖേന കൂച്ചുവിലങ്ങിട്ടു. സാമ്പത്തിക വിധേയത്വത്തിലേക്കും തദ്വാര രാഷ്ട്രീയാടിമത്തത്തിലേക്കും രാജ്യങ്ങളെ കൊണ്ടുവന്നതിന്റെ ഭാഗമായി റസിഡന്റന്മാരെ നിയമിച്ചും പ്രസിഡൻസി ഭരണത്തിൽ നേരിട്ടുൾപ്പെടുത്തിയും ജൈത്രയാത്ര പൂർത്തിയായ ഘട്ടമായിരുന്നു 19-ാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധം. തിരുവിതാംകൂറും, കൊച്ചിയും അങ്ങനെ സാമന്തരാജ്യങ്ങളായി റസിഡന്റന്മാരെ സ്വീകരിച്ചു. 'മലബാർ' മദ്രാസ് പ്രസിഡൻസിയുടെ നേരിട്ടുള്ള ആധിപത്യത്തിലുമായി.

കേണൽ കൊളിൻ മെക്കാളെ എന്ന പ്രഗത്ഭനായ റസിഡന്റിനു (1800 –1810) ശേഷം തിരുവിതാംകൂറിനും കൊച്ചിക്കും റസിഡന്റായി കേണൽ ജോൺ മൺറോ 1810-ൽ നിയമിതനായി.[16] കേണൽ മൺറോ ഒരത്ഭുത വ്യക്തിത്വമായിരുന്നു.

സ്കോട്ട്ലണ്ടിലെ റോയൽ നേവിയുടെ ഉന്നത ഉദ്യോഗസ്ഥനും, "റ്റീനിനിച്ച് മൺറോ" കുടുംബാംഗവുമായ ക്യാപ്റ്റൻ ജെയിംസ് മൺറോയുടെ പുത്രൻ ആയ ജോൺ മൺറോ (1778–1858) ബ്രിട്ടീഷ് പട്ടാളത്തിൽ ഉദ്യോഗസ്ഥനായി ഇന്ത്യയിൽ വന്നു. 'മദ്രാസ്' ആസ്ഥാനത്ത് ധീരനും സമർത്ഥനുമായ പട്ടാളഓഫീസറായി പേരെടുത്തു. ഫ്രഞ്ച്, ജർമ്മൻ, ഇറ്റാലിയൻ, അറബി, പേർഷ്യൻ, ഇന്ത്യയിലെ പല ഭാഷകൾ ഇവ കൈകാര്യം ചെയ്യാൻ അദ്ദേഹത്തിന് പ്രത്യേക കഴിവുണ്ടായിരുന്നു. താമസിയാതെ ഇന്ത്യയിലെ ബ്രിട്ടീഷ് പട്ടാള കമാൻഡറുടെ സെക്രട്ടറിയായി ഉയർന്നു. ശ്രീരംഗപട്ടണം, നെല്ലൂർ, മറാട്ട യുദ്ധങ്ങളിൽ നിർണ്ണായകപങ്കു വഹിച്ച്, ബ്രിട്ടീഷ് പട്ടാളത്തെ വിജയിപ്പിച്ചു. തിരുവിതാംകൂർ-കൊച്ചി പ്രദേശങ്ങളിൽ വേലുത്തമ്പി ദളവയുടെ ആഭ്യന്തര വിപ്ലവ വെല്ലുവിളിയെ നേരിടുവാൻ സമർത്ഥമായ നേതൃത്വം വഹിച്ചതോടെ, കേണൽ മെക്കാളെയ്ക്കു ശേഷം ആര് എന്ന ചോദ്യത്തിന് ഒറ്റ ഉത്തരമേ ഉണ്ടായിരുന്നുള്ളു. 1810-ൽ ബ്രിട്ടീഷ് റസിഡന്റായി വന്നപ്പോൾ തന്നെ, തിരുവിതാംകൂറിലും-കൊച്ചിയിലുമുള്ള രാജ സ്ഥാനങ്ങൾ മുതൽ കീഴ്ജാതി ജനങ്ങൾ വരെ

സന്തോഷിച്ചു. രാജസ്ഥാനങ്ങൾക്ക് വിശ്വസ്തനായി ബോധ്യപ്പെട്ടതിനാൽ ദിവാൻ സ്ഥാനവും അദ്ദേഹത്തിനു കൊടുത്തു. ഈസ്റ്റിന്ത്യാ കമ്പനി യുടെ താല്പര്യങ്ങൾ സംരക്ഷിച്ചതോടൊപ്പം, നാട്ടുരാജാക്കൾക്ക് പൂർവ്വാ ധികം സൈ്വര്യബോധവും ഉണ്ടാക്കിയെടുക്കുന്നതിൽ അദ്ദേഹം വിജ യിച്ചു. പൊതുഭരണത്തിലെ അഴിമതി തുടച്ചുമാറ്റുവാനും, ജനങ്ങൾക്ക് പ്രയോജനകരമായ റോഡുകൾ, ജലസേചനം, ക്ഷേമപദ്ധതികൾ എന്നി വയ്ക്ക് പണം കണ്ടെത്തുവാനും, മേൽജാതി പീഡനങ്ങളിൽ നിന്ന് കീഴ് ജാതികൾക്ക് സംരക്ഷണം ഉറപ്പുവരുത്തുവാനും മറ്റും ശ്രദ്ധിച്ചതിനാൽ എല്ലാവർക്കും അദ്ദേഹം പ്രിയങ്കരനായി. പരസ്പരം വിദ്വേഷം പുലർത്തി യിരുന്ന ഹിന്ദുസമൂഹങ്ങൾക്കും മുസ്ലീം സമൂഹങ്ങൾക്കും നീതിന്യായ പരമായി നിഷ്പക്ഷത പാലിക്കുവാൻ നസ്രാണി ന്യായാധിപന്മാരെ അദ്ദേഹം നിയമിച്ചതും വലിയ വിജയമായി. തിരുവിതാംകൂറിൽ അദ്ദേഹം പ്രവർത്തിച്ചത് റാണി ഗൗരിലക്ഷ്മി ബായിയും അവർക്കുശേഷം റാണി പാർവ്വതി ബായിയും രാജസ്ഥാനത്തിരിക്കുമ്പോഴാണ്. റാണി ലക്ഷ്മി ബായി ചുമതലയേൽക്കുമ്പോൾ കേണൽ മൺറോ റസിഡന്റായിട്ടുണ്ടാ യിരുന്നു. അന്ന് സ്ഥാനമേറ്റ അവസരത്തിൽ റാണി നടത്തിയ പ്രസംഗ ത്തിൽ, റസിഡന്റായ കേണൽ മൺറോയെ അഭിസംബോധന ചെയ്തു പറഞ്ഞ വാക്കുകൾ ഇപ്രകാരമായിരുന്നു: “എന്റെ രാജ്യവുമായി ബന്ധ പ്പെട്ട എല്ലാക്കാര്യങ്ങളും, കേണലേ, ഞാൻ നിങ്ങളെ ഭരമേൽപിക്കുന്നു. ഇന്നു മുതൽ താങ്കളെ ഞാൻ എന്റെ ജ്യേഷ്ഠ സഹോദരനായി കാണുന്നു; ഞാൻ കൂടുതൽ ഒന്നും പറയേണ്ടതില്ലല്ലോ.”

കേണൽ മൺറോ ഈ വാക്കുകളിലെ ആത്മാർത്ഥതയും, ബുദ്ധി പൂർവ്വമായ സൂചനകളും ശരിയായ അർത്ഥത്തിൽ ഉൾക്കൊണ്ട് ഭരണം നിർവ്വഹിച്ചു. അതിൽ സന്തോഷിച്ച് രാജ്ഞി ‘ദിവാൻ’ സ്ഥാനവും നൽകി. അനാവശ്യമായും ജനദ്രോഹപരമായും ഉണ്ടായിരുന്ന നികുതികൾ നിർത്തി; അടിമവ്യാപാരം നിർത്തലാക്കി; ആരോഗ്യസംരക്ഷണത്തിന് കുത്തിവയ്പ് മുതലായവ ആരംഭിച്ചു. കൊല്ലത്തിനടുത്ത് കുറ്റാലത്ത് അദ്ദേഹം ആസ്ഥാനം ഉറപ്പിച്ചു. അദ്ദേഹം ഒരു നല്ല ക്രിസ്തുഭക്തനായി രുന്നതിനാൽ, തിരുവിതാംകൂറിലും കൊച്ചിയിലും സുവിശേഷപരമായി ട്ടുള്ള പ്രവർത്തനങ്ങളെക്കുറിച്ച് ചിന്തിച്ചുകൊണ്ടിരിക്കുമ്പോഴാണ്, അന്നത്തെ കേരളനാട്ടിലെ പുരാതന നസ്രാണിസമൂഹം അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടത്. “സുറിയാനിക്കാർ” എന്നും വിശേഷിപ്പിക്കപ്പെട്ട ഇവ രിൽ രണ്ടു ഗണമുള്ളതിൽ, പുത്തൻകൂർ നസ്രാണികൾ കൂടുതൽ സഹ താപം അർഹിക്കുന്നവരായി തോന്നി. ഇവരിൽ പല നന്മകളും കണ്ട തോടെ, അവരെ ഉദ്ധരിച്ചാൽ അവരിൽ കൂടെ പൊതു സമൂഹത്തിലും സുവിശേഷം പ്രചരിപ്പിക്കാം എന്നദ്ദേഹത്തിനു തോന്നി. ഈ

സാഹചര്യത്തിലാണ്, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ കാണുന്നതും അവർ തമ്മിൽ സൗഹൃദത്തിലാവുന്നതും.

അവർ കൈകോർത്തപ്പോൾ, പുത്തൻകൂർ സുറിയാനിക്കാർക്ക് അഥവാ പുത്തൻകൂർ നസ്രാണികൾക്കായി ഒരു സെമിനാരി, ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും ഉന്നതവിദ്യാഭ്യാസത്തിനും ആയി ഒരു കോളജ്, ബൈബിളിന്റെ മലയാള പരിഭാഷ എന്നിവ അടിയന്തിര പ്രാധാന്യമുള്ള പ്രവർത്തനങ്ങളായി രൂപപ്പെട്ടു. ഇവയെല്ലാം സംയുക്തമായി നടത്തുവാൻ ഒരു സ്ഥലം ഉണ്ടാക്കിയെടുക്കുവാൻ ആലോചിച്ചതോടെയാണ്, സെമിനാരിക്കുള്ള സ്ഥലം ലഭ്യമാക്കുവാനും, അവിടെ കെട്ടിടം വയ്ക്കുവാൻ സഹായം തേടുവാനും റാണി ലക്ഷ്മിബായിക്ക് റമ്പാൻ അപേക്ഷ കൊടുക്കുവാനും തീരുമാനിച്ചത്. ഇക്കാര്യത്തിൽ ഇട്ടൂപ്പു റമ്പാനു തന്റെ പൂർണ്ണ പിന്തുണയും, ശുപാർശയും കേണൽ മൺറോ വാഗ്ദാനം ചെയ്തു.[16]

16. പിൽക്കാല ചരിത്രം തെളിയിക്കുന്നത് കേണൽ മൺറോ തന്റെ വാക്കു പാലിക്കുക മാത്രമല്ല, തുടർനടപടികൾ വേഗത്തിലാകുവാൻ വ്യക്തിപരമായി പ്രത്യേക ശ്രദ്ധ ചെലുത്തുകയും ചെയ്തു എന്നാണ്. 1816-ൽ കേണൽ മൺറോ, മദ്രാസിലെ സി.എം.എസ്. കറസ്പോണ്ടിങ്ങ് കമ്മിറ്റിക്ക് എഴുതിയതിന്റെ പരിഭാഷ ഏതാണ്ടിപ്രകാരമാണ്:

"തിരുവിതാംകൂറിൽ ഒരു കോളജ് സ്ഥാപിക്കുന്നതിന്റെ മുഖ്യ ഉദ്ദേശ്യം, ചുമതല വഹിക്കുന്ന വൈദികരെയും കത്തനാരന്മാരെയും സുറിയാനിയിൽ ഭേദപ്പെട്ട അറിവുള്ളവരാക്കിയെടുക്കുക എന്നതാണ്. ഇന്ന് പൊതുവിൽ അവർ അക്കാര്യത്തിൽ പൊതുവെ പാപ്പരത്തമുള്ളവരാണ്. മതപരമായ കാര്യങ്ങൾ പഠിപ്പിക്കുവാനും മറ്റും സുറിയാനി പട്ടക്കാർ, അടിസ്ഥാന മതതത്വങ്ങൾ മനസ്സിലാക്കുകയും അവയുടെ സത്യം വിശ്വസിക്കുകയും ചെയ്യേണ്ടതാണെന്ന് വളരെ വ്യക്തമാണ്" (ഉദ്ധരണി: പി. ചെറിയാൻ, The Malabar Syrians and the CMS 1816-1840, C.M.S. Press Kottayam, p. 341). ഇപ്പറഞ്ഞ ഉദ്ദേശ്യത്തെ സി.എം.എസ്. പിന്തുണയ്ക്കുകയും സി.എം.എസ്. മിഷണറിമാരുടെ പ്രവർത്തനത്തെ അതിനോട് ബന്ധിപ്പിക്കുകയും ചെയ്തു എന്ന് സി.എം.എസ്. കറസ്പോണ്ടിങ്ങ് കമ്മിറ്റിയുടെ രേഖയിൽ നിന്ന് മനസ്സിലാക്കാം. അതിലൊരുദ്ധരണി ഇപ്രകാരമാണ്: "കോളജിൽ കാര്യക്ഷമമായ ഒരു പഠനപരിപാടി നടന്നാലേ, ഒരു മാന്യമായ വൈദികസമൂഹത്തെ രൂപീകരിക്കാനാവൂ. അവരിൽകൂടെ വേണം, ക്രൈസ്തവേതരുടെയിടയിൽ ക്രിസ്തീയത വളർത്തുവാൻ" (സി.എം.എസ്. കമ്മിറ്റി നടപടികളുടെ വിവരണം, ഉദ്ധരിച്ചിരിക്കുന്നത് മേൽപ്പറഞ്ഞ പി. ചെറിയാന്റെ പുസ്തകം, പേജ് 344).

ചുരുക്കത്തിൽ, കേണൽ മൺറോയുടെ സുവിശേഷ ദർശന സാക്ഷാത്ക്കാരമാണ് സെമിനാരിയും, അതിലൂടെ നടന്ന വിദ്യാഭ്യാസ വിപ്ലവവും കേരള സാംസ്കാ

രിക നവോത്ഥാനവും. 1818-ൽ കേണൽ മൺറോ സ്വദേശമായ സ്കോട്ട്ലണ്ടി ലേക്ക് മടങ്ങി. 1858 ജനുവരി 26-ന് അദ്ദേഹം നിര്യാതനായി. സഹധർമ്മിണി ഷാർളോ ബ്ലാക്കർ ആയിരുന്നു. ആറു മക്കളും ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ സ്മരണയെ നിലനിർത്തുന്നതാണ് കേരളത്തിലെ മൺറോ തുരുത്തും, മൺറോ വിളക്കുമരങ്ങളും.

# 4

# റാണി ലക്ഷ്മിബായിക്ക് റമ്പാന്റെ നിവേദനം

വിജയനഗര സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന "വഞ്ചിനാടി"നെ 1729-ൽ മാർത്താണ്ഡവർമ്മ അടർത്തിമാറ്റി "തിരുവിതാംകൂർ" രാജ്യം സ്ഥാപിച്ചു. പക്ഷെ 1795 ആയപ്പോൾ ബ്രിട്ടീഷ് മേൽക്കോയ്മയെ തിരുവിതാംകൂറിനും സ്വീകരിക്കേണ്ടി വന്നു. തിരുവിതാംകൂർ രാജസ്ഥാനത്തിന് പരിമിതമായ അധികാരങ്ങളോടെ തുടരുവാൻ കഴിഞ്ഞുവെങ്കിലും ബ്രിട്ടീഷ് റസിഡന്റിലായിരുന്നു നിർണ്ണായക നിയന്ത്രണം. ഈ സാഹചര്യത്തിൽ രാജസ്ഥാനത്തിരുന്ന ബാലരാമവർമ്മ നാടുനീങ്ങിയപ്പോൾ 1810-ൽ കേവലം 20 വയസ്സുള്ള റാണി ഗൗരിലക്ഷ്മി ബായി സ്ഥാനമേറ്റു. ഏതാണ്ടിതിനു തൊട്ടുമുമ്പായി കേണൽ ജോൺ മൺറോ റസിഡന്റായി എത്തി. പ്രജാ വത്സലയും, ബുദ്ധിമതിയുമായ റാണി തന്റെ രാജ്യത്തിന്റെ പുരോഗതി ലക്ഷ്യമാക്കി ബ്രിട്ടീഷ് റസിഡന്റായി വന്ന കേണൽ മൺറോയെ "ജ്യേഷ്ഠ സഹോദരനായി" കണ്ടുകൊണ്ട് അദ്ദേഹത്തെതന്നെ 1812-ൽ ദിവാനായിട്ടു കൂടി നിയമിച്ചു. അതൊരു സുദൃഢബന്ധമായി പരിണമിച്ചു. അതോടെ തിരുവിതാംകൂറിന്റെ നാനാമുഖമായ പുരോഗതിയും ആരംഭിച്ചു. സാമ്പത്തികമായി തിരുവിതാംകൂറിന്റെ നില മെച്ചപ്പെട്ടു. അഴിമതി നിയന്ത്രിക്കപ്പെട്ടു. മതസമൂഹങ്ങൾ തമ്മിൽ വർദ്ധിത സഹവർത്തിത്തവും സഹകരണവും ഉണ്ടായി. കീഴ്ജാതിക്കാർക്ക് മേൽജാതിക്കാരിൽ നിന്ന് കൂടുതൽ സംരക്ഷണം ഉറപ്പായി.

പുത്തൻകൂർ നസ്രാണികളുടെ ഉദ്ധാരണവും അവരിൽ കൂടിയുള്ള ഒരു സുവിശേഷ പ്രചാരണ പദ്ധതിയും കേണൽ മൺറോ തന്റെ ക്രിസ്തീയ സാക്ഷ്യത്തിനുപകരിക്കാൻ ഉദ്ദേശിച്ചപ്പോഴാണ്, പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാനെ കാണുന്നതും ആശയങ്ങൾ പങ്കുവച്ചതും. ഒന്നിച്ചുള്ള പ്രവർത്തനത്തിന് കേന്ദ്രമായി ഒരു സെമിനാരി പണിയുവാനും ആയതിന് അനുയോജ്യമായ ഒരു സ്ഥലം പഴയ തെക്കുംകൂറിന്റെ തലസ്ഥാനമായിരുന്ന കോട്ടയത്ത് കണ്ടെത്തുവാനും അവർ തീരുമാനിച്ചു. അതനുസരിച്ച് റമ്പാൻ, മൺറോയുടെ പിന്തുണയോടെയും ശുപാർശയോടെയും റാണി ലക്ഷ്മി ബായിയെ മുഖം കാണിച്ച് അപേക്ഷ നൽകി. അപേക്ഷയുടെ താൽപര്യം, സെമിനാരിക്കുള്ള അനുവാദം വാങ്ങുക, സ്ഥലം സൗജന്യമായി ലഭിക്കുക, സെമിനാരി പണിയുവാൻ സഹായം അഭ്യർത്ഥിക്കുക മുതലായവയായിരുന്നു. ദിവാന്റെ ശുപാർശയും കൂടി ലഭിച്ചതിനാൽ റാണി വേഗം അനുകൂലമായ തീരുമാനം എടുത്തു.

ഉടൻ തന്നെ കേണൽ മൺറോ, ദിവാൻ എന്ന നിലയിൽ നടപടി എടുത്തു. കോട്ടയം പ്രവൃത്തിയിൽ, ഗോവിന്ദപുരം കരയിൽ സ്ഥലം നിശ്ച യിച്ച് അളന്നുകൊടുത്തു. സ്ഥലം അനുവദിച്ച നീട്ട് കുറെക്കഴിഞ്ഞാണ് പുറപ്പെടുവിച്ചതെങ്കിലും ഇട്ടൂപ്പ് റമ്പാന് സ്ഥലം കൈവശപ്പെടുത്തി സെമി നാരി പണി ആരംഭിക്കുന്നതിന് അനുകൂല സാഹചര്യങ്ങൾ ആയി. മാർ ത്തോമ്മാ എട്ടാമൻ വട്ടിപ്പണപ്പലിശയായി ലഭിച്ച തുക സെമിനാരി നിർമ്മാണത്തിന് നൽകാൻ വാക്കാൽ സമ്മതിച്ചിരുന്നതാണെങ്കിലും അത് നടന്നില്ല. ആ പശ്ചാത്തലത്തെപ്പറ്റി അല്പം പ്രതിപാദിക്കേണ്ടിയിരി ക്കുന്നു.

കണ്ടനാട് പടിയോലപ്രകാരം കാര്യങ്ങൾ ഭംഗിയായി മുന്നോട്ടുപോകു മെന്നും, പഠിത്തവീട് സ്ഥാപിക്കാൻ എട്ടാം മാർത്തോമ്മാ ഉത്സാഹിക്കു മെന്നും എല്ലാവരും പ്രതീക്ഷിച്ചിരുന്നു. എന്തുകൊണ്ടോ, തനിക്ക് സഹാ യികളായി കണ്ടനാട് യോഗം നിയോഗിച്ച കായങ്കുളം പീലിപ്പോസ് റമ്പാ നെയും, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെയും വിശ്വാസത്തിൽ എടുത്തില്ല. പീലിപ്പോസ് റമ്പാൻ 1811-ൽ നിര്യാതനാവുകയും ചെയ്തു. ഇട്ടൂപ്പ് റമ്പാ നെക്കുറിച്ച് എട്ടാം മാർത്തോമ്മായ്ക്ക് അതൃപ്തി തോന്നുകയും ഉണ്ടായി. ഈ സാഹചര്യത്തിൽ, എട്ടാം മാർത്തോമ്മായോട് പലർക്കും വീണ്ടും അഭിപ്രായവ്യത്യാസമായി. ഒരു വശത്ത്, അദ്ദേഹത്തിന്റെ സ്ഥാനസാധു തയെപ്പറ്റി നേരത്തേതന്നെ കേണൽ മെക്കാളെയുടെ അടുക്കൽ എത്തി യിരുന്ന പരാതി തീരുമാനമാകാതെ കിടക്കുകയായിരുന്നു. മെക്കാളെ യ്ക്കുശേഷം വന്ന കേണൽ മൺറോ ആയിരുന്നു തീരുമാനം എടുക്കേ ണ്ടത്. മറുവശത്ത്, എട്ടാം മാർത്തോമ്മാ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാ നെക്കുറിച്ച് പുതിയ പരാതിയുമായി കേണൽ മൺറോയെ സമീപിച്ചു. മെത്രാന്റെ പക്ഷത്തും, റമ്പാന്റെ പക്ഷത്തുമായി പള്ളിക്കാർ ഭിന്നിച്ചു.

മെത്രാന്റെ പക്ഷത്തുള്ളവർ റമ്പാനെതിരെ താഴെ കൊടുത്തിരിക്കുന്ന പരാതി നൽകി.

“ഇട്ടൂപ്പു റമ്പാൻ കുന്നംകുളങ്ങരെ പള്ളിയിലെ നടവരവ് എടുത്തു ചിലവിടുകയും മെത്രാനെ കണക്ക് കേൾപ്പിക്കാതെയും വിളിച്ചപ്പോൾ വരാതെയും ഒന്നുരണ്ടു പള്ളിക്കാരെയും സ്വാധീനം വരുത്തിയുംകൊണ്ട് മെത്രാന് വിരോധമായിട്ടും അനുസരണമില്ലാതെയും തുടങ്ങിയിരിക്കു ന്നതും, ഈ മെത്രാന് സ്ഥാനം ഇല്ലെന്നും അതിനാൽ മെത്രാനെ അനു സരിച്ച് കൂടായെന്നും ഏറിയ ദ്രവ്യം മെത്രാനെടുത്ത് ഒതുക്കം ചെയ്തി രിക്കുന്നു എന്നും പറഞ്ഞ് നടക്കുന്നത് വളരെ സങ്കടവും ഈ ഇട്ടൂപ്പ് റമ്പാനും മറ്റും കല്ലിക്കൊട്ട[17] ശീമയിൽ മെത്രാന്റെ ചമയം എടുത്തു ചാർത്തിയിരുന്ന ആളിന്റെ ശേഷക്കാരും ശിഷ്യരും ആകകൊണ്ട് ഈ

തറവാട്ടിൽ[18] മെത്രാന്റെ സ്ഥാനം നടന്നുവരുന്നത് അഴിക്കണമെന്നും വിചാരിച്ചു പുറപ്പെട്ടിരിക്കുന്നതാകകൊണ്ട് പരമാർത്ഥങ്ങൾ സായ്പ് അവർകൾ അറിഞ്ഞു മെത്രാനെയും ഞങ്ങളെയും മാമൂൽപ്രകാരം നടത്തിച്ചു കൊള്ളേണ്ടതിന് മനോഗുണമുണ്ടാകണമെന്ന് ഞങ്ങൾ അപേക്ഷിക്കുന്നു."[19]

എതിർകക്ഷിയുടെ നിലപാട് എന്തെന്ന് മൺറോയുടെ അടുക്കൽ അവർ ധരിപ്പിച്ചിരുന്നതിനാൽ, മാർത്തോമ്മാ എട്ടാമൻ തന്റെ സ്ഥാനക്കടലാസും സാമ്പത്തിക മുതൽവിവരവും ഹാജരാക്കാൻ മൺറോ ആവശ്യപ്പെട്ടു. ഇതിനോട് മെത്രാൻ സഹകരിക്കാതിരുന്നതിനാൽ സ്ഥാനക്കടലാസ് സാധുവല്ല എന്ന യുക്തിപരമായ നിഗമനത്തിൽ മൺറോ എത്തി. അതുകൊണ്ട്, വട്ടിപ്പണപ്പലിശ നാലു വർഷത്തെ മുടങ്ങിക്കിടന്നത് ഇട്ടൂപ്പ് റമ്പാന് നൽകാൻ ദിവാനായ മൺറോ വിധിച്ചു. അങ്ങനെ 3360 രൂപാ, സെമിനാരി പണിക്കുവേണ്ടി റമ്പാന് ലഭ്യമായി.

17. കാലിക്കട്ട് അഥവാ കോഴിക്കോട് (മലബാർ) ഭരണസീമയിലുള്ള അഞ്ഞൂർ (തൊഴിയൂർ) മെത്രാനെക്കുറിച്ചാണ് പരാമർശം.

18. പകലോമറ്റം തറവാട്.

19. ഇട്ടൂപ്പ് റൈട്ടർ, *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം*, (2004 എഡിഷൻ), പേജ് 202.

# 5

# സെമിനാരി പണി ആരംഭിക്കുന്നു

കോട്ടയം ഗോവിന്ദപുരത്ത് മീനച്ചിലാറിനോട് ചേർന്ന് കൊണ്ടൽകാട് പിടിച്ചു കിടന്ന സ്ഥലത്ത് ഇട്ടൂപ്പ് റമ്പാൻ സഹായിയോടൊപ്പം വഞ്ചിയിൽ വന്നിറങ്ങി. മുമ്പേതന്നെ മൺറോയുടെ നിർദ്ദേശപ്രകാരം സ്ഥലം തിരിച്ചിട്ടിട്ടുണ്ട് എന്ന് അറിവു ലഭിച്ചിരുന്നു. റമ്പാൻ സ്ഥലത്തെത്തി സ്ഥലം ഏറ്റെടുത്തു. അവിടെ ഒരു പർണ്ണശാല കെട്ടി, റമ്പാന് വിശ്രമിക്കാൻ. താമസം കോട്ടയം ചെറിയപള്ളിയിൽ ആയിരുന്നിരിക്കണം. സമീപപ്രദേശത്തെ ആളുകൾക്ക് ദിവാന്റെ സുഹൃത്തായ റമ്പാന് വേണ്ടതെല്ലാം ചെയ്തുകൊടുക്കുവാനും ഉത്സാഹമായിരുന്നു. അക്കൂട്ടത്തിൽ പ്രധാനി കുന്നുംപുറത്തായ അക്കര കുടുംബകാരണവർ കോര ഇട്ടൂപ്പായിരുന്നു.

സ്ഥലം അനുവദിച്ചുള്ള നിനവു കിട്ടുന്നതിനു മുമ്പു തന്നെ പണി ആരംഭിക്കുവാൻ ക്രമീകരണങ്ങൾ ചെയ്തു. ഒരു തച്ചുശാസ്ത്ര വിദഗ്ദ്ധൻ കൂടിയായ റമ്പാൻ ഒരു നാലുകെട്ടിനുള്ള രൂപകല്പന നടത്തി. നേരത്തെ ആർത്താറ്റ് പള്ളിയുടെ പുനരുദ്ധാരണത്തിനും, തൊഴിയൂർ അരമന നാലുകെട്ടിന്റെ പണിയിലും മറ്റും ഉണ്ടായിരുന്ന പരിചയം മുതൽക്കൂട്ടുമായി.

ചിലയിടത്ത് മണൽത്തിട്ടയും, ചിലയിടത്ത് ചതുപ്പും ആയിരുന്നതിനാൽ തറയുടെ അസ്തിവാരം തെങ്ങുംതൂണുകൾ ഇടിച്ചിറക്കി ബലപ്പെടുത്തണമായിരുന്നു. സർക്കാരിൽ നിന്ന് സൗജന്യമായി അനുവദിച്ചിരുന്ന തടി ജലമാർഗ്ഗം എത്തി. വെട്ടുകല്ല്, സുർക്കിമിശ്രിതം ചേർത്ത് ഭിത്തിപണിയുവാനും തീരുമാനിച്ചു. കൊല്ലവർഷം 989 കുംഭം 3-ന് (1814 ഫെബ്രുവരി 15) കല്ലിട്ട് പണി ആരംഭിച്ചു.

പണികൾ നടന്നതിന്റെ ഹ്രസ്വമായ ഒരു പഴയ വിവരണം ഇട്ടൂപ്പ് റൈട്ടറുടെ "മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം" എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം കൊടുത്തിരിക്കുന്നു:

> "റമ്പാൻ പഠിത്തവീട് പണിയുന്നതിന് സായ്പിന്റെ കല്പനപ്രകാരം മുതലും[20] വാങ്ങി കോട്ടയത്തു വന്നു സ്ഥലവും പതിപ്പിച്ചും കൊണ്ട് അവിടെ താമസിച്ച് പണിക്കുവേണ്ടിയ കല്ലും മരങ്ങളും അടുപ്പിക്കയും അദ്ദേഹത്തിന്റെ ഉത്സാഹവും സായ്പവർകളുടെ സഹായവും കൊണ്ട് 1813-ന്[21]

> കൊല്ലം 989-ാമാണ്ട് കുംഭമാസം 3-ന് കോട്ടയത്ത് സെമിനാരിക്ക് കല്ലിട്ടുപണി ആരംഭിക്കുകയും ചെയ്തു. ഇട്ടൂപ്പ് റമ്പാന്റെ പാർശ്വത്തിലുള്ളവർക്ക് ഈ സെമിനാരി കണ്ടാട്ടയ്ക്കടുത്ത് ഒരു ദിക്കിൽ ആയാൽ കൊള്ളാമെന്നു പക്ഷമുണ്ടായിരുന്നു. എങ്കിലും സായ്പിന്റെ ഹിതംപോലെ കോട്ടയത്തു തന്നെ വേണമെന്ന് റമ്പാൻ ഉറച്ചുംകൊണ്ട് മറ്റുള്ള സ്ഥലങ്ങളെ ആഗ്രഹിക്കാതെ മൂന്നുവശവും ആറുചുറ്റി ഒഴുകുന്നതായും അന്ന് തരിശായും ഒട്ടൽകാട് പിടിച്ചും കിടന്ന സ്ഥലം മാത്രമേ താൻ ബുദ്ധിയോടെ തിരഞ്ഞെടുത്തത്."[22]

പണി ആരംഭിച്ച് പുരോഗമിച്ചുകൊണ്ടിരിക്കുമ്പോൾ, റാണി ലക്ഷ്മി ബായിയുടെ നിനവ് ലഭിച്ചു.

കൊല്ലവർഷം 990 കാർത്തിക 6-ാം തീയതി പുറപ്പെടുവിച്ച നിനവിന്റെ പൂർണ്ണരൂപം:

> ''അവസേപ്പ് റമ്പാന്. നിങ്ങൾ ഇവിടെ ഹാജരായി പുത്തൻകൂർ നസ്രാണികൾക്ക് വേദം പഠിപ്പിക്കുന്നതിന് സെമിനാരി ഇല്ലെന്നും ഒന്നു പണിയുന്നതിന് സ്ഥലം വേണമെന്നും അപേക്ഷിക്കയാൽ അതിലേക്ക് കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ നിശ്ചയിച്ച സ്ഥലത്തിന്റെ അതിരുകൾ:- തിരുനക്കര തേവരെ ആറാട്ടിനു ആറ്റുകടവിലേക്ക് എഴുന്നെള്ളിക്കുന്നതും വടക്കുതെക്കായി കിടക്കുന്ന നാട്ടുവഴിക്കു പടിഞ്ഞാറ്, ഇടനട (പൊടിവ്) പടിഞ്ഞാറ് കവണാറ്റിനും തെക്ക് - ഈ നാല് എലുകൾക്കുള്ളിൽ വടക്ക് തെക്ക് 120 ദണ്ഡും, കിഴക്കുപടിഞ്ഞാറ് 60 ദണ്ഡും, (പൊടിവ്) 990 കാർത്തിക 6-ാം തീയതി മുതൽ (പൊടിവ്) പണിയുന്നതിന് അനുഭോഗക്കൊഴുവായി കൊടുത്തിരിക്കുന്നു. ഇതിന് സർക്കാരിലേക്കുള്ള കരം പണം ആറെകാലും, ഒരു വിളക്കു വയ്ക്കുന്നതിലേക്കുള്ള ചെലവിലേക്ക് വകവച്ച് അനുവദിച്ചു കൊടുത്തിരിക്കുന്നു. അതിനാൽ സെമിനാരി കെട്ടിച്ചും, വിളക്കു വയ്പിന് അനുവദിച്ചിട്ടുള്ള സംഖ്യ അതിനായി ഉപയോഗപ്പെടുത്തിയും, റമ്പാനും പിന്നാലെ വരുന്ന റമ്പാന്മാരും കൈവശം വച്ച് അനുഭോഗമായി അനുഭവിച്ചുകൊള്ളേണ്ടതാകുന്നു.
>
> ഇതിനു സാക്ഷിയായി ഈ നിനവ് 990 (പൊടിവ്) 6-ാം തീയതി തിരുമനസ്സിലെ കല്പനപ്രകാരം എഴുതിയ വലിയ മേലെഴുത്തു യോഗീശ്വരൻ രാമൻ എഴുത്ത്. ഒപ്പ്.[23]

അനുവദിച്ചു കിട്ടിയ സ്ഥലത്തെക്കുറിച്ച്, ഇന്നത്തെ ഭൂമിശാസ്ത്രപര മായ പശ്ചാത്തലത്തിൽ നിന്ന് അല്പം വ്യത്യസ്തമായി നാം ധരിക്കേ ണ്ടിയിരിക്കുന്നു. കരയിൽക്കൂടി വഴിസൗകര്യം ഒട്ടും ഇല്ലാതെയും, ഇന്നത്തെ കോട്ടയം നഗരഹൃദയമായ തിരുനക്കര ടൗൺ ചിത്രത്തിലേ കാണാതെയും ഉള്ള തെക്കുംകൂർ തലസ്ഥാനമായ കോട്ടയത്തിന്റെ രൂപം തികച്ചും വ്യത്യസ്തമായിരുന്നു. പ്രധാന ഗതാഗതം ജലമാർഗ്ഗത്തിലാ യിരുന്നതിനാൽ, വേമ്പനാട്ട് കായൽ, മീനച്ചിലാർ, കൊടൂരാർ എന്നിവയും അവയുടെ തീരപ്രദേശങ്ങളും ആണ് പ്രധാന ജനവാസകേന്ദ്രങ്ങൾ. തളി ക്കോട്ടസ്ഥാനം ഉൾപ്പെട്ട താഴത്തങ്ങാടി പ്രധാന വ്യാപാരകേന്ദ്രമായി രുന്നു. താഴത്തങ്ങാടി ജുമാമസ്ജിദും, തളിക്കോട്ട ക്ഷേത്രവും, തിരുന ക്കര ക്ഷേത്രവും, ചെറിയപള്ളിയും, വലിയപള്ളിയും ഒക്കെ മത സാംസ്കാരിക കേന്ദ്രങ്ങളായിരുന്നു. താഴത്തങ്ങാടിക്കും, കുമ്മനം കരയ്ക്കും തുല്യ അകലത്തിൽ മീനച്ചിലാറിന്റെ മറുകരയിൽ പ്രധാന മായും ഗോവിന്ദപുരം, കോയിക്കൽ തറവാടുകളും ആണ് ഉണ്ടായിരു ന്നത്.

20. വട്ടിപ്പണപ്പലിശയായി കിട്ടിയ 3360 രൂപ.

21. ഇട്ടൂപ്പ് റൈട്ടർ കൊല്ലവർഷം 989-നെ 1813 ആയിട്ടു പറഞ്ഞിരിക്കുന്നു. സെമിനാരി സ്ഥാപകന്റെ കബറിങ്കൽ 1992-ൽ സ്ഥാപിച്ച ഫലകത്തിൽ 1814 ഫെബ്രു വരി 15 എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. 2016-ൽ ഇറക്കിയ "പഴയസെമി നാരി: ചരിത്രവും സാക്ഷ്യവും" എന്ന ഗ്രന്ഥത്തിൽ "പഴയസെമിനാരിയുടെ കാലാനുക്രമചരിത്രം" എന്ന രചനയിൽ പരസ്പരവിരുദ്ധമായ രണ്ട് കുറിപ്പുകൾ അടുത്തടുത്ത് കൊടുത്തിരിക്കുന്നത് ഇപ്രകാരമാണ്:

"1813 ഫെബ്രുവരി 15 (988 കുംഭം 3) തിരുവിതാംകൂർ റീജന്റ് മഹാറാണി ഗൗരിലക്ഷ്മിഭായി കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ കരമൊഴി വായി ദാനംചെയ്ത സ്ഥലത്ത് (990 കാർത്തിക 6) ഇട്ടൂപ്പ് റമ്പാൻ തറക്കല്ലിട്ട് പഠി ത്തവീടിന്റെ നിർമ്മാണം ആരംഭിച്ചിരിക്കുന്നു (സെമിനാരി ശിലയിൽ 989 കുംഭം 3/1815 മാർച്ച് 21) ഫെബ്രുവരി 18?....

1814 ഫെബ്രുവരി 15/കുംഭം മൂന്നാം തീയതി സെമിനാരിക്കു കല്ലിട്ടു പണി ആരംഭിക്കുകയും ഇന്നു കാണുന്ന രീതിയിലുള്ള നാലുകെട്ടും ചാപ്പലുമായി പ്രധാന കെട്ടിടം 1815-ൽ പണി പൂർത്തിയാക്കി വൈദികപഠനം ആരംഭിക്കുകയും ചെയ്തു..."

22. ഇട്ടൂപ്പ് റൈട്ടർ, *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം* (2004) പേജ് 203, 204.

23. സെമിനാരിക്കേസ് - എക്സിബിറ്റ്സ് പാർട്ട് 2 പേജ് 62. ഇസ്സഡ്. എം. പാറേട്ട്, *മലങ്കര നസ്രാണികൾ വാല്യം 3*, പേജ് 97, 98.

# 6

# സെമിനാരിപ്പണിയുടെ പുരോഗതിയും പ്രവർത്തനാരംഭവും

സെമിനാരിപ്പണിക്ക് സാമ്പത്തികമായും അല്ലാതെയും റമ്പാനു കിട്ടിയ സഹായങ്ങൾ ഏതാണ്ടിപ്രകാരമായിരുന്നു:

1. വട്ടിപ്പണപ്പലിശ 1809 മുതൽ 1813 വരെയുള്ള നാലു വർഷത്തേത് (വർഷം 240 വരാഹൻ വച്ച് ആകെ 960 വരാഹൻ) 3360 രൂപ.

2. തിരുവല്ല പാലിയേക്കര പള്ളി തീവച്ച് നശിപ്പിച്ച കേസിൽ പ്രതികൾ പിഴയായി അടച്ചതിന്റെ പകുതി 8000 രൂപ.

3. തച്ചിൽ മാത്തുതരകനും തിരുവിതാംകൂർ സർക്കാരും തമ്മിലുള്ള പഴയ ഇടപാടിൽ, സർക്കാരിനു വന്നുചേർന്ന തുകയിൽ നിന്ന് 20000 രൂപ.

4. തിരുവിതാംകൂർ മഹാറാണി ദാനമായി നൽകിയ 2000 രൂപ.

5. സെമിനാരിപ്പണിക്ക് ആവശ്യമായ മുഴുവൻ തടിയും സർക്കാരിൽ നിന്ന് സൗജന്യമായി അനുവദിച്ചു നൽകി.

6. വടക്കും തെക്കുമുള്ള പള്ളികളുടെ സംഭാവനകൾ (ഉദാ: കുറുപ്പംപടി, തുമ്പമൺ മുതലായവ).

റീജന്റു റാണിയായിരുന്ന ഗൗരി പാർവ്വതിബായിയും കേണൽ മൺറോയുടെ ശുപാർശപ്രകാരം കൊടുത്തു ഉദാരമായ കൈത്താങ്ങൽ. സർക്കാരിൽ നിന്നു ലഭിച്ച സഹായങ്ങളെക്കുറിച്ച് ട്രാവൻകൂർ സ്റ്റേറ്റ് മാനുവലിലും പരാമർശിക്കുന്നുണ്ട്.[24]

പണികൾ പൂർത്തിയാക്കി, പ്രവർത്തനം ആരംഭിച്ചതിനെപ്പറ്റി ഇട്ടൂപ്പ് റൈട്ടർ ഇങ്ങനെ എഴുതിയിരിക്കുന്നു:

"സായ്പ് അവർകൾ മുഖാന്തരം സർക്കാരിൽ നിന്നുണ്ടായ സഹായവും റമ്പാന്റെ ഉത്സാഹവും കൊണ്ട് ഒരു മെത്രാനും നാലു റമ്പാന്മാരും ഇരിക്കാൻ തക്കവണ്ണവും ശെമ്മാശന്മാർക്കും പിള്ളേർക്കും വെവ്വേറെ മുറികളും തെക്കും വടക്കും ഓരോ നിലയും കിഴക്കും പടിഞ്ഞാറും രണ്ടു നിലയും നാലുകെട്ടുമായിട്ട് റമ്പാന്റെ ചട്ടപ്രകാരം 990 മീന മാസത്തിൽ പണികൾ മിക്കതും കുറവുതീർത്തശേഷം അഞ്ഞൂർനിന്നു കിടങ്ങൻ എന്നു പേരുപറയുന്ന മാർ പീലക്സിനോസ് മെത്രാനെ വരുത്തി

സെമിനാരിയിൽ ഇരുത്തി പഠിത്തം തുടങ്ങിക്കണമെന്നു വിചാരിച്ചതിന് മാർ തോമ്മൻ മെത്രാൻ വിരോധം പറകയാൽ ഇട്ടൂപ്പ് റമ്പാൻ തന്നെ ഏതാനും ശെമ്മാശന്മാരെ വരുത്തി പഠിത്തം തുടങ്ങി."[25]

1815-ൽ റാണി ലക്ഷ്മിബായി നാടുനീങ്ങി. സെമിനാരിയുടെ ആദ്യ ബാച്ചിൽ ഇരുപത്തഞ്ചോളം ശെമ്മാശന്മാർ ഉണ്ടായിരുന്നു. 75 വയസ്സായ ഇട്ടൂപ്പു റമ്പാൻ തന്നെയായിരുന്നു പ്രധാന മല്പാൻ. ചിലപ്പോൾ, അനൗദ്യോഗികമായിട്ടാണെങ്കിലും തൊഴിയൂർ നിന്ന് കിടങ്ങൻ പീലക്സിനോസ് മെത്രാനും വന്ന് സന്ദർശിച്ച് പ്രോത്സാഹനം കൊടുത്തുകൊണ്ടിരുന്നു. സെമിനാരി പ്രവർത്തിച്ചു തുടങ്ങിയെങ്കിലും കെട്ടിടം പണിയുടെ ബാധ്യതകളും, നടത്തിക്കൊണ്ടുപോകാനുള്ള സാമ്പത്തിക ഞെരുക്കവും റമ്പാനെ അലട്ടിക്കൊണ്ടിരുന്നു. കേണൽ മൺറോയുമായി ആലോചിച്ച പ്രകാരം ഇംഗ്ലീഷ് വിദ്യാഭ്യാസം കൂടി സെമിനാരിയിൽ ആരംഭിക്കുന്ന കാര്യവും ഇംഗ്ലീഷ് പഠിപ്പിക്കുവാൻ ഇംഗ്ലണ്ടിൽ നിന്ന് സി.എം.എസ്. മിഷണറിമാരെ കൊണ്ടുവരാനുള്ള സാധ്യതയും ആരാഞ്ഞു. ഇക്കാര്യത്തിന് കേണൽ മൺറോ, സി.എം.എസിന്റെ മദ്രാസ് കറസ്പോണ്ടിങ്ങ് കമ്മിറ്റിയുമായി എഴുത്തുകുത്തുകൾ തുടങ്ങി. ഈ വിവരത്തിന് 1816-ലെ മിഷണറി രജിസ്റ്ററിൽ നിന്ന് ലഭിക്കുന്ന വിവരം ഇപ്രകാരമാണ്:

> "തിരുവിതാംകൂറിൽ കമ്പനിയുടെ റസിഡന്റ് മേജർ മൺറോയുടെ ആശയപ്രകാരം, തിരുവിതാംകൂറിൽ കോട്ടയത്ത് സുറിയാനി വൈദികർക്കും അത്മായർക്കും പഠിക്കുവാൻ ഒരു കോളജിന്റെ പ്രവർത്തനം ശുഭകരമായി ആരംഭിച്ചു. ആയതിന്റെ പ്രധാന ഉത്തരവാദിത്വം തിരുവിതാംകൂറിലെ വൈദികരിലൊരാളായ സമാരാധ്യനും ഭക്തനുമായ ജോസഫ് റമ്പാനായിരുന്നു."[26]

ഇട്ടൂപ്പു റമ്പാന്റെ മനസ്സിൽ ഈയവസരത്തിൽ പലവിധ ചിന്താധാരകൾ ഒഴുകി. ഒരുവശത്ത് കേണൽ മൺറോയുമായുള്ള സൗഹൃദം, പുത്തൻകൂർ നസ്രാണികൾക്കു മുഴുവൻ ഗുണകരമാക്കുവാൻ സാധിക്കണം എന്ന ചിന്ത. പുത്തൻകൂർ നസ്രാണികളായ "സുറിയാനിക്കാർ", മറ്റു സമൂഹങ്ങളിൽ നിന്നനുഭവിച്ച ക്ലേശങ്ങൾ നീങ്ങുവാനും, അവർക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ചാൽ സർക്കാർ ഉദ്യോഗങ്ങൾ ലഭിക്കുവാനും അതിലൂടെ അവരുടെ സാമൂഹ്യനില മെച്ചപ്പെടുവാനും ഇടയാകും എന്ന ഒരു സ്വപ്നമാണ് അവിടെ വിടർന്നത്. മറുവശത്ത്, സമുദായത്തിന്റെ ഭരണവും കാര്യങ്ങളും വ്യവസ്ഥാപിതമായി നടത്തുവാൻ കുറേക്കാലമായി സാധിക്കാത്തതിന്റെ പ്രധാന കാരണം പകലോമറ്റം കുടുംബവാഴ്ചയിലെ ദർശനവും കാര്യശേഷിയും ഇല്ലാത്ത ചില മെത്രാന്മാരെക്കുറിച്ചുള്ള ചിന്താഭാരം.

സെമിനാരി ആരംഭിക്കുന്ന കാര്യത്തിലും, നടത്തിക്കൊണ്ടു പോകുന്നതിലും, തൊഴിയൂർ മെത്രാന്റെ സഹകരണം ഉണ്ടാകുന്ന കാര്യത്തിലും എട്ടാം മാർത്തോമ്മായ്ക്ക് ഒട്ടും സമ്മതമില്ലായിരുന്നു. വട്ടിപ്പണപ്പലിശ ഇട്ടൂപ്പു റമ്പാൻ വാങ്ങിയതും, മൺറോ സായ്പ് അതു കൊടുത്തതും മലങ്കരയുടെ മെത്രാനെന്ന നിലയിൽ അദ്ദേഹത്തിന് അനിഷ്ടമായി. അതോടെ അദ്ദേഹത്തിന്റെ വിഘടിപ്പ് പ്രകടമായി.

മലയാളഗദ്യത്തിന്റെ പരിപോഷണത്തിനായുള്ള ഒരു സുപ്രധാന വേദി കൂടിയായിത്തീർന്നു പഠിത്തവീട്. അനേകം കൈയെഴുത്തു ഗ്രന്ഥങ്ങൾ ഉൾപ്പെട്ട ഒരു ഗ്രന്ഥപ്പുരയും പഠിത്തവീട്ടിൽ ആരംഭിച്ചു.

താമസിക്കുവാൻ ഇടം ഉണ്ടായി എങ്കിലും ഒരു പള്ളി ഉണ്ടായിരുന്നില്ല. നാലുകെട്ടിന്റെ കിഴക്കുഭാഗം ആയിരിക്കണം പ്രാർത്ഥനയ്ക്ക് ഉപയോഗിച്ചത്. ഒരു പള്ളി പണിയുവാൻ ചില ശ്രമങ്ങൾ ആരംഭിച്ചിരുന്നുവെങ്കിലും അത് പൂർത്തീകരിക്കപ്പെട്ടത്, മാർ ദീവന്നാസ്യോസ് കാലം ചെയ്തു കഴിഞ്ഞാണ്. 1815-ലെ സെമിനാരിയെക്കുറിച്ച് തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിൽ വി. നാഗമയ്യ എഴുതിയിട്ടുള്ളതനുസരിച്ച് (വാല്യം 2, പേജ് 447) സർക്കാർ മുഖേന 20,000 രൂപ കിട്ടിയതോടൊപ്പം പ്രതിമാസം 70 രൂപ ഗ്രാന്റും കിട്ടിയിരുന്നു.

24. ഈ സഹായങ്ങളിൽ ഭൂരിപക്ഷവും റാണി ലക്ഷ്മിബായി തന്നെ നൽകിയെന്നാണ് സ്റ്റേറ്റ് മാനുവലിൽ പറയുന്നത് (വാല്യം 2, പേജ് 447). എന്നാൽ നാലാമത് പറഞ്ഞിരിക്കുന്ന തുക കൊല്ലവർഷം 993 കുംഭം 29-ന് റാണി ഗൗരി പാർവതിബായി ഗ്രാന്റായിട്ട് പിന്നീട് നൽകിയതാണെന്ന് വിശ്വസിക്കുന്നതാണുത്തമം. ഈ തുക കൃത്യമായിട്ട് 21200 രൂപ ആയിരുന്നുവെന്നും, അത് ഈസ്റ്റിൻഡ്യാ കമ്പനിക്ക് നേരത്തെ സർക്കാർ ഖജനാവിൽ നിന്ന് അയച്ചത്, കേണൽ മൺറോ തിരിച്ചു കൊടുത്തത് "കോട്ടയത്തെ സിമ്മനാരിൽ ചിലവുവകയ്ക്ക് ഇനാമായിട്ട്" തിരുവിതാംകൂർ റാണി കൊടുപ്പിച്ചതായിട്ട് തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ രണ്ടാം വാല്യം 265, 266 പേജിൽ പറയുന്നു. തത്സംബന്ധമായി റാണി, കേണൽ മൺറോയ്ക്ക് എഴുതിയ കത്ത് പി. ചെറിയാന്റെ പുസ്തകത്തിൽ ചേർത്തിട്ടുണ്ട് (Appendix F, Letter 2, പുസ്തകം പേജ് 386).

25. ഇട്ടൂപ്പ് റൈട്ടർ മലയാളത്തുള്ള..., പേജ് 204.

26. പി. ചെറിയാൻ, മലബാർ സിറിയൻസ്..., പേജ് 339 (തർജ്ജമ).

# 7

# ഇട്ടൂപ്പ് റമ്പാൻ മെത്രാനാകുന്നു

1808-ൽ കേണൽ മെക്കാളെ കൊടുത്തിട്ടുള്ള സാക്ഷ്യപത്രപ്രകാരം മലങ്കരയുടെ നിയമാനുസൃത മെത്രാനു മാത്രമേ വട്ടിപ്പണപ്പലിശ വാങ്ങുവാൻ അധികാരമുള്ളു.[27] ഇട്ടൂപ്പ് റമ്പാൻ, മെത്രാനല്ലാതെയിരിക്കെ എങ്ങനെയാണ് വട്ടിപ്പണപ്പലിശ കൈപ്പറ്റാൻ ഇടയായത് എന്ന ചോദ്യം സ്വാഭാവികമായും ഉയർന്നു. അതുകൊണ്ട്, ഇട്ടൂപ്പ് റമ്പാനെ മെത്രാനായി തിരഞ്ഞെടുത്ത് നിയമാനുസൃതമായി പട്ടമേല്പിക്കുകയാണുണ്ടായത്. കൊ.വ. 990[28] മീനം 9-ന് (1815 മാർച്ച് 2, 40 സഹദേന്മാരുടെ ഓർമ്മ) അഞ്ഞൂർ മെത്രാൻ കിടങ്ങൻ മാർ പീലക്സിനോസിൽ നിന്ന് ഇട്ടൂപ്പ് റമ്പാൻ, ജോസഫ് മാർ ദീവന്നാസ്യോസ് എന്ന പേരിൽ പഴഞ്ഞി പള്ളിയിൽ വച്ച് മെത്രാഭിഷേകം സ്വീകരിച്ചു. ഇതിന് രാജകീയാംഗീകാരം കൂടി നേടിയെടുക്കേണ്ടതായി വന്ന സാഹചര്യവും ഉണ്ടായി. മാർത്തോമ്മാ എട്ടാമൻ 991 തുലാം 12-ന് നിരണത്തു വച്ച് കാലം ചെയ്തു പുത്തൻകാവിൽ അടക്കപ്പെടുന്നതിന് മുമ്പ് അദ്ദേഹത്തിന്റെ ചിറ്റപ്പനായ ഐപ്പ് കശീശായെ വരുത്തി 9-ാം മാർത്തോമ്മാ മെത്രാനാക്കിയതായി വാർത്ത പ്രചരിച്ചു. അപ്പോൾ, ആരാണ് നിയമാനുസൃത മെത്രാൻ എന്ന വിവാദമുണ്ടാകും എന്ന് അറിയാവുന്നതു കൊണ്ടായിരിക്കണം, രാജകീയ വിളംബരം ഇറക്കിയത്. പ്രസ്തുത വിളംബരത്തിന്റെ പൂർണ്ണരൂപം:

> "ശ്രീ പാർവ്വതി മഹാറാണി തിരുമനസ്സുകൊണ്ട്
> പഞ്ചനാഭസേവിനി, വഞ്ചീധർമ്മ വർദ്ധിനി,
> രാജരാജേശ്വരി റാണി പാർവ്വതീഭായി മഹാരാജാവ് അവർകൾ സകലമാന ജനങ്ങൾക്കും പ്രസിദ്ധപ്പെടുത്തുന്ന വിളംബരം.
>
> പുത്തൻകാവിൽ പാർത്തിരുന്ന മാർതോമ്മൻ മെത്രാൻ കഴിഞ്ഞ മാസം 28-ന് കഴിഞ്ഞുപോകകൊണ്ടു അതിനുപകരം അവുസേപ്പ് റമ്പാന് മാർ ദീവന്നാസ്യോസ് എന്ന പേരും മെത്രാപ്പോലീത്താ എന്ന സ്ഥാനവും കൊടുത്തിരിക്കകൊണ്ടും വിളംബരം പ്രസിദ്ധപ്പെടുത്തുന്നത് എന്തെന്നാൽ മലങ്കര ഇടവകയിൽ പുത്തൻകൂറ്റിൽ കിരസ്തവർ ഉൾപ്പെട്ട സുറിയാനിക്കാരെ എല്ലാവരും മേൽ എഴുതിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തിന്റെ ആജ്ഞയിൽ ഉൾപ്പെട്ടു അനുസരിച്ചു നടപ്പാനുള്ളതാകകൊണ്ടു അതിന്മണ്ണം

> പുത്തൻകൂറ്റിൽ കിരസ്തവർ ഉൾപ്പെട്ട സുറിയാനിക്കാർ എല്ലാവരും മാർ ദീവന്നാസ്യോസിന്റെ ആജ്ഞയും ഉത്തരവും അനുസരിച്ചു നടന്നുകൊള്ളുകയും വേണം.
>
> എന്ന്, 991-ാമാണ്ട് മകരമാസം 21ന്[29]

രാജകീയ വിളംബരം ഉണ്ടായതോടെ "ഒമ്പതാം മാർത്തോമ്മാ" എന്ന ഐപ്പ് മെത്രാൻ സ്ഥാനത്തിനുവേണ്ടി വാദിക്കുകയോ, സ്ഥാനപ്രകാരം ഒരു കർമ്മവും ചെയ്യുകയോ ഉണ്ടായില്ല. സർക്കാർ തീരുമാനപ്രകാരം അദ്ദേഹം വടിയും, മുടിയും, സ്ലീബായും, സ്ഥാനവസ്ത്രവും മാർ ദീവന്നാസ്യോസിന് നൽകിയിട്ട് കടമറ്റം പള്ളിയിൽ വിശ്രമജീവിതം നയിച്ച്, അവിടെ കബറടങ്ങി. പകലോമറ്റം പിന്തുടർച്ച പ്രത്യക്ഷമായും പരോക്ഷമായും അങ്ങനെ അവസാനിച്ചു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ, അഥവാ "മാർ ദീവന്നാസ്യോസ് രണ്ടാമൻ", മലങ്കര മെത്രാപ്പോലീത്താ ആയി സ്ഥാനമേറ്റതോടെ ഒരു പുതിയ നേതൃത്വസംസ്കാരം രൂപപ്പെടാൻ തുടങ്ങി. ഒരു പൊതുസ്ഥാനത്ത് ആസ്ഥാനമാക്കുന്ന ആദ്യത്തെ പുത്തൻകൂർ സഭാമേലദ്ധ്യക്ഷനാണദ്ദേഹം.

മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യ പിന്തുടർച്ചയുള്ള പകലോമറ്റം പാരമ്പര്യത്തെ തകർത്തുവെന്നും, രാജകീയ വിളംബരം എന്ന അനാവശ്യ കീഴ്‌വഴക്കം ആരംഭിച്ചുവെന്നും, സഭയിൽ അന്ത്യോഖ്യൻ പാത്രിയർക്കീസന്മാരുടെ ഇടപെടലിന് വഴിയൊരുക്കിയെന്നും, പാശ്ചാത്യ സുറിയാനി സംവിധാനത്തിലേക്ക് സഭ മാറുവാൻ ഇടയാക്കിയെന്നും ഒക്കെ അദ്ദേഹത്തിന്റെ മെത്രാൻ സ്ഥാനത്തിന്റെ അനന്തരഫലങ്ങളായി പറയുന്നവർ ഉണ്ട്. പക്ഷെ, ഈ ഓരോ കാര്യത്തെയും മറ്റൊരു കാഴ്ചപ്പാടിൽ കാണുവാൻ കഴിയും. ഒന്നാമതായി, 'പകലോമറ്റം' പാരമ്പര്യം "ദത്ത്" രീതിയിലേക്ക് മാറിക്കഴിഞ്ഞാണ്, പുലിക്കോട്ടിൽ റമ്പാൻ സ്ഥാനമേൽക്കുന്നത്. ദത്തുരീതി സൂചിപ്പിക്കുന്നത്, പൗരോഹിത്യപരമായി നേർപിന്തുടർച്ച നിന്നുപോയിയെന്നാണ്. അതിന്റെയർത്ഥം, മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യം തന്നെ നിലനിൽക്കുന്ന മറ്റു കുടുംബങ്ങളുടെ പൊതുപൈതൃകത്തിലേക്ക് സഭ വന്നുകഴിഞ്ഞിരുന്നുവെന്നാണ്. രണ്ടാമതായി, രാജകീയ വിളംബരം എന്ന കീഴ്‌വഴക്കം, അതിലും ദയനീയമായ ചില പ്രമാണിത്ത കീഴ്‌വഴക്കങ്ങളിൽ നിന്ന് മോചനം കൊടുക്കയാണുണ്ടായത്. ഉദാഹരണത്തിന്, "കടമറ്റത്ത് ഇടവകയിൽ കണ്ടമങ്ങലത്ത് പണിക്കരും കാരക്കുന്നത്ത് പണിക്കരും കാരക്കുന്നത്ത് കുറുപ്പും നായരുമൂത്ത പണിക്കരും ഈ നാലു തറവാട്ടുകാരും ബോധിക്കാതെ ഒരു കാര്യവും ഉണ്ടാക പതിവില്ലാ എന്നുമായിരുന്നു,"[30] അവസ്ഥ.

മൂന്നാമതായി, അന്ത്യോഖ്യൻ പാത്രിയർക്കീസന്മാരുടെ ഇടപെടലിന് പുലിക്കോട്ടിൽ റമ്പാൻ ഒരു വിധത്തിലും അനുകൂലമാകയില്ല എന്ന വസ്തുത തെളിയിക്കാൻ, അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഉണ്ടാക്കിയ "ആർത്താറ്റ് പടിയോല" (981 മകരം) യിലെ വരികൾ മതിയാകും. ".....റോമ്മായിൽ നിന്നോ, ബാബേലിൽ നിന്നോ, അന്ത്യോഖ്യയിൽ നിന്നോ മറ്റു വല്ല പരദേശത്തുനിന്നോ യാതൊരു മെത്രാന്മാരുടെയും ഉപദേശങ്ങളും നടപ്പുകളും ഒരു നാളും കേട്ട് വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമ്മാ ശ്ലീഹായുടെ പൂർവിക വിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറ് സമ്മതിച്ച്....." ഇനിയും, ആർത്താറ്റ് പടിയോലയിൽ അദ്ദേഹത്തിന്റെ പങ്ക് സംശയിക്കാനിടയായാൽ പോലും, ആഞ്ഞൂർ മെത്രാനിൽ നിന്ന് പട്ടമേറ്റത് 'അന്ത്യോഖ്യൻ' മേലധികാര സമ്മതമായിട്ട് ചിന്തിക്കാൻ എന്തടിസ്ഥാനമാണുള്ളത്? നാലാമതായി, പാശ്ചാത്യ -സുറിയാനിയിലേക്കുള്ള മാറ്റത്തിനു മുഖാന്തരം ആയിയെന്ന് അദ്ദേഹത്തെക്കുറിച്ചും സെമിനാരിയെക്കുറിച്ചും ചിലർ പറയുന്നുണ്ട്. പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാൻ സുറിയാനിയിൽ എഴുതിയിട്ടുള്ള ഒരു രേഖയാണ് കായംകുളം റമ്പാന്റെ ദേഹവിയോഗത്തിൽ എഴുതിയ വിലാപകാവ്യം. ഇത് പൗരസ്ത്യ സുറിയാനി (കൽദായ) യിലാണ് എഴുതിയിരിക്കുന്നത്. അതുകൊണ്ട്, പൗരസ്ത്യ സുറിയാനിയിൽ നിന്ന് പാശ്ചാത്യ സുറിയാനിയിലേക്കും അനുബന്ധ ക്രമങ്ങളിലേക്കും വന്ന മാറ്റം കുറച്ചു കൂടി കഴിഞ്ഞാണ് സംഭവിച്ചതെന്ന്, പ്രത്യേകിച്ച് മുളന്തുരുത്തി സുന്നഹദോസിന്റെ (1876) പശ്ചാത്തലത്തിൽ വിശ്വസിക്കാം.

27. പ്രസ്തുത സാക്ഷ്യപത്രത്തിന്റെ അസൽരൂപം താഴെ കൊടുക്കുന്നു:

"Colonel Macaulay the Resident in Travancore do hereby certify to have this day received Mar Thoma Metran, Acting Metropolitan of the Syrian Church in Malabar, the amount of 3000 star Pagodas in the Honourable Company's Loan in perpetuity, and agreed to pay in Travancore, as long as this Ancient Church lasts, to the Metropolitan, Metrans or any other regularly constituted prelate, annually the interest of the above amount at 8 per cent, by obtaining receipt for the same" (part of Appendix G Letter 3, on p. 388, P. Cheriyan, *The Malabar Syrians and the C.M.S.* (1935), CMS Press).

28. ഇട്ടൂപ്പ് റൈട്ടർ, 991 മീനം 9 എന്നാണ് കൊടുത്തിരിക്കുന്നത്. പക്ഷേ 990 എന്നാണ് ഔദ്യോഗിക സ്ഥിരീകരണം.

29. പുത്തൻകാവിൽ മത്തായി കത്തനാരുടെ ദിനവൃത്താന്തങ്ങൾ പുറം 52-ൽ നിന്ന്, ഫാ. ഡോ. ജോസഫ് ചീരൻ "കേരള നവോത്ഥാനത്തിന്റെ പ്രഥമ പ്രവാചകൻ, (2014), അനുബന്ധം 7 (പേജ് 199). മെത്രാൻസ്ഥാനം പ്രാപിച്ചു ചെന്നാണ്

സെമിനാരിപ്പണിക്ക് മൺറോ സായിപ്പിൽ നിന്ന് പണം സ്വീകരിച്ചതെന്ന് വേറൊരു സാക്ഷ്യം ഉണ്ട് (*നിരണം ഗ്രന്ഥവരി*, 2000, പേജ് 121). കൂടാതെ, സെമിനാരി കാര്യം മുഴുവൻ വ്യത്യസ്തമായ കാഴ്ചപ്പാടിലാണ് *നിരണം ഗ്രന്ഥവരി* പ്രതിപാദിച്ചിരിക്കുന്നതെന്നു തോന്നുന്നു (പേജ് 120–122).

30. ഇട്ടൂപ്പു റൈട്ടർ, പേജ് 202.

# 8

# പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ഒന്നാമൻ: വ്യക്തിത്വവും സാഹിത്യ സംഭാവനകളും

ബ്രിട്ടീഷ് റസിഡന്റും, തിരുവിതാംകൂർ-കൊച്ചി ദിവാനും ആയിരുന്ന കേണൽ ജോൺ മൺറോ, സെമിനാരി സ്ഥാപകനെപ്പറ്റി 1816-18 കാല ഘട്ടത്തിൽ എഴുതിയിട്ടുള്ള ചില കാര്യങ്ങൾ ആ വ്യക്തിത്വത്തെക്കുറിച്ച് അല്പം സൂചനകൾ നൽകും:

> "ഭക്തിയിലും ഉത്സാഹത്തിലും പ്രവീണനായ റമ്പാൻ ജോസഫി (ഇട്ടൂപ്പ്) ന്റെ സഹായത്താൽ, കോട്ടയം എന്ന മധ്യസ്ഥാനത്ത് വൈദികരുടെയും സുറിയാനിക്കാരായ യുവ ജനങ്ങളുടെയും വിദ്യാഭ്യാസത്തിനായി ഒരു കോളജ് തുട ങ്ങുവാൻ ക്രമീകരണങ്ങൾ ചെയ്യുവാൻ എനിക്കിടയായി. വയോധികനായ മെത്രാന്റെ കാലശേഷം ഈ റമ്പാൻ ആ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതിനാൽ സുറിയാനി സമൂ ഹത്തെ ബോധവൽക്കരിക്കുന്നതിനുള്ള പല തടസ്സങ്ങളും നീങ്ങിയിരിക്കുന്നു. ... ജോസഫ് മെത്രാൻ പ്രായാധിക്യ ത്തോടൊപ്പം വ്രതനിഷ്ഠകൾ ഏല്പിച്ച ജരാനരകളോടെ യാണെങ്കിലും, സഭയുടെ പുരോഗതിക്കായി പ്രവർത്തിച്ച തിന്റെ സന്തോഷ സംതൃപ്തികളുടെ സാക്ഷ്യം വഹിക്കു ന്നയാളാണ്."[31]

റോമാസഭയുടെ അധിനിവേശ ശ്രമങ്ങളെ ചെറുക്കുവാനും, പുരാത നമായ ഒരു തദ്ദേശീയ സഭയുടെ സ്വത്വം പരിപാലിക്കുവാനും, വിദ്യാ ഭ്യാസവും പരിശീലനവും സിദ്ധിച്ച വൈദിക നേതൃത്വം ഉണ്ടാകണം എന്ന ഏക ബോധ്യമാണ് പ്രായം മറന്നും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ കർമ്മോത്സുകനാക്കിയത്. പ്രസ്തുത ബോധ്യം ഒരു സഭയ്ക്കും സമൂ ഹത്തിനും വേണ്ടിയുള്ള സ്വപ്നത്തിന്റെയും ദർശനത്തിന്റെയും സൂച നയായിരുന്നു.

ഇസ്സഡ്. എം. പാറേട്ട് "മലങ്കര നസ്രാണികൾ" മൂന്നാം വാല്യത്തിൽ[32] ആർത്താറ്റ് പുത്തൻപള്ളി ശതാബ്ദി ജൂബിലി സ്മാരക ഗ്രന്ഥത്തിലെ സാക്ഷ്യത്തിന്റെയും ഒരു വ്യക്തിയുടെ കൈയെഴുത്തു രേഖയേയും ആധാരമാക്കി അദ്ദേഹത്തിന്റെ വ്യക്തിത്വത്തെക്കുറിച്ച് ഇപ്രകാരം എഴു തുന്നു:

> "ഇട്ടൂപ്പു റമ്പാൻ മെത്രാപ്പോലീത്താപദം പ്രാപിച്ച് കോട്ട യത്തു സെമിനാരിയിൽ താമസിച്ചു ഭരണം നടത്തിയ കാല ത്തും, ഒരു ദയറായക്കാരനെന്ന നിലയിൽ പ്രാർത്ഥനയും ഉപവാസവും ആയിട്ടാണ് കഴിഞ്ഞുവന്നത്. മെത്രാന്റെ ചുവന്ന കുപ്പായം വളരെ അത്യാവശ്യ ഘട്ടങ്ങളിൽ മാത്രമേ ധരിക്കാറുണ്ടായിരുന്നുള്ളു. റമ്പാന്റെ കറുത്ത കുപ്പായമാ യിരുന്നു സാധാരണ ധരിച്ചിരുന്നത്, വെള്ളക്കുപ്പായം ആയി രുന്നില്ല. ഒരിക്കൽ സ്വന്ത കുടുംബത്തിൽപെട്ട ചിലർ മെത്രാനെ കാണാൻ ചെന്നപ്പോൾ ഒരു നേരം ആഹാരം കൊടുത്തു. ഞെരുങ്ങി ഒരു നേരത്തേതുകൂടി കൊടുത്തു. അതു കഴിഞ്ഞ്, 'കുടുംബത്തേക്കു പോകണം. ബുദ്ധിമു ട്ടുകൾ മുകളിൽ നിന്ന് തീർക്കണം, ഈ സ്വത്തു നിങ്ങൾ ക്കുള്ളതല്ല, തീയാണ്' എന്നു പറഞ്ഞു. യാത്രചിലവിനു നാലഞ്ചു ചക്രവും കൊടുത്തു പറഞ്ഞയച്ചു. 992 വൃശ്ചികം 12-ാം തീയതി കാലം ചെയ്തശേഷം, മരണപത്രികപ്രകാരം തങ്ങൾക്ക് എന്തെങ്കിലും ഉണ്ടോ എന്ന് അവർ അന്വേഷിച്ചു. കുടുംബത്തു നിന്നു കൊണ്ടുപോന്നതും കുർബ്ബാനകു പ്പായം വയ്ക്കുന്നതിന് ഉപയോഗപ്പെടുത്തി വന്നതും ആയ മുരിക്കുതടി കൊണ്ടുള്ള ഒരു വളവരപ്പെട്ടിയും, ഒരു ചെറിയ പടിക്കവും (കോളാമ്പി) ഒരു പിച്ചാങ്കത്തിയും നാരായവും വീട്ടുകാർക്കു കൊടുക്കാൻ എഴുതി വച്ചിരുന്നു, എന്നീവിധം സെമിനാരി വിചാരിപ്പുകാരനായിരുന്ന അഞ്ചേരിൽ വർക്കി പ്പിള്ളയുടെ (കാരാപ്പുഴ) ഒരു കൈയെഴുത്തു രേഖയിൽ കാണുന്നു. ഇട്ടൂപ്പു മല്പാനെ ഉപദ്രവിക്കുവാൻ ഇടയാ കാതെ ടിപ്പു മടങ്ങിപ്പോയതോടുകൂടി അദ്ദേഹത്തെ ജന ങ്ങൾ കൂടുതൽ ബഹുമാനിച്ചു തുടങ്ങി."

മാർ ദീവന്നാസ്യോസ്, താൻ ജീവിച്ച കാലഘട്ടത്തിലെ എഴുത്തുകാ രൻ കൂടി ആയിരുന്നു. അതുകൊണ്ടു തന്നെയാണ്, കേരളത്തിന്റെ സാംസ്കാരിക "നവോത്ഥാനത്തിന്റെ പ്രഥമ പ്രവാചക"നായി അദ്ദേ ഹത്തെ പലരും കാണുന്നത്.[33] 18, 19 നൂറ്റാണ്ടുകളിൽ, സുറിയാനിയിലും മലയാളത്തിലും സ്വതന്ത്രമായി രചനകൾ നടത്തിയിട്ടുള്ളവരിൽ ഏറ്റവും ശ്രദ്ധേയനാണ് അദ്ദേഹം. വൈദികഗുരുവായി കുന്നംകുളത്ത് പ്രവർത്തി ക്കുമ്പോഴാണ് അവ നിർവഹിച്ചത്.[34]

ഒരുപക്ഷേ, സുറിയാനിയിൽ (കൽദായ) സ്വതന്ത്രമായി സാഹിത്യ സൃഷ്ടി നടത്തിയ ആദ്യ മലയാളിയായി അദ്ദേഹത്തെ വിശേഷിപ്പിക്കാ നാവും. തന്റെ ആത്മസുഹൃത്തും, സഭയെക്കുറിച്ചുള്ള സ്വപ്നങ്ങളിൽ

സഹയാത്രികനുമായിരുന്ന കായംകുളം ഫിലിപ്പോസ് റമ്പാന്റെ ദേഹ വിയോഗത്തിൽ (1811) എഴുതിയ വിലാപദശകം ആണ് പ്രസ്തുത സാഹിത്യ സൃഷ്ടി. കൂക്കോയോ രാഗത്തിൽ എഴുതപ്പെട്ട പ്രസ്തുത കൃതിയെ ഫാ. ജോസഫ് ചീരൻ "കേരളത്തിൽ രചിക്കപ്പെട്ട ഒന്നാമത്തെ വിലാപകാവ്യം" എന്ന് വിശേഷിപ്പിച്ചിരിക്കുന്നു.[35] ഈ കൃതിയിൽ ഫിലിപ്പോസ് റമ്പാനെക്കുറിച്ചുള്ള ഒരു അനുസ്മരണയും, ഫിലിപ്പോസ് റമ്പാനെ അഭിസംബോധന ചെയ്യുന്ന വിലാപവചനങ്ങളും ദൈവസന്നിധിയിൽ അദ്ദേഹത്തിനു വേണ്ടിയുള്ള മദ്ധ്യസ്ഥപ്രാർത്ഥനയും കൊടുത്തിട്ടുണ്ട്.

മലയാളത്തിൽ ഇട്ടൂപ്പു മല്പാൻ നടത്തിയ വിവർത്തനങ്ങൾ ആണ് മറ്റൊരു വിഭാഗം രചനകൾ. അവയിൽ മലയാള കുർബ്ബാനക്രമം, സങ്കീർത്തനങ്ങളുടെ വിവർത്തനം, സദൃശ്യവാക്യങ്ങളിൽ ചിലതിന്റെ വിവർത്തനം, നോമ്പിലെ പ്രുമിയോൻ എന്നിവയും ഉൾപ്പെടുന്നു. കൂടാതെ, 1811-ൽ ബോംബെയിൽ അച്ചടിച്ച നാലു സുവിശേഷങ്ങളുടെ മലയാള പരിഭാഷയ്ക്കും അദ്ദേഹത്തിന്റെ പങ്കാളിത്തം ഉണ്ടായിട്ടുള്ളതായി വിശ്വസിക്കുന്നതിന് ന്യായമുണ്ട്. അതുകൊണ്ടായിരിക്കണമല്ലോ, കായംകുളം ഫീലിപ്പോസ് റമ്പാന്റെ മരണശേഷം, പുതിയനിയമത്തിലെ ശേഷം പുസ്തകങ്ങളുടെ പരിഭാഷാ ദൗത്യം, കേണൽ മൺറോ, മാർ ദീവന്നാസ്യോസിനെ തന്നെ ഏല്പിച്ചത്. അക്കാര്യത്തിൽ പ്രായാധിക്യം നിമിത്തവും മറ്റും ആ ചുമതല പൂർത്തീകരിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. അതുകൊണ്ട് 1816 ജൂലൈ 19-ന് മദ്രാസ് കറസ്പോണ്ടിങ്ങ് സെക്രട്ടറി തോംപ്സണ് മൺറോ സായ്പ് ഇപ്രകാരം എഴുതി:

> "ബിഷപ്പ് ജോസഫിനെ വേദപുസ്തക പരിഭാഷയെപ്പറ്റി ഞാൻ ആവർത്തിച്ച് ഓർമ്മപ്പെടുത്തി. പക്ഷെ, അദ്ദേഹത്തിന്റെ പ്രായാധിക്യവും അസ്വസ്ഥതകളും നിമിത്തം ആ ജോലിയുടെ പൂർത്തീകരണം, മിസ്റ്റർ നോർട്ടൺ മലയാളം പഠിച്ച് ഈ പ്രവൃത്തിയിൽ മേലന്വേഷണം നടത്തുവാനിടയാകുന്നതിന് മുമ്പ് പ്രതീക്ഷിക്കുവാൻ എനിക്കു സാധിക്കുന്നില്ല."[36]

തുടർന്ന്, തോമസ് നോർട്ടൺ എന്ന മിഷണറിയെ ഇംഗ്ലണ്ടിൽ നിന്ന് വരുത്തുവാൻ ക്രമീകരണമുണ്ടായി. ഈ സാഹചര്യത്തിൽ സെമിനാരി കാര്യങ്ങൾ മൺറോ സായിപ്പുമായി ആലോചിക്കുവാൻ മാർ ദീവന്നാസ്യോസ് ഒരു പ്രതിനിധി സംഘവുമായി കൊല്ലത്ത് പോയി. അവിടെ നടന്ന ചർച്ചയിലെ ശ്രദ്ധേയമായ ഒരു കാര്യം ആ സംഘത്തിലുണ്ടായിരുന്ന സെമിനാരി ആദ്യ ബാച്ച് വിദ്യാർത്ഥി ഇടവഴിക്കൽ ഫിലിപ്പോസ്

ശെമ്മാശൻ[37] ഇടവഴിക്കൽ കുടുംബഡയറിയിൽ രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്:

> "ഞാനും മറ്റു ശെമ്മാശന്മാരും കൂടെ കോട്ടയത്തു ചെറിയപള്ളിയിൽ വേങ്കടത്തു ചാണ്ടി കത്തനാരുടെയും പുന്നത്ര കുര്യൻ കത്തനാരുടെയും[38] കൂടെ പഠിച്ചു ശെമ്മാശനായിട്ടു പാർക്കുമ്പോൾ സെമിനാരിയിൽ പോയി പഠിക്കുന്നതിന് ഞങ്ങളെ വിട്ടയയ്ക്കുകയും ചെയ്തു. ഞങ്ങൾ അവിടെ പഠിച്ചു പാർക്കുമ്പോൾ മെത്രാപ്പോലീത്താ ചെല്ലുന്നതിന് മൺറോ സായിപ്പിന്റെ എഴുത്തുവന്നു. മെത്രാപ്പോലീത്തായും പുന്നത്ര കുര്യൻ കത്തനാരും, വേങ്കടത്തു ചാണ്ടി കത്തനാരും മെത്രാന്റെ അനന്തിരവൻ ഇട്ടൂപ്പു ശെമ്മാശും, തെക്കേത്തലയ്ക്കൽ കുര്യൻ ശെമ്മാശും ഞാനും കൂടെ കൊല്ലത്തിനു പോയി സായ്പിനെ കണ്ടാറെ സെമിനാരിയിൽ കൂടെ പാർത്ത് മെത്രാപ്പോലീത്തായ്ക്കു വേണ്ടുന്ന സഹായം ചെയ്യുന്നതിനായിട്ടു മിഷൻ, തോമസ് നോർട്ടൺ പാതിരിയെ വരുത്തിയിട്ടുണ്ടെന്നും, അയാളെ കൂടെ പാർപ്പിക്കണമെന്നും പറഞ്ഞു. ഞങ്ങൾ രണ്ട് ജാതിയും രണ്ടു മതക്കാരുമാകകൊണ്ട് ഒന്നിച്ചു പാർക്കുക കഴിയില്ലെന്ന് മെത്രാപ്പോലീത്താ പറയുകയും ചെയ്തു."

ചുരുക്കത്തിൽ, ഇംഗ്ലീഷ് ഭാഷയും മറ്റും പഠിപ്പിക്കുവാൻ മിഷണറിമാരെ സ്വാഗതം ചെയ്തെങ്കിലും അവർ സെമിനാരിയിൽ സ്ഥിരമായി താമസിക്കുന്നതിന്റെ പ്രത്യാഘാതം, ആ ക്രാന്തദർശിയുടെ മനസ്സിൽ ഒരു ആശങ്കയുടെ നിഴൽ പരത്തി. മിഷണറിമാരുമായി അദ്ദേഹം കണ്ടതായോ അവരുമൊന്നിച്ച് സെമിനാരിയിൽ താമസിച്ചിട്ടുള്ളതായോ ധരിക്കുവാൻ തക്ക തെളിവുകൾ ലഭ്യമല്ല താനും.

പുത്തൻകൂർ നസ്രാണികളുടെ പിൽക്കാല ചരിത്രത്തിന്റെ ഗതിവിഗതികൾക്ക് സെമിനാരിസ്ഥാപനം എത്രമാത്രം മുഖാന്തരമായി എന്ന് മനസ്സിലാക്കുമ്പോൾ സെമിനാരി സ്ഥാപകനെ ഒരു യുഗപുരുഷനെന്നു തന്നെ വിശേഷിപ്പിക്കാം. വൈദിക പരിശീലനം, ബൈബിൾ പരിഭാഷ, ഇംഗ്ലീഷ് വിദ്യാഭ്യാസം, ഉന്നത വിദ്യാഭ്യാസം, അച്ചടി, പുസ്തക പ്രസിദ്ധീകരണം, പൊതുവിദ്യാഭ്യാസത്തിന് പള്ളിക്കൂടങ്ങളുടെ ശൃംഖല, തുടർന്നു കേരളത്തിന്റെ സാംസ്കാരിക നവോത്ഥാനം മുതലായ പല കാര്യങ്ങളിലും പഠിത്തവീടിന്റെ മൂലസ്ഥാനം കണ്ടെത്തുവാൻ കഴിയും. അപ്പോൾ ഇതിനെല്ലാം മുഖാന്തരമായ വ്യക്തിത്വമായി ചരിത്രം ചൂണ്ടിക്കാട്ടുന്നത് സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ എന്ന "മലങ്കര സഭാജ്യോതിസി"നെയാണ്.

31. ബ്രിട്ടീഷ് ഗവണ്മെന്റിന്റെ മദ്രാസ് ചീഫ് സെക്രട്ടറിക്ക് എഴുതിയ കത്തിന്റെ പ്രസക്ത ഭാഗങ്ങൾ: പി. ചെറിയാൻ, മലബാർ സിറിയൻസ്..., അപ്പൻഡിക്സ് എ, 26-ാം നമ്പർ കത്ത് (പേജ് 367).

32. പേജ് 91, 92 (1976).

33. മാർ ദീവന്നാസ്യോസിന്റെ സാഹിത്യസംഭാവനകളെക്കുറിച്ച് ഇവിടെ പറയുന്ന എല്ലാ കാര്യങ്ങൾക്കും ഫാ. ഡോ. ജോസഫ് ചീരൻ എഴുതിയ "കേരള നവോത്ഥാനത്തിന്റെ പ്രഥമ പ്രവാചകൻ" എന്ന ഗ്രന്ഥത്തോട് കടപ്പാടുണ്ട് (*കേരള നവോത്ഥാനത്തിന്റെ പ്രഥമ പ്രവാചകൻ പ. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ*, 2014).

34. പഴഞ്ഞി മല്പാൻ ഭവനത്തിൽ അദ്ദേഹം ഗുരുവായിരുന്നുവെന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്.

35. ഇതിന്റെ മലയാള പരിഭാഷ, ഫാ. ജോസഫ് ചീരന്റെ മേൽപറഞ്ഞ പുസ്തകത്തിൽ കൊടുത്തിട്ടുണ്ട്.

36. പി. ചെറിയാൻ, മലബാർ സിറിയൻസ്....., പേജ് 342.

37. ഇദ്ദേഹമാണ് പ്രസിദ്ധനായ ഇടവഴിക്കൽ ഫിലിപ്പോസ് കത്തനാർ. ഇദ്ദേഹമെഴുതിയ ഡയറിയിലെ ഒരു പ്രധാന ഊന്നൽ, നവീകരണത്തിനെതിരെ മലങ്കരസഭ ആദിമുതലേ എത്രമാത്രം ജാഗ്രത പുലർത്തിയെന്നതിലാണ്. ഈ ഫിലിപ്പോസ് കത്തനാരാണ് പിന്നീട് പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമന്റെ സ്ഥാനപ്രാപ്തിക്കും, യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസിന് തത്സംബന്ധമായ ശുപാർശകത്തിനും പിന്നിലെ ശാന്തമായ വ്യക്തിത്വം. ഇംഗ്ലീഷിലും മലയാളത്തിലുമായി പല ഗ്രന്ഥങ്ങൾ (യാക്കോബായ സുറിയാനി സഭയുടെ സ്വരൂപം, സെന്റ് തോമസ് പ്രസ്സ്, കൊച്ചി, 1879) രചിച്ചിട്ടുണ്ട്.

38. ഇവർ രണ്ടുപേരും സെമിനാരിയിലെ ആദ്യകാല മല്പാന്മാരായിത്തീർന്നുവെന്നു കരുതുന്നതിൽ തെറ്റില്ല.

# 9

# ചരിത്രനിയോഗത്തിനുശേഷം ചരിത്രത്തിനപ്പുറത്തേക്ക്

ഏതാനും മാസങ്ങൾ മാത്രം മലങ്കര മെത്രാൻ സ്ഥാനം വഹിക്കുവാനേ ആയുസ്സ് അദ്ദേഹത്തെ അനുവദിച്ചുള്ളു. ഒരു കുടുംബവാഴ്ചയോ, ദേശവാഴ്ചയോ അല്ല പ്രധാനം, കാലോചിതമായ നേതൃത്വമാണ് പ്രധാനം എന്നു മനസ്സിലാക്കിയ അദ്ദേഹം തന്റെ പിൻഗാമിയായി പുന്നത്ര കുര്യൻ (ജോർജ്) കത്തനാരെ കണ്ടെത്തിയിരുന്നുവെന്നു വേണം കരുതാൻ. കാരണം അദ്ദേഹമായിരുന്നു മാർ ദീവന്നാസ്യോസിനോടൊപ്പം "വികാരി ജനറൽ" ആയി പ്രവർത്തിച്ചിരുന്നത്. 1816 ഒക്ടോബറിൽ കരിങ്ങാച്ചിറ പള്ളിയിൽ കൂടിയ വൈദികയോഗത്തിൽ സഭാനേതൃത്വത്തിന്റെ വക്താവായി നിയോഗിക്കപ്പെട്ടതും പുന്നത്ര കുര്യൻ കത്തനാരായിരുന്നു. അങ്ങനെ, ദൈവം ഏല്പിച്ച കാര്യങ്ങൾ പൂർത്തീകരിച്ചു എന്ന കൃതാർത്ഥതയോടെ മാർ ദീവന്നാസ്യോസ് 992 വൃശ്ചികം 12-ന് (1816 നവംബർ 24) കാലയവനികയ്ക്കുള്ളിൽ മറഞ്ഞു.

അന്ത്യനാളുകളെക്കുറിച്ച് മറ്റ് വിവരണങ്ങൾ ഒന്നും ലഭ്യമല്ലെങ്കിലും, "കാലം ചെയ്ത അച്ചൻ" എന്ന പേരിൽ പുലിക്കോട്ടിൽ ജോസ് കോറെപ്പിസ്കോപ്പാ എഴുതിയ ജീവചരിത്ര ഗ്രന്ഥത്തിൽ ഒരു വിവരണം ഉണ്ട്. പ്രസ്തുത വിവരണത്തിന്റെ ആധികാരിക സ്രോതസ് പുലിക്കോട്ടിൽ തിരുമേനിയുടെ വിശ്വസ്ത പരിചാരകൻ ചുമ്മാർ ആണെന്നും സൂചിപ്പിക്കുന്നു. അതിലെ പ്രസക്ത ഭാഗം ഉദ്ധരിക്കുന്നു:

"തിരുമേനി ക്ഷീണിതനായിരുന്നുവെങ്കിലും താൻ സ്ഥാപിച്ച സെമിനാരിയുടെ താഴത്തെ വരാന്തയിൽ, സന്ധ്യാനമസ്കാരത്തിനുശേഷം അല്പനേരം നടക്കുക പതിവായിരുന്നു. അന്നും പതിവുപോലെ സന്ധ്യയ്ക്ക് ചുമ്മാരുടെ തോളിൽ പിടിച്ച് അദ്ദേഹം മന്ദം മന്ദം നടന്നു. പെട്ടെന്നാണ് അദ്ദേഹത്തിന് അസുഖം വർദ്ധിച്ചത്. ശ്വാസം വലിക്കാൻ പ്രയാസം. സെമിനാരിയുടെ തിണ്ണയിൽ അദ്ദേഹം ചാരിയിരുന്നു. ഓടിയെത്തിയ അദ്ധ്യാപകരും വിദ്യാർത്ഥികളും 'അസ്ഥിമാത്ര' ശരീരനായ അദ്ദേഹത്തെ താങ്ങിയെടുത്ത് കട്ടിലിൽ കിടത്തി. സെമിനാരിയിലെ അന്തേവാസികളെല്ലാം അദ്ദേഹത്തിന്റെ കട്ടിലിനരികെ നിന്നു. തിരുമേനിയുടെ മുഖം പ്രശോഭിതമായി. അദ്ദേഹത്തിന്റെ കണ്ണുകൾ ഉയരത്തിലേക്ക് ഉറ്റുനോക്കുകയായിരുന്നു.

തിരുമേനിയുടെ വാത്സല്യപാത്രമായ പരിചാരകൻ തേങ്ങി തേങ്ങിക്കരഞ്ഞു. സ്മര്യപുരുഷന്റെ ദുഃഖത്തിലും സന്തോഷത്തിലും വിശ്വസ്തതയോടെ സേവിച്ച പരിചാരകൻ. “ചുമ്മാരേ” - തിരുമേനി യുടെ ദീനസ്വരം. “എന്റെ തിരുമേനീ” ചുമ്മാർ പൊട്ടിക്കരഞ്ഞ് അദ്ദേഹ ത്തിന്റെ കൈകളെ ചുംബിച്ചു. അച്ചന്മാരും ശെമ്മാശന്മാരും സുറിയാനി ഗീതങ്ങൾ പാടുന്നു. ... കാർമേഘാവൃതമായ ആകാശം. പെട്ടെന്ന് ആകാ ശത്തിൽ ഇടിമുഴക്കം. തിരുമേനിയുടെ കണ്ണുകളിൽ നിന്ന് രണ്ടു തുള്ളി കണ്ണുനീർ അടർന്നുവീണു. തിരുമേനി കണ്ണുകളടച്ചു. എല്ലുകൾ മാത്രം അവശേഷിച്ച ശരീരത്തിൽ നിന്ന് അദ്ദേഹത്തിന്റെ ആത്മാവ് ഉയരങ്ങളി ലേക്ക് പറന്നുയർന്നു. അപ്പോഴും ആ മുഖം പ്രസന്നമായിരുന്നു.”[39]

കബറടക്കം പിറ്റേദിവസം (വൃശ്ചികം 13, നവംബർ 25) ആയിരുന്നു. നാലുകെട്ടിന്റെ കിഴക്കുഭാഗത്ത് മാർ ദീവന്നാസ്യോസ് തന്നെ ഒരു പള്ളി യുടെ പണി ആരംഭിച്ചിരുന്നു എന്ന് വേണം കരുതാൻ. ഈ പള്ളിയുടെ ഉള്ളിലാണോ അതോ പുറത്താണോ അന്ന് മാർ ദീവന്നാസ്യോസിനെ സംസ്കരിച്ചത് എന്നതിന് വ്യക്തമായ ഉത്തരം കാണാൻ കഴിയുന്നില്ല. ഒരു പള്ളി പൂർത്തീകരിച്ചിരുന്നുവെങ്കിൽ അതിന്റെ മദ്ബഹായോടടുത്ത്[40] മാർ ദീവന്നാസ്യോസിനെ സംസ്കരിച്ചുവെന്നും പിന്നീട് ഈ പള്ളി വിപു ലീകരിച്ച് പുതുക്കിപ്പണിതപ്പോൾ കബർ പള്ളിക്കുള്ളിലായതാണെന്നും വിചാരിക്കാവുന്നതാണ്. പക്ഷെ, 1816-ലെ സാഹചര്യത്തിൽ, കേണൽ മൺറോയ്ക്കും, മിഷനറിമാർക്കും (തോമസ് നോർട്ടൺ, ബഞ്ചമിൻ ബെയ്ലി) കൂടുതൽ നിയന്ത്രണം പഠിത്തവീടിനെ സംബന്ധിച്ച് ഉണ്ടാ യിരുന്നുവെങ്കിൽ കബറിന്റെ സ്ഥാനവും രൂപവും വ്യത്യാസപ്പെടാൻ സാധ്യതയുണ്ട്. അങ്ങനെയെങ്കിൽ, അന്ന് നിലവിലുള്ള പള്ളിക്കു പുറത്ത്, കിടത്തിയടക്കുന്ന രീതിയിൽ കബറടക്കം നടന്നുവെന്നും, പിന്നീട് പള്ളി വിപുലപ്പെടുത്തിയപ്പോൾ കബർ പള്ളിക്കുള്ളിലായി യെന്നും, അപ്പോൾ പഴയ ദീർഘചതുരാകൃതി മാറ്റി ഒരു ഇടത്തരം ദീർഘ ചതുരാകൃതി ആക്കിയെന്നും അനുമാനിക്കാവുന്നതാണ്.

എന്നാൽ ഇപ്രകാരം ഒന്നും ചിന്താക്കുഴപ്പം ഉണ്ടാക്കേണ്ടതില്ല എന്ന സൂചനയോടെ മാർ ദീവന്നാസ്യോസിന്റെ ചരിത്രകാരനായ ഫാ. ജോസഫ് ചീരൻ[41] സമർത്ഥിക്കുവാൻ ശ്രമിച്ചിട്ടുള്ളത് കബറിന്റെ വിധം ആദിയിൽ സുറിയാനി മെത്രാന്മാരെ ഇരുത്തി അടക്കുന്ന രീതിയിൽ ആയി രുന്നുവെന്നാണ്.[42] കുന്നംകുളത്തുകാർ പ്രത്യേകിച്ച്, മാർ ദീവന്നാസ്യോ സിനെ മരണാനന്തരം വിശേഷിപ്പിച്ചത് “കാലം ചെയ്ത അച്ചൻ” എന്നാ യിരുന്നു.[43] ഒരു വിശുദ്ധനായിട്ട് അദ്ദേഹത്തെ കുന്നംകുളത്തുകാർ കരു തുകയും, കുന്നംകുളം പഴയപള്ളിയിൽ അദ്ദേഹത്തിന്, “സ്മാരക

കബറിടം" പണിത് ആദരിക്കുകയും പെരുന്നാൾ കൊണ്ടാടുകയും ചെയ്യുന്നുണ്ട്. 1991-ൽ മലങ്കരസഭാ സുന്നഹദോസിന്റെ തീരുമാനപ്രകാരം, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ സെമിനാരി സ്ഥാപകനെ, "സഭാ ജ്യോതിസ്സ്" എന്ന അഭിധാനം നൽകി ആദരിച്ചു.

39. "കാലം ചെയ്ത അച്ചൻ", പുറം 34, 35.

40. മദ്ബഹായോടടുത്ത് വൈദികസ്ഥാനികളെ സംസ്കരിച്ചിട്ടുള്ളത് മലങ്കരയിലെ പല പഴയ പള്ളികളിലും കാണാം.

41. *കേരള നവോത്ഥാനത്തിന്റെ പ്രഥമ പ്രവാചകൻ പ. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ*, എം.ജെ.ഡി. കുന്നംകുളം, 2014.

42. എന്നാൽ ഫാ. ചീരൻ തന്നെ ആശ്രയിക്കുന്ന ചരിത്രഗ്രന്ഥങ്ങളുടെ കർത്താക്കളായ ഫാ. ജോസ് പുലിക്കോട്ടിലും, ഇ. എം. ഫിലിപ്പും പറയുന്നത്, മാർ ദീവന്നാസ്യോസിന്റെ തന്നെ ആഗ്രഹപ്രകാരവും എളിമയുടെ തെളിവായിട്ടും, വൈദികരെ ('അച്ചൻ'മാരെ) സംസ്കരിക്കുന്ന രീതിയിൽ കിടത്തിയടക്കുകയായിരുന്നുവെന്നാണ്.

43. എല്ലാ അർത്ഥത്തിലും ഒരു അച്ചൻ (വൈദികൻ) ആയിട്ടിരിക്കാനുള്ള അദ്ദേഹത്തിന്റെ ലാളിത്യത്തെയും, എന്നാൽ മേൽപട്ടക്കാരനായിരുന്നു എന്ന വസ്തുതയെയും, ചേർത്തിണക്കിയാണ് ഈ പദപ്രയോഗം ഉണ്ടായതെന്ന് ചിലർ പറയുമ്പോൾ, ഫാ. ചീരൻ അതിനോട് യോജിക്കുന്നില്ല. പുരാതന ബ്രാഹ്മണരീതിയിലും, കുന്നംകുളം രീതിയിലും മേല്പട്ടക്കാരെ "അച്ചൻ" എന്ന് വിളിക്കുന്ന രീതി പണ്ടുതൊട്ടേ ഉണ്ടായിരുന്നുവെന്ന ഫാ. ചീരന്റെ അഭിപ്രായം അംഗീകാരയോഗ്യമാണ്.

# 10

# സെമിനാരി 1816 മുതൽ 1818 വരെ

മാർ ദീവന്നാസ്യോസ് കാലംചെയ്യുന്നതിനു മുമ്പുതന്നെ രണ്ടു മിഷണറിമാർ സെമിനാരിയിൽ പ്രവർത്തിക്കാൻ തിരുവിതാംകൂറിൽ എത്തിക്കഴിഞ്ഞിരുന്നു. 1816ഒക്ടോബർ 16–ന് റവ. തോമസ് നോർട്ടനും കുടുംബവും ആലപ്പുഴ എത്തി. നവംബർ 19–ന് റവ. ബെയ്‌ലിയും കുടുംബവും വന്നു. കേണൽ മൺറോ, നോർട്ടന് എഴുതിയ ഒരു കത്തിൽ കോളജ് (സെമിനാരി) സംബന്ധിച്ചുള്ള പ്രധാന ചുമതല മെത്രാന് ആണെന്നും, നോർട്ടൻ മെത്രാനെ പോയി കാണണമെന്നും പ്രത്യേകം സൂചിപ്പിക്കുന്നു. കൂടാതെ മദ്രാസിലെ കറസ്പോണ്ടിങ്ങ് കമ്മിറ്റിക്ക് എഴുതിയ കത്തിൽ, എന്തൊക്കെയാണ് കോളജിന്റെ (സെമിനാരി) സ്ഥാപനോദ്ദേശ്യമെന്നും പറയുന്നു.[45] സുറിയാനിഭാഷ പഠിപ്പിക്കുക, സുറിയാനി വേദപുസ്തകം പകർത്തിയെടുക്കുക, മലയാളഭാഷ പഠിച്ച് ആ ഭാഷയിലേക്ക് വേദപുസ്തകം പരിഭാഷപ്പെടുത്തുക, മലയാളത്തിൽ വേദപുസ്തകപരമായ പ്രബോധനങ്ങൾ നൽകാൻ പരിശീലിക്കുക മുതലായവയായിരുന്നു ആ ഉദ്ദേശ്യങ്ങൾ. മാർ ദീവന്നാസ്യോസും, കേണൽ മൺറോയും അംഗീകരിച്ചിരുന്ന ഈ ലക്ഷ്യസാക്ഷാൽക്കാരത്തിനായി മാർ ദീവന്നാസ്യോസിന്റെ വേർപാടിനുശേഷം എല്ലാവരും ഒത്തൊരുമിച്ചു പ്രവർത്തിച്ചതായിട്ടാണ് മനസ്സിലാകുന്നത്.

മാർ ദീവന്നാസ്യോസ് കാലംചെയ്തപ്പോൾ, സെമിനാരി പഠനത്തിന് ഇടക്കാലത്തേക്ക് നേതൃത്വം നൽകുവാൻ തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസ് സന്മനസ്സു കാണിച്ചു. മാർ പീലക്സിനോസ് കേണൽ മൺറോയും, മിഷണറിമാരും ഒക്കെയായി നല്ല ബന്ധത്തിൽ മുന്നോട്ടു പോയി. ഈ സന്തോഷകരമായ സാഹചര്യത്തെക്കുറിച്ച് കേണൽ മൺറോ മദ്രാസ് കറസ്പോണ്ടിങ്ങ് കമ്മിറ്റി സെക്രട്ടറി തോംപ്സണ് ഇപ്രകാരം എഴുതി:

> “കുറച്ചുനാളുകൾക്ക് മുമ്പ് ബിഷപ്പ് ജോസഫ് നിര്യാതനായെന്ന് താങ്കൾ നോർട്ടണിൽ നിന്ന് അറിഞ്ഞുകാണുമല്ലോ. ബിഷപ്പ് ജോസഫിന്റെ പിൻഗാമിയായി ബിഷപ്പ് പീലക്സിനോസ് ചുമതലയേറ്റു. പുതിയ ബിഷപ്പ് വളരെ നല്ല സമീപനമുള്ളയാളാണ്. മിഷണറിമാരുടെ സഹായവും സഹകരണവും അദ്ദേഹം ആകാംക്ഷയോടെ പ്രതീക്ഷിക്കുന്നു”[46]

1816-ൽ കൽക്കട്ടയിലെ ആംഗ്ലിക്കൻ ബിഷപ്പ് മിഡിൽട്ടൺ സെമിനാരി സന്ദർശിച്ചു. അത് മലങ്കരസഭയും ആംഗ്ലിക്കൻ സഭയും തമ്മിലുള്ള ബന്ധത്തെ കൂടുതൽ ശക്തമാക്കി. അതോടെ, സി.എം.എസ്. "സഹായ ദൗത്യം" ഔദ്യോഗികമായി ആരംഭിച്ചു.

ഇക്കാലഘട്ടത്തിൽ കിടങ്ങൻ മാർ പീലക്സിനോസ് സെമിനാരിയിൽ ഉണ്ടാവുകയും സെമിനാരി വിദ്യാർത്ഥികളെ പഠിപ്പിക്കുകയും ചെയ്തിരുന്നു. കേണൽ മൺറോയുടെ പിൻബലത്താൽ തോമസ് നോർട്ടൺ സെമിനാരിയുടേതടക്കം പല കാര്യങ്ങളിലും പ്രധാന ചുമതലക്കാരനായി പരിണമിച്ചു. ബഞ്ചമിൻ ബെയ്‌ലി ഇംഗ്ലീഷ് പഠിപ്പിക്കുവാൻ 1817-ൽ ആരംഭിച്ച് എല്ലാ അർത്ഥത്തിലും കോളജ് ആയിട്ടു പ്രവർത്തനം രൂപാന്തരപ്പെട്ടു. ഒരു ഗവർണർ ഭരണംപോലെ കാര്യങ്ങൾ നീങ്ങി. 1817 മെയ് 31, ജൂലൈ 14 എന്നീ തീയതികളിൽ തോമസ് നോർട്ടൺ, കേണൽ മൺറോയ്ക്കയച്ച കത്തുകൾ[47] ശ്രദ്ധേയമാണ്. ഇതിൽ ഒന്നാമത്തേതിൽ, സഭയുടെ കാര്യമാണ്. കിടങ്ങൻ മാർ പീലക്സിനോസ് വാർദ്ധക്യത്തിലായതിനാൽ പ്രതീക്ഷ മുഴുവൻ വികാരി ജനറലായ ആർച്ച് ഡീക്കനിലാണെന്നും, അദ്ദേഹവും മിഷണറിമാരും തമ്മിൽ നല്ല ബന്ധമാണുള്ളതെന്നും സൂചിപ്പിച്ചുകൊണ്ട്, ആർച്ചു ഡീക്കൻ ജോർജിന് (ഇദ്ദേഹം തന്നെയാണ് പുന്നത്ര കുര്യൻ കത്തനാർ) മെത്രാൻസ്ഥാനം കൊടുക്കുന്നതിന്റെ, പരോക്ഷ ശുപാർശ ഈ കത്തിലൂടെ നൽകി. രണ്ടാമത്തെ കത്തിൽ നാലു കാര്യങ്ങളാണ് പ്രധാനമായും എഴുതിയത്. ഒന്നാമത്, സെമിനാരി നാലുകെട്ടിന്റെ പണി പൂർത്തിയാക്കുവാൻ ഇനിയും നാനൂറു രൂപയെങ്കിലും വേണം. രണ്ടാമത്, സെമിനാരിയോടനുബന്ധിച്ച് ഒരു പള്ളി ഉണ്ടാകണം. അതിന് 500 രൂപയെങ്കിലും വേണം. മൂന്നാമത്, സുറിയാനി സഭയ്ക്കുണ്ടാകേണ്ട ശിക്ഷണപരവും ഭരണപരവുമായ മാറ്റങ്ങൾ. നാലാമത്, വേദപുസ്തകത്തിന്റെ മലയാള പരിഭാഷയെക്കുറിച്ച്.

ഈ കത്തുകൾക്ക് സമഗ്രവും സുദീർഘവുമായ ഒരു മറുപടിയാണ് മൺറോ 1817 ആഗസ്റ്റ് 6-ന് എഴുതിയിട്ടുള്ളത്. സഭയുടെ കാര്യത്തിൽ നോർട്ടൺ സൂചിപ്പിച്ചതുപോലെ ആർച്ചുഡീക്കൻ ജോർജിനെ (പുന്നത്ര കുര്യൻ കത്തനാർ) മെത്രാനാക്കുന്നത് എല്ലാംകൊണ്ടും ആവശ്യമാണെന്ന് മൺറോ മറുപടി എഴുതി. സെമിനാരി നാലുകെട്ടിന്റെ പണി പൂർത്തിയാകുവാനും പള്ളി പണിയുന്നതിനുമായി 1000 രൂപ ഉടൻ കൊല്ലത്തെ സർക്കാർ ഖജനാവിൽ നിന്ന് അയയ്ക്കുമെന്നും എഴുതി. അത് ലഭിച്ച്, പണികൾ തീർന്നിട്ടാവണം ബഞ്ചമിൻ ബെയ്‌ലിയുടെ നേതൃത്വത്തിൽ സെമിനാരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ച്, ശരിയായ അർത്ഥത്തിൽ കോളജായി മാറിയത്.

ഇപ്പോഴത്തെ പഴയസെമിനാരി ചാപ്പലിന്റെ മുമ്പുണ്ടായിരുന്ന പള്ളി പണിയുടെ കാര്യമാണ് മുകളിൽ സൂചിപ്പിച്ചത്. സെമിനാരി സ്ഥാപകൻ പള്ളിയായി ഉപയോഗിച്ചിരുന്ന കെട്ടിടത്തിന്റെ സ്ഥാനത്താണ് ഇത് പണി തതും. അതും സെമിനാരി നാലുകെട്ടും കൂടിയ ഒരു ചിത്രം 1824-ൽ കേണൽ വെൽഷ് വരച്ചത് ലഭ്യമായിട്ടുള്ളതിൽ നിന്ന് പള്ളിയുടെ രൂപം ഏകദേശം വ്യക്തമാകും. നാലുകെട്ടിന്റെ രണ്ടാംനിലയോളം പള്ളിക്ക് ഉയരമില്ലായിരുന്നു. നീളവും കുറവായിരുന്നു. ഇതിനകത്ത് ആയിട്ട് സെമി നാരി സ്ഥാപകന്റെ കബറിനെയും ഉൾക്കൊള്ളിച്ചായിരിക്കണം പണി തത്. പള്ളിപണിക്ക് മൺറോ കൊടുത്ത പണം, പിന്നീട് സെമിനാരിക്ക ണക്കിൽ നിന്ന് വസൂലാക്കിയാണ് പിൽക്കാലത്ത് സി.എസ്.ഐ. പള്ളി, അടുത്തുള്ള കുന്നിൽ പണിതതെന്ന്, “മലയാളമിത്രം” എന്ന പ്രസിദ്ധീ കരണം 1899-ൽ പറഞ്ഞിട്ടുണ്ട്. പഴയസെമിനാരിയോട് ചേർന്ന പള്ളി യെക്കുറിച്ച് ഇപ്രകാരം അതിൽ പറയുന്നു:

“... ഇതു പഴയസെമിനാരിയോടു ചേർന്ന പള്ളി തന്നെ ആയിരിക്കാം. ഇതിലേക്കായി തിരുവിതാംകൂർ റാണി, ബെയ്‌ലി സായ്പിനു കൊടുത്ത 1000 രൂപയിൽ 500 രൂപാ ചിലവിട്ടിരുന്നത് പിന്നീട് കിഴക്കേ സെമിനാരി ചാപ്പൽ പണിവകയ്ക്ക് പഴയസെമിനാരി മുതലിൽ നിന്നും പഞ്ചായത്തു കാർ[48] കൊടുപ്പിച്ചു. എന്നാൽ ഈ ഊഹം ശരിയെങ്കിൽ 1816-ൽ കാലം ചെയ്ത പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ കബറിടം ഈ ചാപ്പ ലിന്റെ അകത്തു വന്നതെങ്ങനെ എന്നു മനസ്സിലാകുന്നില്ല. അദ്ദേഹം മരിച്ച സമയത്ത് ബെയ്‌ലി സായ്പ് ഇവിടെ എത്തുകയാകട്ടെ കെട്ടിടം പണി ആരംഭിക്കുകയാകട്ടെ ഉണ്ടായിട്ടില്ല. കബറിടത്തിനു മീതെ ചാപ്പൽ പണിയിച്ചതായിരിക്കണം.”[49]

1817, ഒക്ടോബർ 19-ന് വികാരി ജനറാളായിരുന്ന ആർച്ചുഡീക്കൻ ജോർജ് (പുന്നത്ര കുര്യൻ കത്തനാർ) കിടങ്ങൻ മാർ പീലക്സിനോ സിൽ നിന്ന് ദീവന്നാസ്യോസ് മൂന്നാമൻ ആയി മേല്പട്ടസ്ഥാനം പ്രാപിച്ചു. “സെമിനാരി” ഔദ്യോഗികമായി “കോളജ്” എന്നറിയപ്പെട്ടു. കോളജിന്റെ ചുമതല പ്രധാനമായും തോമസ് നോർട്ടൺ വഹിച്ചു. സുറിയാനിയും മറ്റും പഠിപ്പിക്കുവാൻ നോർട്ടൺ ഒരു മല്പാനെ 20 രൂപ ശമ്പളത്തിൽ നിയമിക്കുകയും സാമ്പത്തികഭാരം മുഴുവൻതന്നെ മൺറോ വഹിക്കു കയും സെമിനാരിയുടെ വരവുചെലവുകൾ കേണൽ മൺറോ നേരിട്ടു പരിശോധിക്കുകയും ചെയ്തു.[50] ബഞ്ചമിൻ ബെയിലിയും കോട്ടയത്ത് താമസിക്കുകയും, മൺറോയുടെ നിർദ്ദേശപ്രകാരം സെമിനാരിയുടെ പൊതുമേൽനോട്ടം നിർവഹിക്കുകയും ചെയ്തു.[51]

1816-17 കാലഘട്ടത്തിൽ, സെമിനാരിക്കാര്യങ്ങൾ മൺറോ നേരിട്ടു ഭരി ച്ചുവെന്ന് വിചാരിക്കാവുന്നതാണ്. മെത്രാന്മാർക്ക് നാമമാത്രമായ

പങ്കാളിത്തമേ കാണുന്നുള്ളു. ഒരു സഭയുടെ സ്ഥാപനം എന്ന നിലയിൽ പൊതുസഭയുടെ പങ്കാളിത്തവും പരിമിതമായിരുന്നുവെന്നു വേണം മനസ്സിലാക്കാൻ. തോമസ് നോർട്ടൺ നിയമിച്ച സുറിയാനി മല്പാൻ വേങ്കടത്ത് ചാണ്ടി കത്തനാർ ആകാനാണ് സാധ്യത. ഇടവഴിക്കൽ പീലിപ്പോസ് ശെമ്മാശനും മറ്റും ചെറിയപള്ളിയിൽ താമസിച്ചുകൊണ്ട് വേങ്കടത്ത് ചാണ്ടി കത്തനാരുടെയും പുന്നത്ര കുര്യൻ കത്തനാരുടെയും കൂടെയായിരുന്നുവെന്ന് ഇടവഴിക്കൽ ഡയറിയിൽ പറയുന്നു. അവരിൽ പുന്നത്ര കുര്യൻ കത്തനാർ ആദ്യം വികാരി ജനറലും പിന്നീട് മാർ ദീവന്നാസ്യോസ് മൂന്നാമനും (പുന്നത്ര മാർ ദീവന്നാസ്യോസ്) ആയി മാറിയപ്പോൾ, വേങ്കടത്ത് ചാണ്ടിക്കത്തനാർ സെമിനാരി മല്പാനായി മാറിയെന്നു വേണം വിചാരിക്കാൻ.

1818 ആയപ്പോഴേക്കും കേണൽ മൺറോ സെമിനാരിയുടെ മാത്രമല്ല സഭയുടെ മുഴുവൻ ഭരണത്തിലേക്ക് പ്രവേശിക്കുന്ന പ്രതീതി ആണുണ്ടായത്. 1818 മെയ് മാസം 23-ന് അദ്ദേഹം നോർട്ടണ് എഴുതിയ കത്ത്, ഒരു പക്ഷേ നല്ല ഉദ്ദേശ്യത്തോടെയും സുറിയാനി സഭയെ സ്നേഹിച്ചുകൊണ്ടെഴുതിയതും ആണെങ്കിലും, ആംഗ്ലിക്കൻ സഭ സുറിയാനി സഭയെ കീഴടക്കുന്ന ഒരു പദ്ധതി ആണെന്ന് നിസ്സംശയം പറയാം. ആ കത്തിലെ പ്രധാന ഭാഗങ്ങൾ ഇപ്രകാരമാണ്:

“എല്ലാ വൈദികരും, അവരുടെ പട്ടത്വസ്വീകരണത്തിനു മുമ്പായി നിർബ്ബന്ധമായും കോളജിൽ പഠിച്ചിരിക്കണം. അത്മായരും, കഴിയുന്നിടത്തോളം അവിടെ പഠിച്ചവരാകണം. ഇതെല്ലാം നടക്കണമെങ്കിൽ താങ്കൾ നിർബന്ധിക്കണം. അക്കാര്യത്തിൽ താങ്കൾ ഒരു ശ്രമവും പാഴാക്കുകയില്ലെന്ന് എനിക്ക് വിശ്വാസമുണ്ട്. അതുമൂലം, സുറിയാനിക്കാർ ഏറ്റവും എളുപ്പത്തിലും യുക്തമായ രീതിയിലും ഭേദപ്പെടും. കോളജിലെ പഠനവിഷയങ്ങളിൽ താങ്കൾ ഇംഗ്ലീഷ് ഭാഷയും ഉൾപ്പെടുത്താൻ താങ്കളുടെ പരിശ്രമങ്ങൾ തുടരുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. ഇത് ഏറ്റവും പ്രധാനമായി താങ്കൾ കരുതേണ്ട കാര്യവും, വളരെ പ്രധാനപ്പെട്ട ലക്ഷ്യവുമാണ്. ആംഗ്ലിക്കൻ ആരാധനാക്രമം പരിഭാഷപ്പെടുത്തേണ്ടത് മറ്റൊരു പ്രധാന ആവശ്യമാണ്. അത് നന്നായി പരിഭാഷപ്പെടുത്തി പള്ളികളിൽ ഉപയോഗിക്കുവാൻ തുടങ്ങിയാൽ വലിയ പ്രയാസം കൂടാതെ നിലവിലുള്ള ആരാധനക്രമങ്ങൾക്ക് പകരമായി അവ മാറുന്നതിന് തടസ്സമൊന്നും ഉണ്ടാകയില്ല എന്ന് ഞാൻ കരുതുന്നു. സുറിയാനിക്കാരുടെ മനസ്സുകളെ സാവധാനം, വേദഗ്രന്ഥത്തിലേക്ക് തിരിക്കുവാനും, അവർ ഏഴ് കൂദാശകളെയും, കുർബ്ബാനയെയും, കത്തോലിക്കാ രീതികളുടെ അവശേഷങ്ങളെയും, ഉപേക്ഷിക്കുവാനും സുറിയാനിക്കാരെ താങ്കൾ തീർച്ചയായും ഒരുക്കുക തന്നെ ചെയ്യും.”[52]

44. പി. ചെറിയാൻ, മലബാർ...., പേജ് 346 (22-7-1816-ൽ എഴുതിയ കത്ത്).

45. പി. ചെറിയാൻ, മലബാർ...., പേജ് 452-454.

46. പി. ചെറിയാൻ, മലബാർ..., മിഷനറി രജിസ്റ്ററിൽ (1818) നിന്നുള്ള ഉദ്ധരണി, പേജ് 105 (പരിഭാഷ).

47. ഈ എഴുത്തുകളുടെ സാരം, മൺറോ അവയ്ക്കയച്ച എഴുത്തിൽ നിന്ന് (ലെറ്റർ നമ്പർ 24, അപ്പൻഡിക്സ് എ, പേജ് 361-365, പി. ചെറിയാൻ) മനസ്സിലാക്കാം.

48. 1840-ലെ കൊച്ചിൻ പഞ്ചായത്ത് വിധിയിലാണ് ഇതു നടന്നത്.

49. വാല്യം 9, നമ്പർ 5, 1899, പേജ് 76.

50. ഇക്കാര്യത്തിനുള്ള ആധാരം, കേണൽ മൺറോ, നേരത്തെ തന്നെ നോർട്ടണ് എഴുതിയ കത്താണ് (1817 ഫെബ്രുവരി 13).

51. ഈ വിവരത്തിനാധാരം, മൺറോ, നോർട്ടണ് 13-03-1817-ൽ എഴുതിയ കത്താണ് (പി. ചെറിയാൻ, പേജ് 356). (പരിഭാഷ).

52. പി. ചെറിയാൻ, പേജ് 364, 365 (ലെറ്റർ നമ്പർ 25).

# 11

# സെമിനാരിയിലൂടെ വിശ്വാസാധിപത്യത്തിലേക്ക്: ഒരു ഗൂഢലക്ഷ്യം

കേണൽ മൺറോയുടെ ആദ്യകാല നടപടികൾ പുത്തൻകൂർ നസ്രാണികളെ അവരുടെമേൽ കർത്തൃത്വം സ്ഥാപിക്കാൻ ശ്രമിച്ച റോമൻ ആധിപത്യശ്രമങ്ങളിൽ നിന്ന് സംരക്ഷിക്കാനും, ഒരു തദ്ദേശീയ ക്രൈസ്തവ സമൂഹം എന്ന നിലയിൽ അവരെ സമുദ്ധരിക്കുവാനുമായിരുന്നു. പക്ഷെ മിഷണറിമാരുമായുള്ള അദ്ദേഹത്തിന്റെ എഴുത്തുകുത്തുകളും അവരുടെ നീക്കങ്ങളും ഒരു ഗൂഢലക്ഷ്യം സാക്ഷാത്ക്കരിക്കാനുള്ള അണിയറ ശ്രമങ്ങളിലേക്കും വിരൽചൂണ്ടുന്നു എന്ന് പറയാതെ വയ്യ.

ഉദാഹരണത്തിന് ചില എഴുത്തുകുത്തുകളുടെ പ്രസക്തഭാഗങ്ങൾ മാത്രം ഈ അദ്ധ്യായത്തിൽ ചേർത്തിരിക്കുന്നു. അവയെല്ലാം തന്നെ പി. ചെറിയാന്റെ മലബാർ സുറിയാനിക്കാരും ചർച്ച് മിഷനറി സൊസൈറ്റിയും എന്ന ഇംഗ്ലീഷ് ഗ്രന്ഥത്തിന്റെ അനുബന്ധത്തിൽ കൊടുത്തിരിക്കുന്ന രേഖകളാണ്.

> 1. "....താങ്കളുടെ എഴുത്ത് എനിക്കു കിട്ടിയ ഉടനെതന്നെ തിരുവിതാംകൂർ സർക്കാർ പുതിയ മെത്രാന് നിയമനം കൊടുത്തിട്ടുണ്ട്. താങ്കൾ അദ്ദേഹത്തെ അറിയിച്ചിട്ടുള്ള കാര്യങ്ങൾക്കും, അദ്ദേഹം താങ്കൾക്ക് നൽകിയിട്ടുള്ള ഉറപ്പിനും എനിക്ക് വളരെ സന്തോഷമുണ്ട്. പക്ഷേ, നമ്മുടെ മനസ്സിലുള്ള ലക്ഷ്യങ്ങൾ നടക്കുവാൻ, ഒരു മിഷണറി കോട്ടയത്ത് താമസിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. കോളജിന്റെ കാര്യങ്ങൾ നന്നായിട്ടു നടക്കാനും, സുറിയാനി സഭയുടെ കാര്യങ്ങളിൽ മേൽവിചാരകത്വം നിർവഹിക്കാനും ഇങ്ങനെ ഒരു കണക്കുകൂട്ടൽ കൂടാതെ സാദ്ധ്യമല്ല. ..."

(ജോൺ മൺറോ, 1817 ജനുവരി 16-ന് തോമസ് നോർട്ടണ് എഴുതിയ കത്തിൽ നിന്നു)

> 2. ".... കോളജിന്റെ ആഭ്യന്തര ഭരണത്തെ സംബന്ധിച്ച് നിയമങ്ങൾ ഉണ്ടാക്കേണ്ടത് അത്യന്താപേക്ഷിതമാണ്. ബെയിലി അക്കാര്യത്തിൽ ചിലത് ഉടനെ തയാറാക്കുമെങ്കിൽ എനിക്ക് സന്തോഷമായിരുന്നു. ബെയിലി,

> കോട്ടയത്ത് താമസിച്ച് കോളജിന്റെ പൊതുമേലന്വേഷണം നടത്തുവാൻ താമസം വന്നു കൂടാ...."

(മൺറോ നോർട്ടണ് 1817 മാർച്ച് 13-ന് എഴുതിയ കത്ത്)

3. സെമിനാരി സ്ഥാപകനുശേഷം, സെമിനാരിയിൽ താമസിച്ച് മെത്രാന്റെ ചുമതല വഹിച്ചിരുന്ന കിടങ്ങൻ പീലക്സിനോസിനെ തിരിച്ചയച്ച്, ആർച്ച് ഡീക്കൻ ജോർജിനെ മെത്രാനായി നിയമിക്കുവാനുള്ള നിർദ്ദേശം മൺറോ ബെയിലിക്കു നൽകുന്നു:

> ‘‘... ആയതിനാൽ ആർച്ച് ഡീക്കൻ ജോർജിനെ എത്രയുംവേഗം മെത്രാനാക്കി വാഴിക്കണം എന്ന എന്റെ ആഗ്രഹം താങ്കൾ മെത്രാനെ അറിയിക്കണം എന്ന് ശുപാർശ ചെയ്കയും അഭ്യർത്ഥിക്കുകയും ചെയ്യുന്നു. അതനുസരിച്ച്, ആർച്ച് ഡീക്കൻ ജോർജിനെ എല്ലാക്കാര്യങ്ങളും ഏല്പിച്ചിട്ട് മെത്രാന് സ്വന്തം പള്ളിയിലേക്ക് മടങ്ങാവുന്നതാണ്. ആർച്ച് ഡീക്കൻ മെത്രാനായി വൈദികർക്ക് പട്ടം കൊടുക്കയും, സഭയുടെ പൊതുകാര്യങ്ങൾ ഭരിക്കയും, കോളജിന്റെ കാര്യങ്ങൾക്ക് താങ്കളുടെ ഉപദേശപ്രകാരം മേൽനോട്ടം വഹിക്കയും ചെയ്യട്ടെ...."

(1817 ആഗസ്റ്റ് 6-ന് എഴുതിയ കത്ത്)

(ഈ കത്തിൽ തന്നെ, ബെയിലി നിർദ്ദേശങ്ങൾ അപ്പടി അനുസരിക്കുവാൻ പള്ളികൾക്ക് കല്പന കൊടുക്കുന്ന എഴുത്തയച്ചുകൊള്ളുവാനും, മൺറോ ബെയിലിയെ അധികാരപ്പെടുത്തുന്നു.)

4. മദ്രാസ് പ്രസിഡൻസിയുടെ ചീഫ് സെക്രട്ടറിക്ക് കേണൽ മൺറോ എഴുതിയ ഒരു കത്തിൽ (Appendix A Letter 26), ബ്രിട്ടീഷ് സർക്കാർ ഓരോ സുറിയാനി പള്ളിക്കും പ്രതിമാസം 20 രൂപ വച്ച് കൊടുത്താൽ, ഈ സമൂഹം സ്ഥിരമായി ബ്രിട്ടീഷ് ഭരണത്തോടും, പ്രൊട്ടസ്റ്റന്റ് മതത്തോടും വിധേയപ്പെട്ടിരിക്കും എന്നും, കത്തോലിക്കരായി തീർന്നിട്ടുള്ള സുറിയാനിക്കാരും ഇതിലൂടെ പ്രൊട്ടസ്റ്റന്റ് മതത്തിലേക്ക് മാറിക്കൊള്ളും എന്നും ഉള്ള പ്രതീക്ഷ രേഖപ്പെടുത്തിയിരിക്കുന്നു.

5. 1818 ഡിസംബർ 3-ന്, മാവേലിക്കരയിൽ വിളിച്ചുകൂട്ടിയ സുറിയാനിപ്പള്ളികളിലെ കത്തനാരച്ചന്മാരുടെയും കൈക്കാരന്മാരുടെയും യോഗത്തിൽ റവ. ജോസഫ് ഫെൻ നടത്തിയ പ്രസംഗത്തിന്റെ പൂർണ്ണരൂപം (Appendix B[1]) വായിച്ചാൽ, മെത്രാന്റെമേലും, കത്തനാരന്മാരുടെമേലും അധികാരം പ്രാപിച്ച ഒരു വ്യക്തി നൽകുന്ന നിർദ്ദേശങ്ങളായി തോന്നും.

# 12

# 1818 മുതൽ 1825 വരെ മിഷനറിവാഴ്ച

ഈ കാലഘട്ടത്തെ, സിറിയൻ കോളജിന്റെ സുവർണ്ണകാലമെന്നു വിശേഷിപ്പിക്കാമെങ്കിലും, മറുവശത്ത് മലങ്കരസഭയുടെ മേൽ സി.എം. എസ്. മിഷണറി വാഴ്ചയുടെ കാലമെന്നും പറയാം. ദീവന്നാസ്യോസ് മൂന്നാമന്റെ (പുന്നത്ര മാർ ദീവന്നാസ്യോസ്) കാലഘട്ടം മെത്രാൻ-മിഷണറി ബന്ധത്തിന്റെ നല്ല കാലമായിരുന്നുവെങ്കിലും, മലങ്കരസഭയുടെ ആഭ്യന്തരവും വിശ്വാസാചാരപരവുമായ കാര്യങ്ങളിൽ മിഷണറിമാർ അറിഞ്ഞോ അറിയാതെയോ പ്രവേശിക്കുന്ന സാഹചര്യം കൂടിയായിരുന്നു. പുത്തൻകൂർ നസ്രാണികളുടെ സാമൂഹ്യ-സാംസ്കാരിക തലങ്ങളിൽ ഒരു ഉയിർത്തെഴുന്നേൽപ്പ് സംഭവിച്ചുവെന്നതും വിസ്മരിക്കാൻ സാദ്ധ്യമല്ല. അതുകൊണ്ട്, കേണൽ മൺറോയുടെയും സി. എം. എസ്. മിഷണറിമാരുടെയും മലങ്കരസഭാ ചരിത്രത്തിലുള്ള സ്ഥാനം വിവിധ കാഴ്ചപ്പാടുകളിൽ കാണേണ്ടതും വിലയിരുത്തപ്പെടേണ്ടതുമാണ്. 'ഗുണകരമായ കൈത്താങ്ങലും, നിർഭാഗ്യകരമായ കൈകടത്തലും' എന്ന് ഈ ചരിത്രവസ്തുതയെ ഒന്നിച്ചു വിശേഷിപ്പിക്കാൻ ആഗ്രഹിക്കുന്നു.

19-ാം നൂറ്റാണ്ടിലെ മലങ്കരസഭയുടെ മൂന്നു സ്ഥിതികൾ കേണൽ മൺറോയ്ക്ക് ബോധ്യപ്പെട്ടു. ഒന്ന്, റോമൻ കത്തോലിക്കരുടെ തുടർ പീഡനങ്ങൾ. രണ്ട്, നാട്ടുഭരണാധികാരികളും ഭൂരിപക്ഷ ജാതികളും നടത്തിയ സാമ്പത്തിക-സാമൂഹ്യ ഞെരുക്കങ്ങൾ. മൂന്ന്, സ്വന്തം സമൂഹത്തിലെ മത്സരങ്ങളും, കുടുംബവാഴ്ചയുടെ അരാജകത്വവും, വൈദികരുടെ അജ്ഞതയും, അധാർമ്മികതയും, ശിക്ഷണരാഹിത്യവും. ഇതിൽ ഒന്നാമത്തെ സാഹചര്യത്തെ അധികാരമുപയോഗിച്ചു തന്നെ അദ്ദേഹം നേരിട്ടു. അതിൽ അദ്ദേഹം കാണിച്ച ധൈര്യവും ഇച്ഛാശക്തിയും എല്ലാക്കാലവും മലങ്കരസഭയുടെ കൃതജ്ഞത അർഹിക്കുന്നതാണ്. രണ്ടാമത്തെ സാഹചര്യത്തെ, തിരുവിതാംകൂർ-കൊച്ചി ഭരണാധികാരികളുടെ (രാജസ്ഥാനങ്ങളുടെ) മേലുള്ള സ്വാധീനം ഉപയോഗിച്ചു നേരിട്ടു. അമിതവും അനീതിപരവുമായ നികുതികൾ, ക്ഷേത്രങ്ങളിൽ ഊഴിയവേല, കാർഷികവും വാണിജ്യപരവുമായ വിഭവങ്ങളുടെമേൽ ബലംപ്രയോഗിച്ച് കവർച്ച മുതലായവയിൽ നിന്ന് വിടുതലുണ്ടായി. കൂടാതെ പുത്തൻകൂർ നസ്രാണികളിൽ യോഗ്യരായവരെ ന്യായാധിപന്മാരായും മറ്റ് സർക്കാർ ഉദ്യോഗസ്ഥന്മാരായും നിയമിച്ചു. മൂന്നാമത്തെ സാഹചര്യത്തെ നേരിടുവാൻ വൈദികരെയും ഇളംതലമുറയെയും വിദ്യാഭ്യാസം ചെയ്യിക്കുവാനും, മതപരമായ ഭരണകാര്യക്ഷമതയും ശിക്ഷണബോധവും

ഉണ്ടാക്കിയെടുക്കുവാനും പദ്ധതിയിട്ടു. ഈ മൂന്നാമത്തെ സംഗതിക്കു വേണ്ടിയാണ് പഠിത്തവീടും, ഇംഗ്ലീഷ് വിദ്യാഭ്യാസവും, കോളജും, വേദ പുസ്തക പരിഭാഷയും, മെത്രാൻ സ്ഥാനത്തിന് രാജകീയ വിളംബര ത്തിന്റെ കീഴ്‌വഴക്കവും നടപ്പിലാക്കിയത്. പക്ഷേ, ഈ മൂന്നാമത്തെ നട പടിയിൽ ആഭ്യന്തരമായി നിക്ഷിപ്ത താൽപര്യങ്ങൾ ഏറ്റുമുട്ടി. സഭയുടെ ഐക്യത്തോടെയുള്ള പൊതുപങ്കാളിത്തം ഇക്കാര്യത്തിൽ ഉറപ്പാക്കുവാൻ മൺറോയ്ക്കും, മിഷണറിമാർക്കും കഴിഞ്ഞില്ല. വൈദിക സ്ഥാനാർത്ഥി കൾക്ക് സെമിനാരി വിദ്യാഭ്യാസം നിർബന്ധമാക്കുകയും, വൈദികർ ധാർ മ്മികതയിലും അച്ചടക്കത്തിലും ഉയരണമെന്ന് നിഷ്കർഷിക്കയും, ചെയ്തത് ഏറ്റവും ആവശ്യമായിരുന്നു. ഒരുവിധത്തിൽ പറഞ്ഞാൽ വൈദികരുടെ സേവന-വേതന വ്യവസ്ഥ ആദ്യമായി ആരംഭിച്ചത് ഈ ഇടപെടലിലൂടെയാണ്. എന്നാൽ അത് പ്രാവർത്തികമാക്കുന്ന പാതയിൽ മിഷണറിമാർ മെത്രാൻസ്ഥാനത്തെ നിയന്ത്രിക്കുവാൻ ഒരുങ്ങിയിടത്തും, വിശ്വാസപരവും, ആചാരപരവുമായ പരമ്പരാഗത മാർഗ്ഗത്തിൽ തടസ്സ ങ്ങൾ സൃഷ്ടിച്ചിടത്തും പാളിച്ചകൾ ഉണ്ടായി. ഈ പാളിച്ചകൾക്ക് കേണൽ മൺറോയുടെ തന്നെ കത്തുകളിലെ നിർദ്ദേശങ്ങൾ വഴി തെളിച്ചോ എന്നതും പഠനാർഹമായ വിഷയമാണ് (ഏതായാലും 1819-ൽ കേണൽ മൺറോ തന്റെ ചുമതലകളിൽ നിന്ന് വിരമിച്ച്, സ്വദേശത്തേക്ക് മടങ്ങിപ്പോയി.[53] പിന്നീട് നടന്ന കാര്യങ്ങളിൽ, അദ്ദേഹത്തെ അധികം ബന്ധിപ്പിക്കാനും തരമില്ല.).

പുന്നത്ര കുര്യൻ കത്തനാർക്ക് മാർ ദീവന്നാസ്യോസ് മൂന്നാമൻ എന്ന പേരിൽ 993 തുലാം 7-ന് (1817 ഒക്ടോബർ 19) മേല്പട്ടസ്ഥാനം കൊടു ത്തിട്ട് കിടങ്ങൻ മാർ പീലക്സിനോസ് ആഞ്ഞൂരേയ്ക്ക് (തൊഴിയൂർ) മടങ്ങി. പുതിയ മെത്രാൻ പുന്നത്ര മാർ ദീവന്നാസ്യോസും, കോളജ് പ്രിൻസിപ്പാൾ ബഞ്ചമിൻ ബെയിലിയും ചേർന്ന ഒരു കൂട്ടുഭരണമാണ് സെമിനാരി-കോളജ് കാര്യത്തിൽ നടന്നത്. മെത്രാൻ - മിഷണറി സഹ കരണം സെമിനാരി അഥവാ കോളജിന് ഏറ്റവും ഗുണകരമായി ഭവിച്ച ഒരു കാലമാണ് 1818-1825. 1818-ൽ ജോസഫ് ഫെൻ, ജോൺ റോബർട്ട്സ് എന്നീ മിഷണറിമാരും എത്തി. സെമിനാരിക്കാര്യത്തെക്കുറിച്ച് ഇട്ടൂപ്പു റൈട്ടർ ഇപ്രകാരം എഴുതിയിരിക്കുന്നു:

> "ഇക്കാലം സെമിനാരിയിൽ പഠിത്തം നല്ലപോലെ നടത്തി വന്നിരുന്നു. ഏറിയ ശെമ്മാശന്മാരും പൈതങ്ങളും ഉണ്ടാ യിരുന്നവരെ ഇംഗ്ലീഷ്, മലയാളം, സംസ്കൃതം, സുറിയാനി മുതലായവ അഭ്യസിപ്പിക്കുന്നതിന് മിഷണറി സായ്പന്മാ രിൽ രണ്ടാളും, രണ്ട് സുറിയാനി മല്പാന്മാരും, എബ്രായ ഭാഷയ്ക്ക് ഒരു വാദ്ധ്യാരും മലയാളത്തിനും സംസ്കൃത

> ത്തിനും കൂടെ രണ്ടു നാട്ടുകാരും ഉണ്ടായിരുന്നു. പുന്നത്ര മെത്രാൻ കാഴ്ചയ്ക്ക് ബഹുയോഗ്യനായിരുന്നതുപോലെ തന്നെ കാര്യത്തിന് നല്ല പ്രാപ്തിമാനും റസിഡന്റ് സായ്പി നോടും ദിവാൻജി മുതലായ ഉദ്യോഗസ്ഥന്മാരോടും വളരെ സ്നേഹവും അടുപ്പവുമായി വരികയാൽ സുറിയാനിക്കാ രിൽ കാര്യപ്രാപ്തിയും യോഗ്യതയും ഉള്ള അനേകം ആളു കൾക്ക് സർക്കാരിൽ മുതൽപിടി, തഹസീൽ, ജഡ്ജി മുത ലായ ഉദ്യോഗങ്ങൾ സായ്പ് അവർകൾ മുഖാന്തരം തിരു വിതാംകോട്ട് കൊടുപ്പിച്ച് നടന്നുവന്നു."[54]

ചുരുക്കത്തിൽ, ഏഴ് അദ്ധ്യാപകരും, അഞ്ചോളം ഭാഷകളുടെ പഠ നവും, വേദപുസ്തകം ഉൾപ്പെടെയുള്ള വൈദിക വിഷയങ്ങളും ഒക്കെ യായി സെമിനാരി നാലുകെട്ട് ഒരു കലാലയ പ്രതീതി കൂടി നേടി.

1818-ൽ ജോസഫ് ഫെൻ വന്നപ്പോൾ സെമിനാരി അഥവാ കോള ജിന്റെ അവസ്ഥയെന്തായിരുന്നുവെന്ന് "മലയാളമിത്രം" എന്ന പ്രസിദ്ധീ കരണത്തിൽ ഒരുദ്ധരണിയായി ഫെന്നിന്റെ വാക്കുകളിൽ ഇപ്രകാരം കൊടുത്തിരിക്കുന്നു:

"... ഞാൻ സെമിനാരിയിൽ എത്തിയപ്പോൾ മെത്രാപ്പോലീത്താ അവിടെ ഉണ്ടായിരുന്നില്ല. മല്പാനും കത്തനാരന്മാരും വിദ്യാർത്ഥികളും എന്നെ ആദരവോടെ എതിരേറ്റു. വിദ്യാർത്ഥികളുടെ സംഖ്യ 21 ആയി രുന്നു. ഞാൻ വന്നതിൽ പിന്നെ സർക്കാരിൽ നിന്നു ക്രിസ്ത്യാനികളുടെ പേർക്ക് രണ്ട് ഉപകാരങ്ങൾ ചെയ്തുകൊടുത്തിരിക്കുന്നു. ഒന്ന്, വളരെ ഫലവത്തുള്ളതും ഏഴുനാഴികയോളം വിസ്താരമുള്ളതുമായ ഒരു സ്ഥലം[55] സെമിനാരിക്കു ദാനമായി കൊടുത്തതാകുന്നു. ആ സ്ഥലം ഇപ്പോൾ കാടുകൊണ്ട് നിറഞ്ഞിരിക്കുന്നു. എങ്കിലും വളരെ വളമുള്ള താകുന്നു. സെമിനാരി ദിവസേന പ്രാധാന്യത്തിൽ വളരുന്നു. അവിടെ ദൈവഭക്തിയുടെ ജ്വാല കത്തിയെരിയുമെന്നും തിരുവിതാംകൂറിൽ മാത്ര മല്ല തെക്കേ ഇന്ത്യ മുഴുവനിലും അവിടെനിന്നു പ്രകാശം പരക്കുമെന്നും ഞാൻ ആശിക്കുന്നു"[56]

സ്ഥാപനത്തിന്റെ ആലങ്കാരിക തലവൻ ആയ മെത്രാന് പ്രതിമാസ അലവൻസ് സെമിനാരിക്കാര്യത്തിൽ നിന്ന് മിഷണറിമാർ നൽകിയത്[57] പുന്നത്ര മാർ ദീവന്നാസ്യോസിന് വലിയ സഹായമായി. ഈ പണത്തിൽ നിന്നായിരിക്കണം കോട്ടയം ചെറിയപള്ളിയോട് ചേർന്ന് മെത്രാന്മാർക്ക് ഇരിക്കുന്നതിന് ഒരു മാളികവീട് തീർത്തത്. ഈ മന്ദിരത്തെക്കുറിച്ച് ഇട്ടൂപ്പു റൈട്ടർ ഇപ്രകാരം എഴുതിയിരിക്കുന്നു: "ഇരിപ്പിലും കാഴ്ചയിലും വളരെ ഭംഗിയുള്ളതായി ബലത്തോടെ തീർക്കപ്പെട്ടതിൽ ഒരു പണിയാകുന്നു."

ഇതേ കാലത്ത് പുതുതായി ആരംഭിച്ച രണ്ടു കാര്യങ്ങൾ യഥാക്രമം സുറിയാനിസഭയിലും, കേരള പൊതുജീവിതത്തിലും വിപ്ലവകരമായി തീർന്നു. സുറിയാനി സഭയിലെ വൈദികർക്ക് പ്രതിമാസം ഒരു നിശ്ചിത തുക ഓരോ പള്ളി മുഖാന്തരം കൊടുക്കുവാൻ തുടങ്ങി. ആയതിനെക്കുറിച്ച്, ഇട്ടൂപ്പു റൈട്ടർ ഇങ്ങനെ എഴുതുന്നു: "കത്തങ്ങളുടെ ഉപജീവനത്തെപ്രതി പുലകുളി, ചാത്തം, നേർച്ച മുതലായ ഓരോ അടിയന്തിരങ്ങൾ കഴിച്ചുവരുന്നവർക്ക് ജനങ്ങൾ കൊടുത്തുവരുന്ന നിജമില്ലാത്ത ക്രമത്തെ നീക്കി ചില പുതിയ ചട്ടം ക്രമപ്പെടുത്തിയപ്രകാരമാകുന്നു ഇപ്പോൾ ഇടവകകളിൽ നടന്നുവരുന്നത്"[58]

കേരള പൊതുജീവിതത്തിൽ വളരെ ചലനം സൃഷ്ടിച്ചതായിരുന്നു രണ്ടാമത്തെ കാര്യം. തിരുവിതാംകൂറിലും കൊച്ചിയിലും സൗജന്യമെങ്കിലും നിർബന്ധ സ്കൂൾ വിദ്യാഭ്യാസം സർക്കാരുകൾ പ്രഖ്യാപിച്ചു. അഞ്ചു മുതൽ പത്തു വരെ പ്രായമുള്ള കുട്ടികളെ സ്കൂളുകളിൽ വിടാത്ത മാതാപിതാക്കളെ ശിക്ഷിക്കുമെന്നും അറിയിപ്പുണ്ടായതോടെ, സർക്കാർ സഹായം നൽകുന്ന സ്കൂളുകൾ പലയിടത്തും ഉണ്ടായി. പ്രസ്തുത സ്കൂളുകളിൽ പലതും പള്ളികളോടനുബന്ധിച്ചായിരുന്നതിനാൽ ആണ്, 'പള്ളിക്കൂടങ്ങൾ' എന്ന പദപ്രയോഗം പ്രചാരത്തിലായത്. കേരള ചരിത്രകാരനായ കെ. പി. പത്മനാഭമേനോൻ എഴുതിയിരിക്കുന്നത് ഈ വിദ്യാഭ്യാസ വിപ്ലവത്തിന് പ്രധാന പ്രേരണ കേണൽ മൺറോയിൽ നിന്നായിരുന്നുവെന്നാണ്.[59] അങ്ങനെ കുട്ടികൾ, എഴുതുവാനും, വായിക്കുവാനും, ഗണിതശാസ്ത്രം, വാനശാസ്ത്രം, കവിത എന്നിവ പഠിക്കുവാനും വഴിയൊരുങ്ങി.[60] ഈ വിദ്യാഭ്യാസ വിപ്ലവപ്രസ്ഥാനം തങ്ങളുടെ പള്ളികളിൽ കൂടി പ്രചരിപ്പിക്കുവാൻ സുറിയാനിപ്പള്ളികൾ, മിഷണറിമാരുടെ പ്രേരണയാൽ പ്രത്യേകിച്ച്, മുമ്പോട്ടു വന്നുവെന്നത്, സെമിനാരിയിലാരംഭിച്ച വിദ്യാവെളിച്ചത്തിന്റെ തുടർച്ചയായിട്ട് കാണുവാൻ കഴിയും.

1811-ൽ ബോംബെ കൊറിയർ പ്രസിൽ അച്ചടിച്ച സുവിശേഷങ്ങളുടെ (മലയാള പരിഭാഷ) 100 കോപ്പികൾ, അല്പം വൈകിയാണെങ്കിലും സെമിനാരിയിൽ എത്തിയത്, സെമിനാരിയിൽ നിന്ന് സുറിയാനി പള്ളികളിലെ ഉപയോഗത്തിനായി വിതരണം ചെയ്കയും ചെയ്തു. പുതിയനിയമം മുഴുവൻ പരിഭാഷപ്പെടുത്തുന്ന കാര്യത്തിനും, ഒരു ഇംഗ്ലീഷ് ഗ്രാമർ സ്കൂൾ തുടങ്ങുവാനുമായി ബഞ്ചമിൻ ബെയിലിക്കു ശ്രദ്ധ കൊടുക്കേണ്ടി വന്നതിനാൽ, ജോസഫ് ഫെൻ 1818-ൽ സെമിനാരി (കോളജ്) പ്രിൻസിപ്പാളായി. ഇതേ വർഷം തന്നെ, കേണൽ ജോൺ മൺറോ ദിവാൻ സ്ഥാനത്തുനിന്നു വിരമിച്ചു. റസിഡന്റു സ്ഥാനത്തു നിന്നും അദ്ദേഹം വിരമിച്ച് 1819 ജനുവരി 19-ന് സ്വദേശമായ സ്കോട്ട്ലണ്ടിലേക്ക്

മടങ്ങി. 1821-ൽ മടങ്ങിവന്ന് മദ്രാസിൽ സൈന്യാധിപനായി പ്രവർത്തിച്ച് 1825-ൽ വീണ്ടും തിരിച്ചുപോയി. 1858-ൽ നിര്യാതനായി.

1818-ൽ, അതായത് സെമിനാരി സ്ഥാപിച്ചു കഴിഞ്ഞ് മൂന്നു വർഷത്തിനുശേഷം ബംഗാളിലെ സെറാമ്പൂരിലും ബാപ്റ്റിസ്റ്റ് മിഷനറിമാർ ഒരു കോളജ് സ്ഥാപിച്ച് അതിൽ തിയോളജിക്ക് മുഖ്യസ്ഥാനം നൽകി. 1818 ഡിസംബർ 3-ന് മാവേലിക്കര ഒരു പള്ളിപ്രതിപുരുഷയോഗം കൂടുകയുണ്ടായി. സെമിനാരി പ്രിൻസിപ്പാളായ ജോസഫ് ഫെൻ അവിടെ സുദീർഘമായ ഒരു പ്രഭാഷണം നടത്തി. സുറിയാനി സഭയുടെ അന്നത്തെ അവസ്ഥയെ വിലയിരുത്തിയും, പുരോഗമനപരമായ കാര്യങ്ങൾ ചൂണ്ടിക്കാട്ടിയും നടത്തിയ ആ പ്രഭാഷണം[61] ശ്രോതാക്കളിൽ സമ്മിശ്രപ്രതികരണം ഉളവാക്കി. മിഷണറിമാർ, സുറിയാനിക്കാരുടെ വിശ്വാസാചരണങ്ങളിൽ കാണിക്കുവാൻ തുടങ്ങിയ അസഹിഷ്ണുതയുടെയും മേലാളമനോഭാവത്തിന്റേയും ലക്ഷണങ്ങൾ ഈ പ്രസംഗത്തിൽ ദർശിക്കാൻ പറ്റും. അപ്പോൾ പിന്നെ ആ കാര്യങ്ങൾ എത്രത്തോളം അവരുടെ സെമിനാരി പ്രബോധനങ്ങളിൽ കടന്നുവന്നിരുന്നുവെന്ന് ഊഹിക്കാവുന്നതേയുള്ളു. സെമിനാരിയുടെ ദൈനംദിനാവശ്യങ്ങൾക്കുള്ള കാർഷിക വിഭവങ്ങൾ കൃഷിചെയ്തുണ്ടാക്കുവാനായിട്ടാണ് വിസ്തൃതമായ "മൺറോ തുരുത്ത്" സർക്കാരിൽ നിന്നും, ജോസഫ് ഫെന്നിനും പിൻഗാമികളായ മിഷണറിമാർക്കും (മെത്രാനെ ബുദ്ധിപൂർവ്വം ഒഴിവാക്കി) 1819-ൽ പതിച്ചു നൽകിയത്. അങ്ങനെ, 1821 വരെ സുഭിക്ഷമായും സന്തോഷമായും കഴിഞ്ഞു. ഹെൻട്രി ബേക്കർ എന്ന മിഷണറിയും എത്തി പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തി.

1821 എടുത്തുപറയത്തക്ക ഒരു വർഷമാണ്. കൽക്കട്ടയിൽ നിന്ന് ബിഷപ്പ് മിഡിൽട്ടൺ വീണ്ടും കോട്ടയം സന്ദർശിച്ചു. 1821 ഒക്ടോബർ 18-ന് ഇംഗ്ലണ്ടിൽ നിന്നയച്ച അച്ചടിയന്ത്രം കോട്ടയത്തെത്തി. അതിനെ, ബഞ്ചമിൻ ബെയിലിയുടെ നേതൃത്വത്തിൽ സെമിനാരിയിൽ സ്ഥാപിച്ചു. അതിൽ സുറിയാനി, ഇംഗ്ലീഷ്, മലയാളം ഭാഷകളിൽ അച്ചടിക്കുവാൻ അച്ചുകൾ ക്രമീകരിച്ച് പ്രവർത്തനം തുടങ്ങി. ഒരു പക്ഷേ, ദക്ഷിണേന്ത്യയിലേതും കേരളത്തിലേതുമായ ആദ്യത്തെ മലയാള അച്ചടിശാലയായി സെമിനാരിയിലെ പ്രിന്റിംഗ് പ്രസിന് സ്ഥാനം ഉണ്ടായിരിക്കും. ഇതേ വർഷം തന്നെ, രണ്ട് എഴുത്തുകൾ മദ്രാസിലെ സി.എം.എസ്. ആസ്ഥാനത്ത് എത്തിച്ചേർന്നു. ഒരു കൂട്ടുവേലയുടെ ആനന്ദം അറിയിക്കുന്ന കത്തുകളായിരുന്നു അവ രണ്ടും. ഒന്ന്, സെമിനാരിക്കാര്യത്തിൽ വളരെ സംതൃപ്തിയോടെയും സന്തോഷത്തോടെയും മിഷണറിമാരായ ബഞ്ചമിൻ ബെയിലി, ജോസഫ് ഫെൻ, ഹെൻട്രി ബേക്കർ ("കോട്ടയം ട്രയോ") എഴുതിയത്. രണ്ട്, മിഷണറിമാരുടെ പ്രവർത്തനത്തിലും, സെമി

നാരിക്കാര്യത്തിലും സന്തുഷ്ടനായി പുന്നത്ര മാർ ദീവന്നാസ്യോസ് എഴു തിയത്.

മേൽപ്പറഞ്ഞ കത്തുകളിൽ ആദ്യത്തേതിൽ നിന്ന്, "മലയാളമിത്രം" ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: "സെമിനാരിയിൽ 42 വിദ്യാർത്ഥികൾ ഉണ്ട്. അവർ ഇംഗ്ലീഷും, കണക്കും, സംസ്കൃതവും വെടിപ്പായി പഠിച്ചുവരുന്നു. സുറിയാനി പഠിത്തത്തിൽ വലിയ വിശേഷം ഇല്ല. ... 19 വയസ്സുള്ള കോട്ട യത്തുകാരൻ എരുത്തിക്കൽ മർക്കോസ് ഒന്നാമൻ ആകുന്നു. എല്ലാവ രിലും വച്ച് ബുദ്ധികൂർമ്മതയും സാമർത്ഥ്യവും ഉണ്ട്. സുറിയാനിയിൽ വേദപുസ്തകം വളരെ എളുപ്പത്തിൽ വായിപ്പാൻ പ്രാപ്തിയുണ്ട്. ഇപ്പോൾ യെറമിയായുടെ ദീർഘദർശനം സുറിയാനിയിൽ വായിക്കുന്നു. ഇംഗ്ലീഷിലും വളരെ അറിവുണ്ട്. ഇപ്പോൾ ലത്തീൻ പഠിച്ചു വരുന്നു. മർക്കോസു കഴിഞ്ഞാൽ പിന്നെ ലത്തീനിലും സുറിയാനിയിലും വിരു തന്മാർ 13 വയസ്സുള്ള ചെങ്ങന്നൂക്കാരൻ അബ്രഹാമും, 14 വയസ്സുള്ള പുതുപ്പള്ളിക്കാരൻ അബ്രഹാമും, സംസ്കൃതത്തിൽ മുന്തിനിൽക്കുന്നതു 12 വയസ്സുള്ള കുന്നംകുളത്തുകാരൻ യൗസേഫും ചെങ്ങന്നൂക്കാരൻ അബ്രഹാമും ആകുന്നു."[62]

1821-ൽ എഴുതിയ മെത്രാപ്പോലീത്തായുടെ ഒരു കത്തിൽ[63] ബഞ്ച മിൻ ബെയിലി, ജോസഫ് ഫെൻ, ഹെൻട്രി ബേക്കർ എന്നിവരെ എടുത്തു പറഞ്ഞ് അവരുടെ പ്രവർത്തനങ്ങളിലുള്ള സന്തുഷ്ടി അറിയിക്കയും, കേണൽ മൺറോയെ വേദപുസ്തകത്തിലെ യോശുവായോട് ഉപമിച്ച് പുകഴ്ത്തുകയും ചെയ്യുന്നു. സുറിയാനി മല്പാനായി പാലക്കുന്നത്ത് ഏബ്രഹാം മല്പാൻ സെമിനാരിയിൽ ചേരുകയും ചെയ്തു.

ഇവ കൂടാതെ 1821-ലെ അവസ്ഥയെക്കുറിച്ച് "മലയാളമിത്രം" നൽ കിയ വിവരണം മറ്റു ചില വസ്തുതകൾ കൂടി വെളിപ്പെടുത്തുന്നു:

> "ബേക്കർ സായ്പ് പ്രധാനമായി ചെയ്ത വേല ഇടവക പള്ളിക്കൂടങ്ങൾ സ്ഥാപിക്കയായിരുന്നു എന്നു പറഞ്ഞുവ ല്ലോ. പല പള്ളിക്കാരും തങ്ങളുടെ ചിലവിന്മേൽ അങ്ങനെ ചെയ്തു. 1821-ൽ കോട്ടയം, മൺറോ തുരുത്ത്, നിരണം, മുളന്തുരുത്തി, ചെങ്ങന്നൂർ, തുമ്പോൺ, കണ്ടനാട്, മണർകാട്, മാവേലിക്കര, പുതുപ്പള്ളി എന്നീ സ്ഥലങ്ങളിൽ പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു. അവയിൽ ആകെ 253 പൈത ങ്ങൾ പഠിച്ചുവന്നു. ഇവയിൽ കോട്ടയത്ത് പള്ളിക്കൂടം സമൂ ഹത്തിന്റെ (സി.എം.എസ്.) സ്വന്തം ആയിരുന്നു. അതിൽ 12 പേരെ ആശാന്മാർ ആകുവാൻ ബേക്കർ സായ്പ് പരിച യിപ്പിച്ചു വന്നു.

> മേൽപ്പറഞ്ഞ പത്ത് പള്ളിക്കൂടങ്ങൾ ആവശ്യത്തിനു പോരായ്കയാലും, പല പള്ളിക്കാരും ആശാന്മാർക്കു ശമ്പളം കൊടുപ്പാൻ പണം ചിലവിടുന്നതിൽ മടിച്ചതുകൊണ്ടും, ആ കൊല്ലത്തിൽ പത്ത് പുതിയ ആശാന്മാർക്കു വേണ്ടുന്ന ശമ്പളം കമ്മട്ടിക്കാർ (സി.എം.എസ്.) സമ്മതിച്ചുകൊടുത്തു. ഇത് ഒരു ആശാനു മാസത്തിൽ 5 രൂപാ വീതം ആകെ 600 രൂപ ആയിരുന്നു. സെമിനാരിയിലെ ചിലവിലേക്കും 500 രൂപ കമ്മട്ടിക്കാർ ആണ്ടൊന്നുക്കു കൊടുത്തുവന്നു. സെമിനാരിയിൽ മെത്രാപ്പോലീത്തായ്ക്ക് മാസത്തിൽ 70 രൂപായും, വലിയ മല്പാനു 20 രൂപായും ശമ്പളം വച്ചിരുന്നു. ഒരു വിദ്യാർത്ഥിക്കു ഒരു ദിവസത്തെ ചിലവിനു ഒന്നേമുക്കാൽ ചക്രം മതിയായിരുന്നു എന്നു നമുക്കു ഒരുവിധം ഊഹിക്കാവുന്നതാകുന്നു."[64]

1822 ആയപ്പോൾ, ബഞ്ചമിൻ ബെയിലിയുടെ ഭാര്യ, കോട്ടയത്ത് ഒരു പെൺപള്ളിക്കൂടം (പിന്നീട് ബേക്കർ സ്കൂൾ) തുടങ്ങി. മലയാളത്തിലായിരുന്നു ക്ലാസ്സുകൾ എങ്കിലും ഉയർന്ന ക്ലാസ്സുകളിൽ ഇംഗ്ലീഷും പഠിപ്പിച്ചു. 1823-ൽ സെമിനാരിയിലെ കാര്യങ്ങളെക്കുറിച്ച് ജോസഫ് ഫെന്നിന്റെ കത്തിലെ ഒരു കാര്യം "മലയാളമിത്രം" ഇങ്ങനെ ഉദ്ധരിക്കുന്നു:

> "അവിടെ സുറിയാനി പഠിപ്പിക്കാൻ രണ്ടു സുറിയാനി മല്പാന്മാരും എബ്രായ പഠിപ്പിപ്പാൻ കൊച്ചിയിലെ ഒരു യൂദനും സംസ്കൃതത്തിന് രണ്ട് നാട്ടാശാന്മാരും ഇംഗ്ലീഷിന് രണ്ട് ഇംഗ്ലീഷുകാരായ വാദ്ധ്യാന്മാരും ഉണ്ട്. വിദ്യാർത്ഥികൾ ഉള്ളതിൽ 18 പേർ ശെമ്മാശ്ശന്മാരാകുന്നു. ഒരു കൊല്ലത്തിൽ പല ഇനങ്ങളിലായി 2500 രൂപയോളം വരവുണ്ട്. എന്നാൽ ചിലവ് 4500 രൂപയോളം ഉണ്ട്. ഈ അധികചിലവ് സമൂഹക്കാർ (സി.എം.എസ്.) അത്രെ വഹിച്ചുവരുന്നത്."[65]

1824-ൽ ജോസഫ് ഫെൻ തന്നെ പ്രിൻസിപ്പാളായി തുടർന്നു. ഈ വർഷം റവ. സാമുവേൽ റിഡ്സ്ഡേൽ തിരുവിതാംകൂറിൽ എത്തുകയും സി.എം.എസ്. പ്രവർത്തനങ്ങൾ വിലയിരുത്തുകയും ചെയ്തു. 1824-ൽ തന്നെ കേണൽ വെൽഷ് സെമിനാരി സന്ദർശിച്ച വിവരങ്ങൾ അദ്ദേഹത്തിന്റെ അനുസ്മരണകളിൽ (Reminiscences) ചേർത്തിട്ടുണ്ട്. കൂടാതെ, സെമിനാരിയുടെ ഏറ്റവും പഴയ ചിത്രമായി ഇന്നുള്ളത് അദ്ദേഹം വരച്ചതോ വരപ്പിച്ചതോ ആയ ചിത്രമാണ്.[66] കേണൽ വെൽഷിന്റെ അനുസ്മരണകളിലെ, വിവരണം, "A Century of English Education in

Travancore" എന്ന പ്രസിദ്ധീകരണത്തിൽ (CMS Press, Kottayam) ഉദ്ധരിച്ചിരിക്കുന്നതിന്റെ മലയാള പരിഭാഷ താഴെ കൊടുത്തിരിക്കുന്നു:

> "സെമിനാരിയുടെ രണ്ടാംനിലയിൽ ഒരു ലൈബ്രറി ഉണ്ട്. അതിൽ ബയന്റിട്ട് മനോഹരമാക്കിയ 2,250 ഗ്രന്ഥങ്ങളുണ്ട്. വേദശാസ്ത്രം, ജ്യോതിശാസ്ത്രം, ഗണിതശാസ്ത്രം, ചരിത്രം, മറ്റെല്ലാ ശാസ്ത്രശാഖകൾ എന്നിവ പ്രതിപാദിക്കുന്ന ഇംഗ്ലീഷ്, ഫ്രഞ്ച്, ലത്തീൻ, ഗ്രീക്ക്, സുറിയാനി, എബ്രായ, മലയാളം, പേർഷ്യൻ, അറബി, ജർമ്മൻ ഭാഷകളിലുള്ളവയാണ് ആ ഗ്രന്ഥങ്ങൾ. അതോടൊപ്പം, പരീക്ഷണശാലയിലെ ശാസ്ത്രീയ ഉപകരണങ്ങളായതു പലതും ഭൂഗോള മാതൃകകൾ, ദൂരദർശിനികൾ, ലോഹ-ധാതു മൂലരൂപങ്ങൾ, വൈദ്യുത യന്ത്രങ്ങൾ, എയർപമ്പ്, മാജിക് ലാന്റേൺ, സൂക്ഷ്മദർശിനികളുടെ മുന്തിയ നിലവാരത്തിലുള്ളവയും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു."
>
> ഞങ്ങൾ പിന്നീട് ഫെന്നിന്റെ മുറിയിൽ പ്രവേശിച്ചപ്പോൾ അവിടെ ഏഴ് വിദ്യാർത്ഥികളുടെ പരീക്ഷ നടക്കുകയായിരുന്നു. അവർ 14-നും 18-നും ഇടയ്ക്ക് പ്രായമുള്ളവരായിരുന്നു. വെർജിൽ അവർ നന്നായി പഠിച്ചിരുന്നു; ഇംഗ്ലീഷിൽ സീസറിന്റെ വ്യാഖ്യാനങ്ങൾ അവർ ആദ്യമായി ഭംഗിയായി വായിച്ചുകേട്ടു. അത്ഭുതകരമായ പ്രാവീണ്യം അവർക്ക് ദ്വിദേശഭാഷകളായ ലത്തീനിലും ഇംഗ്ലീഷിലും നേടിയിട്ടുള്ളതായി വ്യക്തമായി."[67]

സെമിനാരിയുടെ പ്രാധാന്യവും പ്രശസ്തിയും വെളിപ്പെടുത്തുന്ന നാലു കാര്യങ്ങൾ വെൽഷിന്റെ പ്രസ്തുത രേഖയിൽ നിന്ന് വ്യക്തമാകുന്നു:

1. 1824-ൽ തിരുവിതാംകൂർ-കൊച്ചി പ്രദേശത്തെ (ഒരു പക്ഷേ ഇന്ത്യയിലെ തന്നെ) ഏറ്റവും ഈടുറ്റ ഗ്രന്ഥസമുച്ചയം ആയിരുന്നു സെമിനാരിയിലേത്.

2. ഒമ്പതോളം വിദേശഭാഷകളിലെ ഗ്രന്ഥങ്ങൾ ഉണ്ടായിരുന്നതിനാൽ, കേരളത്തിലെ (ഒരു പക്ഷേ ഇന്ത്യയിലെ തന്നെ) ആദ്യത്തേതും ബൃഹത്തും ആയ വിദേശഗ്രന്ഥങ്ങളുടെ ശേഖരം സെമിനാരിയിൽ ഉണ്ടായിരുന്നു.

3. തിരുവിതാംകൂറിലെ (ഒരു പക്ഷേ ഇന്ത്യയിലെ തന്നെ) ആദ്യത്തെ ശാസ്ത്രീയ പരീക്ഷണശാലയായിരുന്നു അന്ന് സെമിനാരിയിലേത്.

4. ഫ്രഞ്ചും, ലത്തീനും, ഇംഗ്ലീഷും ഒക്കെ അനായാസമായി കൈകാര്യം ചെയ്വാൻ കഴിവുള്ളവരായിട്ടാണ്, വിദ്യാർത്ഥികൾ സിറിയൻ കോളജ് അഥവാ സെമിനാരിയിൽ നിന്ന് പഠിച്ചിറങ്ങിയത്.

1825 മെയ് 16-ന് (1000 ഇടവം 4) മലങ്കര മെത്രാപ്പോലീത്തായും സെമിനാരിയുടെ പ്രധാന ചുമതലക്കാരനുമായ ദീവന്നാസ്യോസ് മൂന്നാമൻ എന്ന പുന്നത്ര മാർ ദീവന്നാസ്യോസ് കാലം ചെയ്തു. ചെറിയപള്ളിയിൽ അടക്കപ്പെട്ടു. തുടർന്ന് 1825 ആഗസ്റ്റ് 27-ന് (1001 ചിങ്ങം 15) തൊഴിയൂരെ കിടങ്ങൻ മാർ പീലക്സിനോസിന്റെ തന്നെ അദ്ധ്യക്ഷതയിൽ യോഗം കൂടി അടുത്ത മലങ്കര മെത്രാപ്പോലീത്താ സ്ഥാനാർത്ഥിയെ കുറിയിട്ടെടുത്തു. ചേപ്പാട് പള്ളിയിൽ, പള്ളിപ്പാട്ട് ഫിലിപ്പോസ് കശീശ ആണ് കുറി വീണ് തിരഞ്ഞെടുക്കപ്പെട്ടത്. അദ്ദേഹത്തിന് കോട്ടയം ചെറിയപള്ളിയിൽ വച്ച് കിടങ്ങൻ മാർ പീലക്സിനോസ് "ഫിലിപ്പോസ് മാർ ദീവന്നാസ്യോസ്" എന്ന പേരിൽ ദീവന്നാസ്യോസ് നാലാമനായി മേല്പട്ട സ്ഥാനം നൽകി. അങ്ങനെ സഭയുടെയും സെമിനാരിയുടെയും ചരിത്രത്തിൽ ദീവന്നാസ്യോസ് നാലാമൻ രംഗപ്രവേശം ചെയ്തു. ഭരണസംബന്ധമായി മിഷണറിമാരുടെ താല്പര്യപ്രകാരവും, രാജകീയ വിളംബരം ലഭിക്കാൻ വൈകിയതിനാലും, സഭയുടെയും സെമിനാരിയുടെയും കാര്യത്തിൽ കുറേക്കാലത്തേക്കെങ്കിലും രണ്ടാം സ്ഥാനക്കാരനായിരുന്നു. കിടങ്ങൻ മാർ പീലക്സിനോസ് തന്നെ മൂപ്പൻ മെത്രാനായി തുടർന്നു. ഈ അവസ്ഥാവിശേഷം ഒരു പക്ഷേ, മാർ ദീവന്നാസ്യോസിനെ അസ്വസ്ഥനാക്കിക്കാണും.

ആയിടയ്ക്ക് വന്ന (1825 നവംബർ) ശീമമെത്രാൻ മാർ അത്താനാസ്യോസും കൂടെയുണ്ടായിരുന്ന ഒരു റമ്പാനും മലങ്കരസഭാ കാര്യത്തിൽ ഇടപെടാൻ തുടങ്ങി. മാർ പീലക്സിനോസിന്റെയും മാർ ദീവന്നാസ്യോസിന്റെയും പട്ടത്വത്തിന് കുറവുണ്ടെന്നും അവർ സ്ഥാപിക്കുവാൻ ശ്രമിച്ചു.

മാർ അത്താനാസ്യോസിൽ നിന്ന് സെമിനാരി മല്പാൻ പാലക്കുന്നത്ത് അബ്രഹാം മല്പാൻ ഉൾപ്പെടെ ചില പ്രമുഖ വൈദികർ രണ്ടാമതും പട്ടം സ്വീകരിച്ചുവെങ്കിലും അവർ പ്രായശ്ചിത്തം ചെയ്ത് തിരിച്ചുവന്നു മിഷണറിമാരോടൊപ്പം നിന്നു. മാർ അത്താനാസ്യോസിന്റെ ഇടപെടലുകളും, രീതികളും, മിഷണറിമാരെ ചൊടിപ്പിച്ചു. താമസിയാതെ, തിരുവിതാംകൂർ-ബ്രിട്ടീഷ് അധികാരികൾ അദ്ദേഹത്തെ തിരിച്ചയച്ചു. പക്ഷെ ഇതുമൂലം പുത്തൻകൂർ നസ്രാണികൾ മൂന്നു തട്ടുകളിലായി. ഒരു വിഭാഗം, മിഷണറിമാരുടെ നവീകരണശ്രമങ്ങളോടൊപ്പവും, രണ്ടാമതൊരു വിഭാഗം ദീവന്നാസ്യോസ് നാലാമനോടൊപ്പവും, മൂന്നാമതൊരു

വിഭാഗം മലങ്കരയുള്ള മെത്രാന്മാരുടെ ശരിയായ പട്ടത്വസാധൂകരണത്തി നായി അന്ത്യോഖ്യയെ സമീപിക്കണമെന്ന നിലപാടിലും ആയി.

സെമിനാരി കാര്യങ്ങൾ മിഷണറിമാരുടെ ചുമതലയിൽ ഭംഗിയായി നടന്നുവെങ്കിലും അവരുടെ ആശയങ്ങൾ പാശ്ചാത്യ നവീകരണത്തി ലേക്ക് സഭയെ കൊണ്ടുപോകുന്നുവെന്ന അഭിപ്രായക്കാരനായിരുന്നു ദീവന്നാസ്യോസ് നാലാമൻ. രാജകീയാംഗീകാരം 1829-ൽ ലഭിച്ചതോടെ, അദ്ദേഹം ചില നടപടികളിലേക്ക് നീങ്ങി. തന്റെ ഭരണത്തിലുള്ള ഇടവ കകളിലെ ശെമ്മാശന്മാരും വിദ്യാർത്ഥികളും സെമിനാരിയിൽ പഠിക്കു വാൻ തുടർന്ന് പോകരുത് എന്നദ്ദേഹം വിലക്കി. അങ്ങനെ സഭയുടെയും സെമിനാരിയുടെയും അന്തരീക്ഷത്തിൽ ചില കാർമേഘങ്ങൾ ഉരുണ്ടു കൂടി.

53. കേണൽ മൺറോയെക്കുറിച്ച് 11-ാം അധ്യായത്തിൽ പറഞ്ഞിട്ടുള്ളത് ഇവിടെ ചേർത്തു പഠിക്കുന്നത് ഉചിതമായിരിക്കും,

54. *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനി...*, പേജ് 210.

55. കൊല്ലത്തിനടുത്ത്, മൺറോതുരുത്ത് എന്ന് പിന്നീട് അറിയപ്പെട്ട പ്രദേശം സെമിനാരി ആവശ്യത്തിനായി ലഭ്യമാക്കിയതിനെയാണിത് സൂചിപ്പിക്കുന്നത്.

56. വാല്യം 9, നമ്പർ 5 (1899), പേജ് 97-98 (ഉദ്ധരണി).

57. തോമസ് നോർട്ടണ്, കേണൽ മൺറോ 1818 മെയ് 23-ന് എഴുതിയപ്രകാരം ഈ തുക പ്രതിമാസം 50 രൂപ ആയിരുന്നിരിക്കണം (പി. ചെറിയാൻ, അപ്പൻഡിക്സ് എ, പേജ് 365).

58. *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനി...*, പേജ് 211. ഒരു പക്ഷേ ഇതും, കേണൽ മൺറോ 1818 മെയ് 23-ന് നോർട്ടണ് എഴുതിയതിൻപ്രകാരം ആയിരുന്നി രിക്കും.

59. ഹിസ്റ്ററി ഓഫ് കേരള, വാല്യം 3, 1933, പേജ് 249.

60. മേൽ പരാമർശിച്ച വിവരണം.

61. അതിന്റെ പൂർണ്ണരൂപം പി. ചെറിയാൻ, മലബാർ...., പേജ് 370-374. അപ്പൻഡിക്സ് ബി1.

62. വാല്യം 9, നമ്പർ 9, പേജ് 147.

63. മിഷണറി രജിസ്റ്റർ, പേജ് 431, 432; പി. ചെറിയാൻ, മലബാർ....., അപ്പൻഡിക്സ് സി, പേജ് 375-377.

ഈ കത്തിൽ വേറെ ചില കാര്യങ്ങൾ പറഞ്ഞിട്ടുള്ളതും ചരിത്രദൃഷ്ട്യാ പ്രധാ നമാണ്. മലങ്കരയിലെ മെത്രാപ്പോലീത്താ അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ്

പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴിലാണെന്നും, ഈ സഭ "യാക്കോബായ" സുറിയാനി സഭയാണെന്നും അതിന് മലബാറിൽ അന്ന് 55 പള്ളികളാണ് ഉള്ള തെന്നും, ഈ സഭയ്ക്ക് പുറജാതിക്കാരിൽ നിന്ന് പീഡനങ്ങളുണ്ടെന്നും ഈ പീഡനങ്ങൾ പണ്ട് ഇസ്രായേൽക്കാർക്ക് ഈജിപ്തിലുണ്ടായതുപോലെയാണെന്നും പറഞ്ഞിരിക്കുന്നു.

64. വാല്യം 9, നമ്പർ 9, പേജ് 147.

65. വാല്യം 9, നമ്പർ 11, പേജ് 183.

66. ഈ ചിത്രത്തിൽ നാലുകെട്ട് ഓലമേഞ്ഞ രീതിയിലാണ് തോന്നിക്കുന്നത്.

67. പേജ് 2.

68. തൊഴിയൂർ മെത്രാൻ കിടങ്ങൻ മാർ പീലക്സിനോസ് മലങ്കര സഭാചരിത്ര ത്തിൽ അനന്യ പങ്കാളിത്തം നിർവ്വഹിച്ച ആളാണ്. ദീവന്നാസ്യോസ് രണ്ടാമൻ, മൂന്നാമൻ, നാലാമൻ എന്നിവരെ മേല്പട്ടക്കാരായി വാഴിച്ചത് അദ്ദേഹമാണ്. കൂടാതെ, 1816 മുതൽ ഏത് അവശ്യഘട്ടത്തിലും സഹായിക്കുവാൻ അദ്ദേഹ മുണ്ടായിരുന്നു.

# 13

# 1826 മുതൽ 1833 വരെ; കാറും കോളും

സെമിനാരി, കാറും കോളും തിങ്ങിയ ഒരു ചരിത്ര കാലഘട്ടത്തിലേക്ക് 1826 ആയപ്പോഴേക്കും പ്രവേശിച്ചു. സെമിനാരി നടത്തിപ്പിലും, മിഷനറി സഹകരണത്തിലും പ്രതിസന്ധികൾ ഉടലെടുത്തു. മിഷണറിമാർ, രാഷ്ട്രീയമായി തങ്ങൾക്കുള്ള ശക്തിയുടെ പിൻബലത്തിൽ, സെമിനാരി കാര്യങ്ങൾ തങ്ങളുടെ പദ്ധതിയനുസരിച്ച് കൊണ്ടുപോകാനൊരുങ്ങി. മാർ ദീവന്നാസ്യോസ് നാലാമൻ സഭയുടെ അധികാരിയെന്ന നിലയിൽ സെമിനാരിമേലും തന്റെ ഭരണം ഉറപ്പിക്കുവാൻ ആഗ്രഹിച്ചു. അദ്ദേഹം തന്റെ താമസം ചെറിയപള്ളിയിലും, പിന്നീട് ചേപ്പാട്ടും ആക്കി. ഇതിനിടയിൽ ജോസഫ് ഫെൻ ഇംഗ്ലണ്ടിലേക്ക് പോവുകയും ജോൺ വില്യം ഡോറാൻ 1826 മുതൽ 1830 വരെ പ്രിൻസിപ്പാളായി പ്രവർത്തിക്കാൻ ഇടയാവുകയും ചെയ്തു.

പൊതുവെ പക്വമതിയായിരുന്ന ജോസഫ് ഫെൻ 1827-ൽ ഇംഗ്ലണ്ടിലേക്ക് പോയതിനെ തുടർന്ന് സഭയുടെ ഔദ്യോഗിക ധാരയിൽ നിന്നു സെമിനാരിയിലേക്കുള്ള വിദ്യാർത്ഥികളുടെ വരവ് കുറഞ്ഞു. എന്നാൽ നവീകരണാഭിമുഖ്യമുള്ളവർ വരുകയും പഠനം തുടരുകയും ചെയ്തു. മൂന്നു മലങ്കര മെത്രാന്മാരെ വാഴിച്ച കിടങ്ങൻ മാർ പീലക്സിനോസ് 1829 ഫെബ്രുവരി 6-ന് (1004 മകരം 25) കാലം ചെയ്തു. ബഞ്ചമിൻ ബെയിലി പൂർണ്ണമായും വേദപുസ്തക പരിഭാഷയിലേക്കും, പ്രിന്റിംഗ് പ്രസ്സിന്റെ നടത്തിപ്പിലേക്കും ശ്രദ്ധപതിപ്പിക്കുകയും, ഹെൻട്രി ബേക്കർ സ്കൂളുകളുടെ നടത്തിപ്പിൽ കൂടുതൽ സമയം ചെലവിടുകയും ചെയ്തതോടെ, സെമിനാരി പ്രവർത്തനത്തിലെ പഴയ കൂട്ടായ്മയുടെ അന്തരീക്ഷം പാടേ മാറി. 1829-ൽ മലയാള പുതിയനിയമത്തിന്റെ ഒന്നാംഭാഗം (സുവിശേഷങ്ങളും, അപ്പോസ്തോല പ്രവൃത്തികളും) പുതിയ പ്രസ്സിൽ അച്ചടിച്ചു. ഈ പ്രസ് പിന്നീട് അടുത്തുള്ള കാമ്പസിലേക്ക് മാറ്റുകയും അവിടെ സി.എം.എസ്. പ്രസ് നടത്തുകയും ചെയ്തു.

1830-ൽ ബഞ്ചമിൻ ബെയിലി ആരോഗ്യപരമായ കാരണങ്ങളാൽ ഇംഗ്ലണ്ടിലേക്ക് മടങ്ങി. പിന്നീട് 1834-ൽ ആണ് മടങ്ങിയെത്തിയത്. സെമിനാരി പ്രിൻസിപ്പാളായിരുന്ന ഡോറാനും 1830-ൽ ഇംഗ്ലണ്ടിലേക്ക് മടങ്ങി. ഊട്ടിയിൽ മിഷണറി പരിശീലനത്തിലായിരുന്ന റവ. നോർവുഡ് 1831-ൽ സെമിനാരിയിൽ വന്ന് പ്രവർത്തനങ്ങളിൽ പങ്കുചേർന്നുവെങ്കിലും, എല്ലാറ്റിന്റെയും ആകമാന ചുമതല വഹിച്ചത് ഹെൻട്രി ബേക്കറായിരുന്നു. ഹെൻട്രി ബേക്കറും 1832-ൽ ഇംഗ്ലണ്ടിലേക്ക് പോയതിനാൽ കുറേക്കാലം

മിഷണറിമാർ ആരും സെമിനാരിയിൽ ഉണ്ടായിരുന്നില്ല. പാലക്കുന്നത്ത് ഏബ്രഹാം മല്പാനും, കൈതയിൽ ഗീവർഗീസ് മല്പാനും സുറിയാനി അഭ്യസനം ആഗ്രഹിച്ചവർക്ക് നൽകിയെന്നും, ബാക്കി കോളജ് പഠനങ്ങൾ ഇടയ്ക്കു മുടങ്ങി എന്നും വേണം കരുതാൻ. 1833–ൽ ജോസഫ് പീറ്റ് എന്ന യുവ മിഷണറിയും, തുടർന്ന് ജോൺ വുഡ്കോക്ക് എന്ന മിഷണറിയും സെമിനാരിയിൽ ചുമതലക്കാരായിട്ടു വന്നു. സെമിനാരി പഠനമോ കോളജ് പഠനമോ നടത്തിക്കൊണ്ടു പോകുന്നതിനേക്കാൾ സുറിയാനിപള്ളികളിൽ നേരിട്ട് ഇടപെട്ട് വിശ്വാസനവീകരണം ഉണ്ടാക്കണമെന്ന് അവർ ആഗ്രഹിച്ചു. സെമിനാരിയിലും ഉണ്ടായിരുന്ന വിദ്യാർത്ഥികൾക്ക് പ്രൊട്ടസ്റ്റന്റ് വിശ്വാസം അതേപടി പഠിക്കുവാനുള്ള നിർബന്ധപൂർവ്വമായ പദ്ധതിയാണ് അവർ ഇട്ടത്.

മിഷണറിമാർക്ക് താമസിക്കുവാൻ പുതിയ കെട്ടിടങ്ങളും ബംഗ്ലാവുകളും സെമിനാരിക്ക് പുറത്ത് ഉണ്ടായിക്കഴിഞ്ഞിരുന്നു.

# 14

# 1830–34 കാലത്തെ സെമിനാരി ഇട്ടൂപ്പു റൈട്ടറുടെ ഭാഷയിൽ

മലങ്കരസഭാ ചരിത്രകാരനായ ഇട്ടൂപ്പു റൈട്ടറുടെ പിതാവ് യൗസേഫ് ഇട്ടൂപ്പ് 1830–34 കാലത്ത് കോട്ടയത്ത് വിദ്യാഭ്യാസം ചെയ്ത ആളാണ്. അതായത് ഇന്നത്തെ സി.എം.എസ്. കോളജ് ആരംഭിക്കുന്നതിന് മുമ്പ് കോട്ടയം കോളജ് അഥവാ സെമിനാരിയിലെ സിറിയൻ കോളജിൽ പഠിച്ചയാൾ. അന്ന്, പ്രാഥമിക ഇംഗ്ലീഷ് പഠനത്തിനായി ഗ്രാമർ സ്കൂളും, കോളജ് പഠനത്തിനായി സിറിയൻ കോളജും ആയിരുന്നു ഉണ്ടായിരുന്നത്. മിഷണറിമാർ ഗ്രാമർ സ്കൂളിന് അടുത്ത് ബംഗ്ലാവിലാണ് താമസിച്ചിരുന്നത്. പിതാവായ യൗസേഫ് ഇട്ടൂപ്പിന്റെ വിദ്യാഭ്യാസത്തെക്കുറിച്ച് ഇട്ടൂപ്പു റൈട്ടർ പ്രതിപാദിച്ചിരിക്കുന്നത് പിതാവിൽനിന്ന് ലഭിച്ച വിവരത്തിന്റെ അടിസ്ഥാനത്തിലാണ്. ആ വിവരണത്തിൽ നിന്ന് അന്നത്തെ സെമിനാരിയുടെ അവസ്ഥ മനസ്സിലാക്കാം. ഇനി ആ വിവരണത്തിലേക്ക് കടക്കാം:

> “ഗ്രാമർ സ്കൂളിൽ നാലു വർഷം പഠിച്ചശേഷം ക്ലാസ്സിൽ പ്രധാനിയായ ഇദ്ദേഹ (യൗസേഫ് ഇട്ടൂപ്പ്) വും വേളൂർ കൊന്നയിൽ സി. ജോൺ എന്ന കുട്ടിയും റവ. യോസേഫ് പീറ്റ് സായ്പിന്റെ കീഴിലുള്ള സിറിയൻ സെമിനാരിയിലേക്ക് എടുക്കപ്പെട്ടു. അപ്പോൾ ആ സിറിയൻ സെമിനാരിയിൽ അവർ രണ്ടാളും ഉൾപ്പെടെ പത്തു കുട്ടികളും നാല്പതോളം ശെമ്മാശ്ശന്മാരും പഠിക്കുന്നുണ്ടായിരുന്നു. ശെമ്മാശ്ശന്മാരിൽ പ്രധാനി മാരാമണ്ണിൽ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ (കാലം ചെയ്തുപോയ വലിയ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ) ആയിരുന്നു. അദ്ദേഹം ശെമ്മാശന്മാരിലെന്നു മാത്രമല്ല അവിടെ പഠിച്ചിരുന്ന എല്ലാ കുട്ടികളിലും പ്രധാനി തന്നെയായിരുന്നു.
>
> മിസ്റ്റർ ഇട്ടൂപ്പ് കുറെനാൾ അവിടെ പഠിച്ചശേഷം ഒന്നാം ക്ലാസ്സിലേക്ക് എടുക്കപ്പെടുകയും പുതിയതായി പ്രയാസം കൂടാതെ സഹപാഠികളോടൊരുമിച്ചു പഠിച്ചുവരികയും ചെയ്തു. സഹപാഠികളിൽ ഒരാളായ മാത്തൻ മാത്യൂസ് ശെമ്മാശൻ ഇതിനിടയ്ക്ക് ശേഷം സഹപാഠികളെയും പള്ളിക്കൂടത്തെയും വിട്ടുപോയി. കുറെനാൾ കഴിഞ്ഞപ്പോൾ

> മിസ്റ്റർ ഇട്ടൂപ്പിനെയും വേറെ അഞ്ചു കുട്ടികളെയും റവ. പീറ്റ് സായ്പ് തന്റെ ബംഗ്ലാവിലേക്ക് കൊണ്ടുപോയി. അവിടെ പ്രത്യേകം ഒരു മുറിയിൽ താമസിപ്പിച്ച് പഠിക്കുന്നതിന് ദാക്ഷിണ്യത്തോടെ അനുവദിക്കുകയും ചെയ്തു. അക്കാലത്തായിരുന്നു പുതിയ ഇംഗ്ലീഷ് കോളജ് പണിയപ്പെട്ടത്.[69]

"പുതിയ ഇംഗ്ലീഷ് കോളജ്" ആണ് ഇന്നത്തെ സി.എം.എസ്. കോളജ്. അത് ആരംഭിച്ചത് 1837-ൽ ആണ് (അഥവാ 1818-ൽ കോട്ടയം സെമിനാരിയിൽ ആരംഭിച്ച സിറിയൻ കോളജ്, 1837 ആയപ്പോൾ മിഷണറിമാർ അങ്ങോട്ടേക്ക് മാറ്റിയതാണെന്ന് പറയപ്പെടുന്നു). അവിടെയായിരിക്കാം മേല്പറഞ്ഞ തുടർപഠനം നിർവ്വഹിച്ചത്.

69. *മലയാളത്തുള്ള....*, പേജ് 9.

# 15

# സെമിനാരി നിക്ഷേപമുറി കവർച്ച

ബഞ്ചമിൻ ബെയിലി 1834-ൽ സെമിനാരിയിൽ തിരിച്ചെത്തി. ഹെൻട്രി ബേക്കറും തിരിച്ചുവന്നു. പക്ഷെ തുടർന്ന്, മിഷണറിമാരുടെ നീക്കങ്ങൾ ദുരൂഹവും സംശയദൃഷ്ടിയോടെയും ആയിരുന്നു. അതിനോടകം ചേപ്പാട് മാർ ദീവന്നാസ്യോസിനെ അനുനയിപ്പിച്ച് അവർ ഏതാനും പ്രമാണങ്ങളിൽ ഒപ്പിടുവിച്ചു. അവയിൽ രണ്ടെണ്ണം[70] സെമിനാരിയിൽ പഠിക്കാത്തവർക്ക് പട്ടം കൊടുക്കുകയില്ല എന്ന കാര്യത്തിനായിരുന്നു. മറ്റൊരെണ്ണം സെമിനാരിവക സ്ഥാവരജംഗമ വസ്തുക്കൾക്ക് മെത്രാപ്പോലീത്തായോടൊപ്പം മിഷണറിമാരും, മദ്രാസ് കറസ്പോണ്ടിങ്ങ് കമ്മിറ്റി സെക്രട്ടറിയും കൂട്ടുട്രസ്റ്റിമാരാണെന്ന് സമ്മതിക്കുന്ന രേഖയായിരുന്നു.[71] ഈ രേഖയിൻ പ്രകാരം, സെമിനാരിയുടെ നിക്ഷേപമുറി (ബെസ്ഗാസാ) യുടെ താക്കോലുകൾ മിഷണറിമാരുടെയും കൈക്കലായി. തങ്ങൾ കൂടി ട്രസ്റ്റികളാണെന്ന രേഖ ഉണ്ടാക്കിക്കഴിഞ്ഞപ്പോൾ, ബെസ്ഗാസാ മുറിയുടെ മെത്രാപ്പോലീത്തായുടെ വശമുള്ള താക്കോലിന്റെ താഴ് ഒരു കൊല്ലനെ കൊണ്ട് അറുത്തു മുറിച്ചിട്ട് മിഷണറിമാർ മുറി തുറന്നു. അതിനകത്തുണ്ടായിരുന്ന ഗ്രന്ഥങ്ങളും ചെപ്പേടുകളും രേഖകളും പണവും മറ്റ് വിശേഷപ്പെട്ട വസ്തുക്കളും ജോസഫ് പീറ്റിന്റെ നേതൃത്വത്തിൽ കവർന്നെടുത്തു കൊണ്ടുപോയി. ഇത് 1835-ലെ ഓശാന ഞായറാഴ്ചയാണ് സംഭവിച്ചത്. മെത്രാപ്പോലീത്താ കോട്ടയം ചെറിയപള്ളിയിൽ ശുശ്രൂഷ നടത്തുകയായിരുന്നു.

കവർച്ച നടന്നുവെന്നറിഞ്ഞയുടൻ, മെത്രാപ്പോലീത്താ ബ്രിട്ടീഷ് റസിഡന്റിനും, കൽക്കത്ത ബിഷപ്പും ഫോർട്ടു വില്യം കോളജ് പ്രിൻസിപ്പാളും, സുറിയാനി പണ്ഡിതനുമായിരുന്ന ബിഷപ്പ് ദാനിയേൽ വിത്സണും പരാതി അയച്ചു. പരാതി കിട്ടിയിട്ടായിരിക്കണം ബിഷപ്പ് വിത്സൺ 1835 നവംബറിൽ കോട്ടയത്തെത്തി. അദ്ദേഹം വന്നിട്ട്, നിക്ഷേപമുറിക്കാര്യത്തിൽ അന്വേഷണം നടത്തിയതായോ, ജോസഫ് പീറ്റ് എടുത്തുകൊണ്ടുപോയ സാധനങ്ങൾ തിരിച്ചു കൊടുപ്പിച്ചതായോ തോന്നുന്നില്ല (ഇതു സംബന്ധിച്ച് 1840-ൽ നടന്ന കൊച്ചിൻ അവാർഡ് ചില തീരുമാനങ്ങൾ എടുത്തു). നേരേമറിച്ച്, അദ്ദേഹത്തിന്റെ എഴുത്തുകളിൽ, മാർ ദീവന്നാസ്യോസ് ഒപ്പിട്ടു കൊടുത്തപ്രകാരം ഒന്നും പ്രവർത്തിക്കുന്നില്ല എന്നും പണം വാങ്ങി പട്ടം കൊടുക്കുന്നുവെന്നും ആയതിനാൽ താൻ പല നിർദ്ദേശങ്ങളും മെത്രാന് കൊടുത്തുവെന്നുമാണ് പറയുന്നത്.

> "ഇപ്പോഴത്തെ മെത്രാന്റെ കീഴിൽ എല്ലാം പിന്നോട്ട് പോവുകയാണ്. അദ്ദേഹം പണം വാങ്ങി ആൺകുട്ടികൾക്ക് പട്ടം കൊടുക്കുന്നു. സഭാ വസ്തു വക അദ്ദേഹം തട്ടിയെടുക്കുന്നു; അന്ധവിശ്വാസങ്ങളെ പ്രോത്സാഹിപ്പിക്കുന്നു. ... ഞാൻ അദ്ദേഹത്തോട് നിഷ്കർഷിച്ചു: കോളജിൽ (സെമിനാരി) പഠിച്ച് പാസ്സാകാത്തവർക്ക് പട്ടം കൊടുക്കരുതെന്ന്, വൈദികരുടെ ചെലവ് മരിച്ചുപോയവർക്കു വേണ്ടിയുള്ള പ്രാർത്ഥന കൊണ്ടല്ല, കൃത്യമായ വേതനം കൊണ്ടാണ് നിർവ്വഹിക്കപ്പെടേണ്ടതെന്ന്; സഭയുടെ വസ്തുക്കളുടെ കണക്ക് കൃത്യമായി റസിഡന്റിന്റെ കൈകളിലൂടെ പോകണമെന്ന്; ഇടവകകളിൽ സ്കൂൾ തുടങ്ങണം എന്ന്; എല്ലാ ഞായറാഴ്ചയും വൈദികർ സുവിശേഷം പ്രസംഗിക്കണം എന്ന്; ആരാധനാക്രമം ഇപ്പോഴുള്ള അനവധി ക്രമങ്ങളിൽ നിന്ന് വ്യത്യാസപ്പെടുത്തി ചുരുക്കി മലയാളത്തിൽ ആകട്ടെ എന്ന്."[72]

മേൽപ്പറഞ്ഞപ്രകാരം പ്രവർത്തിക്കുന്നതിന് ബിഷപ്പ് വിത്സൺ, മെത്രാപ്പോലീത്തായ്ക്ക് 1000 രൂപ വാഗ്ദാനവും ചെയ്തു. ഇക്കാര്യങ്ങൾ ആകപ്പാടെ പരിശോധിക്കുമ്പോൾ ഒരു കാര്യം വ്യക്തമാകും. പുത്തൻകൂർ നസ്രാണികളെ നിക്ഷിപ്ത താൽപര്യങ്ങളോടെ ഉദ്ധരിക്കുവാനാണ് ഇംഗ്ലീഷുകാരും ശ്രമിച്ചത്. കേണൽ മൺറോ മുതൽ ഈ താൽപര്യങ്ങൾ ഒളിഞ്ഞും തെളിഞ്ഞും വായിച്ചെടുക്കാം. മിഷണറിമാരും അവരുടെ മേലാളന്മാരും, ബ്രിട്ടീഷ് റസിഡന്റന്മാരിൽ കൂടിയും അവരുടെ നിയന്ത്രണത്തിലുള്ള തിരുവിതാംകൂർ, കൊച്ചി സർക്കാരുകളിൽ കൂടിയും വിശ്വാസാചാരങ്ങളുടെ മാറ്റം ലക്ഷ്യം വച്ചുള്ള സമ്മർദ്ദം ചെലുത്താൻ തുടങ്ങിയപ്പോൾ സഭാനേതൃത്വവും, വൈദികരും, ജനങ്ങളും അത് തിരിച്ചറിഞ്ഞു പ്രതികരിച്ചു. ആ പ്രതികരണമാണ് 1836-ൽ മാവേലിക്കരയിൽ കൂടിയ "സുന്നഹദോസ്."

70. പി. ചെറിയാൻ, *മലബാർ സിറിയൻസ്.....*, അപ്പൻഡിക്സ് എസ്. പേജ് 403. ഒപ്പുവെച്ച തീയതി 27 ജനുവരി 1835.

71. മേൽപ്പുസ്തകം, പി. 398 അപ്പൻഡിക്സ് എൻ, 18 മാർച്ച് 1835.

72. ബിഷപ് വിത്സന്റെ എഴുത്തുകൾ - ഉദ്ധരിച്ചിരിക്കുന്നത് സി. വി. ചെറിയാൻ, *ഹിസ്റ്ററി ഓഫ്....*, പേജ് 253.

# 16

# മാവേലിക്കര സുന്നഹദോസും സെമിനാരിയും

ബിഷപ്പ് വിത്സന്റെ നിർദ്ദേശങ്ങളനുസരിച്ചു പ്രവർത്തിക്കുവാൻ ദീവന്നാസ്യോസ് നാലാമൻ മെത്രാപ്പോലീത്താ ഉത്സാഹം കാണിക്കാതെ വന്നപ്പോൾ, റസിഡന്റിലൂടെ സമ്മർദ്ദങ്ങൾ വന്നു തുടങ്ങി. മാർ ദീവന്നാസ്യോസ് സഭയുടെ ഒരു യോഗം കൂടി അഭിപ്രായം ആരായുവാൻ തീരുമാനിച്ചു. 1818–ലെ മാവേലിക്കര യോഗം ഒരർത്ഥത്തിൽ ഏകപക്ഷീയമായ ഒരു പ്രബോധനയോഗമായിരുന്നു. എന്നാൽ 1836–ൽ വീണ്ടും മാവേലിക്കര വച്ച് ജനുവരി 16–ന് മെത്രാപ്പോലീത്താ വിളിച്ചുകൂട്ടിയത് ആലോചനാ യോഗമായിരുന്നു. 1806–ലെ "ആർത്താറ്റ് പടിയോല"യ്ക്കും, 1809–ലെ "കണ്ടനാട് പടിയോല"യ്ക്കും ശേഷം 1836–ലെ "മാവേലിക്കര പടിയോല"യും സഭയുടെ ഭാവിഭാഗധേയത്തെ നിർണ്ണയിച്ചു. ആർത്താറ്റ് പടിയോല വിദേശ സഭാ കൈകടത്തലുകൾക്ക് മുഴുവൻ ഒരു ലക്ഷ്മണരേഖ വരച്ചു. കണ്ടനാട് പടിയോല, മെത്രാന്മാരുടെ കുടുംബതേർവാഴ്ചയ്ക്ക് നിയന്ത്രണങ്ങൾ വരുത്തി. മാവേലിക്കര പടിയോല, മലങ്കര സഭയുടെ പുരാതന വിശ്വാസപാതയും, പ്രൊട്ടസ്റ്റന്റ് വിശ്വാസപാതയും തമ്മിലുള്ള അകലം വ്യക്തമാക്കി. മലങ്കരസഭ ഒരു തദ്ദേശീയ സ്വതന്ത്ര സഭയെന്ന നിലയിൽ തീരുമാനമെടുക്കുന്നതിനെക്കാൾ, അന്ത്യോഖ്യൻ സുറിയാനി സഭയുമായുള്ള വിശ്വാസഐക്യം പണ്ടുമുതലേ സൂക്ഷിക്കുന്ന വസ്തുതയുടെ പിൻബലത്തിൽ തീരുമാനമെടുക്കുവാനാണ് മാവേലിക്കര സുന്നഹദോസ് ഇഷ്ടപ്പെട്ടത്. അതുകൊണ്ട് മിഷണറിമാർ ഉദ്ദേശിക്കുന്ന വിശ്വാസപരവും ആരാധനാപരവുമായ നവീകരണം സാധ്യമല്ല എന്ന് സുന്നഹദോസ് വ്യക്തമാക്കി. വാങ്ങിപ്പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും അനുബന്ധ ആചരണങ്ങളും, പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥതാ യാചനയും അനുബന്ധ ആചരണങ്ങളും, വി. കുർബാനാനുഷ്ഠാനത്തിന്റെ മൂലരൂപങ്ങളുടെ പവിത്രത, മുതലായ കാര്യങ്ങൾ ഉപേക്ഷിച്ചുള്ള ഒരു സഭാ നവീകരണം സാധ്യമല്ലെന്ന് വ്യക്തമാക്കി. സെമിനാരി നടത്തിപ്പിൽ കുറേക്കാലമായി മിഷണറിമാരുടെ അതിർവിട്ട ഭരണകർത്തൃത്വത്തേയും സുന്നഹദോസ് താഴെ കൊടുത്തിരിക്കുന്നപ്രകാരം നിരൂപണ വിഷയമാക്കി:

> "മെത്രാപ്പോലീത്തായോട് ആലോചിക്കാതെ, മിഷണറിമാർ സെമിനാരിയെ ഭരിക്കുകയാണ്. മെത്രാപ്പോലീത്താ ഒപ്പി

> ട്ടുവാങ്ങുന്ന പണം അവർ ചിലവഴിച്ചു. സെമിനാരിയിൽ പഠിക്കുന്ന ശെമ്മാശ്ശന്മാരെ അവരുടെ ഹിതമനുസരിച്ച് കൈകാര്യം ചെയ്തു. സഭയുടെ ശിക്ഷണത്തിന് വിരുദ്ധ മായി സെമിനാരി കാര്യങ്ങൾ നടത്തുകയും, നമ്മുടെയിട യിൽ തന്നെ ഭിന്നത ഉണ്ടാക്കുവാൻ ഇടയാവുകയും ചെയ്തിട്ടുള്ളത് നമ്മെ വേദനിപ്പിക്കുകയും ഭാരപ്പെടുത്തു കയും ചെയ്യുന്നു"[73]

മേൽ പ്രസ്താവിച്ചപ്രകാരം തീരുമാനിച്ചിട്ട് മാർ ദീവന്നാസ്യോസ് ഇട വകകൾക്ക് കല്പനയും അയച്ചു. കല്പനയിൽ പ്രധാനമായും പറ ഞ്ഞത്, ഇനി ഒരു അറിയിപ്പു ലഭിക്കുന്നതുവരെ സെമിനാരി (കോളജ്) യിലേക്ക് മേലിൽ വിദ്യാർത്ഥികളെ അയയ്ക്കേണ്ടതില്ല എന്നും, അതിനു വിപരീതമായി പ്രവർത്തിക്കുന്നവർക്ക് വൈദികരായി പട്ടം കൊടുക്കു ന്നതല്ലെന്നുമാണ്.

എന്നാൽ 1836-ൽ തന്നെ (1012 ചിങ്ങം 15) നവീകരണാനുഭാവികളും സെമിനാരി മല്പാന്മാരുമായ പാലക്കുന്നത്ത് ഏബ്രഹാം മല്പാനും, കൈതയിൽ ഗീവർഗീസ് മല്പാനും യഥാക്രമം മാരാമണ്ണിലും, കൊല്ലാട്ടും, തിരുത്തലുകൾ വരുത്തി മലയാളത്തിലാക്കിയ തക്സാ ഉപ യോഗിച്ച് കുർബ്ബാന ചൊല്ലി. തുടർന്ന്, മാർ ദീവന്നാസ്യോസ്, മിഷണറി മാർ മലങ്കര ഇടവകപ്പള്ളികളിൽ പ്രസംഗിക്കുന്നതിന് നിരോധനവും ഏർപ്പെടുത്തി. മിഷണറിമാരും അവരോട് അനുഭാവമുള്ളവരും മാർ ദീവ ന്നാസ്യോസിന് എതിരായി നീക്കങ്ങൾ നടത്തി. അതിൽ പ്രധാനം, ബ്രിട്ടീഷ് റസിഡന്റ് ആയ കേണൽ ജെ. എച്ച്. ഫ്രേസർക്ക് 1836 ചിങ്ങം (1012) 15-ന് പന്ത്രണ്ട് വൈദികർ ഒപ്പിട്ട് നൽകിയ 23 പരാതികൾ ചേർത്ത നിവേദനം ആയിരുന്നു. വടക്കൻ പ്രദേശങ്ങളിൽ, പ്രബലനായ കോനാട്ട് ഏബ്രഹാം മല്പാനും സെമിനാരിയിലേക്ക് വടക്കൻ ഇടവകകളിൽ നിന്ന് വിദ്യാർത്ഥികളെ അയയ്ക്കേണ്ടതില്ലെന്നും അറിയിച്ചു. സെമിനാരി പ്രവർ ത്തനം അങ്ങനെ തൽക്കാലം നിലച്ചു.

73. പടിയോലയിൽ നിന്നുള്ള ഉദ്ധരണി. സി. വി. ചെറിയാൻ, *എ ഹിസ്റ്ററി ഓഫ്....*, പേജ് 255.

# 17

# മിഷണറി വൃത്തങ്ങളിൽ സെമിനാരിയെക്കുറിച്ച് ചൂടുപിടിച്ച ചർച്ചകൾ

സെമിനാരിയുടെ ഭാവിയും, തങ്ങളുടെ പ്രവർത്തനങ്ങളുടെ ഇതഃപര്യന്തമുള്ള പ്രയോജനവും എന്നതിനെക്കുറിച്ച് മിഷണറിമാർ ഗൗരവമായ ചിന്തയിലേക്ക് കടന്നു. സുറിയാനി സഭയുടെ വൈദികവിദ്യാർത്ഥികളെ സെമിനാരി (കോളജ്) യിലേക്ക് ലഭിക്കാതിരുന്ന സാഹചര്യത്തിൽ മൂന്നു പ്രധാന വിഷയങ്ങളിലേക്ക് അവരുടെ ചർച്ചകൾ കേന്ദ്രീകരിച്ചു.

1. സെമിനാരിയെക്കുറിച്ചും, തങ്ങളിൽകൂടി ലഭ്യമായ സെമിനാരിയുടെ സ്ഥാവരജംഗമ വസ്തുക്കളെക്കുറിച്ചും ഉള്ള ഉടമസ്ഥാവകാശം (2) വൈദിക വിദ്യാർത്ഥികൾ ഇല്ലാതെയുള്ള കോളജ് നടത്തിപ്പ് (2) നവീകരണ ആശയങ്ങൾ ഇഷ്ടപ്പെടുന്ന സുറിയാനി സഭാംഗങ്ങളുടെ ഭാവി. ഈ ചർച്ചകൾ അവർക്ക് മൂന്നുതലങ്ങളിൽ നടത്തേണ്ടതായും വന്നു. (1) റസിഡന്റും ദിവാനുമായി മിഷണറിമാരുടെ പ്രാദേശിക ആശയവിനിമയം (2) മദ്രാസ് കറസ്പോണ്ടിങ്ങ് കമ്മിറ്റി അഥവാ "ഹോം കമ്മിറ്റി"യുമായുള്ള ആശയവിനിമയം (3) ഇംഗ്ലണ്ടിലെ രക്ഷാകർത്തൃ (പേരന്റ്) കമ്മിറ്റിയുമായുള്ള ആശയവിനിമയം.

മദ്രാസ് കറസ്പോണ്ടിങ്ങ് കമ്മിറ്റിയുടെ സെക്രട്ടറി ജെ. റ്റക്കർ, കോട്ടയം സന്ദർശിക്കുകയും, മദ്രാസ് കമ്മിറ്റിയുമായും മദ്രാസ് ബിഷപ് കൊറിയുമായും ചർച്ചകൾ നടത്തുകയും ചെയ്തു. തൽഫലമായി നാലു കാര്യങ്ങൾ അദ്ദേഹം എഴുത്തുകളിലൂടെ മിഷണറിമാരായ ബെയിലി, ബേക്കർ, പീറ്റ് എന്നിവരെ അറിയിച്ചു.[74]

1. സെമിനാരി ഇരിക്കുന്ന വസ്തു, കെട്ടിടം, പള്ളി എന്നിവയിൽ നിന്ന് കോളജും മറ്റു പ്രവർത്തനങ്ങളും വിടർത്തുന്നതിനെക്കുറിച്ച് ആവശ്യമെങ്കിൽ ആലോചിക്കണം.

2. വസ്തുക്കളെയും മറ്റും സംബന്ധിച്ച് മിഷണറിമാർക്കുള്ള അവകാശങ്ങളെപ്പറ്റി ദിവാനെ വിവരം ധരിപ്പിക്കുന്നതായിരിക്കും.

3. മിഷണറിമാർ പരമാവധി ക്ഷമയും, അവധാനതയും പാലിക്കണം.

4. സുറിയാനി ക്രിസ്ത്യാനികളെ അവരുടെ സ്വത്വപരമായ വ്യതിരിക്തതയോടെ മാത്രമേ നവീകരിക്കാൻ ശ്രമിക്കാവൂ.

1836-ൽ തന്നെ, സുറിയാനിസഭയിൽ നിന്ന് നവീകരണത്തിലേക്ക്

ചേരുവാൻ താൽപര്യം കാട്ടിയവർക്കായി മല്ലപ്പള്ളിയിലും മറ്റും ആംഗ്ലിക്കൻ പള്ളികൾ ആരംഭിച്ചു. അതുപോലെതന്നെ 1837-ൽ സെമിനാരി നാലുകെട്ടിൽനിന്ന് കോളജ് പ്രവർത്തനം, സമീപത്തെ മറ്റൊരു സ്ഥലത്തേക്ക് മാറ്റി അവിടെ തുടങ്ങുന്നു - സി.എം.എസ്. കോളജ്. ചേപ്പാട് ദീവന്നാസ്യോസിന് എതിരായി പരാതികൾ ഒപ്പിട്ട വൈദികരിൽ പലരും ആംഗ്ലിക്കൻ സഭയിൽ ചേരാൻ മടിച്ചതിനാൽ, അസംതൃപ്തിയോടെ സഭയിൽ തുടർന്നു.

74. 1836 മാർച്ച് 14, 1837 ജൂലൈ 19 മുതലായ തീയതികളിലെ കത്തുകൾ (പി. ചെറിയാൻ, *മലബാർ സിറിയൻസ്......*, അപ്പൻഡിക്സ് വി, ഡബ്ല്യു. പേജ് 405--407).

# 18

# നവീകരണം തലയ്ക്കു പിടിച്ച സെമിനാരി മല്പാന്മാർ

മിഷണറിമാരുമായി സഹകരിച്ചും, അവരിൽ നിന്ന് ശമ്പളം പറ്റിയും സെമിനാരിയിൽ പ്രവർത്തിച്ച മല്പാന്മാരിൽ രണ്ടുപേർ സാവധാനം നവീകരണ ചായ്‌വുള്ളവരായിത്തീർന്നു. ഒരുവിധത്തിൽ പറഞ്ഞാൽ നിഷ്കപടമായ ഒരു പുരോഗമന, പ്രവാചകത്വ, മനോഭാവത്തിന്റെ പരിണതഫലമായിരുന്നു അത്. സഭയിൽ നിലനിന്ന ചില ദുരാചാരങ്ങളും, ദുഷ്പ്രവണതകളും ഇല്ലാതാക്കുവാൻ പ്രബുദ്ധരായ വൈദികർക്കു കഴിയും എന്നു വിശ്വസിച്ചതിനാൽ, വൈദികപരിശീലനത്തിൽ അവർ അക്കാര്യം ശ്രദ്ധിച്ചു. ഉദാഹരണത്തിന് പുളികുടി, പുലകുളി മുതലായ ആചാരങ്ങൾ, ക്ഷുദ്രപ്രയോഗം, മദ്യസേവ, വ്യഭിചാരം മുതലായവ സഭയിൽ പലയിടത്തും അംഗീകരിക്കപ്പെട്ടപോലെ നടന്നു. ഇതിനെതിരെ വൈദികർ ശക്തരാകണമെങ്കിൽ, അവർ വേദം തദ്ദേശഭാഷയിൽ ചൊല്ലി വ്യാഖ്യാനിച്ച് പ്രസംഗിക്കണമെന്നും, ആരാധനാക്രമങ്ങൾ കൂടുതൽ ലളിതവും നാട്ടുഭാഷയിലും ആകണമെന്നും അവർ നിഷ്കർഷിച്ചു. അവർ, മാരാമൺ പാലക്കുന്നത്ത് അബ്രഹാം മല്പാനും, പുതുപ്പള്ളി കൈതയിൽ ഗീവർഗീസ് മല്പാനും ആയിരുന്നു.

പാലക്കുന്നത്ത് അബ്രഹാം മല്പാൻ 1816-ൽ എട്ടാം മാർത്തോമ്മായിൽ നിന്നു പട്ടമേറ്റു. പുതുപ്പള്ളി പടിഞ്ഞാറേക്കുറ്റ് കോര കത്തനാരിൽ നിന്ന് സുറിയാനിയിലും മറ്റും അഗാധപാണ്ഡിത്യം നേടിയ അദ്ദേഹം 1823 മുതലെങ്കിലും സെമിനാരിയിൽ മല്പാനായിരുന്നു. അദ്ദേഹം കുടുംബസ്ഥനും ആയിരുന്നു. പുന്നത്ര മാർ ദീവന്നാസ്യോസിന്റെ കാലത്ത് മിഷണറിമാരുമായി പുലർത്തിയ സൗഹാർദ്ദാന്തരീക്ഷത്തിന്റെ സാക്ഷിയായിരുന്ന അദ്ദേഹത്തിന്, മലങ്കരസഭയിൽ പുരോഗമനപരമായ പല മാറ്റങ്ങളും ഉണ്ടാകുവാൻ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ ആംഗ്ലിക്കൻ വിശ്വാസത്തിലേക്കോ സഭാരീതികളിലേക്കോ അദ്ദേഹം ഒട്ടും ചേരാൻ ഇഷ്ടപ്പെട്ടുമില്ല. പൗരോഹിത്യപരമായ കാഴ്ചപ്പാടുകളിൽ ഒരു പാരമ്പര്യവാദിയായിരുന്നു അദ്ദേഹം. എട്ടാം മാർത്തോമ്മായിൽ നിന്നു പട്ടമേറ്റുവെങ്കിലും, 1825-ൽ ശീമ മെത്രാൻ മാർ അത്താനാസ്യോസിന്റെ നിഷ്കർഷപ്രകാരം വീണ്ടും പട്ടം സ്വീകരിച്ചു. ഈ നടപടി മലങ്കര മെത്രാനായിരുന്ന ചേപ്പാട് മാർ ദീവന്നാസ്യോസിന് ഇഷ്ടപ്പെട്ടില്ല. അദ്ദേഹം അബ്രഹാം മല്പാന്റെ മേൽ സർക്കാരിനെക്കൊണ്ടു ശിക്ഷണ നടപടി

കൈക്കൊള്ളിക്കുകയും, സഭാപരമായി അകൽച്ച പാലിക്കുകയും ചെയ്തു. അബ്രഹാം മല്പാന്റെ നോട്ടത്തിൽ തനിക്കു ആദ്യം പട്ടം തന്ന എട്ടാം മാർത്തോമ്മായ്ക്ക് മാത്രമല്ല, കാട്ടുമങ്ങാട്ട് കൂറിലോസിലൂടെയും കിടങ്ങൻ പീലക്സിനോസിലൂടെയും പട്ടത്വകൈവെയ്പ് തുടർന്ന എല്ലാവർക്കും (സെമിനാരി സ്ഥാപകൻ മുതൽ ചേപ്പാട് ദീവന്നാസ്യോസ് വരെ) ന്യൂനതയുണ്ടായിരുന്നു. അന്ത്യോഖ്യയിൽ നിന്ന് അന്യൂനമായ ഒരു കൈവെയ്പു തുടർച്ച ഉണ്ടാക്കിയെടുക്കണമെന്ന താൽപര്യവുമുണ്ടായി. ചേപ്പാട് ദീവന്നാസ്യോസിനെതിരെ പന്ത്രണ്ടു വൈദികർ കൊടുത്ത മെമ്മോറാണ്ടത്തിലും അദ്ദേഹം ഒപ്പിട്ടു. പുരോഗമന ചിന്തയുടെ സൂചനയായി, കുർബ്ബാന തക്സാ അൽപസ്വൽപ മാറ്റങ്ങളോടെ മലയാളത്തിലാക്കി 1837-ൽ മാരാമൺ പള്ളിയിൽ ചൊല്ലി. ചേപ്പാട് ദീവന്നാസ്യോസ് ശിക്ഷണ നടപടിയെടുത്തതിനാൽ സ്വന്തം പള്ളിയായ മാരാമണ്ണിൽ താമസിച്ച് തന്റെയടുക്കൽ വന്ന വൈദിക വിദ്യാർത്ഥികളെ പഠിപ്പിച്ചു. ഇതിനോടകം, സഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ ഉപരിപഠനത്തിനായി മദ്രാസ് ക്രിസ്ത്യൻ കോളജിലേക്കും അവിടെനിന്ന് മേല്പട്ടസ്ഥാനത്തിന് മർദ്ദീനിൽ അന്ത്യോഖ്യൻ പാത്രിയർക്കീസ് ഏലിയാസ് ദ്വിതീയന്റെ അടുത്തേക്കും അയച്ചു. ഇതിനിടയിൽ മലങ്കരയിൽ ആരംഭിച്ചിരുന്ന ആംഗ്ലിക്കൻ ഇടവകകളോടൊന്നും ചേരാതെ സ്വന്തം ഇടവകയിൽ ആഭ്യന്തര നവീകരണ പ്രക്രിയ ആരംഭിച്ചു. മാരാമൺ പള്ളിയിൽ വർഷങ്ങളായി നടന്നുകൊണ്ടിരുന്ന ഒരു പ്രദക്ഷിണരീതി നിർത്തലാക്കി.[75] സ്വന്തമായ നിലയിൽ നവീകരണ വക്താവായി സ്വന്തം ഇടവകയിൽ പാർത്തു.

കൈതയിൽ ഗീവർഗീസ് മല്പാൻ (1788-1855) പുതുപ്പള്ളി ഇടവകയിൽ കൈതയിൽ കുടുംബാംഗമായിരുന്നു. അബ്രഹാം മല്പാനെപ്പോലെ ഇദ്ദേഹവും പുതുപ്പള്ളി പടിഞ്ഞാറെക്കുറ്റ് കോര കത്തനാരുടെ ശിഷ്യനായി സുറിയാനിയിലും മറ്റും പാണ്ഡിത്യം നേടി. അബ്രഹാം മല്പാന്റെ കൂടെ കോട്ടയം സെമിനാരിയിൽ പഠിപ്പിക്കുവാനും തുടങ്ങി. ഏബ്രഹാം മല്പാനെപ്പോലെ പുരോഗമനചിന്തയും നവീകരണാശയങ്ങളും ഉണ്ടായിരുന്നതിനാൽ അവർ ഒന്നിച്ച് പല കാര്യങ്ങളിലും നിലപാട് എടുക്കയും, ബ്രിട്ടീഷ് റസിഡന്റ് ഫ്രേസർക്ക് കൊടുത്ത മെമ്മോറാണ്ടത്തിൽ ഒപ്പിടുകയും ചെയ്തു. അദ്ദേഹം 1837-ൽ കൊല്ലാട് പള്ളിയിൽ തിരുത്തൽ വരുത്തി പരിഭാഷപ്പെടുത്തിയ തക്സാ ഉപയോഗിച്ച് വി. കുർബ്ബാന ചൊല്ലി. മാർ ദീവന്നാസ്യോസിന്റെ അപ്രീതിക്കു പാത്രമായ അദ്ദേഹവും സ്വതന്ത്രമായി പുതുപ്പള്ളി, വാകത്താനം, കൊല്ലാട്, കുന്നംകുളം മുതലായ സ്ഥലങ്ങളിൽ നവീകരണാശയങ്ങൾ പങ്കുവച്ച് അനുഷ്ഠാനങ്ങൾ നിർവ്വഹിച്ചു.[76]

76. ആംഗ്ലിക്കൻ സഭയിൽ ചേർന്നില്ല എങ്കിലും, മിഷണറിമാരോട് സൗഹൃദം പുലർത്തിയ അദ്ദേഹം മാത്യൂസ് മാർ അത്താനാസ്യോസിനോട് ഒപ്പം നിന്ന് സെമിനാരിയിൽ തുടർന്ന് താമസിക്കുകയും 1855-ൽ നിര്യാതനാവുകയും ചെയ്തു. അദ്ദേഹത്തെ സെമിനാരി പരിസരത്ത് കബറടക്കിയിട്ടുണ്ട് എന്നാണ് അദ്ദേഹത്തിന്റെ ബന്ധുക്കൾ പറഞ്ഞറിഞ്ഞിരിക്കുന്നത്.

# 19

# ബ്രിട്ടീഷ് റസിഡന്റ് സെമിനാരിക്കാര്യത്തിൽ ഇടപെടുന്നു

മിഷണറിമാരിൽ നിന്നും മദ്രാസ് കറസ്പോണ്ടിങ്ങ് കമ്മിറ്റിയിൽ നിന്നും സെമിനാരിയോടു ബന്ധപ്പെട്ട സ്ഥാവരജംഗമ സ്വത്തുക്കളെക്കുറിച്ച് അവകാശമുന്നയിക്കുന്ന കത്തുകൾ റസിഡന്റ് കേണൽ ജെ. എച്ച്. ഫ്രേസർക്ക് ലഭിച്ചു. അദ്ദേഹം ബോൾഗാട്ടി പാലസിൽ വച്ച് മെത്രാപ്പോലീത്തായുമായും, മിഷണറിമാരുമായും, റവ. റ്റക്കറുമായും ചർച്ച ചെയ്തപ്പോൾ മേലിൽ മെത്രാനും മിഷണറിമാരും തമ്മിൽ സെമിനാരിക്കാര്യത്തിൽ സഹകരണം അസാധ്യമാണെന്ന് ബോധ്യപ്പെട്ടു. അതിന്റെ വെളിച്ചത്തിൽ, കേണൽ ഫ്രേസർ തിരുവിതാംകൂർ ദിവാന് 1838 ഫെബ്രുവരി 20-ന് വളരെ പ്രധാനപ്പെട്ട ഒരു കത്തയച്ചു. അതിൻപ്രകാരം, സെമിനാരിയുമായി ബന്ധപ്പെട്ട എല്ലാ വസ്തുക്കളും, കെട്ടിടങ്ങളും വിറ്റിട്ട് സർക്കാർ ഖജനാവിൽ നിക്ഷേപിക്കുവാനും, പിന്നീട് സർക്കാർ തീരുമാനിക്കുന്നവിധത്തിൽ അവകാശപ്പെട്ടവർക്ക് ആ പണം വീതിക്കുവാനും ശുപാർശ ചെയ്തു. ശുപാർശപ്രകാരം നടപടിയെടുക്കുവാൻ തിരുവിതാംകൂർ ദിവാനും, ഏറ്റുമാനൂർ, പിറവം, ചങ്ങനാശ്ശേരി, അമ്പലപ്പുഴ, തിരുവല്ല, ചേർത്തല, കോട്ടയം, തഹസീൽദാർമാർക്കും 1838 ഏപ്രിൽ 18-ന് കല്പനയിറക്കി. അതിൻപ്രകാരം ചില വസ്തുക്കളൊക്കെ വിറ്റ് റസിഡൻസി ഖജനാവിൽ ചേർക്കുകയും ചെയ്തു. ധൃതി പിടിച്ച ഈ വിൽപ്പനനീക്കത്തെ എതിർത്തുകൊണ്ടുള്ള പരാതി ലഭിച്ചതിനാലാകണം, മദ്രാസ് പ്രസിഡൻസി ആസ്ഥാനത്തുനിന്നു, നടപടികൾ നിർത്തിവയ്ക്കുവാനുള്ള ഉത്തരവ് 1838 ജൂലൈ 17-ന് വന്നു. അതിൻപ്രകാരം നടപടികൾ നിർത്തിവച്ചു. അങ്ങനെ നിർത്തിവച്ചില്ലായിരുന്നുവെങ്കിൽ, സെമിനാരി നാലുകെട്ടിന്റെയും വസ്തുവിന്റെയും ഗതി എന്താകുമായിരുന്നുവെന്നത് ഒരു ദുഃസ്വപ്നം പോലെ അവശേഷിക്കുന്നു!

സെമിനാരിയുമായി ബന്ധപ്പെട്ട് ഉണ്ടായിരുന്ന സ്ഥാവരജംഗമ വസ്തുക്കൾ ഏഴ് താലൂക്കുകളിൽ വ്യാപിച്ചുകിടന്നിരുന്നുവെന്നത് വിസ്മയിപ്പിക്കുന്ന കാര്യമാണ്. അതിൽ ഭൂരിപക്ഷവും മിഷണറിമാർ വിറ്റഴിച്ചു, പണമായി തിരിച്ചു വസൂലാക്കിയതിന്റെ പിന്നിൽ വ്യക്തമായ ആസൂത്രണവും ആലോചനയും ഉണ്ടായിരുന്നു. മിഷണറിമാർക്കനുകൂലമായിട്ടാണ് ബ്രിട്ടീഷ് റസിഡന്റ് ഫ്രേസറും, തിരുവിതാംകൂർ ദിവാനും പ്രവർത്തിച്ചതെന്ന് വളരെ വ്യക്തമാണ്. മദ്രാസ് പ്രസിഡൻസി ഓഫീസിൽ നിന്നുണ്ടായ തീരുമാനം അത്ഭുതകരമായ ഒരു ദൈവിക ഇടപെടലായിട്ടേ കാണാൻ പറ്റൂ.

മദ്രാസ് ഗവണ്മെന്റിൽ നിന്ന് ഒരു ആർബിട്രേഷൻ കമ്മിറ്റിയെ നിയമിച്ചു. മൂന്നുപേരടങ്ങിയ പ്രസ്തുത കമ്മിറ്റി, സെമിനാരിയുമായി ബന്ധപ്പെട്ട വസ്തുവകകൾ മെത്രാന്റെ കൂടെയുള്ള സുറിയാനി സഭയ്ക്കും, മിഷണറിമാർക്കുമായി വീതം വയ്ക്കുവാൻ ചില മാനദണ്ഡങ്ങളും രൂപരേഖയും ഉണ്ടാക്കി. ആ തീരുമാനം (1840 ഏപ്രിൽ 4) "കൊച്ചിൻ അവാർഡ്" എന്ന് അറിയപ്പെടുന്നു.

# 20

# സെമിനാരി വസ്തുക്കളെ സംബന്ധിച്ചുണ്ടായ കൊച്ചിൻ അവാർഡ്

ആർബിട്രേഷൻ കമ്മിറ്റിയുടെ പരിഗണനയിൽ വന്ന, സെമിനാരിയുമായി ബന്ധപ്പെട്ട വസ്തുവകകൾ സംബന്ധിച്ച് 1840 ഏപ്രിൽ 4-ന് കൊച്ചിയിൽ തീർപ്പുവരുത്തി. അതിൻപ്രകാരം, ഒരു പ്രധാന നയം വ്യക്തമാക്കി. മിഷണറിമാർ വരുന്നതിനു മുമ്പുള്ളതും മെത്രാന്മാർക്കും സുറിയാനി സഭയ്ക്കും നേരിട്ട് അവകാശപ്പെട്ടതും ഒരു വിഭാഗവും, മിഷണറിമാർ വന്ന് അവരുടെ പങ്കാളിത്തത്തിലും പ്രയത്നത്തിലും ഉണ്ടായവ മറ്റൊരു വിഭാഗവും ആയിട്ട് തരംതിരിച്ചു. ഓരോ വിഭാഗത്തിലും ഉൾപ്പെടുന്നവയെ താഴെ കൊടുത്തിരിക്കുന്ന രീതിയിൽ വീതംവയ്ക്കുവാൻ തീരുമാനിച്ചു:

1. വട്ടിപ്പണവും, പലിശയും മെത്രാനും കൂട്ടുട്രസ്റ്റിമാർക്കും കൂടി സുറിയാനി സഭയ്ക്കായി ഉപയോഗിക്കുവാൻ.

2. 1816-ൽ തിരുവിതാംകൂർ സർക്കാരിൽ നിന്ന് ദാനമായി കൊടുത്ത 8000 രൂപാ സെമിനാരി പണിക്ക് ഉപയോഗിച്ചത്, മെത്രാന്റെയും കൂട്ടുട്രസ്റ്റിമാരുടെയും അവകാശത്തിലായിരിക്കും.

3. കടമറ്റം നിലവും അതിന്മേൽ മുടങ്ങിയ മുതലും, മെത്രാനും, സുറിയാനി സഭയ്ക്കും.

4. സെമിനാരി സ്ഥലവും, കെട്ടിടവും, മെത്രാനും, സുറിയാനി സഭയ്ക്കും.

5. സെമിനാരിപ്പള്ളി, സുറിയാനി സഭയ്ക്കും (എന്നാൽ മിഷണറിമാർ മൂലം പള്ളിപണിക്ക് കണ്ടെത്തി ചിലവു ചെയ്തിട്ടുള്ള 500 രൂപ സെമിനാരിവക പണത്തിൽ നിന്നു മിഷണറിമാർക്ക്).

6. ഊട്ടുപുരയും നെൽപുരയും - മെത്രാനും സുറിയാനി സഭയ്ക്കും.

7. കാലംചെയ്ത മെത്രാന്മാരുടെ പണ്ടങ്ങൾ വിറ്റ തുക 2960 രൂപ 3 പൈസ മെത്രാനും സുറിയാനി സഭയ്ക്കും.

8. ചെപ്പേടുകളും, പീറ്റ് സായ്പ് എടുത്തുകൊണ്ടുപോയ ആധാരങ്ങളും മറ്റും - മെത്രാനും, സുറിയാനി സഭയ്ക്കും.

9. 1818-ൽ തിരുവിതാംകൂർ സർക്കാരിൽ നിന്ന് സെമിനാരിക്ക്

കൊടുത്ത 20000 രൂപ മിഷണറിമാർക്ക് സെമിനാരിവക പണത്തിൽ നിന്ന് കൊടുക്കണം.

10. സെമിനാരിവക ചില വസ്തുക്കൾ വിറ്റ് റസിഡൻസി ഖജനാവിൽ ചേർത്ത 47,484 രൂപ 3 അണ 9 പൈസ മിഷണറിമാർക്ക് (ഈ തുകയ്ക്ക് മെത്രാൻ അവകാശം പറയുകയും മേലധികാരികൾക്ക് പരാതി നൽകുകയും ചെയ്തുവെങ്കിലും അനുവദിച്ചില്ല).

11. മിഷണറിമാർ, സെമിനാരിക്കുവേണ്ടി നടത്തിയ ധർമ്മശേഖരം 14035 രൂപ അണ 1 പൈസ 6, മിഷണറിമാർക്ക്.

12. മൺറോ തുരുത്ത് സർക്കാർ തിരിച്ചെടുത്ത് അതിനുള്ള വില കണക്കാക്കി മിഷണറിമാർക്ക് കൊടുക്കുകയും ചെയ്യണം.

13. മുതൽപിടിയിൽ ഇരിക്കുന്ന 15245 രൂപയിൽ 6088 രൂപ 15 അണ 5 പൈസ മെത്രാനും 9156 രൂപ 0 അണ 7 പൈസ സി.എം.എസിനും.

14. സെമിനാരി 1838 മെയ് 14 മുതൽ 1839 ഡിസംബർ 31 വരെ നടത്തിപ്പു ചെലവിൽ, കല്ലട പാട്ടംവരവ് കഴിച്ച് ബാക്കി 2279 രൂപ 3 അണ 11 പൈസ സെമിനാരി കണക്കിൽ നിന്ന് സി.എം.എസിന്.

ഇങ്ങനെ വീതം വച്ചതു കൂടാതെ, സെമിനാരിയിലുണ്ടായിരുന്ന ഈടുറ്റ ഗ്രന്ഥശേഖരം മുഴുവൻ (പുരാതന സുറിയാനി, സംസ്കൃത കൈയെഴുത്തുരേഖകൾ ഉൾപ്പെടെ) മിഷണറിമാർ പുതിയ കോളജിലേക്ക് മാറ്റിയിരുന്നു. അവയെക്കുറിച്ച് അവകാശം സ്ഥാപിച്ചെടുക്കുവാൻ ശ്രമം നടന്നുവോ എന്നറിയില്ല. ശ്രമം നടന്നിരുന്നുവെങ്കിലും വിജയിച്ചില്ല എന്ന് ചരിത്രം സാക്ഷിക്കുന്നു.

# 21

# സെമിനാരിയിൽ ആരംഭിച്ച സിറിയൻ കോളജ് സി. എം.എസ്. കോളജായി മറ്റൊരു കാമ്പസിൽ

ആംഗ്ലിക്കൻ സഹായദൗത്യം ഉദ്ദേശിച്ച ഫലം കണ്ടില്ലെന്ന് ബോധ്യപ്പെട്ട മിഷണറിമാർ, തങ്ങളുടെ കൂടെ കൂടിയ സുറിയാനിക്കാരെ ഓരോ സ്ഥലത്തും ആംഗ്ലിക്കൻ ഇടവകകളായി രൂപീകരിക്കുകയും, സെമിനാരിയിൽ നിന്ന് പിരിഞ്ഞ് കോളജ് മറ്റൊരു കാമ്പസിൽ തുടങ്ങുകയും ചെയ്തു. കോളജിനെക്കുറിച്ച് സി.എം.എസ്. പ്രസ്സിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ച, "A Century of English Education in Travancore, 1817-1917" എന്ന ചെറു ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്നതിൽ ഏതാനും വരികളുടെ പരിഭാഷ ഇപ്രകാരമാണ്:

> "രാജ്യത്തെ ഏറ്റവും പുരാതന ഇംഗ്ലീഷ് വിദ്യാലയം 1814-ൽ സുറിയാനിക്കാരുടെ വിദ്യാഭ്യാസത്തിനുവേണ്ടി കോട്ടയത്താരംഭിച്ച സുറിയാനി കോളജ് അഥവാ സുറിയാനി സെമിനാരി ആയിരുന്നു. കേണൽ മൺറോയുടെ ആവശ്യപ്രകാരം ചർച്ച് മിഷണറി സൊസൈറ്റി അയച്ച റവ. ബഞ്ചമിൻ ബെയിലി ആണ് 1817-ൽ ഈ കോളജിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചത്. 1837 വരെ ഈ പ്രവർത്തനം സുറിയാനി മെത്രാപ്പോലീത്തായുടെയും സി.എം.എസ്. മിഷണറിമാരുടെയും സംയുക്ത ചുമതലയിൽ തുടർന്നു. പഠനവിഷയങ്ങളിൽ ഇംഗ്ലീഷ് കൂടാതെ ഗ്രീക്ക്, ലത്തീൻ, ഹീബ്രു, സുറിയാനി, സംസ്കൃതം, ഗണിതശാസ്ത്രം, ഭൗതികശാസ്ത്രം എന്നിവ ഉൾപ്പെട്ടിരുന്നു. 1837-ൽ ഈ വിദ്യാലയം മറ്റൊരു കെട്ടിടത്തിലേക്ക് മാറ്റപ്പെടുകയും സി.എം.എസ്. കോളജായി അറിയപ്പെടുകയും ചെയ്തു."

പുതിയ കാമ്പസിൽ കോളജിന്റെ പ്രവർത്തനം ആരംഭിച്ചതോടെ, അതിന് "പുത്തൻ സെമിനാരി"യെന്ന പേരുണ്ടായി. അതു മൂലം, സെമിനാരി നാലുകെട്ട്, "പഴയസെമിനാരി" എന്ന് അറിയപ്പെടുവാൻ തുടങ്ങി (പിന്നീട് എം.ഡി. സെമിനാരി ഉണ്ടായപ്പോഴും, മാർത്തോമ്മാ സെമിനാരി (എം.റ്റി) ഉണ്ടായപ്പോഴും "പഴയസെമിനാരി" സ്ഥിരപ്രതിഷ്ഠമായ നാമമായി എന്നതാണ് വസ്തുത). കുറേകാലത്തേക്ക് "പഴയസെമിനാരി"യിൽ കാര്യമായ വൈദികപരിശീലനം നടന്നില്ല. ചേപ്പാട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തന്റെ ആസ്ഥാനം കോട്ടയത്തു നിന്നു മാറ്റി

യപോലെ ആവുകയും ചെയ്തു. സെമിനാരി, മെത്രാന്റെ ഭരണത്തിലായിരുന്നെങ്കിലും കാര്യമായ പ്രവർത്തനങ്ങൾ ഇല്ലാതെ കിടന്നു എന്നതാണ് സത്യം. ഏതാണ്ട് 1852 വരെ, അതായത് പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് രാജകീയ വിളംബരം പ്രാപിച്ച്, സെമിനാരിയിൽ താമസം തുടങ്ങുന്നതു വരെ ഈ നില തുടർന്നു.

# 22

# മാത്യൂസ് അത്താനാസ്യോസ് എത്തുന്നു, സെമിനാരി വീണ്ടും പ്രവർത്തനം തുടങ്ങുന്നു.

കോട്ടയത്തു സെമിനാരിയിൽ പഠിച്ചുകൊണ്ടിരുന്ന മാത്തൻ (മാത്യു) ശെമ്മാശ്ശൻ, മിഷണറിമാരുടെ ശുപാർശകൊണ്ട് ആയിരിക്കണം മദ്രാസ് ക്രിസ്ത്യൻ കോളജിലേക്ക് പഠനത്തിന് അയയ്ക്കപ്പെട്ടു. ഇതിനെല്ലാം സൂത്രധാരൻ പിതൃസഹോദരനും സെമിനാരി മല്പാനുമായ അബ്രഹാം മല്പാൻ ആയിരുന്നു. അബ്രഹാം മല്പാന്റെ മനസ്സിൽ ഒരു പ്രതികാര ചിന്ത ഉണ്ടായിരുന്നിരിക്കണം. 1825-ൽ മലങ്കര വന്ന അന്ത്യോഖ്യൻ മെത്രാൻ അത്താനാസ്യോസിൽ നിന്ന് പട്ടത്വപൂർത്തീകരണത്തിന് വീണ്ടും വൈദികപട്ടം സ്വീകരിച്ചതിനാൽ അദ്ദേഹം ഒരു അച്ചടക്കനടപ ടിക്ക് വിധേയനായി. അദ്ദേഹവും അദ്ദേഹത്തെപ്പോലെ വീണ്ടും പട്ടമേറ്റ വരും ജയിലിൽ കിടക്കുകയും പിഴ അടയ്ക്കുകയും ചെയ്യേണ്ടി വന്നു. ഈ നടപടിക്കു പിന്നിൽ ചേപ്പാട് ദീവന്നാസ്യോസ് മെത്രാനാണെന്ന് അറിയാമായിരുന്നു. എന്നാൽ തനിക്കു ആദ്യം പൗരോഹിത്യ പട്ടംതന്ന മാർത്തോമ്മാ എട്ടാമനും, സെമിനാരി സ്ഥാപകനും, തൊഴിയൂർ മെത്രാനും, പുന്നത്ര ദീവന്നാസ്യോസിനും, ചേപ്പാട് ദീവന്നാസ്യോസിനും ഒക്കെ ഉണ്ടായിരുന്ന മേല്പട്ടസ്ഥാനം അപൂർണ്ണമാണെന്ന് അബ്രഹാം മല്പാൻ വിശ്വസിച്ചിരുന്നു. ശരിയായ മേല്പട്ടസ്ഥാനത്തോടൊപ്പം സഭ യുടെ നവീകരണവും ലക്ഷ്യമാക്കുന്ന ഒരു മേല്പട്ടക്കാരൻ ഉണ്ടാകണം എന്ന ആഗ്രഹത്തോടെ, അത് സാധിക്കുവാൻ സഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ ഉപയോഗിക്കുവാനാണ് അബ്രഹാം മല്പാൻ പദ്ധതിയിട്ടത്. അതുകൊണ്ട്, മാത്യൂസ് ശെമ്മാശനെ മദ്രാസിൽ നിന്നു അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അടുത്തേക്ക് അയച്ചു.

അന്ത്യോഖ്യാ പാത്രിയർക്കീസ് മർദ്ദീനിൽ താമസിക്കുന്ന കാലമായി രുന്നു അത്. അദ്ദേഹത്തിന്റെ പേര് ഏലിയാസ് ദ്വിതീയൻ എന്നായിരുന്നു. മലങ്കരയെക്കുറിച്ച് നിഷ്കളങ്കമായ പ്രതീക്ഷകൾ വച്ചുപുലർത്തുകയും, സഭയെ നിസ്വാർത്ഥമായ നിലയിൽ സഹായിക്കുകയും ചെയ്ത ഒരു പിതാവ് എന്ന നിലയിൽ അദ്ദേഹം വേറിട്ടു നിൽക്കുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിനെ കണ്ട് മലങ്കര കാര്യങ്ങൾ പറയുവാനും, മലങ്കര യിലെ പട്ടത്വ പിന്തുടർച്ചയുടെ അവ്യക്തതയ്ക്ക് പരിഹാരം കാണുവാനും എത്തിയ മാത്യൂസ് ശെമ്മാശനെ പാത്രിയർക്കീസ് വാത്സല്യത്തോടെ സ്വീകരിച്ചു.

കുറെക്കാലം പാത്രിയർക്കീസിനോടൊപ്പം താമസിച്ചു കഴിഞ്ഞപ്പോൾ പാത്രിയർക്കീസ് അദ്ദേഹത്തെ 1842 ഫെബ്രുവരി 14-ന് ബെസ്നഹറിനിൽ വച്ച് മെത്രാനായി വാഴിച്ച് മലങ്കരയിലേക്ക് അയച്ചു. അങ്ങനെ മലങ്കര സഭാംഗങ്ങളിൽ നിന്ന് ആദ്യമായി അന്ത്യോഖ്യാ പാത്രിയർക്കീസ് മെത്രാൻ സ്ഥാനം കൊടുത്തയാളായി മാത്യൂസ് മാർ അത്താനാസ്യോസ് ചരിത്രത്തിൽ സ്ഥാനം പ്രാപിച്ചു. 1843 ഇടവം 3-ന് അദ്ദേഹം കൊച്ചിയിൽ തിരിച്ചെത്തി. അദ്ദേഹം കൊണ്ടുവന്ന സ്താത്തിക്കോൻ (സ്ഥാനപത്രം) കോനാട്ട് അബ്രഹാം മല്പാൻ മുതലായവർ പരിശോധിച്ചപ്പോൾ ചില ചേർച്ചക്കുറവുകൾ കണ്ടു. ചേർച്ചക്കുറവുകളിൽ ഒന്ന്, ഇവിടെനിന്ന് പോയ ശെമ്മാശനെ ആരാണ് വൈദികനാക്കിയത് എന്ന് വ്യക്തമല്ല. കാരണം പാത്രിയർക്കീസ് സ്ഥാനപത്രത്തിൽ എഴുതിയിരുന്നത്, തന്റെ പക്കൽ എത്തിയ മത്തായി കശ്ശീശയ്ക്ക് മേല്പട്ടസ്ഥാനം കൊടുത്തതായിട്ടാണ്. അങ്ങനെയെങ്കിൽ കശീശാസ്ഥാനം ആരിൽനിന്നു പ്രാപിച്ചു? അല്ലെങ്കിൽ താൻ കശീശാ ആണെന്ന് പാത്രിയർക്കീസിനെ തെറ്റായി ധരിപ്പിച്ചുവോ? തങ്ങളറിയാതെയും, തങ്ങളിൽകൂടി അല്ലാതെയും മേല്പട്ടസ്ഥാനം പ്രാപിച്ചതിൽ, മല്പാനും, മലങ്കര മെത്രാനും അപ്രീതി ഉണ്ടായിക്കാണും. അവർ മാർ അത്താനാസ്യോസിന് പ്രതികൂലമായി എഴുത്തുകൾ പാത്രിയർക്കീസിന് അയയ്ക്കുകയും ചെയ്തു. മാത്യൂസ് അത്താനാസ്യോസ് ആകട്ടെ, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് രാജകീയ വിളംബരം ലഭിക്കുവാൻ അപേക്ഷ കൊടുത്തു. ഇംഗ്ലീഷ് ഭരണാധികാരികളിൽ ചിലരുടെയും മിഷണറിമാരുടെയും പിന്തുണ നേടുവാനും അദ്ദേഹത്തിന് കഴിഞ്ഞു. ഇതിനോടകം, ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് തന്റെ സെക്രട്ടറിയായിരുന്ന യൂയാക്കീം മാർ കൂറിലോസിനെ കാര്യങ്ങൾ അന്വേഷിച്ച് യുക്തമായ നടപടി എടുക്കുവാൻ തന്റെ മുദ്ര പതിച്ച കടലാസുകൾ സഹിതം 1846-ൽ അയച്ചിരുന്നു. നാട്ടിലെത്തിയ യൂയാക്കീം മാർ കൂറിലോസിന് അനുകൂലമായി ചേപ്പാട്ടു മെത്രാച്ചൻ സ്ഥാനം ഒഴിഞ്ഞു. അതുകൊണ്ട് 'മലങ്കര മെത്രാപ്പോലീത്താ' സ്ഥാനത്തിന് മാർ അത്താനാസ്യോസും മാർ കൂറിലോസും തമ്മിലായി തർക്കം. തിരുവിതാംകൂർ രാജസ്ഥാനത്തുനിന്നു നിയമിച്ച കമ്മിറ്റി (കൊല്ലം പഞ്ചായത്ത്) ഇരുകക്ഷികളുടെയും അവകാശവാദവും രേഖകളും പരിശോധിച്ചു. മാർ കൂറിലോസ് സമർപ്പിച്ച രേഖകൾ ആധികാരികം അല്ലെന്ന് കണ്ടെത്തി മാത്യൂസ് അത്താനാസ്യോസിന് അനുകൂലമായി വിധിച്ചു. മാത്യൂസ് മാർ അത്താനാസ്യോസ്, മലങ്കര മെത്രാപ്പോലീത്താ ആയി രാജകീയ അംഗീകാരത്തിനർഹനായി (1852 ജൂലൈ 28). കൂടാതെ മാർ കൂറിലോസിന് മെത്രാനായി പ്രവർത്തിക്കാൻ തിരുവിതാംകൂറിലും കൊച്ചിയിലും നിയന്ത്രണവും ഉണ്ടായി. മാർ അത്താനാസ്യോസ് സെമിനാരിയിൽ താമസം തുടങ്ങുകയും ചെയ്തു. 1855 ഒക്ടോബർ 9-ന് ചേപ്പാട്ടു മാർ ദീവന്നാസ്യോസ് കാലം ചെയ്തു.

പരോക്ഷമായി പാത്രിയർക്കീസിനു തന്നെ സംഭവിച്ച പരാജയമായി യൂയാക്കീം കൂറിലോസിന്റെ അനുഭവത്തെ കാണേണ്ടി വന്നതിനാൽ, പാത്രിയർക്കീസ് തന്റെ പ്രതിനിധിയായി യുക്തമായ നടപടികൾക്കായി സ്തേഫാനോസ് മാർ അത്താനാസ്യോസിനെ മലങ്കരയിലേക്ക് അയച്ചു. മാത്യൂസ് മാർ അത്താനാസ്യോസിന്റെ വ്യക്തിപ്രാഭവംകൊണ്ടും, സ്തേഫാനോസ് മാർ അത്താനാസ്യോസിന്റെ വ്യക്തിത്വവൈകല്യം കൊണ്ടും, ശീമമെത്രാന്റെ ഇടപെടലുകൾക്ക് വഴി ഒരുക്കാതെ സർക്കാർ അദ്ദേഹത്തെ തിരിച്ചയച്ചു. പക്ഷെ അദ്ദേഹം ചില പരാതികൾ അയച്ചത് പിൽക്കാല ചരിത്രത്തെ നിയന്ത്രിച്ചു.

മലങ്കര മെത്രാപ്പോലീത്താ, ആ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ട തദ്ദേശീയൻ ആയിരിക്കണം എന്ന ഒരു പൊതുതത്വം അധികാരികളുടെ മനസ്സിലും സുറിയാനി സഭാംഗങ്ങളിലും വ്യക്തമായതോടെ, അങ്ങനെയുള്ള ഒരാളിനെ മാത്യൂസ് അത്താനാസ്യോസിന് പകരമായി പാത്രിയർക്കീസ് തന്നെ നിയമിച്ചാക്കുകയും, മാത്യൂസ് അത്താനാസ്യോസിന് തന്റെ പിന്തുണയില്ലെന്നു പാത്രിയർക്കീസ് അറിയിക്കുകയും ചെയ്താലേ കാര്യങ്ങൾ ശരിപ്പെടൂ എന്ന ബോധ്യം പലർക്കും പ്രത്യേകിച്ച് വടക്കൻ ഇടവകകളിൽ ഉണ്ടായി. മറുവശത്ത്, പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മലങ്കര മെത്രാന്റെ പ്രൗഢിയോടെ, പ്രത്യേകിച്ച് തെക്കൻ ഇടവകകളിൽ തന്റെ സ്വാധീനം തെളിയിച്ചു. 1850 മുതൽ 1870 വരെയെങ്കിലും മാത്യൂസ് അത്താനാസ്യോസ് പ്രതാപത്തോടെ സഭയെ ഭരിച്ചു. 1868 മെയ് 31-ന് പാലക്കുന്നത്ത് ഏബ്രഹാം മല്പാന്റെ പുത്രനെ തോമസ് അത്താനാസ്യോസ് എന്ന പേരിൽ അദ്ദേഹവും തൊഴിയൂർ കൂറിലോസും ചേർന്ന് വാഴിച്ചു. മലങ്കരയിൽ തങ്ങിയ യൂയാക്കീം മാർ കൂറിലോസിന് വടക്കൻ ഇടവകകളിൽ ചിലയിടത്തൊക്കെ ഒരു സഹതാപതരംഗം അനുകൂലമായിട്ടുണ്ടായിരുന്നു (യഥാർത്ഥത്തിൽ, ഈ സാഹചര്യത്തിലാണ് "ബാവാ"കക്ഷിയെന്ന പ്രയോഗവും "മെത്രാൻ" കക്ഷിയെന്ന പ്രയോഗവും ആദ്യം നിലവിൽ വരുന്നത്. അതായത് ശീമ മെത്രാനെയും, പാത്രിയർക്കീസിനെയും സൂചിപ്പിക്കുന്ന പദം "ബാവാ", മലങ്കര മെത്രാപ്പോലീത്താ മാത്യൂസ് അത്താനാസ്യോസിനെ സൂചിപ്പിക്കുന്ന പദം "മെത്രാൻ." പിന്നീട് വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്ത്, മറ്റൊരു ചരിത്രസാഹചര്യത്തിൽ ഇതേ പദങ്ങൾ കൂടുതൽ പ്രചാരത്തിലായി എന്നു മാത്രം.).

1853 മുതൽ 1870 വരെയുള്ള കാലഘട്ടത്തിൽ മാത്യൂസ് അത്താനാസ്യോസിന്റെ നേതൃത്വത്തിൽ സെമിനാരിയെക്കുറിച്ചും സെമിനാരി പഠനത്തെക്കുറിച്ചും നിരവധി ആലോചനകളും, തീരുമാനങ്ങളും നടപടികളും ഉണ്ടായിട്ടുണ്ട്. അക്കൂട്ടത്തിൽ, മൂന്നു പ്രധാന യോഗങ്ങൾ

പ്രത്യേകം സ്മരിക്കപ്പെടുന്നു. 1853 ഫെബ്രുവരി 14-ന് (1028 കുംഭം 2) സെമിനാരിയിൽ കൂടിയ യോഗം 103 നിശ്ചയങ്ങളുള്ള ഒരു ചട്ടവര്യോല ഉണ്ടാക്കി പൊതുവായ ചില നിയമങ്ങളും നടപടിചട്ടങ്ങളും രൂപീകരിച്ചു. അവയിൽ 10 മുതൽ 17 വരെയുള്ള ചട്ടങ്ങൾ സെമിനാരി പഠനവും, വൈദിക പരിശീലനവും പട്ടത്വവും സംബന്ധിച്ചാണ്. സെമിനാരിയിൽ പഠിക്കുന്നതു കൂടാതെ, മെത്രാപ്പോലീത്തായുടെ അനുവാദമുള്ള മല്പാന്മാരുടെ അടുക്കലും പഠിക്കാമെന്നും, മല്പാന്മാരുടെ സാക്ഷിക്കുറിയോടും, ദേശകുറിയോടും കൂടി കോറൂയോ, യൗപ്പദ്യക്നോ, ശെമ്മാശ് കത്തനാർ പട്ടങ്ങൾ കൊടുക്കാമെന്നും തീരുമാനിച്ചു.

രണ്ടാമത്തെ യോഗം 1045 മകരം 26-നു സെമിനാരിയിൽ കൂടി പത്തു പ്രധാന നിശ്ചയങ്ങൾ ചെയ്തതിൽ 5 എണ്ണം പ്രത്യേകം പ്രസക്തമാണ്.

1. കൊച്ചിൻ അവാർഡു പ്രകാരമുള്ള പൂർവ്വസ്വത്ത് വട്ടിപ്പണത്തിന്റെ പലിശകൊണ്ട് സെമിനാരി പഠനം നടത്തണം.

2. സഭയ്ക്ക് ഒരു ആലോചനാക്കൂട്ടം (മേല്പട്ടക്കാർ, ജനങ്ങൾ മുതലായവർ ഉൾപ്പെട്ടതായ) ഉണ്ടാകണം.

3. സെമിനാരി തിരട്ടിൽ ആലോചനക്കൂട്ടക്കാർ ഒപ്പുവയ്ക്കുകയും, ഒരു ചുരുക്കപ്രതി അച്ചടിച്ച് എല്ലാ പള്ളികൾക്കും അയയ്ക്കുകയും വേണം.

4. പള്ളികളിൽ നിന്നും ജനങ്ങളിൽ നിന്നും പണം സ്വരൂപിച്ച്, സെമിനാരി, പൂർണ്ണസെമിനാരിയായി വളരണം.

5. സെമിനാരിയിൽ മല്പാന്മാരുടെ സാക്ഷ്യപത്രം ലഭിച്ചവർക്ക് മാത്രം പട്ടം കൊടുക്കണം.

മൂന്നാമത്തെ യോഗം 1045 മിഥുനം 22-ന് സെമിനാരിയിൽ കൂടിയതിൽ 20 പ്രധാന നിശ്ചയങ്ങൾ എടുത്തു. ചില കാര്യങ്ങൾ ശ്രദ്ധാർഹമാണ്:

1. 1045-ൽ സെമിനാരിയിൽ ഉണ്ടായിരുന്ന മല്പാന്മാർ ചെറുകര ഫിലിപ്പോസ് കത്തനാർ, കൂരൻ പൗലൂസ് കത്തനാർ എന്നിവർ ആയിരുന്നു.

2. സെമിനാരിയിൽ മലയാളം പഠിപ്പിക്കാൻ രണ്ട് ആശാന്മാരെ നിയമിക്കണം.

3. സുറിയാനി പഠിപ്പിക്കുന്ന മല്പാന്മാർക്ക്, പ്രതിമാസം 21 രൂപയും, മലയാളം പഠിപ്പിക്കുന്ന മേലാശാന് 12 രൂപയും, കീഴാശാന് 7 രൂപായും കൊടുക്കണം.

4. സെമിനാരിയിൽ പ്രവേശനം 50 പേർക്കായി പരിമിതപ്പെടുത്തണം.

5. വിദ്യാർത്ഥികൾ ചെറിയ ഫീസ് കൊടുക്കണം. അവർക്ക് ചിലവി നായി അരിയും ചെറിയ സ്റ്റൈപന്റും കൊടുക്കും.

6. സെമിനാരിക്ക് ആണ്ടിൽ രണ്ടുതവണ അവധി കൊടുക്കണം.

7. പള്ളിപ്രതിനിധികൾ ആണ്ടിൽ ഒരിക്കൽ സെമിനാരിയിൽ സുന്ന ഹദോസ് ആയി കൂടണം.

മേല്പറഞ്ഞ രണ്ടാമത്തെ യോഗതീരുമാനപ്രകാരം, സെമിനാരിയുടെ തിരട്ട് പ്രസിദ്ധീകരിച്ചു. പ്രസ്തുത തിരട്ട്, പൂർണ്ണരൂപത്തിൽ താഴെ കൊടു ക്കുന്നു (*കണ്ടനാട് ഗ്രന്ഥവരി*, പേജ് 169, 170):

തെരട്ടിന്റെ ശരിപ്പകർപ്പ്: കോട്ടയത്ത് സിമ്മനാരിയിൽ 45-ാമാണ്ട് ഇട വമാസം 9-ന് പഠിത്തം തുടങ്ങി. 46-ാമാണ്ട് ഇടവ മാസം വരെ നെല്ലും പണവും മുതൽകൂട്ടിനും ചെലവിനും നീക്കിയിരിപ്പിനും എഴുതിത്തീർന്ന തിരട്ട് 46-ാമാണ്ട് ഇടവ മാസം.

മുൻ 45-ാമാണ്ട് ഇടവം 4-ന് പഠിത്തത്തിന് സിമ്മനാരി തുറന്നു.

45 മുതൽ 46-ാമാണ്ട് ഇടവം വരെ എഴുതിയിരിക്കുന്ന കണക്കും പടി മുതലുള്ളതാകെ ബ്രിട്ടീഷ് ഖജനാവിൽ നിന്ന് 3000 പൂവരാഹന് വട്ടി വരവ് രൂപ 840 ഉം ആലപ്പുഴ ബാങ്കിൽ 45-ാമാണ്ട് കുംഭ മാസം 16 ന് 35480 രൂപാ 10 അണ 2 പൈയും ഏൽപ്പിച്ചിരിക്കുന്ന വകയ്ക്ക് 46-ാമാണ്ട് കുംഭ മാസം 16-ാം തീയതി വരെ 100 ക്ക് 5 രൂപ പ്രകാരം ആണ്ടൊന്നുക്ക് പലിശ വരവ് രൂപ 1784 ഉം അണ 1/2 യും ഉൾപ്പെടെ രൂപാ 2614 അണ 1/ 2 യ്ക്കും വരവ് ചക്രം 74,499...

സിമ്മനാരി തോപ്പുകളിൽ നിന്നു നാളികേരം, പ്ലാക്കാ, പാട്ടനെല്ല് ഉൾ പ്പെടെ 2852 ...

ശെമ്മാശന്മാർ, പൈതങ്ങൾ ഫീസ് വക മുതൽ 11443 ...

മറുആണ്ട് വകയിൽ അധികം ഫീസ് പിരിവ് വക. 1122 ...

വക രണ്ടിൽ ഫീസ് വക മുതൽ 12,566

മുമ്പിന് കടം വാങ്ങിച്ച വരവ് 28290 1/2

ആകെ മുതൽ 118208 1/2 ക്ക്

### ചിലവിന് വിവരം

45-ാമാണ്ട് ഇടവമാസം 4-ാം തീയതി മുതൽ 46-ാമാണ്ട് ഇടവ മാസം വരെ പഠിച്ച് പാർത്ത ശെമ്മാശന്മാർ, പൈതങ്ങൾ പേർ 6425 ക്ക് അരിവക ചിലവ് - 11274 1/2.

കോപ്പുകൾക്ക് - 4448.

തോപ്പുകളിൽ നിന്നും വെട്ടിച്ച് വരുത്തിയതു കൂടാതെ വിറകിന് - 1051.

വിളക്കിന് എണ്ണയ്ക്ക് - 1557.

ചട്ടി, പാനി, കുടം വകയ്ക്ക് - 79.

ദീനക്കാർക്ക് മരുന്നിന് - 270.

പള്ളിയിൽ വീഞ്ഞ്, മെഴുകുതിരി മുതലായതിന് - 923 1/2.

കെട്ടിമേച്ചിൽ വകയ്ക്കും കരത്തിനും - 711 1/2.

അറ്റകുറ്റപ്പണിക്ക് കൊല്ലൻ, ആശാരിക്ക് - 477 1/2.

വടക്കേ തൊടീലും മറ്റും തൈവയ്പ് മുതലായ പണിക്ക് - 477 1/2.

വട്ടിപ്പണം മുതലായത് കൊണ്ടുവന്ന വകയ്ക്കും പോക്കുവരവിനും - 960.

പുസ്തകം, വള്ളം, ഉരുപ്പടി മുതലായ വകയ്ക്ക് - 895.

5 വകകൾക്കു വെപ്പുകാർ മുതലായ 3 പേർക്കും ചിലവിന് കൊടുത്ത അരി ഉൾപ്പെടെ ചെലവ് - 1429.

മല്പാന്മാർ മുതലായി 15 പേർക്ക് ശമ്പളം - 33247.

കടംവീട്ടിയ ചക്രം - 26347.

ശെമ്മാശന്മാർ പൈതങ്ങളുടെ ഫീസ് വകയിൽ ഇടവക വരെ പിരിയേണ്ടും ചക്രം. 4972.

ആകെ പിരിയേണ്ടും വകയും ചെലവും ഉൾപ്പെടെ - 89072.

നീക്കിഇരിപ്പ് ചക്രം - 29201.

മാത്യൂസ് മാർ അത്താനാസ്യോസിനോടും അദ്ദേഹത്തിന്റെ നവീകരണ ചായ്‌വെന്നു തോന്നിച്ച രീതികളോടും അസഹിഷ്ണുത പുലർത്തിയ ഒരു സമൂഹം സഭയിൽ വളർന്നുവന്നുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ, കുന്നംകുളം പുലിക്കോട്ടിൽ ജോസഫ് കത്തനാരെ പിന്തുണച്ചവരായിരുന്നു പ്രമുഖർ. കൂടാതെ, കോട്ടയത്ത് ഇടവഴിക്കൽ ഫിലിപ്പോസ് കത്തനാർ പാത്രിയർക്കീസുമായി ഇക്കാര്യത്തിന് എഴുത്തുകുത്തു തുടങ്ങുകയും ചെയ്തു. കുന്നംകുളം ആർത്താറ്റ്, ചിറളയം, പോർക്കളം, ചാലിശ്ശേരി, പഴഞ്ഞി, കുന്നംകുളം, കിഴക്കേ പുത്തൻപള്ളി എന്നിങ്ങനെ ആറുപള്ളിക്കാർ കൂടി പുലിക്കോട്ടിൽ ജോസഫ് കത്തനാരെ മെത്രാനായി കിട്ടുവാൻ വേണ്ട ശുപാർശയ്ക്കായി യൂയാക്കീം മാർ കൂറിലോസിന്റെ അടുത്തെത്തി. ".... തിരുമുമ്പാകെ ഈ ആൾ വന്നാൽ തിരുമനസ്സുപോലെ ചെയ്യുന്നത് എനിക്കും പള്ളിക്കാർക്കും സമ്മതമാകുന്നു" എന്ന് 1863 മീന മാസം 11-ന് കോട്ടൂർ പള്ളിയിൽ നിന്ന് മാർ കൂറിലോസ്

പാത്രിയർക്കീസിന് എഴുതി കൊടുത്തുവിട്ടു. ജോസഫ് കത്തനാർ കുറുപ്പംപടി, കുന്നക്കുരുടി, കടമറ്റം, കോലഞ്ചേരി, കോട്ടൂർ, കുറിഞ്ഞി, കണ്ടനാട്, മുളന്തുരുത്തി, കരിങ്ങാശ്ര മുതലായ പള്ളികളുടെയും പിന്തുണ നേടി മർദ്ദീനിലേക്ക് യാത്രയായി. 1038 (1863) കുംഭം 27-ന് കുന്നംകുളത്തുനിന്ന് പുറപ്പെട്ടു. 1039 ചിങ്ങം 13-ന് മർദ്ദീനിൽ എത്തി യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസിൽ നിന്നു ആമീദിൽ വച്ച് മേടം 26-ന് (1864 ഏപ്രിൽ 3) ജോസഫ് ദീവന്നാസ്യോസ് എന്ന പേരിൽ മേല്പട്ടസ്ഥാനം പ്രാപിച്ചു. 1040 ചിങ്ങം 23-ന് കൊച്ചിയിൽ തിരിച്ചെത്തി. പാത്രിയർക്കീസ് കൊടുത്തുവിട്ട സ്ഥാത്തിക്കോനിൽ, ജോസഫ് ദീവന്നാസ്യോസിനെ "മാർത്തോമ്മാശ്ലീഹായുടെ ഇടവകയായ ഇന്ത്യാ രാജ്യത്തിൽ വസിച്ചു പാർക്കുന്ന എല്ലാവരും ആയ നമ്മുടെ മക്കൾക്ക് ഇടയനും ഭരിക്കുന്നവനും..." ആയി നിയമിച്ചിരിക്കുന്നു എന്ന് രേഖപ്പെടുത്തിയിരുന്നു.

ഒരു വശത്ത് പ്രതാപശാലിയായ മലങ്കര മെത്രാൻ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് സെമിനാരിയെ സജീവമാക്കി സഭയെ ഭരിച്ചു. മറുവശത്ത് ശീമ മെത്രാൻ യൂയാക്കിം മാർ കൂറിലോസ് മുളന്തുരുത്തി പള്ളിയിൽ താമസിച്ച് വടക്കൻ പള്ളികളുടെ സഹതാപ പിന്തുണയിൽ കഴിഞ്ഞു. ഇതിനിടയിൽ, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ മേല്പട്ടസ്ഥാനലബ്ധി ചില പുതിയ സൂചനകൾ നൽകി.

1045 ഇടവം 4-ന്[77] സെമിനാരിയിൽ പഠനം വീണ്ടും ആരംഭിച്ചുവെന്ന് പറഞ്ഞുകൊണ്ട് *കണ്ടനാട് ഗ്രന്ഥവരി* ഇപ്രകാരം ഒരു വിവരണം നൽകിയിരിക്കുന്നു:[78]

> "ഇങ്ങനെ ഇരിക്കുമ്പോൾ മകരമാസത്തിൽ സെമിനാരിയിൽ എല്ലാവരും കൂടി നിശ്ചയിച്ച് എഴുതി വച്ചതിൻവണ്ണം ഇടവമാസം 4-ന് തിങ്കളാഴ്ച മുതൽ സെമിനാരിയിൽ പഠിത്തം തുടങ്ങിയിരിക്കുന്നു. സുറിയാനി പഠിപ്പിക്കുന്നതിന് രണ്ട് മല്പാന്മാരെയും മലയാളം പഠിപ്പിക്കുന്നതിന് ഒരു ആശാനെയും നിശ്ചയിച്ചു നടന്നുവരുന്നു. സുറിയാനി പഠിപ്പിക്കുന്നതിന് നിയമിച്ചത് അത്താനാസ്യോസ് മെത്രാച്ചന്റെ അനന്തിരവൻ അയിരൂർ പള്ളി ഇടവകയിൽ ചെറുകരെ ഫിലിപ്പോസ് കത്തനാരെ ഒന്നാമനായിട്ടും, വടക്കൻപറവൂർ പള്ളി ഇടവകയിൽ കൂരൻ എന്ന തറവാട്ടുപേരും കടവിൽ എന്ന് സാധാരണയായും പറഞ്ഞുവരുന്ന പൗലോസ് കത്തനാരെ രണ്ടാമതായിട്ടും നിയമിച്ചിരിക്കുന്നു."

1869-ൽ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് മദ്രാസിൽ പോയി തന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനുള്ള അവകാശം കാണി

ക്കുന്ന അപേക്ഷ സമർപ്പിച്ചുവെങ്കിലും ഉടൻ നടപടികൾ ഒന്നുമുണ്ടായില്ല. മറുവശത്ത്, 1869-ൽ തന്നെ മാത്യൂസ് അത്താനാസ്യോസ് വട്ടിപ്പണത്തിന്റെ 35 വർഷത്തെ പലിശ 'മെത്രാപ്പോലീത്തൻ ട്രസ്റ്റി' എന്ന നിലയിൽ വാങ്ങിക്കുകയും ചെയ്തു. അതിനു തൊട്ടുമുമ്പ്, 1868-ൽ തന്നെ മാത്യൂസ് അത്താനാസ്യോസ്, തന്റെ പിതൃസഹോദരൻ അബ്രഹാം മല്പാന്റെ പുത്രനെ, തോമസ് അത്താനാസ്യോസ് എന്ന പേരിൽ പിൻഗാമിയായി വാഴിക്കുകയും സെമിനാരിയിൽ താമസിപ്പിക്കുകയും ചെയ്തിരുന്നു. ഈ വാഴിക്കൽ യഥാർത്ഥത്തിൽ മാത്യൂസ് അത്താനാസ്യോസിന്റെ നടപടികളിൽ ചോദ്യം ചെയ്യപ്പെടാവുന്ന ഒന്നായി പരിണമിച്ചു. ഒന്നാമതായി, സഭ തിരഞ്ഞെടുത്തിട്ടല്ലായിരുന്നു ഈ വാഴിക്കൽ. രണ്ടാമതായി, പാത്രിയർക്കീസിന്റെ ആശീർവാദം ഇല്ലാത്തതായിരുന്നു ഈ നടപടി. 1871 (1047) കുംഭം 11-ന് യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസ് കാലം ചെയ്തു. 1872-ൽ പുതിയ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് പത്രോസ് മൂന്നാമൻ സ്ഥാനമേറ്റതോടെ സ്ഥിതിഗതികൾ മാത്യൂസ് അത്താനാസ്യോസിന് കൂടുതൽ പ്രതികൂലമായി. ഇതിനോടകം, സെമിനാരിയിൽ രണ്ടു വർഷമായി പുനരാരംഭിച്ച് നടക്കുന്ന പഠനം പലയിടങ്ങളിലും വിമർശനവിധേയമായി. പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ഈ വിമർശനത്തിന്റെ മുഖ്യ വക്താവായി. സത്യസുറിയാനി മാർഗ്ഗത്തിൽ സെമിനാരി പഠനം നിർവ്വഹിക്കുവാനായി ഒരു പുതിയ സെമിനാരി തുടങ്ങുന്നതിനെക്കുറിച്ചുള്ള ചർച്ചയും സജീവമായി.

77. സെമിനാരിയിൽ പഠനം 1045 ഇടവം 9-ന് പുനരാരംഭിച്ചുവെന്നാണ് ആദ്യ തെരട്ടിൽ കൊടുത്തിരിക്കുന്നത്.

78. പേജ് 158, 159.

# 23

# പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ദ്വിതീയൻ: പരുമലയിൽ സെമിനാരി

മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് ദശാബ്ദങ്ങളായി വിരാജി ക്കുന്ന മാത്യൂസ് അത്താനാസ്യോസ്, തന്റെ പിൻഗാമിയായി തോമസ് അത്താനാസ്യോസിനെ വാഴിച്ചതും, സെമിനാരിയിൽ നവീകരണാനുഭാവ മുള്ള കാര്യങ്ങൾ പഠിപ്പിക്കുവാൻ തുടങ്ങിയതും, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസിന് അനുകൂല സാഹചര്യങ്ങളായി. മാന്നാർ അരികുപുറത്ത് കോരുത് മാത്തൻ, പരുമലയുള്ള തന്റെ പുരയിടം സെമി നാരിക്കുവേണ്ടി കൊടുക്കുകയും, അവിടെ പള്ളി പണിയിപ്പിച്ചു കൊടു ക്കാൻ നടപടിയെടുക്കുകയും ചെയ്തു. കൊ. വ. 1047 കർക്കിടകം 13–ന് സ്ഥലത്തിന്റെ ആധാരം എഴുതി 1048 ചിങ്ങം 16–ന് രജിസ്റ്റർ ചെയ്യുകയും ചെയ്തു. ഈ പുരയിടത്തിൽ പണിത ചെറിയ കെട്ടിടത്തിൽ ('പുത്തൻമുറി') താമസിച്ചുകൊണ്ട് മാർ ദീവന്നാസ്യോസ് വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ തുടങ്ങി. തൊട്ടടുത്ത് ഒരു പള്ളിയും, അരികുപുറത്തു മാത്തൻ സർക്കാരിൽ അപേക്ഷിച്ച്, അനുവദിപ്പിച്ച്, പണിതു കൊടുക്കുകയും ചെയ്തു. വൈദിക വിദ്യാർത്ഥികൾ 'അഴി പ്പുര'യെന്ന പഴയ കെട്ടിടത്തിലും താമസിച്ചു.

ഇതിനു മുമ്പായി മാർ ദീവന്നാസ്യോസ് വൈദികവിദ്യാർത്ഥികൾ ക്കായി നല്ലൊരു ഗുരുവിനെ ഒരുക്കുകയും ചെയ്തിരുന്നു. അതു മറ്റാരു മല്ല, 'പരുമല തിരുമേനി' ആയി പിന്നീടുള്ള സഭാചരിത്രത്തിന്റെ ദിശ നിർണ്ണയിച്ച ചാത്തുരുത്തിൽ ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പാ ആയി രുന്നു. മുളന്തുരുത്തി മാർത്തോമ്മൻ പള്ളി ഇടവകയിലെ പുരാതന കുടും ബങ്ങളിലൊന്നായ പള്ളത്തട്ട കുടുംബശാഖയിൽ ചാത്തുരുത്തിൽ മത്താ യിയുടെയും മറിയത്തിന്റെയും മക്കളിൽ അഞ്ചാമൻ കൊച്ചയ്പോര എന്ന ഗീവർഗീസ് വൈദികനും, കോറെപ്പിസ്കോപ്പായും ആയി ഒരുത്തമ വ്യക്തിത്വമായി ശോഭിച്ചുനിന്നപ്പോൾ, മാർ ദീവന്നാസ്യോസ് തന്റെ സങ്കൽ പത്തിലെ സെമിനാരിയുടെ ഗുരുവായി അദ്ദേഹത്തെ നിർണ്ണയിച്ചു കഴി ഞ്ഞിരുന്നു. പതിനാറാം വയസ്സിൽ പൂർണ്ണശെമ്മാശനും, വൈദികനും, കോറെപ്പിസ്കോപ്പായും ആയിത്തീർന്ന ഗീവർഗീസ് കശീശ, വെട്ടിക്കൽ കുരിശുപള്ളിയിൽ താമസിച്ചു വരികയായിരുന്നു. മാർ ദീവന്നാസ്യോ സിന്റെ സൂക്ഷ്മദൃഷ്ടിയിൽ ഗീവർഗീസ് കോറെപ്പിസ്കോപ്പാ താമസം വിനാ 'പരുമല തിരുമേനി' ആയിത്തീരുമെന്നു തെളിഞ്ഞുവെന്നു

തോന്നുന്നു. മുളന്തുരുത്തി ഇടവക പൊതുയോഗത്തിന്റെ ശുപാർശ യോടും, ചാത്തുരുത്തി കോർഎപ്പിസ്കോപ്പായുടെ മൗനസമ്മതത്തോടും കൂടി ജോസഫ് ദീവന്നാസ്യോസ് അദ്ദേഹത്തെ 1872 ഏപ്രിൽ 7-ന് മുള ന്തുരുത്തിയിൽ വച്ച് റമ്പാനാക്കി. വെട്ടിക്കലെ അത്യാവശ്യ ജോലികൾ നിർവ്വഹിച്ച ഗീവർഗീസ് റമ്പാനെ, മാർ ദീവന്നാസ്യോസ് പരുമല സെമി നാരിയിലേക്ക് മല്പാനും, മാനേജരും ആയിട്ടു നിയമിച്ചു. ഗുരുഭൂതന്മാ രായിരുന്ന സ്വന്തം കൊച്ചപ്പൻ ഗീവർഗീസ് മല്പാനിൽ നിന്നും, പാമ്പാ ക്കുട ഗീവർഗീസ് മല്പാനിൽ നിന്നും, യൂയാക്കീം മാർ കൂറിലോസിൽ നിന്നും, കണ്ടും കേട്ടും പഠിച്ചത് സ്വശിഷ്യരെ ഗീവർഗീസ് റമ്പാൻ പഠി പ്പിച്ചു.

അദ്ദേഹത്തിന്റെ വാത്സല്യ ശിഷ്യന്മാരിൽ പ്രമുഖൻ വട്ടശ്ശേരിൽ വി. ജെ. ഗീവർഗീസ് ശെമ്മാശനായിരുന്നു (പിന്നീട് പ. വട്ടശ്ശേരിൽ തിരു മേനി). സാവധാനം വാത്സല്യ ശിഷ്യൻ തന്നെ പരുമലയിലെ ഗുരുവായി ഉയർന്നു.

പരുമലയിൽ ഒരാസ്ഥാനവും സെമിനാരിയും ഉണ്ടായതോടെ, തെക്കൻ പ്രദേശത്ത് മാറ്റങ്ങൾ ദർശിക്കുവാൻ തുടങ്ങി. പുതിയ 'പരുമല റമ്പാൻ' ശിഷ്യർക്ക് ഇഷ്ടഗുരുവായി മാറിയതോടെ, ഇടവകകളിൽ നിന്ന് പരു മല സെമിനാരിയിലേക്ക് വിദ്യാർത്ഥികൾ കൂടുതലായി എത്തി. ഈ സാഹചര്യം ശരിക്കും പ്രയോജനപ്പെടുത്തിക്കൊണ്ട്, മാർ ദീവന്നാ സ്യോസ് പരുമലയിൽ ഒരു പള്ളിപ്രതിപുരുഷയോഗം വിളിച്ചുകൂട്ടി. അതിന് അദ്ധ്യക്ഷത വഹിക്കാൻ മുളന്തുരുത്തിയിൽ നിന്ന് യൂയാക്കീം മാർ കൂറിലോസിനെയും കൊണ്ടുവന്നു. ഇതിനോടകം, പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിനെ മുടക്കിയ പാത്രിയർക്കീസിന്റെ കല്പന മലങ്കരയിൽ എത്തി. 1049 (1873) ചിങ്ങം 27-ന് മലങ്കര ഇടവക പ്രതിനിധികളുടെ ഒരു യോഗം പരുമലയിൽ കൂടുകയും, യൂയാക്കീം മാർ കൂറിലോസ് അദ്ധ്യക്ഷത വഹിക്കുകയും ചെയ്തു. സഭയുടെ അവ സ്ഥയെക്കുറിച്ചും, നവീകരണ കുത്തൊഴുക്കിൽ നിന്ന് അതിനെ രക്ഷി ക്കാൻ അടിയന്തിര നടപടികൾ ഐക്യത്തോടെ എടുക്കേണ്ടതിനെക്കു റിച്ചും മാർ ദീവന്നാസ്യോസ് വിശദീകരിച്ചത് കൂട്ടത്തിന് ഒക്കെയും ബോദ്ധ്യമായി. പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസ് തന്നെ എത്തി ബ്രിട്ടീഷ് അധികാരികളെയും നാട്ടുഭരണക്കാരെയും കണ്ട് തന്റെ പിന്തുണ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനില്ല എന്ന് വ്യക്തമായി പറഞ്ഞാൽ കാര്യങ്ങൾ മാറിവരും എന്ന് എല്ലാവരും കൂടി തീരുമാനിച്ചു. ഇതുമായി ബന്ധപ്പെട്ട ക്രമീകരണങ്ങളുടെയും എഴുത്തു കുത്തുകളുടെയും ചുമതല ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാനായി രുന്നു. യഥാർത്ഥത്തിൽ, ഈ നീക്കങ്ങളുടെയെല്ലാം കേന്ദ്രസ്ഥാനത്ത്

പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസിന് രണ്ട് പ്രധാന താൽപര്യ ങ്ങളുണ്ടായിരുന്നു എന്ന് മനസ്സിലാകുമ്പോഴാണ് ഈ സംഭവങ്ങളെല്ലാം പഴയസെമിനാരിയുടെ ചരിത്രത്തിന്റെ ഭാഗമാകുന്നത്. ഒന്ന്, മലങ്കരയിലെ സുറിയാനി സഭയുടെ പ്രധാന പൊതുസ്ഥാനമായ പഴയസെമിനാരി വീണ്ടെടുക്കുക. രണ്ട്, വട്ടിപ്പണം, ചെപ്പേടുകൾ മുതലായ സുറിയാനി സഭയുടെ പൈതൃകസ്വത്തുക്കളുടെ ഉടമസ്ഥാവകാശം ഉറപ്പിച്ചെടുക്കുക. ഈ താല്പര്യസാധ്യത്തിനായുള്ള ഒരു 'അശ്വമേധ'മാണ് തുടർന്നു നട ന്നത്.

# 24

# പത്രോസ് തൃതീയന്റെ ആഗമനവും 'നവീകരണ'ത്തിന്റെ പടിയിറക്കവും

കൊ.വ. 1050 (1874) ചിങ്ങം 20-ന് യൂയാക്കീം മാർ കൂറിലോസ് കാലം ചെയ്കയും, മുളന്തുരുത്തിപ്പള്ളിയിൽ അടക്കപ്പെടുകയും ചെയ്തു. പരുമല സമ്മേളന തീരുമാനപ്രകാരം, അന്ത്യോഖ്യാ പാത്രിയർക്കീസ് പത്രോസ് തൃതീയനെ മലങ്കരയിലേക്ക് ക്ഷണിക്കുകയും, യാത്രച്ചെലവിനായി പല തവണകളായി 500 പവൻ അയച്ചുകൊടുക്കുകയും ചെയ്തു. ബുദ്ധിപൂർവ്വമായ ഒരുക്കങ്ങളോടെ, പത്രോസ് തൃതീയൻ പാത്രിയർക്കീസും സംഘവും 1875-ൽ മലങ്കരയിൽ എത്തി. ലണ്ടനിൽ ചെന്ന് ബ്രിട്ടീഷ് മഹാരാജ്ഞി വിക്ടോറിയയെയും, ഇന്ത്യയുടെ ചുമതലയുള്ള മറ്റ് ബ്രിട്ടീഷ് ഭരണാധികാരികളെയും കണ്ടിട്ടു വന്ന പാത്രിയർക്കീസ് മദ്രാസിൽ ബ്രിട്ടീഷ് ഗവർണർ, തിരുവിതാംകൂറിൽ മഹാരാജാവ് ആയില്യം തിരുനാൾ, ഇളയരാജാവ് വിശാഖം തിരുനാൾ മുതലായവരെയും സന്ദർശിച്ച് തന്റെ ആഗമനോദ്ദേശ്യം അറിയിച്ചു. മാത്യൂസ് അത്താനാസ്യോസല്ല, പാത്രിയർക്കീസിന്റെ പിന്തുണയുള്ള മലങ്കര മെത്രാൻ എന്ന് ബോധ്യപ്പെട്ടതോടെ, തിരുവിതാംകൂർ മഹാരാജാവ് 1051 കുംഭം 23-ന് ഇറക്കിയ വിളംബരപ്രകാരം, 1027-ൽ മാത്യൂസ് അത്താനാസ്യോസിന് ലഭിച്ചിട്ടുള്ള വിളംബരത്തിന്റെ ആനുകൂല്യം തുടർന്നു ലഭിക്കുവാൻ സിവിൽ കോടതിയിൽക്കൂടി അതിനുള്ള സാധൂകരണം സമ്പാദിക്കണമെന്ന് നിർദ്ദേശിച്ചു. തുടർന്ന്, 1051 (1876) മിഥുനം 15 മുതൽ സമ്മേളിച്ച മുളന്തുരുത്തി സുന്നഹദോസ്, പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ പല തീരുമാനങ്ങളും എടുത്തു. അവയിൽ രണ്ടെണ്ണം പ്രത്യേകം പ്രാധാന്യമുള്ളവയാണ്: ഒന്ന്, മലങ്കര സുറിയാനി സമൂഹത്തിന്, 'ജാതി മുഴുവൻ കൂടിയ ഒരു സമൂഹം' ആയിട്ട് 'സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ' ഉണ്ടാകണം. രണ്ട്, സമുദായത്തിന്റെ നടത്തിപ്പിന് ഒരു 'പ്രധാന കമ്മിറ്റി' (മാനേജിംഗ് കമ്മിറ്റിയുടെ പൂർവ്വരൂപം) പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ ഉണ്ടാകണം. ഈ തീരുമാനങ്ങൾ വഴി, പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന് പകരമായി, മലങ്കര സുറിയാനി സമൂഹത്തിന്റെയും, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയും, അംഗീകാരമുള്ള മലങ്കര മെത്രാനായി പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് സ്ഥിരീകരിക്കപ്പെട്ടു. എന്നാൽ, ഇക്കാര്യത്തിൽ സിവിൽ വ്യവഹാരം നടത്തി പുതിയ രാജകീയ വിളംബരം വാങ്ങുന്ന ശ്രമകരമായ ഘട്ടം പിന്നിട്ടെങ്കിലേ പഴയസെമിനാരിയി

ലേക്കുള്ള പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ പ്രവേശനം സാധിക്കുമായിരുന്നുള്ളു.

പത്രോസ് തൃതീയൻ പാത്രിയർക്കീസ് അതിബുദ്ധിമാൻ ആയിരുന്നുവെങ്കിലും, മലങ്കര സഭയുടെമേൽ നേരിട്ട് ഉടമസ്ഥാവകാശമുള്ള അധികാരിയായി മാറുവാനുള്ള അദ്ദേഹത്തിന്റെ മോഹവും നടപടികളും ഫലം കണ്ടില്ല. മലങ്കരയിലെ ഇടവകകൾ നേരിട്ട് പാത്രിയർക്കീസിന് ഉടമ്പടി കൊടുക്കണമെന്ന അദ്ദേഹത്തിന്റെ ആവശ്യം മലങ്കര നസ്രാണികളുടെ ഭൂരിപക്ഷം ഇടവകകളും സാധിച്ചുകൊടുത്തില്ല. ഏഴു ഭദ്രാസനങ്ങളായി വിഭജിച്ച്, പരുമല തിരുമേനിയുൾപ്പെടെ പുതിയ ആറ് മെത്രാന്മാരെ വാഴിച്ചു. പുതിയ മെത്രാന്മാരിൽ കൂടി സഭയുടെമേൽ പാത്രിയർക്കീസിനു അധികാരം ഉറപ്പിക്കുവാനുള്ള ആഗ്രഹവും പൂർണ്ണമായി നടന്നില്ല. 1877-ൽ പാത്രിയർക്കീസ് തിരിച്ചുപോയി. പുതിയ ആറു മെത്രാന്മാരും പാത്രിയർക്കീസിനോടുള്ള ഭക്തിയോടെ തന്നെ പുലിക്കോട്ടിൽ തിരുമേനിയുടെ നായകത്വത്തിലുള്ള പ്രധാന കമ്മിറ്റിക്ക് തങ്ങളുടെ പിന്തുണ നൽകി. 1877-ൽ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്യുകയും, പിൻഗാമിയായി പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് സ്വയം മലങ്കര മെത്രാന്റെ സ്ഥാനം സ്വീകരിച്ച് പഴയസെമിനാരിയിൽ തുടർന്നു താമസിക്കുവാനിടയാകുകയും ചെയ്തതോടെ, 1054 (1879) കുംഭത്തിൽ സെമിനാരിയുടെ അവകാശത്തിനായി തോമസ് അത്താനാസ്യോസിനെതിരെ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ആലപ്പുഴ ജില്ലാക്കോടതിയിൽ കേസു കൊടുത്തു. ഈ കേസാണ് 'സെമിനാരിക്കേസ്' എന്നറിയപ്പെടുന്നത്. ജില്ലാക്കോടതി, ഹൈക്കോടതി, റോയൽക്കോടതി എന്നിവിടങ്ങളിൽ അനുകൂല വിധി സമ്പാദിച്ചു. അങ്ങനെ പഴയസെമിനാരിയിൽ നിന്ന് നവീകരണ ചായ്‌വുള്ള ഉപദേശം പടിയിറങ്ങിയെന്നു പറയാം. 1886-ൽ മാർ ദീവന്നാസ്യോസ് പഴയസെമിനാരിയിൽ പ്രവേശിച്ചുവെങ്കിലും, 1889-ലാണ് സമ്പൂർണ്ണ രീതിയിൽ സെമിനാരി കൈവശത്തിലായത്.

1830 മുതൽ 1886 വരെ സെമിനാരി പ്രവർത്തനം എങ്ങനെയായിരുന്നുവെന്ന ചോദ്യം പ്രസക്തമാണ്. നവീകരണ ചായ്‌വുള്ള അദ്ധ്യാപകരും, നവീകരണ ചായ്‌വുള്ള വിദ്യാർത്ഥികളും 1879 വരെയെങ്കിലും സെമിനാരിയിലുണ്ടായിരുന്നുവെന്നു വേണം വിചാരിപ്പാൻ. ഈ കാലഘട്ടത്തിൽ പഠിച്ചവരിൽ ഭൂരിപക്ഷവും, പിന്നീട് 'മാർത്തോമ്മാ സുറിയാനി സഭ'യുടെ രൂപീകരണത്തോടെ (1889) അവരെല്ലാം ആ സഭയിലെ വൈദികരായി മാറി.

# 25

# 1886–ലെ സെമിനാരി പ്രവേശം

അനുകൂലമായുണ്ടായ തിരുവിതാംകൂർ ഹൈക്കോടതി വിധിപ്രകാരം 1061 (1886) കർക്കിടകം 3–ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസും, ശീമയിൽ നിന്ന് വന്ന ശെമവൂൻ അത്താനാസ്യോസും, അദ്ദേഹത്തിന്റെ സെക്രട്ടറി സ്ലീബാ ശെമ്മാശനും, വാകത്താനത്ത് ഗീവർഗീസ് ശെമ്മാശനും (പിന്നീട് രണ്ടാം കാതോലിക്കാ) സെമിനാരിയിൽ പ്രവേശിച്ച വിവരം ഗീവർഗീസ് പ്രഥമൻ ബാവായുടെ (രണ്ടാം കാതോലിക്കാ) ഡയറിയിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

> "വിധി നടത്തി സെമിനാരി കൈവശപ്പെടുത്തുന്നതിനായി തിരുമേനികൾ കുരിശുപള്ളിയിൽ നിന്ന് പുറപ്പെട്ടു, പുത്തൻപള്ളിയിൽ പോയി പ്രാർത്ഥനയും കഴിച്ചു താഴത്തങ്ങാടി വഴി സെമിനാരിയിൽ എത്തി. അന്നു വലിയ വെള്ളപ്പൊക്കമായിരുന്നതിനാൽ ബോട്ട് സെമിനാരിയുടെ പടിഞ്ഞാറെ മുറ്റത്ത് അടുത്തു. ഗീവർഗീസ് ശെമ്മാശു തിരുമേനികളോടുകൂടെ സെമിനാരിയിലേക്ക് പോയി. സെമിനാരി മുഴുവൻ പൂട്ടിഇട്ടിരിക്കുകയായിരുന്നു. ആദ്യമേ പടിഞ്ഞാറെ വലിയ വാതിലിന്റെ പൂട്ട് തല്ലിച്ചു. പിന്നീട് പള്ളിയുടെയും തല്ലിച്ചു. പള്ളിയുടെ ത്രോണോസിങ്കലും കബറിങ്കലും പ്രാർത്ഥനകൾ കഴിച്ചു. തിരുമേനികൾ പടിഞ്ഞാറെ കെട്ടിന്റെ തെക്കും വടക്കുമുള്ള വലിയ ഹാൾ മുറികളിൽ താമസിക്കുകയും ചെയ്തു. ടി മാസം 4–ന് വാകത്താനത്തുനിന്നും മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും സെമിനാരിയിൽ വന്നു താമസം തുടങ്ങി."[79]

1886 സെപ്തംബർ 11 മുതൽ 13 വരെ (1062 ചിങ്ങം 28–30) സെമിനാരിയിൽ മലങ്കര അസോസ്യേഷൻ കൂടി സെമിനാരിയിൽ പഠനം തുടങ്ങുവാനുള്ള തീരുമാനം എടുത്തു. 'മലങ്കരയുള്ള എല്ലാ ശെമ്മാശന്മാരെയും വൈദിക വിദ്യാർത്ഥികളെയും വരുത്തി' പഠനം പുനരാരംഭിക്കുവാൻ, കടവിൽ പൗലൂസ് മാർ അത്താനാസ്യോസിന് പ്രധാന ചുമതല നൽകി. കൂടാതെ, കോനാട്ട് മാത്തൻ മല്പാനും, വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനും "മല്പാന്മാ"രായി പഠിപ്പിക്കുവാനും തീരുമാനം എടുത്തു.

ഇങ്ങനെ വീണ്ടും സമാരംഭിച്ച സെമിനാരിയുടെ ആദ്യനാളുകളെക്കുറിച്ച് വിദ്യാർത്ഥിയായിരുന്ന കാരുചിറ ഗീവർഗീസ് റമ്പാൻ (അന്നു ശെമ്മാശൻ) എഴുതിയിരിക്കുന്നത് ഇപ്രകാരമാണ്:

> "വൃശ്ചികം ആദ്യം മല്പാനച്ചന്മാരും ശെമ്മാശന്മാരും വിദ്യാർത്ഥികളും വന്നുചേരുകയും അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഒരു പ്രസംഗത്തിന്റെയും കണ്ണീരോടെയുള്ള പ്രാർത്ഥനയുടെയും ശേഷം പഠിത്തം ആരംഭിച്ചു. ആയത് വൃശ്ചികം 3-ന് ആകുന്നു. ഗീവർഗീസ് ശെമ്മാശനും സെമിനാരിയിൽ താമസിച്ചു പഠിച്ചു. മറ്റ് അൻപതിൽപരം ആളുകളും ഉണ്ടായിരുന്നു. മല്പാനച്ചന്മാർ മാറി മാറി ക്ലാസ്സുകാരെ പഠിപ്പിച്ചിരുന്നു. പഠിത്തം എല്ലാവിധത്തിലും നന്നായിരുന്നു."[80]

സെമിനാരി പുനരാരംഭിച്ചതിനെ കുറിച്ച് ഇസ്സഡ്. എം. പാറേട്ട് സമാനമായ ഒരു വിവരണം നൽകിയിട്ടുണ്ട്:

> "ആ ആണ്ട് കർക്കിടകം മൂന്നാം തീയതി ജോസഫ് ദീവന്നാസ്യോസ്, തോമസ് അത്താനാസ്യോസിൽ നിന്നു പഴയ സെമിനാരി നടത്തി എടുത്തു. വൈകാതെ അവിടെ വട്ടശ്ശേരിൽ മല്പാന്റെ കീഴിൽ ശെമ്മാശന്മാരുടെ വൈദിക വിദ്യാഭ്യാസവും ആരംഭിച്ചു. നവീകരണക്കാരെ സെമിനാരിയിൽ നിന്ന് ഇറക്കിവിട്ടപ്പോൾ ഉണ്ടായ ഉശിരും ഉത്സാഹവും അഭ്യസനത്തിനു വന്നവരുടെ സംഖ്യയിലും പ്രത്യക്ഷമായി. വിദ്യാർത്ഥികളുടെ സംഖ്യ വർദ്ധിച്ചതോടെ കോനാട്ടു മാത്തൻ മല്പാനെയും കോട്ടയത്തു വരുത്തി. പ്രഗത്ഭരായ ആ മല്പാന്മാരുടെ മേൽനോട്ടത്തിൽ അഭ്യസനം പുരോഗമിച്ചു. അത് ഒരു നല്ല കാലമായിരുന്നു. ഉത്സാഹമുള്ള ചെറുപ്പക്കാർ, കഴിവുള്ള മല്പാന്മാർ, ആത്മാർത്ഥതയോടു കൂടിയ അദ്ധ്യാപകർ, ഒക്കെക്കൂടി സെമിനാരി ഒരു നല്ല പേരു സമ്പാദിച്ചു. സമുദായാംഗങ്ങൾ അഭിമാനം പൂണ്ടു. അക്കാലത്താണ് വട്ടശ്ശേരിൽ മല്പാനും കോനാട്ടു മല്പാനും ചേർന്ന്, കുർബാനക്രമം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയത്. അവരും കണ്ടത്തിൽ വർഗ്ഗീസ് മാപ്പിളയും മറ്റും ചേർന്ന് ഇന്നും പലരുടെയും അസൂയയ്ക്ക് പാത്രമായിക്കൊണ്ടിരിക്കുന്ന ക്യംതാ പ്രാർത്ഥനയിലെ ഗാനങ്ങൾക്ക് രൂപംകൊടുത്തതും അക്കാലത്തുതന്നെ."[81]

ഈ വസ്തുതകളിൽ നിന്ന് ഒരു കാര്യം വ്യക്തമാകുന്നുണ്ട്. പരുമലയിലെ സെമിനാരി പ്രവർത്തനം കോട്ടയത്തേക്ക് മാറ്റുകയായിരുന്നു. പരുമല തിരുമേനി സഭാകാര്യങ്ങളിൽ കൂടുതൽ തിരക്കുള്ളയാളായിത്തീർന്നു

എങ്കിലും കോട്ടയത്ത് എത്തുമ്പോഴൊക്കെ സെമിനാരിയിൽ വിദ്യാർത്ഥി കൾക്ക് ക്ലാസ്സുകൾ എടുക്കുമായിരുന്നു. ഇക്കാലത്തെക്കുറിച്ച്, വട്ടശ്ശേ രിൽ ഗീവർഗീസ് മല്പാൻ (പ. വട്ടശ്ശേരിൽ തിരുമേനി) എഴുതിയ ഡയറി ക്കുറിപ്പുകളിൽ നിന്ന് കൂടുതൽ ചില വിവരങ്ങൾ ലഭിക്കുന്നുണ്ട്.

79. *കാതോലിക്കേറ്റിന്റെ നിധി* (കാരുചിറ ഗീവർഗീസ് റമ്പാന്റെ ഡയറി), പേജ് 102, കോട്ടയം, 2005.

80. ഡയറി. ടി പുസ്തകം, പേജ് 102, 103.

81. *വട്ടശ്ശേരിൽ ഗീവർഗീസ് ദീവന്നാസ്യോസ്*, പേജ് 27, 28.

# 26

# 1886–89 കാലത്തെ സെമിനാരി:
# വട്ടശ്ശേരിൽ മല്പാന്റെ ഡയറിപ്രകാരം

പ. വട്ടശ്ശേരിൽ തിരുമേനി, വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനായി പഴയ സെമിനാരിയുടെ പ്രധാന ചുമതലക്കാരനായിരുന്ന കാലമാണ് 1886–89 കാലം. അന്ന് എഴുതിവച്ചിരുന്ന ഡയറിക്കുറിപ്പുകൾ, 2009–ൽ അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് പ്രസിദ്ധപ്പെടുത്തി. അതിന്റെ അവതാരികയിൽ ഡോ. പി. സി. അലക്സാണ്ടർ ഇപ്രകാരം എഴുതി:

> "പരുമലയിൽ നിന്നു സെമിനാരി കോട്ടയത്തേക്കു മാറ്റിയപ്പോൾ വട്ടശ്ശേരിൽ മല്പാന്റെ ചുമതലകൾ കൂടി. പഴയ സെമിനാരിയുടെ വികസനത്തിനും സഭയുടെ ദൈനംദിന പ്രവർത്തനങ്ങൾക്കും ധനശേഖരണം നടത്തേണ്ട ഉത്തരവാദിത്വം മല്പാന്റെ ചുമലിൽ വന്നു. പിടിയരി, തെങ്ങുകെട്ട് തുടങ്ങിയ മാർഗ്ഗങ്ങളിലൂടെ അദ്ദേഹം സെമിനാരിക്കു ധനശേഖരണം നടത്തി. ഇതിനായി അദ്ദേഹം പള്ളികൾ സന്ദർശിച്ചതു നടന്നും കെട്ടുവള്ളത്തിൽ കയറിയുമാണ്. സെമിനാരിയിലെ പ്രവർത്തനങ്ങൾക്കു മുടക്കം വരാതെയായിരുന്നു ഈ ദൗത്യങ്ങൾ അദ്ദേഹം നിർവഹിച്ചത്. ഇതിനിടയിലായിരുന്നു വട്ടശ്ശേരിൽ മല്പാൻ സുറിയാനിയിൽ നിന്നു ഗ്രന്ഥങ്ങൾ വിവർത്തനം ചെയ്തത്. സെമിനാരി ജീവിതത്തിന്റെ ഒരു ഭാഗമാണ് വട്ടശ്ശേരിൽ മല്പാന്റെ "മതോപദേശസാരങ്ങൾ" എന്ന വിഖ്യാത ഗ്രന്ഥം"[82]

പൂർണ്ണമായും ഒരു അക്കാദമിക സ്ഥാപനം പോലെ സെമിനാരി ഇക്കാലത്തു പ്രവർത്തിച്ചുവെന്നു തോന്നുന്നില്ല. സെമിനാരി പഠിത്തത്തിന്റെ മേൽവിചാരകത്വം കടവിൽ പൗലൂസ് അത്താനാസ്യോസ് നിർവ്വഹിച്ചപ്പോൾ, മല്പാന്മാരായി വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനും, കോനാട്ട് മത്തായി (മാത്തൻ) മല്പാനും പ്രവർത്തിച്ചു. വേദപഠന ക്ലാസ്സുകൾക്ക് പയ്യമ്പള്ളിൽ ദാവീദു കത്തനാരും കുറെക്കാലം നേതൃത്വം നൽകി. 1886 തുലാ മാസം ഒന്നു മുതൽ പഠനം പഴയസെമിനാരിയിൽ തുടരുവാനായി, പരുമലയിൽ പഠിച്ചുകൊണ്ടിരുന്ന ശെമ്മാശന്മാർക്കും കുട്ടികൾക്കും അറിയിപ്പു കൊടുത്തു. പക്ഷെ, പരുമലയിൽ നിന്ന് കോട്ടയത്തേക്കുള്ള മാറ്റം വിദ്യാർത്ഥികൾ അത്ര ഇഷ്ടപ്പെട്ടില്ല എന്നാണ് ഡയറിക്കുറിപ്പിൽ നിന്ന് വ്യക്തമാകുന്നത്. ഏതായാലും, അല്പം കൂടി വൈകി, പഠനം തുലാം

15-ന് കോട്ടയത്ത് പുനരാരംഭിച്ചു.[83] മല്പാന്മാർ തമ്മിൽ ഐക്യത്തോടെ പ്രവർത്തിക്കുവാനുള്ള ഒരു പ്രാർത്ഥന, ഡയറിയിൽ ഇപ്രകാരം കാണാം:

> "ഞാനും പാമ്പാക്കുട അച്ചനും തമ്മിൽ സ്നേഹം ആയിരിക്കണമെന്നും ഒരിക്കലും യാതൊരു ഉന്നതഭാവവും തമ്മിൽ തമ്മിൽ കാണിക്കരുതെന്നും മറ്റും ഞങ്ങൾ തമ്മിൽ പറഞ്ഞു നിശ്ചയിച്ചു. ആയതു എന്നേക്കും നിലനിൽക്കുമാറാകട്ടെ."[84]

സെമിനാരി തുറന്നതിനുശേഷം നടന്ന പ്രധാന സംഭവം വിക്ടോറിയ മഹാരാജ്ഞിയുടെ സ്ഥാനാരോഹണ സുവർണ്ണജൂബിലി ആഘോഷമായിരുന്നു. സെമിനാരിക്ക് അവധി കൊടുത്തുകൊണ്ടു തന്നെ ഒരുക്കങ്ങൾ നടത്തി. 1887 കുംഭം 6-ന് ഒരു ജൂബിലി സമ്മേളനം സെമിനാരിയിൽ നടന്നതിനെപ്പറ്റി ഡയറിയിൽ ഇങ്ങനെ കുറിച്ചിരിക്കുന്നു:

> "യൂബിലിക്കായി ഗ്രാന്റു പള്ളിക്കൂടങ്ങളിലെ ആശാന്മാരെയും പൈതങ്ങളെയും വേറെ അനേകം ആളുകളെയും കൂട്ടി ആ ദിവസത്തെ ആഘോഷിക്കയും അതിനെക്കുറിച്ച് ഞാൻ പ്രസംഗിക്കയും പാമ്പാക്കുട അച്ചൻ ഒരു പ്രാർത്ഥന എഴുതി ഉണ്ടാക്കി ചൊല്ലിക്കൊടുക്കയും ചെയ്തതിന്റെ ശേഷം വളരെ ആഘോഷത്തോടുകൂടെ നഗരപ്രദക്ഷിണം (കഴിക്കയും) പൈതങ്ങൾക്കു ഭക്ഷണം കൊടുക്കയും മറ്റും ചെയ്തു. ഇതിന്റെ ചിലവിലേക്ക് സർക്കാരിൽ നിന്നും 42 രൂപാ നൽകപ്പെട്ടു."[85]

പിന്നീട് സെമിനാരിയിൽ പരീക്ഷ നടത്തി ഫലം പ്രഖ്യാപിച്ചു.

1887 ആയപ്പോഴേക്കും സി.എം.എസ്. കോളജുമായി ('ഇംഗ്ലീഷ് സെമിനാരി'), പഴയസെമിനാരി നല്ല ബന്ധത്തിലായിരുന്നു. ഉദാഹരണത്തിന് മീനം 19-ന് സി.എം.എസ്. കോളജിൽ നടന്ന സമ്മാനദാന ചടങ്ങിലേക്ക്, പഴയസെമിനാരിക്കാരെ ക്ഷണിക്കയും, വട്ടശ്ശേരിൽ മല്പാനും മറ്റും പ്രസ്തുത ചടങ്ങിൽ സംബന്ധിക്കയും ചെയ്തു.

കഷ്ടാനുഭവാഴ്ച ശുശ്രൂഷകളും ഉയിർപ്പുശുശ്രൂഷയും കഴിഞ്ഞ് സെമിനാരിക്ക് ഏകദേശം രണ്ടു മാസം അവധി കൊടുക്കുന്ന രീതി 1887-ൽ ഉണ്ടായിരുന്നു. അവധി കഴിഞ്ഞ് ഇടവം 21-ന് സെമിനാരി പഠനം ആരംഭിക്കയും, പ്രാരംഭത്തിൽ കടവിൽ മെത്രാച്ചൻ "ഗുണദോഷം" പറയുകയും, പ്രാർത്ഥന നയിക്കയും ചെയ്തു.

സെമിനാരിയുടെ ദൈനംദിന പ്രവർത്തനത്തിന്റെ ഏകദേശ രൂപരേഖ നോക്കുമ്പോൾ കുറേയേറെ ഒരു മല്പാൻ ഭവനരീതി തന്നെ ആയിരുന്നു.

മല്പാന്മാർ അവരുടെ സൗകര്യപ്രകാരം, സുറിയാനിഭാഷ, സുറിയാനി രാഗങ്ങൾ, അനുഷ്ഠാനക്രമങ്ങൾ, സാരോപദേശം, വേദപരിഭാഷയും, വ്യാഖ്യാനവും നടത്തിക്കൊടുക്കും. തെറ്റുകാരെ ശാരീരികമായിത്തന്നെ ശിക്ഷിക്കുമായിരുന്നു. പക്ഷെ, രോഗം ബാധിക്കുന്നവർക്ക് വീട്ടിലെപ്പോലെ ചികിത്സ ചെയ്യും. ഡയറിക്കുറിപ്പിൽ രണ്ട് ദൃഷ്ടാന്തങ്ങൾ ചേർത്തിട്ടുള്ളത് ശ്രദ്ധേയമാണ്.

ആദ്യം ശിക്ഷണനടപടിയെക്കുറിച്ച്:

> "സന്ധ്യയ്ക്കു പാമ്പാക്കുട അച്ചൻ തേവർവേലിൽ ശെമ്മാശനെ .... അടിക്കയാൽ ഇനിയും ഇങ്ങനെ അടി കൊണ്ടു പഠിപ്പാൻ കഴികയില്ലെന്നും ഇങ്ങനെ അടിക്കുന്നത് ദാസന്മാരേയും വീട്ടിലുള്ളവരേയും വേണമെന്നും മറ്റും പറഞ്ഞുകൊണ്ട് തെക്കരു എല്ലാവരും കൂട്ടമായി കൂടി എന്റെ അടുക്കൽ വരികയും ഇതിനെക്കുറിച്ചു തിരുമുമ്പാകെ (മെത്രാന്റെ) വെപ്പാനായി ഒരു ഹർജി എഴുതിക്കൊണ്ടു വരികയും ചെയ്തു. എന്നാറെ ഞാൻ ഹർജി എടുത്തു പെട്ടിയിൽ വയ്ക്കുകയും അവരെ വളരെ ശാസിച്ചു വിടുകയും ചെയ്തു. അന്നു രാത്രിയിൽ പാമ്പാക്കുട അച്ചനു റാന്തലിൽ നടപ്പാൻ പോലും ഭയമായിരുന്നു. അത്രമാത്രം അവർ മുറിമ്പിൽ ഭാവത്തിൽ ഇരിക്കുന്നു എന്നും സംശയിക്കയാൽ അത്രേ. വെളുപ്പിനു ഞാൻ ടിയാരെ എല്ലാവരെയും വിളിച്ചു ഗുണദോഷിക്കയും, ശാസിക്കയും എല്ലാവർക്കും കുറേശ്ശെ ശിക്ഷ കൊടുക്കയും ചെയ്തതിന്റെ ശേഷം സമാധാനം പറവാനായിട്ടു പാമ്പാക്കുടെ അച്ചന്റെ അടുക്കലേക്ക് അയച്ചു കൈ മുത്തിച്ചു സമാധാനപ്പെടുകയും ചെയ്തു. ഇപ്രകാരം സമാധാനപ്പെട്ടു തീർന്നതിനാൽ തിരുമനസ്സിലേക്ക് വളരെ തൃപ്തിയായി തീർന്നു."[86]

രണ്ടാമത്തേത്, വൈദിക വിദ്യാർത്ഥികൾക്ക് സെമിനാരി ക്രമീകരിച്ച ചികിത്സാ കാര്യത്തെക്കുറിച്ചാണ്:

> "പനെക്കാമറ്റത്തു ശെമ്മാശനു ഉണ്ടായ ... വിയർപ്പിക്കുന്നതിന് വെള്ളം തിളപ്പിക്കുമ്പോൾ ആവിക്കലം പൊട്ടി തോമ്മാ ജ്യേഷ്ഠന്റെ നെഞ്ചത്തു വീഴുകയും, ആയതിന് കോഴിനെയ്യ് ... ആയതു കണ്ടു കുഞ്ചനു വെളിവുകേടു വന്നു വീഴുകയും ആയതു കണ്ട രണ്ടു പൈതങ്ങൾ ഭയപ്പെട്ടു നിലവിളിക്കയും ചെയ്തു."

സെമിനാരിയുടെ ദൈനംദിന ജീവിതത്തിൽ സഭാംഗങ്ങളുടെ പങ്കാളിത്തം ഉണ്ടായ പ്രവർത്തനശൈലിയാണ് ഈ കാലത്തു കാണുവാൻ കഴിയുന്നത്. പലരുടെയും ഓർമ്മദിവസങ്ങളിൽ, ശെമ്മാശന്മാർക്കും മറ്റും ഭക്ഷണം സെമിനാരിയിൽ കൊണ്ടുവന്നു കൊടുക്കുമായിരുന്നു. കൂടാതെ ചിലരുടെ വീടുകളിലെ ഓർമ്മ മുതലായ വിശേഷങ്ങൾക്ക് മല്പാന്മാരെയും ശെമ്മാശന്മാരെയും പള്ളിയിലേക്ക് ക്ഷണിക്കയും, അവർക്ക് ഭക്ഷണവും, പണവും കൊടുക്കയും ചെയ്യുമായിരുന്നു.

ശെമ്മാശന്മാരെ സെമിനാരി പഠനത്തോടൊപ്പം ചില ജോലികൾ കൂടി ചെയ്യുവാൻ ഏല്പിക്കുമായിരുന്നു. ഉദാഹരണത്തിന്, പള്ളികൾക്കും വൈദികർക്കും ആവശ്യമായ സുറിയാനി കുർബ്ബാന തക്സാകളും, ശുശ്രൂഷക്രമങ്ങളും പകർത്തിയെഴുതുക, അച്ചടിയിലിരുന്ന ക്യംതാ മലയാള നമസ്കാരക്രമത്തിന്റെ പ്രൂഫു നോക്കുക മുതലായ ജോലികൾ അവർ ചെയ്തുകൊടുക്കുമായിരുന്നു.

സെമിനാരിക്കുവേണ്ടി പല പള്ളികളിലും തറവാടുകളിലും "കെട്ടുതെങ്ങ്" ഉണ്ടായിരുന്നതിനാൽ, അവിടെയൊക്കെ ചെന്ന് തേങ്ങ ഇടുവിച്ചും നെൽപിരിവു നടത്തിയും ആണ് ചിലവ് നടത്തിയിരുന്നത്. ഇതിനൊക്കെ ആദ്യകാലത്ത് വട്ടശ്ശേരിൽ മല്പാനച്ചൻ തന്നെയാണ്, സഹായികളെയും കൂട്ടി പൊയ്ക്കൊണ്ടിരുന്നത്.

സെമിനാരിക്കുവേണ്ടി പിരിവുകൾ സ്വീകരിക്കുന്നതിന് ശമ്പളം കൊടുത്ത് "മ്ദബ്രോനെ" വികാരിമാരെ നിയമിക്കുന്ന കാര്യം തീരുമാനിച്ചതായി രേഖകളിൽ കാണുന്നുണ്ട്. പക്ഷെ, അത് എത്രമാത്രം നടപ്പിലായിരുന്നു എന്നു വ്യക്തമല്ല.

1887-ലെ സെമിനാരി കണക്കിൻപ്രകാരം, പ്രധാനാദ്ധ്യാപകനായിരുന്ന കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് 550 രൂപയും 100-ൽ ചില്വാനം പറ നെല്ലും, മല്പാന്മാരായ വട്ടശ്ശേരിൽ അച്ചന് 109 രൂപായും കോനാട്ടച്ചന് 106 രൂപയും 'ചെല്ലുവാനുണ്ട്' എന്ന് ഡയറിക്കുറിപ്പിൽ കാണുന്നത് കൗതുകമുളവാക്കും.

സെമിനാരിക്ക് ആദ്യമായി ഒരു "പ്രൈസ് എൻഡോവ്മെന്റ്" ഏർപ്പെടുത്തിയതിന്റെ ചരിത്രം ഡയറിയിൽ ഇപ്രകാരം കൊടുത്തിരിക്കുന്നു:

"ശെമ്മാശന്മാർക്ക് പരീക്ഷ കഴിഞ്ഞാൽ സമ്മാനം കൊടുക്കേണമെന്നും, ആയതിന് ഒരു മുതൽ ഉണ്ടാകേണമെന്നും ഞങ്ങൾ വല്ല്യതിരുമനസ്സിലെ തിരുമുമ്പാകെ അറിയിച്ചു. എന്നാറെ ആയതിന് ഒരു പിരിവെടുത്തു നടത്തണമെന്നും കല്പിച്ചപ്പോൾ അങ്ങനെയെങ്കിൽ ആണ്ടുതോറും പിരിവെടുക്കാതെ ഇപ്പോൾ തന്നെ കൊള്ളാവുന്നവരായ ഗൃഹ

സ്തന്മാരിൽ നിന്ന് ഒക്കെയും ഒരു പിരിവെടുത്തു പലിശയ്ക്കു കൊടുത്താൽ ആ പലിശകൊണ്ടു ആണ്ടുതോറുമുള്ള സമ്മാനംകൊട നടത്താമല്ലോ എന്നു ഞാൻ അറിയിച്ചു. ആയതിനെ തിരുമനസ്സുകൊണ്ട് സമ്മതിക്കയും ചെയ്തു. ആയതിനു ഇന്നാർക്കു ഇന്നാർക്കു ഇത്രയെന്നു തുക നിശ്ചയിച്ചു കല്പന അയയ്ക്കേണമെന്നും ഇതിനെ നടത്തുന്നതു ഞങ്ങൾ ഇരുവരും കൂടെ വേണമെന്നും ആയതുകൊണ്ടു കല്പന അച്ചടിക്കുന്നതിനുള്ള ചെലവു ചെയ്യേണമെന്നും നിശ്ചയിച്ചു. പിരിവെടുത്തു. പത്തു രൂപയോളം ഉണ്ടായിരുന്നു. ... കല്പന അച്ചടിക്കുന്നതിനു ഏല്പിച്ചു. 1500 കോപ്പി അച്ചടിക്കുന്നതിനു ഏഴേകാൽ രൂപ കൂലി പറഞ്ഞാകുന്നു ഏല്പിച്ചത്."[88]

സെമിനാരി ജീവിതത്തിലെ തമാശകളിൽ ചിലതും ഡയറിയിലുണ്ട്. അതിലൊന്ന്, പരീക്ഷാപേപ്പറിലെ മറിമായമാണ്. സംഗതി ഇപ്രകാരം:

> "പരീക്ഷ സമയത്തു എഴുതിത്തന്ന പരീക്ഷാകടലാസുകൾ പാമ്പാക്കുട അച്ചൻ പെട്ടിയിൽ വച്ചിരുന്നത് .... ശെമ്മാശനും ... ശെമ്മാശനും .... ശെമ്മാശനും കൂടെ മറുതാക്കോൽ ഇട്ടു തുറന്നു എടുത്തു, മാറ്റി എഴുതി വച്ചിരുന്നുയെന്നുള്ളതിന് അറിവു കിട്ടി. വിസ്തരിച്ചു തെളികയാൽ അവരുടെ മാർക്കു കുറയ്ക്കുകയും പാമ്പാക്കുട അദ്ദേഹം അവരെ കുറെശ്ശെ ശിക്ഷിക്കയും ചെയ്തു."[89]

മറ്റൊരു സംഭവം ചോദ്യക്കടലാസ് ചോർത്തൽ വിവാദമാണ്.

> "... ഇന്ന് പയ്യമ്പള്ളിൽ അച്ചൻ ശെമ്മാശന്മാർക്കു വേദപാഠ പരീക്ഷയ്ക്കുള്ള ചോദ്യക്കടലാസു അയച്ചിരുന്നു. ആയത് ശെമ്മാശന്മാരിൽ ആരാണ്ടോ നോക്കി എന്നു കേട്ടതിൽ അവരെ അടിപ്പാൻ തക്കവണ്ണം കോപം ഉണ്ടായി. ഞാൻ എഴുന്നേറ്റു. എങ്കിലും നേരറിയാതെ ആയിരുന്നതിനാൽ കർത്താവ് ഒരു വഴിയിൽ, ആയതിൽ നിന്നു എന്നെ വിരോധിച്ചു. ചോദ്യകടലാസു മാറി അയപ്പാനായി തിരികെ അയയ്ക്കുകയും ചെയ്തു..."[90]

മറ്റൊരു സംഭവം, സെമിനാരിയിൽ വന്നു താമസിച്ച രണ്ടു ശീമക്കാർ തമ്മിൽ ഉണ്ടായ അടികലശലാണ്:

> ".... സ്ലീബാ ശെമ്മാശനും ജർജസും കൂടെ തമ്മിൽ തല്ലി. തമ്മിൽ വളരെ തല്ലി. ... ശെമ്മാശന്റെ സംഗതി നിമിത്തമത്രെ തമ്മിൽ തല്ലിയത്. ആയതു സമാധാനപ്പെടുത്തി."[91]

സെമിനാരിയുടെ ചരിത്രത്തിൽ ഒരുപക്ഷെ ആദ്യമായിട്ട് ഒരു മലയാളി, സുറിയാനിയിൽ ഒന്നര മണിക്കൂർ ശെമ്മാശന്മാരോട് പ്രസംഗിച്ച സംഭവത്തെക്കുറിച്ചും ഡയറിയിൽ പറയുന്നുണ്ട്.[92]

ഇക്കാലഘട്ടത്തിൽ, മല്പാന്മാരുടെ നേതൃത്വത്തിൽ സെമിനാരി വിദ്യാർത്ഥികൾ, ജലമാർഗ്ഗം മാന്നാനം സെമിനാരിയിലേക്ക് 'സ്റ്റഡി ടൂർ' പോയതും ഡയറിയിലെ പുതുമകളിൽ ഒന്നാണ്. അവിടെ എത്തിയ ശെമ്മാശന്മാരുടെ സുറിയാനി ജ്ഞാനത്തെക്കുറിച്ച് പരീക്ഷിച്ച മാന്നാനത്തെ സുറിയാനി മല്പാനെക്കുറിച്ചും അവിടെ പരാമർശമുണ്ട്. കൂടാതെ, അദ്ദേഹം ശെമ്മാശന്മാരുടെ സുറിയാനി രാഗങ്ങളിലുള്ള അറിവും പരിശോധിച്ചു. ശെമ്മാശന്മാർ ഭംഗിയായി ഉത്തരങ്ങൾ നൽകി, രാഗങ്ങൾ ചൊല്ലി.

1886–1889 കാലത്ത് സെമിനാരി പരിശീലനത്തിൽ, പരീക്ഷ നടത്താൻ എക്സ്റ്റേർണൽ എക്സാമിനറെ വിളിച്ച കാര്യവും, "ഗസ്റ്റ്" ഫാക്കൽട്ടി ഉണ്ടായ കാര്യവും കൗതുകം ഉണർത്തുന്നതാണ്.

> "... പരീക്ഷയിൽ വേദപാഠം പയ്യമ്പള്ളിൽ അച്ചനും, പ്രസംഗം ചെറിയ മഠത്തിൽ അച്ചനും ആയിരുന്നു കഴിച്ചത്. അവർ ചോദ്യം അയയ്ക്കുകയായിരുന്നു. ചെറിയ ക്ലാസ്സിന്റെ വേദപാഠം കഴിച്ചതു ഉപ്പൂട്ടിൽ അച്ചനായിരുന്നു."[93]

സെമിനാരിയിൽ ഏറ്റം ആഘോഷമായി നടത്തിയിരുന്നത്, സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ 'ചാത്ത' (ശ്രാദ്ധ) അടിയന്തിരം ആയിരുന്നു. വൃശ്ചികം 12-നു നടന്നിരുന്ന അടിയന്തിരത്തിന് വൃശ്ചികം ഒന്നു മുതൽ വെടിവെപ്പ് നടത്തി ഒരുങ്ങുമായിരുന്നു. കോട്ടയത്തെ ഓരോ അങ്ങാടിക്കാരും പന്തൽ ഇട്ടും, വിളക്കുകൾ കൊളുത്തിയും, അലങ്കാരങ്ങൾ നടത്തിവന്നു. 1887 വൃശ്ചികം 12-ന്റെ ചടങ്ങിനെക്കുറിച്ച് ഡയറിയിൽ ഇപ്രകാരം കാണുന്നു:

> "ചാത്തത്തിന് കുർബാന ചൊല്ലിയതും പ്രസംഗിച്ചതും കൊച്ചുമെത്രാച്ചൻ[100] ആയിരുന്നു. ഇന്നു കാലത്ത് ആറര മണിക്ക് മുറിമറ്റത്ത് മെത്രാച്ചൻ[101] വന്നു. ജനം വളരെ വന്നിരുന്നു. സകലവും ക്രമമായി തന്നെ നടന്നു. തലേരാത്രിയിൽ പള്ളിക്കു ചുറ്റും റാസയുണ്ടായിരുന്നു. പൂവു-ചക്രം -ശീനവെടി-ഒരു കോട്ട-ഒന്നുരണ്ടു വാണം-എലിവാണം-നിലത്തിട്ടു കറക്കുന്ന വാണം മുതലായ വെടിക്കെട്ടും ഉണ്ടായിരുന്നു. അപ്പവും പഴവും നേർച്ച കൊടുത്തു. നാലു വെള്ളിക്കുരിശും ഒരു പൊന്നിൻകുരിശും ഉണ്ടായിരുന്നു. തളികയിൽ നാല്പതു രൂപയോളം വീണു."[103]

82. ഡോ. യാക്കോബ് മാർ ഐറേനിയസ്, *പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ ഡയറിക്കുറിപ്പുകൾ: പാഠവും പഠനവും* (2009), പേജ് 11.

83. ഈ തീയതി, വൃശ്ചികം 3 ആയിട്ടാണ് വാകത്താനത്തു (കാരുചിറ) ഗീവർഗീസ് റമ്പാന്റെ ഡയറിയിൽ കാണുന്നത്.

84. *വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ ഡയറിക്കുറിപ്പുകൾ* (2009), ഡയറി പുറം 2, പുസ്തകം പേജ് 74.

85. ഡയറി പുറം 3, ടി പുസ്തകം പേജ് 75.

86. ഡയറി പുറം 11, പുസ്തകം പേജ് 83.

87. ഡയറി പുറം 9, 10, ടി പുസ്തകം പേജ് 81, 82.

88. ഡയറി പുറം 36, ടി പുസ്തകം പേജ് 108, 109.

89. ഡയറി പുറം 17, ടി പുസ്തകം പേജ് 89.

90. ഡയറി പുറം 39, പുസ്തകം പേജ് 111.

91. ഡയറി പുറം 43, പുസ്തകം പേജ് 115.

92. 1887 കർക്കിടകം 9-ന് നടത്തിയ ആ പ്രസംഗം വട്ടശ്ശേരിൽ മല്പാനച്ചന്റേതായിരുന്നു.

93. ഡയറി പുറം 42, പുസ്തകം പേജ് 114.

100. പരുമല തിരുമേനി.

101. മുറിമറ്റത്തിൽ മാർ ഈവാനിയോസ് (പിന്നീട് ഒന്നാം കാതോലിക്കാ).

103. ഡയറി പുറം 33, പുസ്തകം പേജ് 105, 106.

# 27

# സെമിനാരി: സഭയുടെയും കോട്ടയത്തിന്റെയും വികസന സിരാകേന്ദ്രം (1889–1908)

മലങ്കര മെത്രാപ്പോലീത്തായും, സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റും ആയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ, സെമിനാരിയിൽ താമസിച്ചുകൊണ്ട് ഒരു നവോത്ഥാന കാലഘട്ടത്തിന്റെ തേരു തെളിച്ചു. അതു മൂലം സെമിനാരി, സഭയുടെയും കോട്ടയത്തിന്റെ മാത്രമല്ല, സാംസ്കാരിക കേരളത്തിന്റെ തന്നെ സിരാകേന്ദ്രമായി മാറി.

ദേശത്തിനും സഭയ്ക്കും വികസനപരമായ ചില കർമ്മപദ്ധതികൾ സെമിനാരിയിൽ താമസിച്ചുകൊണ്ട് ആവിഷ്ക്കരിച്ചു. 1886-ൽ ഉണ്ടായ സെമിനാരിക്കേസ് അവസാന വിധിയിന്മേലും തോമസ് അത്താനാസ്യോസ് റിവ്യൂപെറ്റീഷൻ കൊടുത്തുവെങ്കിലും, 1889-ൽ തൽസംബന്ധമായ തിരുവിതാംകൂർ റോയൽ കോടതി അവസാനവിധിയും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന് അനുകൂലമായിരുന്നു. 1892-ൽ തോമസ് അത്താനാസ്യോസ് കോടതിവിധിപ്രകാരം മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനചിഹ്നങ്ങൾ മാർ ദീവന്നാസ്യോസിനെ ഏല്പിച്ചു. അജയ്യപ്രതാപവാനായ മലങ്കര മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ "നസ്രാണി ജാതൈക്യസംഘം" പദ്ധതിയാണ് ആദ്യമുണ്ടായത്. സുറിയാനി കത്തോലിക്കരോട്, ലത്തീൻ അധികാരികൾ കാണിച്ച അനീതിപരമായ വിവേചനത്തിൽ പ്രതിഷേധിച്ചുകൊണ്ടിരുന്ന സുറിയാനി കത്തോലിക്കാ വൈദികനായ നിധീരിക്കൽ മാണിക്കത്തനാരും, നസ്രാണി കേസരി അക്കര കുര്യൻ റൈട്ടറും, കണ്ടത്തിൽ വർഗീസ് മാപ്പിളയും ഒക്കെ കൂടിചേർന്ന് ഒരു 'ജാത്യൈക്യസംഘ' ആലോചന 1883-നോടടുത്ത് ആരംഭിച്ചിരുന്നതാണ്. 1888-നോടുകൂടി ഇതിനൊരു നിയമാവലി ഉണ്ടാക്കി. ഈ സംഘത്തിനായി അതേവർഷം തന്നെ "വുഡ് ലാൻഡ് എസ്റ്റേറ്റ്" (ഇന്ന് എം.ഡി. സെമിനാരി - മനോരമ - കോട്ടയം ക്നാനായ രൂപത ഇരിക്കുന്ന സ്ഥലം) വാങ്ങിച്ചു. പക്ഷെ, പിന്നീട് സുറിയാനി കത്തോലിക്കർ ഇതിൽ നിന്ന് വീതം വാങ്ങി മാറിപ്പോയി. ഈ സ്ഥലത്ത് മാർ ദീവന്നാസ്യോസ്, തന്റെ മുൻഗാമിയും സെമിനാരി സ്ഥാപകനുമായ പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ പേരിൽ 1892-ൽ

എം.ഡി. സെമിനാരി സ്കൂൾ ആരംഭിച്ചു. ഈ ആലോചനകളുടെയും സംഭവങ്ങളുടെയും പശ്ചാത്തലത്തിൽ ആയിരുന്നു 1887-ൽ നസ്രാണി ദീപിക ആരംഭിച്ചതും 1890-ൽ കണ്ടത്തിൽ വർഗീസ് മാപ്പിള "മലയാള മനോരമ" ആരംഭിച്ചതും, 1892-ൽ പഴയസെമിനാരിയിലെ മാർത്തോമ്മാ അച്ചുകൂടത്തിൽ നിന്ന് "ഇടവകപ്പത്രിക" ഇറക്കിയതും. "മലയാളമിത്രം" എന്ന നവീകരണ ചായ്‌വുള്ള പ്രസിദ്ധീകരണത്തിന് മറുപടി കൊടുക്കുവാനാണ് "ഇടവകപ്പത്രിക" ആദ്യമൊക്കെ ശ്രദ്ധിച്ചുകൊണ്ടിരുന്നത്.

സെമിനാരി കേന്ദ്രീകരിച്ച് മാർ ദീവന്നാസ്യോസ് നടത്തിയ മറ്റൊരു കർമ്മപദ്ധതി ഗ്രാന്റ് സ്കൂളുകളുടെ പ്രവർത്തനമായിരുന്നു. 1888 മുതൽ, തിരുവിതാംകൂർ സർക്കാർ, സ്കൂൾ ആരംഭിക്കുന്നവർക്ക് ഗ്രാന്റ് പ്രഖ്യാപിച്ചപ്പോൾ, അതു പ്രയോജനപ്പെടുത്തി മാർ ദീവന്നാസ്യോസ് 200-ൽ അധികം സ്കൂളുകളുടെ മാനേജരായി സെമിനാരിയിലിരുന്ന് ഭരിച്ചു. ഇക്കാലത്ത് കത്തോലിക്കർക്ക് കേവലം പത്തോളം ഗ്രാന്റു സ്കൂളുകളേ ഉണ്ടായിരുന്നുള്ളു എന്നത് ഓർക്കുമ്പോഴാണ് മാർ ദീവന്നാസ്യോസിന്റെ മഹത്വം മനസ്സിലാകുന്നത്.

സെമിനാരിക്കു ചിലവിന് സ്ഥിരമായ വരുമാനമാർഗ്ഗമായിട്ടുണ്ടായിരുന്ന നിലമായിരുന്നു നേന്ത്രവേലി നിലം. 1889-നുശേഷം മാർ ദീവന്നാസ്യോസ് കൂടുതൽ സ്ഥലങ്ങൾ സഭയ്ക്കായി സമ്പാദിച്ചു. അതിൽ രണ്ടെണ്ണമാണ്, കുമരകത്തെ "മെത്രാൻ കായലും"[104] കോട്ടയം അമയന്നൂരിലെ "മെത്രാൻചേരി പുരയിടവും" (പക്ഷെ സെമിനാരി മല്പാന്മാർക്ക് കാര്യമായ വേതനമൊന്നും നൽകിയിരുന്നില്ല എന്ന്, 1899 ഏപ്രിൽ 7-ന് പാത്രിയർക്കീസിന് എഴുതിയ കത്തിൽ പറയുന്നു.)[104എ]

1889-ൽ മറ്റൊരു സംഭവം സെമിനാരിയിൽ നടന്നിരുന്നു. കത്തോലിക്കാസഭയിൽ നിന്നും, ദേശീയ സഭാബോധത്തിന്റെ ഊർജ്ജം ഉൾക്കൊണ്ട് ഗോവൻ വൈദികനായ അൽവാറിസും ഒരു കൂട്ടം ആളുകളും മലങ്കരസഭയിലേക്ക് ചേർന്നു. അവരെ സ്വീകരിച്ചതോടെ, ഗോവ, മംഗലാപുരം, സിലോൺ, ബോംബെ മുതലായിടങ്ങളിൽ മലങ്കരസഭയ്ക്ക് കൊങ്കിണി ഭാഷ സംസാരിക്കുന്നവരുടെ ഇടവകകളുണ്ടായി. ഈ അൽവാറിസ് കത്തനാർക്ക് സെമിനാരിയിൽ വച്ച് 1889 ജൂലായ് 29-ന്, കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ്, ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നിവർ ചേർന്ന് മെത്രാൻ പട്ടം നൽകി. അങ്ങനെ മലങ്കരസഭയ്ക്ക് ഒരു ബാഹ്യകേരള ഭദ്രാസനവും[105] മെത്രാനും ഉണ്ടായി. പിന്നീട്, അൽവാറിസ് മെത്രാപ്പോലീത്താ സെമിനാരിയിൽ വന്ന് പലപ്പോഴും താമസിക്കുകയും മലങ്കരസഭയിലെ പല ഇടവകകളിലും സന്ദർശനം നടത്തുകയും ചെയ്യുമായിരുന്നു.

1892 മാർച്ച് 30, 31 തീയതികളിൽ സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ, വട്ടിപ്പണപ്പലിശ വാങ്ങുന്നതിനും മറ്റും വൈദിക, അത്മായ കൂട്ടുട്രസ്റ്റിമാരെ തിരഞ്ഞെടുത്തു. കൂടാതെ, സെമിനാരിയിലെ മാർത്തോമ്മാ അച്ചുകൂടത്തിൽ മലയാളത്തിലുള്ള നമസ്കാരപ്പുസ്തക ങ്ങൾ അച്ചടിച്ചു പ്രസിദ്ധീകരിക്കുകയും, അവ മാത്രമേ വിശ്വാസികൾ ഉപയോഗിക്കാവൂ എന്ന് മലങ്കര മെത്രാപ്പോലീത്താ ഒരു കല്പന മൂലം എല്ലാവരെയും അറിയിക്കുകയും ചെയ്തു:

> "സുറിയാനി സത്യവിശ്വാസ സഭയിലെ നമസ്കാരപ്പുസ്ത കങ്ങൾ പരിഷ്കരിച്ചു മലയാള ഭാഷയിൽ നമ്മുടെ സെമി നാരിവക മാർത്തോമ്മാസ് അച്ചുകൂടത്തിൽ അച്ചടിപ്പിച്ചു സത്യവിശ്വാസികളുടെ ആവശ്യത്തിനായി പ്രസിദ്ധപ്പെടു ത്തിയിരിക്കുന്നതിനാൽ അന്യ അച്ചുകൂടങ്ങളിൽ ഇതിനു മുമ്പ് ഉണ്ടായിട്ടുള്ള പതിപ്പുകളെ ഇതിനാൽ റദ്ദാക്കിയിരി ക്കുന്നു. സെമിനാരിയിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾ ജനങ്ങൾ ധാരാളമായി വാങ്ങി ഉപകരിക്കാ വുന്നതും അല്ലാത്ത പതിപ്പുകൾ വാങ്ങുന്നതു സൂക്ഷിച്ചും വേണ്ടിയിരിക്കുന്നു എന്നു നമ്മുടെ സത്യവിശ്വാസ സഭ യിൽ ഉൾപ്പെട്ട എല്ലാവരെയും ഇതിനാൽ തെര്യപ്പെടുത്തി യിരിക്കുന്നു."[106]

1892 വൃശ്ചികത്തിൽ സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി യോഗം സുപ്രധാനമായ ഒരു തീരുമാനം എടുത്തു. സെമിനാരി പഠന രീതി പരിഷ്ക്കരിക്കുവാനും, സെമിനാരി പഠനം വിജയകരമായി പൂർത്തീ കരിക്കുന്നവർക്കു മാത്രം പട്ടംകൊടുത്താൽ മതിയെന്നുമായിരുന്നു ആ തീരുമാനം:

> "..... അടുത്ത മകരമാസം മുതൽ കോട്ടയം സെമിനാരി യിൽ സുറിയാനി പഠിത്തം അഭിവൃദ്ധിയായി നടത്തണമെ ന്നും... ഇപ്പോൾ ഉള്ള ശെമ്മാശന്മാർക്കു പള്ളിക്രമങ്ങൾ മുഴുവനും സുറിയാനിയിലും മലയാളത്തിലും നടത്തുവാ നുള്ള അറിവും, വേദപുസ്തകത്തിൽ സാമാന്യ അറിവും, പുതിയനിയമത്തിൽ ഏതു ഭാഗവും ഭാഷാന്തരം ചെയ്‌വാൻ തക്കവണ്ണം സുറിയാനി ഭാഷയിൽ പരിജ്ഞാനവും ഉണ്ടെന്നു പ്രത്യേക പരീക്ഷയാൽ സാക്ഷിപത്രവും ഹാജ രാക്കാതെ കത്തനാർപട്ടം കൊടുക്കരുതെന്നും മേലിൽ ശെമ്മാശുപട്ടത്തിന്റെ താഴ്ന്ന പദവിക്ക് ആദ്യമായി നിയമി ക്കപ്പെടുവാനുള്ളവർ ഇംഗ്ലീഷിൽ അഞ്ചാം ക്ലാസ്സുവരെ

> പഠിച്ചതായി ഒരു സ്കൂൾ സർട്ടിഫിക്കറ്റും സുറിയാനിയിൽ കുർബ്ബാനയ്ക്ക് കൂടുന്ന ക്രമം, നമസ്കാരം, മസുമൂറിന്റെ ഒരു ഭാഗം, ഗ്രമത്തിയുടെ ഒരു ഭാഗം ഇത്രയും വിഷയങ്ങളിൽ പരീക്ഷ, സാക്ഷിപത്രവും യോഗക്കുറിയും, നല്ല നടത്തയ്ക്കു മല്പാന്റെ സാക്ഷിപത്രവും ഹാജരാക്കാതെ പട്ടത്തിനു അവകാശം ഉണ്ടാകയില്ലെന്നും, ഇവർക്കു കമ്മിറ്റി അടുത്ത യോഗത്തിൽ നിശ്ചയിക്കുന്ന പ്രമാണങ്ങൾ അനുസരിച്ചു യോഗ്യത പ്രാപിക്കാതെ കത്തനാർ പട്ടത്തിനു അവകാശമുണ്ടാകയില്ലെന്നും, സുറിയാനി പരീക്ഷകൾ മെത്രാന്മാർ നാലുപേരും ഒരു കമ്മിറ്റിയായിരുന്നു പരീക്ഷകന്മാരെ നിയമിച്ചു കോട്ടയത്തു സെമിനാരിയിൽ നടത്തണമെന്നും...”[107]

ചുരുക്കത്തിൽ, സെമിനാരി പഠനത്തിനും, പട്ടത്വത്തിനും, നിശ്ചിത യോഗ്യതകളും, പരീക്ഷകളും ഏകീകരിക്കപ്പെടുന്ന ഒരു കാലഘട്ടത്തിലേക്കുള്ള മാറ്റത്തിന്റെ സൂചനയാണ് മേല്പറഞ്ഞ തീരുമാനങ്ങൾ.

1893-ൽ സെമിനാരിപഠനത്തിൽ മറ്റൊരു സംവിധാനം കൂടി ഉണ്ടായി. വൈദികവിദ്യാർത്ഥികൾ പഴയസെമിനാരിയിൽ താമസിച്ചുകൊണ്ട് ക്ലാസുകൾക്കായി എം.ഡി. സെമിനാരിയിൽ പോയിവരണമെന്നുള്ള ക്രമീകരണമായിരുന്നു അത്. സെമിനാരി വിദ്യാർത്ഥികൾക്ക് ഇംഗ്ലീഷ് പഠിക്കുവാനും, സെക്കുലർ വിദ്യാഭ്യാസത്തിൽ ഉപരിപഠനം നിർവ്വഹിക്കുവാനും ആയിരുന്നു ഈ ക്രമീകരണം. എം.ഡി. സെമിനാരി സ്കൂളിന്റെ പ്രിൻസിപ്പാളും, പഴയസെമിനാരിയുടെ പ്രധാന മല്പാനും വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ തന്നെ ആയിരുന്നതിനാൽ ഈ ക്രമീകരണം ബുദ്ധിമുട്ടുണ്ടാക്കിയില്ല. പഴയസെമിനാരിയിൽ താമസിച്ച്, എം.ഡി. സെമിനാരിയിൽ പോയി പഠിക്കുന്ന ശെമ്മാശന്മാർ ഭക്ഷണച്ചെലവിന് പ്രതിമാസം രണ്ടര രൂപ കൊടുക്കണമായിരുന്നു.

1895-ലെ (മേടം) ഇടവകപ്പത്രികയിൽ സെമിനാരി കണക്കു പ്രസിദ്ധീകരിച്ചു. ഇതേ വർഷം, നവീകരണ വിഭാഗക്കാർ (മലങ്കര മാർത്തോമ്മാ സുറിയാനിസഭ) കോട്ടയം സീയോൻ കുന്നിൽ വൈദികസെമിനാരി (ഇന്നത്തെ മാർത്തോമ്മാ സെമിനാരി) ആരംഭിച്ചു. ചില പള്ളികളെ സംബന്ധിച്ച്, നവീകരണാനുകൂലികളുമായി കേസുകൾ നടക്കുന്ന കാലമായിരുന്നതിനാൽ, ചില പ്രമുഖ സുറിയാനി കുടുംബങ്ങളും വൈദികരും നവീകരണ അനുഭാവം പുലർത്തിയിരുന്നുവെന്നതിന്റെ തെളിവാണ്, മാർത്തോമ്മാ സെമിനാരി ആരംഭിക്കുന്നതിന്റെ ആലോചനകളിൽ ചെറിയമഠത്തിൽ വലിയ യാക്കോബ് കത്തനാർ പങ്കെടുത്തത്.

1895–ൽ ഇടവകപ്പത്രികയിൽ സെമിനാരിയെക്കുറിച്ച് ഒരു നിർദ്ദേശം വന്നത് നടപ്പിലായിരുന്നുവെങ്കിൽ അതിന്റെ പരിണിതഫലം എന്തായി രിക്കുമായിരുന്നുവെന്ന് സങ്കൽപിക്കാവുന്നതാണ്. ഇനിയും പഴയസെമി നാരി ഒരു ദയറാ (സന്യാസഭവനം) ആയി രൂപാന്തരപ്പെടണം എന്നായി രുന്നു ആ നിർദ്ദേശം. പക്ഷേ, ആ നിർദ്ദേശം പൊതുവിൽ സ്വീകരിക്ക പ്പെട്ടില്ല.

1896–ൽ സെമിനാരിപ്പള്ളി വിപുലീകരിച്ചു പണിയുവാനുള്ള തീരുമാനം ഉണ്ടാവുകയും പണികൾക്ക് മേൽനോട്ടം വഹിക്കാൻ കൊച്ചുപറമ്പിൽ പൗലൂസ് റമ്പാച്ചനെ (പിന്നീട് പൗലൂസ് മാർ കൂറിലോസ്, പാണമ്പടി പള്ളിയിൽ കബറടങ്ങി) ചുമതലപ്പെടുത്തുകയും ചെയ്തു. അന്നത്തെ സ്ഥിതിയും, സെമിനാരി അറ്റകുറ്റപ്പണിക്കാര്യത്തിൽ ഉണ്ടായ പുരോഗ തിയും ചേർത്ത്, “ഇടവകപ്പത്രിക” ഇപ്രകാരം ഒരു വിവരണം നൽകി ക്കാണുന്നു:

“പഴയസെമിനാരി പള്ളിയോടു ചേർത്തു ഏതാനും പണി കഴിച്ചിട്ടി രിക്കുന്ന മദ്ബഹായുടെ തറ ഈ സ്ഥിതിയിൽ കിടക്കുവാൻ തുടങ്ങി യിട്ടു 50 വർഷത്തിൽ മേലായിരിക്കണം. അതിനിടയിൽ മഹാകേമന്മാ രായ പല മെത്രാന്മാരും ഭരിക്കയും മരിക്കയും ചെയ്തിട്ടുണ്ട്. പള്ളിക ളുടെ ഭണ്ഡാരങ്ങൾ പൊളിച്ചടക്കിക്കൊണ്ടു പോന്നവരും ഉണ്ടായിരുന്നു. ഇതേവരെ, ഈ ശൂന്യസ്ഥലം ആരുടെയും ദൃഷ്ടിക്കു പാത്രീഭവിക്കാ ത്തതു ഭാഗ്യഹീനതയെന്നേ പറവാനുള്ളു. ഈയിടെ ഈ പണി ആരം ഭിച്ചിട്ടുണ്ട്. പതിനായിരത്തോളം കല്ലുവെട്ടിയിറക്കി പണി തുടങ്ങിയിരി ക്കുന്നു. പരജനസഹായമാണ് ഇതിനും പ്രധാന ആശ്രയമെന്നു പറയേ ണ്ടതില്ലല്ലോ. വന്ദ്യ ദിവ്യശ്രീ പൗലൂസ് റമ്പാച്ചൻ അവർകളാണു ഇതിന്റെ ചുമതല വഹിക്കുന്നത്. സുറിയാനി സമുദായത്തിന്റെ തലസ്ഥാന പള്ളി യാകകൊണ്ട് യഥാശക്തി എല്ലാവരും സഹായം ചെയ്യണമെന്നു അപേ ക്ഷിക്കുന്നതു അയുക്തമല്ലല്ലോ. മനസ്സുള്ളവർ റമ്പാച്ചൻ അവർകൾക്ക് എത്തിച്ചുകൊടുത്താൽ ശരിയായി ഉപയോഗപ്പെടുത്തുന്നതാണ്.”[108]

സെമിനാരിപ്പള്ളി പണിപൂർത്തീകരണത്തിന് സഹകരണം ആവശ്യ പ്പെട്ടുകൊണ്ട്, 1072 (1897) മീനം 29–നു പുലിക്കോട്ടിൽ തിരുമേനി പുറ പ്പെടുവിച്ച കല്പന:

> “മലങ്കരയുള്ള എല്ലാ പള്ളികളിലെ വികാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാററും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്: പ്രിയമുള്ളവരെ, നമ്മുടെ പൊതുസ്ഥലമാകുന്ന സെമിനാരിപ്പള്ളിയുടെ പണിക്കുറവു തീരാതെ കാണുന്നവർക്കൊക്കെയും മനോവ്യസനം

> തോന്നത്തക്കവിധത്തിൽ ഏറിയനാളായി കിടന്നുവന്നിരുന്നു എന്നുള്ള വിവരം നിങ്ങൾ എല്ലാവരും കണ്ടറിഞ്ഞിട്ടുള്ളതാകകൊണ്ട് അതിനെക്കുറിച്ച് ആവർത്തിച്ചു പറഞ്ഞിട്ടു ആവശ്യമില്ലല്ലോ. ആകയാൽ ഇപ്പോഴും പണി നിവൃത്തിക്കു പ്രത്യേകം ഒരു മുതൽ കണ്ടില്ലെങ്കിലും പണിക്കു ആരംഭിക്കുമ്പോൾ നമ്മുടെ ആത്മീയ മക്കളായ പള്ളിക്കാരുടെ സഹായം ഇതിലേക്കു മുമ്പിട്ടു പണികൾ നിവൃത്തിച്ചു കാണ്മാൻ സംഗതി വരുമെന്നുള്ള വിശ്വാസത്താൽ പള്ളി പണിക്കു ആരംഭിക്കുകയും നമ്മുടെ ആത്മീയമക്കളുടെ സഹായത്താൽ പണികൾ മദ്ബഹായുടെ വളവിങ്കലോളവും എത്തി വളവുകൾക്കായി അച്ചിട്ടുവരികയും ചെയ്യുന്നു.
>
> എന്നാൽ ഈ സംഗതിക്കു പള്ളികളിൽ എത്തി ധർമ്മശേഖരം പിരിച്ചു പണികൾ നടത്തിപ്പാനുള്ള ഭാരവാഹിയും ചുമതലക്കാരനുമായിട്ടു നമ്മുടെ കൊച്ചുറമ്പാനെ നിശ്ചയിച്ചു നടത്തി വരുന്നതാകുന്നു.
>
> അതിനാൽ പ്രിയമുള്ളവരെ, നമ്മുടെ പൊതുസ്ഥലവും അനേക മഹാന്മാരുടെ കാഴ്ചയിൽ എത്തിപ്പെടുന്ന സ്ഥലവുമായ നമ്മുടെ സെമിനാരിപ്പള്ളി പണിയുടെ സഹായത്തിനും ധർമ്മശേഖരത്തിനും വേണ്ടി നമ്മുടെ കൊച്ചുറമ്പാച്ചനെ അയച്ചിരിക്കുന്നതാകകൊണ്ട് റമ്പാൻ പള്ളികളിൽ എത്തിയാൽ താമസത്തിനിടവരുത്താതെ അതതു പള്ളികളുടെ ശക്തിക്കു തക്കവണ്ണം പള്ളികളിൽ നിന്നും ജനങ്ങളിൽ നിന്നും സഹായിച്ചു സന്തോഷത്തോടെ അയയ്ക്കയും വേണം."

മേൽപ്രകാരം കൊച്ചുപറമ്പിൽ പൗലൂസ് റമ്പാന്റെ ഉത്സാഹത്താൽ സെമിനാരിപ്പണി പൂർത്തിയായി. 1897 വൃശ്ചികം 12-ന് കൂദാശ നടത്തുന്ന വിവരവും ഈ നിർമ്മാണ ചിലവിൽ പള്ളികൾക്ക് വിഹിതം എത്രയെന്നും അറിയിച്ചുകൊണ്ട് 1897 തുലാം 22-ന് മാർ ദീവന്നാസ്യോസ് ഇപ്രകാരം എഴുതി:

> "പ്രിയമുള്ളവരെ നമ്മുടെ സമുദായത്തിനു പൊതുവായും മലങ്കര ഇടവകയ്ക്കു തലസ്ഥാനമായും ഇരിക്കുന്ന കോട്ടയത്ത് സെമിനാരിയും സ്ഥാപകനായ വന്ദ്യ പിതാവ് സെമിനാരിയോടു ചേർത്തു ഏറ്റവും ഭംഗിയായ ഒരു പള്ളി കൂടെ പണിയിപ്പാൻ ആലോചിച്ചിരുന്നതു സാധിക്കാതെ കാലം

ചെയ്തു പോകയും പിൻതുടർച്ചക്കാരോ താൽക്കാലിക മായി ഒരു പള്ളി പണിയിച്ചു എന്നല്ലാതെ ദൈവഭവനത്തിനു പ്രധാനമാകുന്ന ശുദ്ധതയുടെ ശുദ്ധസ്ഥലമാകുന്ന മദ് ബഹാ, ഹൈക്ല മുതലായ പണികൾ ഒന്നും നടത്തിപ്പാൻ കഴിയാതെ കഴിഞ്ഞുപോകയും ചെയ്തിട്ടുള്ള വിവരം എല്ലാവരും അറിഞ്ഞിട്ടുള്ള കാര്യമാകയാൽ അതിനെക്കു റിച്ചു ആവർത്തിച്ചു പറഞ്ഞിട്ടാവശ്യമില്ലെങ്കിലും അന്നു താൽക്കാലികമായി പണിയിച്ചിട്ടുള്ള പള്ളി തന്നെയും ജീർണ്ണപ്പെട്ടിരുന്നൊരു സന്ദർഭത്തിൽ ആണ് സെമിനാരി മുതലായവകൾ നമുക്കു കൈവശം കിട്ടിയത്.

ഈ പള്ളി നമ്മുടെ സമുദായത്തിനു പൊതുവായും ആസ്ഥാ നമായും ഇരിക്കുന്നതുകൊണ്ട് മലങ്കരയുള്ള എല്ലാ പള്ളി കളിലും വച്ചു ഉന്നതമായിരിക്കണമെന്നു വളരെ ആഗ്ര ഹവും അപേക്ഷയും നമുക്കുണ്ടായിരുന്നു. എന്നാൽ നമ്മുടെ സഭയുടെ തൽക്കാല സ്ഥിതിക്കു അത്ര വലിയ പണികൾക്കു പാടില്ലെന്നു കണ്ടതുകൊണ്ട് കാരണവന്മാ രാൽ ഇട്ട അടിസ്ഥാനത്തെ പൂർത്തീകരിക്കയും കേടുകളെ പോക്കുകയും ചെയ്യണമെന്ന് ഏറിയ ദിവസങ്ങളായി നാം ആലോചിക്കുകയും അപ്പോഴേക്ക് നമ്മുടെ സമുദായത്തിന് ഇതിലും ആവശ്യപ്പെട്ടതായി കാണപ്പെട്ട ഇംഗ്ലീഷ് സെമി നാരി, തിരുവനന്തപുരത്തെ പള്ളി ഇടവകകളുടെ പണി ക്കായും പൂർത്തിക്കായും നാം ബദ്ധപ്പെട്ടും പ്രയാസപ്പെട്ടും നടന്നതിനാൽ സെമിനാരി പള്ളിപ്പണി തുടങ്ങുവാൻ പിന്നെയും കഴിയാതെ താമസപ്പെട്ടു പോയി എന്നു പറ യേണ്ടിയിരിക്കുന്നു.

നമ്മുടെ സമുദായത്തിനു കാണുന്ന എല്ലാ കുറവുകളെയും നിറവേറ്റി സെമിനാരി പള്ളിപ്പണി ആരംഭിച്ചുകൊള്ളാമെ ന്നുള്ള വിചാരം നമ്മുടെ കാലത്തിൽ സാധിപ്പാൻ പ്രയാ സമെന്നുള്ള മനോവ്യസനം നമ്മിൽ വർദ്ധിച്ചതിനാൽ നമ്മുടെ സമുദായത്തിൽ നിന്നുണ്ടാകുന്ന ധർമ്മശേഖര ങ്ങൾ പിരിച്ചു പള്ളിപണി നടത്തിപ്പിനായി നമ്മുടെ ആത്മീ യപുത്രനായ ബ. പൗലൂസ് റമ്പാച്ചനെ നാം ഭരമേല്പി ക്കയും, അദ്ദേഹമോ നാം ഭരമേലിപിച്ച കാര്യം എങ്ങനെയും നിറവേറ്റണമെന്നുണ്ടായ ഭക്തിവൈരാഗ്യത്താൽ അനേക ബുദ്ധിമുട്ടുകളും പ്രയാസങ്ങളും സഹിച്ചു പള്ളിയും മദ്ബ ഹായും നന്നായി പണികഴിപ്പിച്ചു. ഓട് ഇടുവിച്ചു എന്നു

മാത്രമല്ല സെമിനാരിയോടു തൊട്ടു വിശേഷമായ ഒരു നാട കശാലയും പണിയിച്ചിരിക്കുന്നു.

ബ. നമ്മുടെ റമ്പാച്ചന്റെ ഇതിലേക്കുണ്ടായ പ്രയത്നം വളരെ പ്രശംസനീയവും സ്തുത്യയോഗ്യവുമാകുന്നു എന്നു നാം പറയണമെന്നില്ലല്ലോ.

ആകയാൽ പ്രിയമുള്ളവരെ ഇത്രത്തോളം പണിചെയ്യിപ്പിച്ച വകയ്ക്ക് 3500 രൂപയ്ക്കുമേൽ ചിലവു വന്നിട്ടുണ്ട്. സെമി നാരി വകയായും കോട്ടയം മുതലായ ഏതാനും പള്ളിക ളിൽ നിന്നും ഈ വകയ്ക്കായി പിരിഞ്ഞു കിട്ടിയതും നീക്കി 1400 രൂപയോളം എറമ്പാച്ചൻ കടമെട്ടിരിക്കുന്നതി നാൽ ഈ കടം തീർപ്പാൻ നമ്മുടെ എല്ലാ പള്ളിക്കാരുടെ സഹായമുണ്ടാകണമെന്നു വ്യസനപൂർവ്വം ഈ സന്ദർഭ ത്തിൽ പറഞ്ഞുകൊള്ളുന്നു.

പള്ളിപ്പണി കുറവു തീർന്നിരിക്കുന്ന സ്ഥിതിക്കു പള്ളി കൂദാശ സെമിനാരി സ്ഥാപകനായ കഴിഞ്ഞുപോയ പിതാ വിന്റെ ഓർമ്മദിവസമാകുന്ന ഈ വരുന്ന വൃശ്ചികം 12-നു ബുധനാഴ്ച ഘോഷമായി നടത്തണമെന്നു നിശ്ചയിച്ചിരി ക്കുന്നു. മലങ്കര ഇടവകയ്ക്കു തലസ്ഥാനമായ ഈ പള്ളി പ്പണി പൂർത്തിപ്പെടാതെ നനഞ്ഞും ജീർണ്ണപ്പെട്ടും കിടന്നി രുന്നപ്പോൾ, അന്യന്മാരിൽ നിന്നുണ്ടായ ആക്ഷേപങ്ങ ൾക്കും ഇപ്പോൾ ഉണ്ടായിട്ടുള്ള ബഹുമതിക്കും സമുദായം മുഴുവനും പാത്രവാന്മാരായിരിക്കുന്നതുപോലെ പള്ളിപ്പണി ക്കായി ഉണ്ടായിരിക്കുന്ന ഭാരമേറിയ ചിലവിലും സമുദായം മുഴുവനും ഓഹരിക്കാരായിരിക്കണമെന്നു പ്രത്യേകം പറ യണമെന്നില്ലല്ലോ.

അതിനാൽ പ്രിയമുള്ളവരെ പള്ളിപ്പണിക്കായി വന്നിട്ടുള്ള ഈ കടം വീട്ടുന്നതിനു പള്ളികളുടെ താരതമ്യപ്രകാരം വരി നിശ്ചയിച്ചതിൽ നിങ്ങൾ പള്ളിക്കാർക്കു .... രൂപ നിശ്ച യിച്ചു എഴുതിയിരിക്കുന്നു.

വൃശ്ചികം 12-നു ഘോഷിച്ചു കഴിക്കുന്നതായ നമ്മുടെ കാര ണവരുടെ അടിയന്തിരത്തിലും പള്ളിക്കൂദാശയിലും സംബ ന്ധിപ്പാനായി നിങ്ങൾ പള്ളിക്കാർ വന്നുചേരുന്നതു കൂടാതെ പള്ളിപണിയുടെ കടം തീർപ്പാനായി നിങ്ങൾ പള്ളിക്കാർക്ക് നിശ്ചയിച്ചിരിക്കുന്ന മേൽപറയപ്പെട്ട സംഖ്യ കൂടെ കൊണ്ടുപോരികയും വേണ്ടിയിരിക്കുന്നു.

> സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹ ങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.
>
> ക്രിസ്ത്വബ്ദം 1897 കൊല്ലം 1073 തുലാം 22-നു തിരുവന ന്തപുരത്തു നിന്നു."

ഈ കല്പന സെമിനാരി ചാപ്പലിനെക്കുറിച്ച് നൽകുന്ന വിവരങ്ങൾ അനുസരിച്ച് 1897-ൽ പൂർത്തിയായത് രണ്ടാംഘട്ട നിർമ്മാണ പ്രവർത്ത നങ്ങളാണ്. ആദ്യഘട്ടം പുലിക്കോട്ടിൽ തിരുമേനി തന്നെ ഉണ്ടാക്കിയ ചെറിയ ചാപ്പലും, 1818-ൽ സർക്കാരിൽ നിന്നു കേണൽ മൺറോ മുഖാ ന്തരം ലഭിച്ച ആയിരം രൂപ ഉപയോഗിച്ച് മിഷണറിമാർ പണിയിപ്പിച്ച പള്ളിയുടേതുമാണ്. നാലുകെട്ടിന് കിഴക്കുവശത്തായി, കിഴക്കുപടിഞ്ഞാ റായി വേറിട്ടുനിന്ന ഒരു ഓലമേഞ്ഞ കെട്ടിടമായിരുന്നു ഇത്. മദ്ബ ഹായോ, ഹൈക്കലായോ ഇല്ലാഞ്ഞ ഒരു കെട്ടിടം. ഇതിന്റെ രേഖാചിത്രം 1824-ൽ കേണൽ വെൽഷ് വരച്ചത് ലഭ്യമാണ്. അതിന്, കിഴക്കുവശത്ത് ഹൈക്കലയും, മദ്ബഹായും ചേർത്തും പടിഞ്ഞാറുവശത്ത് ഒരു നാട കശാല പണിതും, പതിനായിരത്തിലധികം വെട്ടുകല്ലുപയോഗിച്ചും, മേൽക്കൂട്ടിന് ഓടിട്ടും,[109] 3500 രൂപയിലധികം ചിലവിൽ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാന്റെ ക്ലേശപൂർണ്ണമായ പരിശ്രമത്താലും, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമന്റെ പ്രധാന ചുമതലയിലും, പല രിൽ നിന്നും പല പള്ളികളിൽ നിന്നും പിരിവെടുത്തും ആണ് ഇത് പൂർത്തിയാക്കിയത്.[110]

സെമിനാരി ചാപ്പൽപണി പൂർത്തിയായിട്ട് അതിന്റെ കൂദാശ നടന്ന തിനെപ്പറ്റി ഇടവകപ്പത്രികയിൽ വന്ന വാർത്ത (1897 പുസ്തകം 6, ലക്കം 11):

> "മുമ്പിൽ പ്രസ്താവിച്ചിരുന്നതുപോലെ ഈ പള്ളിയുടെ അഭിഷേക കൂദാശ ഈ മാസം 12-നു ആയിരുന്നു. നി.വ. ദി.ശ്രീ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമന സ്സിലെയും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരു മനസ്സിലെയും സഹായത്തോടുകൂടി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ശുദ്ധീകരണശുശ്രൂഷ നടത്തിയശേഷം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും, മാർ ഗ്രീഗോ റിയോസ് മെത്രാപ്പോലീത്തായും, ഗീവർഗീസ് റമ്പാനും മൂന്നു ത്രോണോസുകളിലും കുർബ്ബാന ചൊല്ലി ശുശ്രൂഷ അവസാനിപ്പിച്ചു."

1897-ൽ (1073 വൃശ്ചികം 12-ന്) നടന്ന കൂദാശയിൽ മൂന്നു തിരുമേനി മാർ പങ്കെടുത്തു (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, പരുമല കൊച്ചു

തിരുമേനി, മുറിമറ്റത്തിൽ മാർ ഈവാനിയോസ്). പരുമല മാർ ഗ്രീഗോ റിയോസ് പള്ളികൂദാശ നിർവഹിച്ചു. വി. കുർബ്ബാനയ്ക്ക് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മുഖ്യകാർമ്മികനായിരുന്നു. പരുമല മാർ ഗ്രീഗോറിയോസും കാരുചിറ ഗീവർഗീസ് റമ്പാനും (പിന്നീട് രണ്ടാം കാതോലിക്കാ) സഹകാർമ്മികരായിരുന്നു. പണികൾ പൂർത്തീകരിക്കാൻ അദ്ധ്വാനിച്ച സെമിനാരി മാനേജർ കൊച്ചുപറമ്പിൽ പൗലൂസ് റമ്പാച്ചനെ എല്ലാവരും അഭിനന്ദിച്ചു.

സെമിനാരി പള്ളിപണി പൂർത്തിയായതോടെ തിരുവിതാംകൂർ മഹാ രാജാവ് ശ്രീമൂലം തിരുനാൾ സെമിനാരി സന്ദർശിച്ചു. സെമിനാരി, സഭ യുടെ പൊതുആസ്ഥാനം എന്ന നിലയിലും, കോട്ടയത്തിന്റെ സാംസ്കാ രിക സിരാകേന്ദ്രം എന്ന നിലയിലും രൂപാന്തരപ്പെട്ടതോടെ, സെമിനാരി വിദ്യാഭ്യാസം കുറേകാലത്തേക്കു മന്ദീഭവിച്ചുപോയോ എന്നു സംശയി ക്കേണ്ടിയിരിക്കുന്നു. എം.ഡി. യിൽ പഠിക്കുന്ന ശെമ്മാശന്മാർക്ക് ഹോസ്റ്റ ലായിട്ടും, ഹോസ്റ്റലിൽ ഉള്ള സമയം മല്പാന്മാരുടെ സൗകര്യമനുസ രിച്ച് പ്രത്യേക ക്ലാസ്സുകളും ആയി, പഴയസെമിനാരിയിലെ വൈദിക പരി ശീലനം കുറെക്കാലം പരിമിതപ്പെട്ടുവെന്നു തോന്നുന്നു.

മലങ്കര മെത്രാനായി സുസമ്മതനും, സുശോഭിതനും ആയ പുലി ക്കോട്ടിൽ തിരുമേനിയുടെ ആസ്ഥാനം എന്ന നിലയിൽ, പഴയസെമിനാരി തിരക്കുള്ള ഒരു കേന്ദ്രമായി മാറി. തിരുവിതാംകൂർ – കൊച്ചി രാജസ്ഥാ നങ്ങൾ ആദരവോടെ കണ്ട സുറിയാനി ക്രിസ്ത്യാനികളുടെ തലവന് എഴുത്തുകുത്തുകൾ, സന്ദർശനങ്ങൾ, ആലോചനായോഗങ്ങൾ എന്നിവ തകൃതിയായി നടന്നു. പഴയസെമിനാരി നാലുകെട്ടും പള്ളിയും മലങ്കര മെത്രാന്റെ മേനാവും, ബെസ്ഗാസാ മുറിയിൽ സൂക്ഷിച്ചിരുന്ന ചെപ്പേടു കളും ചില അപൂർവ്വ സുറിയാനി കൈയെഴുത്തു ഗ്രന്ഥങ്ങളും ഒക്കെ ഒരു രാജകീയ ആവാസകേന്ദ്രത്തിന്റെ പ്രതീതി പഴയസെമിനാരിക്കു നൽകി.

1898 നവംബർ 26–ന് സെമിനാരി പള്ളിയിൽ വച്ച്, കല്ലാശ്ശേരി പുന്നൂസ് ശെമ്മാശനും (പിന്നീട് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ), കുറ്റിക്കാ ട്ടിൽ പൗലൂസ് ശെമ്മാശനും (പിന്നീട് അയ്യമ്പള്ളിൽ കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ്) പരുമല തിരുമേനി വൈദികപട്ടം നൽകി. നവംബർ 29–ന് ഇവരെ സെമിനാരിയിൽ വച്ച് പരുമല തിരുമേനി തന്നെ റമ്പാന്മാരാക്കുകയും ചെയ്തു.

തേജസ്സിന്റെ മകുടം അണിഞ്ഞ സന്ദർഭമായിരുന്നു 1901 നവംബർ 25, പുലിക്കോട്ടിൽ തിരുമേനിക്കും, പഴയസെമിനാരിക്കും. പുലിക്കോട്ടിൽ തിരുമേനിയുടെ പൗരോഹിത്യ സുവർണ്ണജൂബിലി അന്ന് സെമിനാരിയിൽ

ഏറ്റവും ഭംഗിയായി കൊണ്ടാടി. തത്സംബന്ധമായി "യുഗതേജസ്സ്" എന്ന ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്ന വിവരണം ഇപ്രകാരമാണ്:

> "1901 ഏപ്രിൽ 24, 25 തീയതികളിൽ (1076 മേടം) പഴയ സെമിനാരിയിൽ കൂടിയ (സുറിയാനി ക്രിസ്ത്യാനി) അസോസ്യേഷൻ പ്രത്യേക പരിഗണനയ്ക്കെടുത്ത ഒരു വിഷയം മാർ ദീവന്നാസ്യോസിന്റെ പൗരോഹിത്യ സുവർണ്ണജൂബിലി ആയിരുന്നു. വൈദികനായിട്ട് 50-ാം വർഷത്തിലേക്ക് 1901-ൽ പ്രവേശിക്കുന്ന പിതാവിന്റെ പൗരോഹിത്യ സുവർണ്ണജൂബിലി സഭയുടെ മുഴുവൻ ചുമതലയിൽ ആഘോഷിക്കുവാൻ തീരുമാനിച്ചു. 1901 നവംബർ 25-ന് (1077 വൃശ്ചികം 12-ന്) സെമിനാരി സ്ഥാപകന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ജൂബിലി ആഘോഷം നടത്തുവാൻ തീരുമാനിക്കുകയും ആയതിന് കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ്, ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (പരുമല തിരുമേനി), വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ, കാരുചിറ ഗീവർഗീസ് റമ്പാൻ, ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് മുതലായവർ പ്രത്യേക നേതൃത്വം നൽകി ഒരുക്കങ്ങൾ നടന്നു. ആഘോഷം കോട്ടയത്തിന്റെ ചരിത്രത്തിലെ മഹാസംഭവമായിരുന്നു. പ്രസ്തുത ആഘോഷത്തെപ്പറ്റി മലയാള മനോരമ, ഇടവകപ്പത്രിക മുതലായവയിലും, വാകത്താനത്ത് (വള്ളിക്കാട്ട്) ബാവായുടെ ഡയറിയിലും മറ്റു പല സമകാലീന കുറിപ്പുകളിലും ഒക്കെ വിശദീകരിച്ചിരുന്നു. 1901 വൃശ്ചികം 12-ന് തിങ്കളാഴ്ച ആയിരുന്നു പ്രധാന ആഘോഷം. എം.ഡി. സെമിനാരിയിൽ ആരംഭിച്ച് പഴയസെമിനാരിയിൽ പൂർത്തീകരിക്കുന്ന രീതിയിലായിരുന്നു സമ്മേളന സജ്ജീകരണം. അന്ന് നേരംവെളുത്തപ്പോഴേക്കും കോട്ടയം പട്ടണം മുഴുവൻ ആളുകളെക്കൊണ്ട് നിറഞ്ഞുകഴിഞ്ഞു. പഴയസെമിനാരിയിൽ നടന്ന വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയ്ക്ക് പ്രധാന ത്രോണോസിൽ ജൂബിലേറിയൻ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും, ഇരുവശങ്ങളിലും മുറിമറ്റത്തിൽ മാർ ഈവാനിയോസും പരുമല മാർ ഗ്രീഗോറിയോസും വി. കുർബ്ബാന അർപ്പിച്ചു. സമൂഹസദ്യയ്ക്ക് 1200 പറ അരി വെച്ചുവെന്നും, 25000 പേരോളം ഭക്ഷണം കഴിച്ചെന്നും ഇടവകപ്പത്രിക റിപ്പോർട്ട് ചെയ്തു. എം.ഡി. യിൽ നിന്ന്

> പഴയസെമിനാരിയിലേക്ക് ഘോഷയാത്ര, ജൂബിലി സമ്മേളനം, എന്നിവ അതിഗംഭീരമായി നടന്നു. അലങ്കാരങ്ങളും, വാദ്യഘോഷങ്ങളും, ഘോഷയാത്രയും അതിശയകരമായിരുന്നു. ജൂബിലി സമ്മേളനത്തിന്റെ ആരംഭമായി എം.ഡി. യിൽവച്ച് ആശംസാ പ്രസംഗങ്ങൾ കഴിഞ്ഞു. ഘോഷയാത്രയായി പഴയസെമിനാരിയിൽ എത്തി. അവിടെ മംഗളപത്രസമർപ്പണവും, പാരിതോഷിക സമർപ്പണവും, മറുപടി പ്രസംഗവും നടന്നു."[111]

സെമിനാരിയിൽ വർഷംതോറും മൂന്നു പ്രധാന സമ്മേളനങ്ങൾ കൂടുന്ന രീതി മാർ ദീവന്നാസ്യോസ് ഉണ്ടാക്കിയെടുത്തു. ഒന്ന്, 'മലങ്കര മഹാജനസഭ' എന്ന മലങ്കര ഇടവകയുടെ പൊതുയോഗം; രണ്ട്, 'മലങ്കര യാക്കോബായ സുറിയാനി സാമൂഹ്യ സമ്മേളനം' മൂന്ന്, 'വൈദിക സംഘം' എന്ന വൈദികരുടെ ധ്യാന, പഠന സമ്മേളനം. ഒന്നാമത്തേത്, ഔദ്യോഗിക നിലയിലുള്ള ഒരു സംഘടനയായിരുന്നു. രണ്ടാമത്തേത്, പൊതുക്കാര്യങ്ങൾക്ക് ആശയവിനിമയം ചെയ്യുന്ന വിജ്ഞാനസദസ്സ് ആയിരുന്നു. മൂന്നാമത്തേത്, വൈദിക ശുശ്രൂഷയെ കാലോചിതമായി ശക്തീകരിക്കുന്ന പഠനവേദിയായിരുന്നു.[112] ഇവ കൂടാതെ, വേദവായന സംഘം, ക്രിസ്തീയ കുടുംബസഹായസംഘം, സിറിയൻ വിദ്യാർത്ഥി കോൺഫ്രൻസ് മുതലായവയും ഈ കാലഘട്ടത്തിൽ രൂപമെടുത്ത് അവയുടെ സമ്മേളനങ്ങളും സെമിനാരിയിൽ നടന്നു.

1902 നവംബർ 2-ന് പരുമല തിരുമേനി കാലംചെയ്തു. 1903-ൽ പരുമല തിരുമേനിയുടെ ഒന്നാം ശ്രാദ്ധപ്പെരുന്നാളിൽ വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനെ റമ്പാനാക്കിയതോടെ സഭാനേതൃത്വത്തിൽ ഒരു പിൻഗാമിയെ പുലിക്കോട്ടിൽ തിരുമേനിക്കു ലഭ്യമായി. 1908 ഫെബ്രുവരി 27-ന് (1083 കുംഭം 15) പഴയസെമിനാരിയിൽ പുലിക്കോട്ടിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ മലങ്കര അസോസ്യേഷൻ സമ്മേളിച്ച്, വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും മേല്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുത്തു. വട്ടശ്ശേരിൽ റമ്പാനെ, മെത്രാനാകുന്നതോടെ മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയായും പ്രസ്തുത യോഗം നിർദ്ദേശിച്ചു. 1908 മെയ് 31-ന് അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ളാ രണ്ടാമനിൽ നിന്ന്, യരുശലേമിൽ വച്ച്, വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാൻ, ഗീവർഗീസ് മാർ ദീവന്നാസ്യോസായും, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ, പൗലൂസ് മാർ കൂറിലോസായും മേല്പട്ടസ്ഥാനം പ്രാപിച്ചു. അതേവർഷം ജൂലൈ 17-ന് തിരിച്ചെത്തി. പിന്നീട് സെമിനാരി അന്തരീക്ഷം കൂടുതൽ അന്ധകാരമാകുന്നതാണ് കാണുന്നത്. പക്ഷെ ആ ഇരുട്ടിൽ നിന്ന് ഒരു ഭാസുരശോഭ തെളിയുകയും ചെയ്തു.

104. ഇസ്സഡ്. എം. പാറേട്ട് (*വട്ടശ്ശേരിൽ ഗീവർഗീസ് ദീവന്നാസ്യോസ്*, പേജ് 30) പറയുന്നതിൻപ്രകാരം, "മെത്രാൻ കായൽ" എം.ഡി. സെമിനാരിക്കുവേണ്ടി പുലിക്കോട്ടിൽ തിരുമേനി കുമരകത്തു കായൽ കുത്തിച്ചെടുത്തു നെൽപാടമാക്കിയതാണ്. ഇതിന്റെ പണം, എം.ഡി. സെമിനാരി സ്കൂളിനുവേണ്ടി നടത്തിയ ഷോടതി (ലോട്ടറി) യിൽ നിന്നായിരുന്നു കണ്ടെത്തിയത്. ആദ്യം നാലായിരം പറ വിത്തുപാട് (ഏകദേശം 417 ഏക്കർ) ആയിരുന്നത് എങ്ങനെയോ അന്യാധീനപ്പെട്ടതിന്റെ ബാക്കിയായി 1912-ൽ 178 ഏക്കർ 80 സെന്റ് ആയിത്തീർന്നു. ആയതിന് ഭൂനികുതിയായി പ്രതിവർഷം 750 രൂപാ വച്ച് അടച്ചുകൊണ്ടുമിരുന്നു. ഇതിന്റെ അന്യാധീനപ്പെടൽ തുടർന്നും നടന്നിട്ട്, 1970-ൽ ബാക്കി സ്ഥലം വിറ്റുകിട്ടിയതിന്റെ പണമുപയോഗിച്ച്, നിർമ്മിച്ചതാണ് കോട്ടയം എം.ഡി. കൊമേർഷ്യൽ കോംപ്ലക്സ്. ഇതിന്റെ വാടക വൈദികസെമിനാരി നടത്താൻ ഉപയോഗിക്കണമെന്നായിരുന്നു പൊതു ധാരണ.

104എ. *മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്കോപ്പാ*, ഫാ. ജോൺസ് ഏബ്രഹാം കോനാട്ട് (എഡിറ്റർ), 2006, പേജ് 129, 130.

105. ഇന്ത്യ (ബ്രിട്ടീഷ് ഇന്ത്യയിൽ അന്ന് തിരുവിതാംകൂറും കൊച്ചിയും ഉൾപ്പെട്ടിരുന്നില്ല), ഗോവ, സിലോൺ ഇടവകകൾക്കായിട്ട്.

106. കല്പന നമ്പർ 128, 1892 മീനം 24.

107. 1892 വൃശ്ചികം, പുസ്തകം 1, ലക്കം 11.

108. 1896 ധനു, പുസ്തകം 5, ലക്കം 12, പേജ് 138.

109. ചാപ്പലിന് ഓടിട്ട കൂട്ടത്തിൽ ആയിരിക്കണം നാലുകെട്ടിനും ഓടിട്ടത്.

110. സെമിനാരിചാപ്പലിന്റെ നിർമ്മാണചരിത്രത്തിൽ, 2017 വരെ, മേല്പറഞ്ഞ രണ്ടു ഘട്ടങ്ങൾ കൂടാതെ മൂന്നു ഘട്ടങ്ങൾ കൂടി ഉണ്ടായിട്ടുണ്ട് (അതായത് ആകെ അഞ്ച് ഘട്ടങ്ങൾ). മൂന്നാമത്തെ ഘട്ടം, പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലത്ത്, ക്ദൂശ്കുദിശിനുകളും, കബർമുറികളും കൂട്ടിച്ചേർത്ത് പണിതതാണ്. നാലാമത്തെ ഘട്ടം, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമന്റെ കാലത്ത്, പടിഞ്ഞാറോട്ട് നീളം കൂട്ടിയ നിർമ്മാണമാണ്. അഞ്ചാമത്തെ ഘട്ടം, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയന്റെ കാലത്ത് രണ്ടു വശത്തെയും കബർമുറികൾ വിപുലീകരിച്ചും നവീകരിച്ചും പണിതതാണ്.

111. പേജ് 55, 56.

112. 1901 (1076 മേടം 11, 12, 13) ൽ ഈ മൂന്നു സമ്മേളനങ്ങളും സെമിനാരിയിൽ നടന്നതിന്റെ വിശദമായ റിപ്പോർട്ട്, ഇടവകപ്പത്രിക പുസ്തകം 10, ലക്കം 4-ൽ കൊടുത്തിട്ടുണ്ട്.

# 28

# സെമിനാരിയും പ. വട്ടശ്ശേരിൽ തിരുമേനിയും

1909 ജൂലൈ 11-ന് പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി കോട്ടയം ചെറിയപള്ളിയിൽ കാലംചെയ്ത് പഴയസെമിനാരിയിൽ പിറ്റേദിവസം കബറടക്കപ്പെട്ടു. 1909 ആഗസ്റ്റ് 10-ന് വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനാരോഹണം ചെയ്തു. പുലിക്കോട്ടിൽ തിരുമേനി, വളരെ ബുദ്ധിപൂർവ്വം, വട്ടിപ്പണപ്പലിശ തന്റെ പിൻഗാമിക്കും കൂട്ടുട്രസ്റ്റികൾക്കും വാങ്ങുവാൻ സാധിക്കുന്നവിധത്തിൽ നടപടിക്രമങ്ങൾ പൂർത്തിയാക്കിയിരുന്നു. പക്ഷെ കാര്യങ്ങൾ വളരെ വേഗം മാറിമറിഞ്ഞു. വട്ടിപ്പണപ്പലിശയുടെ കാര്യകർതൃത്വത്തിൽ കൂട്ടുട്രസ്റ്റികളായ കോനാട്ടു മാത്തൻ മല്പാനും കുന്നുംപുറത്ത് സി. ജെ. കുര്യനും അവകാശവാദമുന്നയിക്കയും, അതിനോടനുബന്ധിച്ച് അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസിനെ ഇടപെടുത്തുകയും ചെയ്തു. 1909 ഒക്ടോബറിൽ അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസും സംഘവും മലങ്കരയിലെത്തി. നവംബർ 25-27 വരെ സെമിനാരിയിൽ കൂടിയ മലങ്കര അസോസ്യേഷനിൽ പാത്രിയർക്കീസ് ലൗകിക അധികാരം ആവശ്യപ്പെട്ടതിനാൽ യോഗം അലസിപ്പിരിഞ്ഞു. രണ്ടു വർഷത്തോളം മലങ്കരയിൽ തങ്ങിയ പാത്രിയർക്കീസ് സഭയെ ഭിന്നിപ്പിച്ചു.

വട്ടശ്ശേരിൽ തിരുമേനിയുടെ കൂട്ടുട്രസ്റ്റികൾ കൂറുമാറി. 1911 ജൂൺ 8-ന് വട്ടശ്ശേരിൽ തിരുമേനിയെ പാത്രിയർക്കീസ് മുടക്കുന്ന കല്പന ഇറക്കി. അധികം വൈകാതെ പാത്രിയർക്കീസ് മടങ്ങിപ്പോവുകയും ചെയ്തു. കൂറുമാറിയ കൂട്ടുട്രസ്റ്റികൾക്കു പകരം ട്രസ്റ്റികളെ മലങ്കര അസോസ്യേഷൻ തിരഞ്ഞെടുത്തുവെങ്കിലും, കാര്യങ്ങൾ വ്യവഹാരങ്ങളിലേക്ക് നീങ്ങി. "വട്ടിപ്പണക്കേസ്" എന്ന കുപ്രസിദ്ധ കേസും ആരംഭിച്ചു. സെമിനാരി അന്തരീക്ഷം, കലാപകലുഷിതമായിത്തീർന്നു. കൂട്ടുട്രസ്റ്റിമാരായിരുന്ന കോനാട്ട് മാത്തൻ മല്പാനും, സി. ജെ. കുര്യനും പ്രത്യക്ഷത്തിലും പരോക്ഷത്തിലും സെമിനാരിപ്പുരയിടത്തിൽ കൈയേറ്റ ശ്രമങ്ങളും, മറുഭാഗത്തുനിന്ന് ശക്തമായ പ്രതിരോധ സന്നാഹങ്ങളും നടന്നു. ഈയവസരത്തിലും, സെമിനാരിയിൽ വിദ്യാഭ്യാസം നടന്നുവെങ്കിലും വൈദികരും ശെമ്മാശന്മാരും തുടർച്ചയായ പീഡനങ്ങൾക്ക് ഇരയായിക്കൊണ്ടിരുന്നു.

സെമിനാരി കൈവശപ്പെടുത്തുവാനുള്ള ശ്രമങ്ങൾ വിജയിക്കാതെ വന്നപ്പോൾ, സെമിനാരി പൂട്ടിക്കുവാനുള്ള തന്ത്രം ആവിഷ്കരിക്കപ്പെട്ടു. അതിന്റെ ഭാഗമായി പോലീസ് അധികാരികളെക്കൊണ്ട് ക്രമസമാധാന

പാലനത്തിന്റെ പേരിൽ സെമിനാരിപള്ളി പൂട്ടി. പക്ഷെ, സെമിനാരി നാലു കെട്ടിൽ നിന്ന് വട്ടശ്ശേരിൽ തിരുമേനിയെയും സെമിനാരി മാനേജരും മല്പാനുമായിരുന്ന മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാരെയും, സെമിനാരി വിദ്യാർത്ഥികളെയും ഇറക്കിവിടാൻ കഴിഞ്ഞില്ല. പക്ഷെ, 1087 മീനം 18-ാം തീയതി (1912 മാർച്ച് 30) വട്ടശ്ശേരിൽ തിരുമേനിയുടെ അംഗ രക്ഷകനായിരുന്ന "ആനപാപ്പി" എന്ന അപരാഭിധാനമുള്ള ആറ്റുപുറത്ത് വർക്കി വർഗീസിനെ സെമിനാരിക്ക് വടക്കുകിഴക്കുഭാഗത്ത് മീനച്ചിലാ റിന്റെ മണൽത്തിട്ടയിൽ കൊലപ്പെടുത്തിയ സംഭവത്തോടെ സെമിനാരി വിദ്യാർത്ഥികൾക്കു തൽക്കാലത്തേക്ക് പിരിഞ്ഞുപോകേണ്ടതായി വന്നു. കക്ഷിവഴക്ക് കൂടുതൽ മൂർദ്ധന്യത്തിലെത്തുകയും ചെയ്തു.

അബ്ദുള്ളാ രണ്ടാമന്റെ നടപടികൾ അസംബന്ധമാണെന്ന് അബ്ദുൾ മിശിഹാ പാത്രിയർക്കീസ് വ്യക്തമാക്കിയിരുന്നു. രാഷ്ട്രീയ ചരടുവലി കൾ കൊണ്ട് അധികാരം നഷ്ടപ്പെട്ടുവെങ്കിലും, പൗരോഹിത്യപരമായി പാത്രിയർക്കീസിന്റെ സർവ്വ സ്ഥാനങ്ങളും ഉണ്ടായിരുന്ന അബ്ദുൾ മിശിഹാ പാത്രിയർക്കീസ് മലങ്കരയിലെത്തി. 1088 കന്നി രണ്ടാം തീയതി (1912 സെപ്തംബർ 15), അബ്ദുൾ മിശിഹാ പാത്രിയർക്കീസ്, നിരണം പള്ളിയിൽ വച്ച് മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ "കിഴക്കിന്റെയും അതായത് ഇന്ത്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാ സനത്തിന്റെ" കാതോലിക്കായായി 'ബസേലിയോസ് പൗലൂസ് പ്രഥമൻ' എന്ന നാമധേയത്തിൽ വാഴിച്ചു. കൂടാതെ മൂന്ന് മെത്രാന്മാരെയും അദ്ദേഹം മലങ്കരയിൽ വാഴിച്ചു. ഇതോടെ, മലങ്കര മെത്രാപ്പോലീത്താ കാതോലിക്കാ മെത്രാന്മാരുടെ സുന്നഹദോസ് എന്നീ സ്ഥാനങ്ങളുള്ള മേലദ്ധ്യക്ഷസംഘം മലങ്കരയ്ക്കുണ്ടായി. ഇവരുടെ പ്രധാന ആസ്ഥാന മായി പഴയസെമിനാരി മാറി. ഇവരോടൊപ്പം ബാഹ്യകേരള മെത്രാൻ അൽവാറീസ് മാർ യൂലിയോസും പഴയസെമിനാരിയിൽ വന്നു താമസിച്ച് വട്ടശ്ശേരിൽ തിരുമേനിക്ക് പിന്തുണയേകി.

ഇക്കാലഘട്ടത്തിൽ പഴയസെമിനാരി, സഭയുടെ അത്മായനേതാക്ക ളുടെയും വൈദിക പ്രമുഖരുടെയും നിരന്തര നിറസാന്നിദ്ധ്യമുള്ള ഇട മായി മാറി. കെ. സി. മാമ്മൻ മാപ്പിള, ഇ. ജെ. ജോൺ, എം. എ. ചാക്കോ, പി. പി. ജോൺ, കെ. വി. ചാക്കോ, ഒ. എം. ചെറിയാൻ, കെ. കെ. കുരു വിള, എ. പീലിപ്പോസ്, എ. എം. വർക്കി, ഡോ. സി. ടി. ഈപ്പൻ, എം. പി. വർക്കി, സി. പി. തരകൻ, പത്രോസ് മത്തായി, ജേക്കബ് കുര്യൻ മാവേലിക്കര, കെ. റ്റി. മാത്യു, പി. റ്റി. ഈപ്പൻ, ഇ. ജെ. ഫിലിപ്പോസ്, സി. ഒ. ഉമ്മൻ, ടി. ജോസഫ്, ഇ. ഐ. ജോസഫ്, ചിറക്കടവിൽ കോരുള ഏബ്രഹാം മുതലായ പേരുകൾ അക്കൂട്ടത്തിൽ പല രേഖകളിലും പരാമർശിക്കപ്പെടുന്നു. വൈദിക പ്രമുഖരിൽ പൂതക്കുഴിയിൽ അബ്രഹാം

കത്തനാർ, പാലപ്പള്ളിൽ പൗലൂസ് കത്തനാർ, ചെറിയമഠത്തിൽ സ്കറിയാ കത്തനാർ, പാറേട്ട് മാത്യൂസ് കത്തനാർ മുതലായവർ ഉണ്ടായിരുന്നു.

മലങ്കരയുടെ ഒന്നാം കാതോലിക്കാ ബസേലിയോസ് പൗലൂസ് പ്രഥമൻ 1913 മേയ് 2-ന് കാലംചെയ്തു. കേസുകളുടെ നൂലാമാലകളാൽ രണ്ടാം കാതോലിക്കായുടെ വാഴ്ച നീണ്ടുപോയി. ഇതിനിടയിൽ കേസുവിധികൾ മാറിയും മറിഞ്ഞും വന്നതിന്റെ പശ്ചാത്തലത്തിൽ, പാത്രിയർക്കീസുമായി രമ്യമായി സഭാവഴക്ക് അവസാനിപ്പിക്കുവാനുള്ള ആലോചനകളും നടന്നു. 1923-ൽ വട്ടിപ്പണക്കേസ് വട്ടശ്ശേരിൽ തിരുമേനിക്ക് എതിരായി വിധിച്ചതിനെ തുടർന്ന് സെമിനാരിയിൽ ഉണ്ടായിരുന്ന ശെമ്മാശന്മാരെ വീടുകളിലേക്ക് അയച്ച വിവരം അന്ന് വട്ടശ്ശേരിൽ തിരുമേനിയുടെ സെക്രട്ടറിയായിരുന്ന മണലിൽ യാക്കോബ് അച്ചൻ അനുസ്മരിച്ചത് കെ. വി. മാമ്മൻ "മണലിൽ അച്ചന്റെ സഭാസ്മരണകൾ" എന്ന ഗ്രന്ഥത്തിൽ (പേജ് 2) ഇപ്രകാരം കൊടുത്തിരിക്കുന്നു: "വട്ടിപ്പണക്കേസ് 1923-ൽ മെത്രാപ്പോലീത്തായ്ക്കു ദോഷമായി വിധിച്ച ദിവസം എം.ഡി. സ്കൂൾ പൂട്ടി ശെമ്മാശന്മാർ വീടുകളിലേക്ക് പോയി. സ്കൂൾ വർഷാവസാനം ആയിരുന്നു. ഇവരെ വള്ളത്തിൽ കയറ്റി അയയ്ക്കുന്നതിനുള്ള ചുമതല യാക്കോബു ശെമ്മാശനായിരുന്നു. സെമിനാരിക്കടുത്തുള്ള വള്ളക്കടവിൽ വടക്കോട്ടു പോകുന്ന ശെമ്മാശന്മാർക്കുവേണ്ടി കോട്ടയം - വൈക്കം കമ്പനി വള്ളം ഏർപ്പെടുത്തി. ഈ കമ്പനി വള്ളം കോട്ടയത്തെ ഒരു മുസ്ലീമായ കൊച്ചുപീസാ മേത്തരുടേതായിരുന്നു."

1923-ൽ വട്ടശ്ശേരിൽ തിരുമേനിയും സംഘവും തുർക്കിയിലെ മർദ്ദീനിൽ ഏലിയാസ് തൃതീയൻ പാത്രിയർക്കീസിനെ കാണുവാൻ പോകയും ചർച്ചകൾ പരാജയപ്പെട്ടതിനാൽ നിരാശപ്പെട്ടു മടങ്ങുകയും ചെയ്തു. 1925-ൽ രണ്ടാം കാതോലിക്കാ ആയി ബസേലിയോസ് ഗീവർഗീസ് പ്രഥമൻ (വാകത്താനത്തു കാരുചിറ ഗീവർഗീസ് മാർ പീലക്സിനോസ്) സ്ഥാനമേറ്റുവെങ്കിലും അദ്ദേഹം 1928-ൽ കാലംചെയ്തു. 1923 മുതൽ 1928 വരെ സെമിനാരി പൂട്ടിക്കിടന്നു. 1928-ഓടെ ചില കേസുകൾ മാർ ദീവന്നാസ്യോസിന് അനുകൂലമായി വിധിയുണ്ടായി. 1928-ൽ സെമിനാരിയിൽ തിരിച്ചെത്തി സെമിനാരി പുനരാരംഭിച്ചു. മാർ ദീവന്നാസ്യോസ് 1933 വരെയുള്ള വട്ടിപ്പണപ്പലിശ വാങ്ങുകയും പഴയസെമിനാരിയിൽ താമസിച്ചുകൊണ്ട് സഭാപരിപാലനവും സെമിനാരി പ്രവർത്തനവും പൂർവ്വാധികം ശക്തമായി തുടർന്നു. 1929-ൽ മൂന്നാം കാതോലിക്കാ ആയി ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ (കുറിച്ചി കല്ലാശ്ശേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ്) സ്ഥാനാരോഹണം ചെയ്ത്, വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം സെമിനാരിയിൽ താമസം തുടങ്ങി.

പഴയസെമിനാരിയിൽ മുടന്തിയും, മുടങ്ങിയും നടന്നുവന്ന വൈദിക പരിശീലനത്തിന്റെ നിലവാരം ഉയർത്തുന്നതിനെക്കുറിച്ച് വട്ടശ്ശേരിൽ തിരുമേനിയും അത്മായനേതൃത്വവും ആഴമായി ചിന്തിച്ച ഒരു കാലമായിരുന്നു 1930–നോടടുത്ത കാലഘട്ടം. ഉന്നത വിദ്യാഭ്യാസം നേടിയവരെ മേല്പട്ടക്കാരായി നിയമിക്കുവാനും, ആധുനികരീതിയിലുള്ള ഒരു തിയോളജിക്കൽ കോളജുണ്ടാക്കുന്നതിനും, സഭയ്ക്ക് ഒരു ഭരണഘടന ഉണ്ടാക്കുന്നതിനും ഒക്കെ ഉള്ള ആലോചനകൾ നടന്നു. 1930 സെപ്തംബർ 14-ന് സെമിനാരിയിൽ (1106 ചിങ്ങം 19) കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സഭാമേല്പട്ടസ്ഥാനത്തേക്ക് ഉന്നതവിദ്യാഭ്യാസം സിദ്ധിച്ച ആറു പേരെ തിരഞ്ഞെടുത്തു. പുത്തൻകാവിൽ ഗീവറുഗീസ് റമ്പാൻ, പാറേട്ട് മാത്യൂസ് കത്തനാർ, ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, വാളക്കുഴി ജോസഫ് കത്തനാർ, ബഥനി അലക്സിയോസ് കത്തനാർ, കെ. സി. ചാക്കോ എന്നിവരായിരുന്നു അവർ. അവരിൽ ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, കെ. സി. ചാക്കോ എന്നിവർ ആ സ്ഥാനം സ്വീകരിച്ചില്ല.

ആധുനിക രീതിയിലുള്ള ഒരു തിയോളജിക്കൽ കോളജും, അതിൽ പഠിച്ചു പാസ്സാകുന്നവരെ, സമുദായത്തിനുവേണ്ടി ഉടമ്പടി എഴുതിച്ച് പട്ടം കൊടുക്കുന്ന രീതിയും ഉണ്ടാകേണ്ടതിലേക്ക് 1931-ൽ കൂടിയ മലങ്കര അസോസ്യേഷൻ (ജൂലൈ 10) തീരുമാനം എടുത്തു. അതിനെക്കുറിച്ച് ഇസ്സഡ്. എം. പാറേട്ട് "മലങ്കര നസ്രാണികൾ" നാലാം വാല്യത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു:

> "വൈദികർക്ക് വേണ്ടതരത്തിലുള്ള വിദ്യയും അഭ്യസനവും നൽകി അവരുടെ 'ആടുകളുടെ' നിലവാരത്തിൽ എങ്കിലും അവരെ എത്തിക്കേണ്ടത് അത്യാവശ്യമാണെന്ന് ബോധ്യപ്പെടുകയും, പ്രാചീനരീതിയിലുള്ള അഭ്യസനംകൊണ്ട് ആധുനികലോകത്ത് ജീവിക്കുന്നവരുടെ ആത്മീയാവശ്യങ്ങൾ നിർവഹിക്കാൻ വേണ്ട വിജ്ഞാന സാംസ്ക്കാരാദികൾ വൈദികർക്കു നിലവിലുള്ള സെമിനാരി മൂലം ലഭിക്കുന്നില്ലെന്നു ബോധ്യമാകുകയും ചെയ്തതുകൊണ്ടായിരിക്കണം 106 മിഥുനം 26–ാം തീയതി കൂടിയ മലങ്കര അസോസിയേഷൻ ഒരു തിയോളജിക്കൽ കോളജ് ആരംഭിക്കുന്നതിനെക്കുറിച്ച് ആലോചിക്കുന്നതിന് അജണ്ടായിൽ ആ വിഷയം ഉൾപ്പെടുത്തി യോഗത്തിന്റെ അനുമതി വാങ്ങിയത്. എങ്കിലും യോഗം അനുവദിച്ച തരത്തിൽ ഗംഭീരമായ ഒരു വൈദിക കോളജ് ഉണ്ടാകുന്നതിന് വളരെക്കാലം കാത്തിരിക്കേണ്ടതായി വന്നു. എന്നാൽ പഴയ കുടിപ്പള്ളിക്കൂടത്തിന്റെ രീതിയിലുള്ള സുറിയാനി പഠിത്തം കൊണ്ട്

> മാത്രം ഈ കാലത്ത് വൈദികർക്ക് അവരുടെ ചുമതല ശരിക്കു നിർവഹിക്കുവാൻ വേണ്ട യോഗ്യത ഉണ്ടാകുകയില്ലെന്നു ബോധ്യമായതിനാൽ മഹാവിദ്യാലയം എന്ന ലക്ഷ്യം തൽക്കാലം മാറ്റിവച്ച് ഒരു വൈദിക സെമിനാരി 1108-ൽ ഏലിയാ ചാപ്പലിനോടു തൊട്ടുള്ള ബംഗ്ലാവിൽ ആരംഭിച്ചു. ആരംഭിച്ച തീയതി കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, ഫാ. കെ. ഡേവിഡ് എന്നിവരും മലയാളം പണ്ഡിതനായി ഒരു അവശക്രൈസ്തവൻ ഉൾപ്പെടെ വേറെ രണ്ട് ആളുകളും അദ്ധ്യാപകരായി ഉണ്ടായിരുന്നു. പഴയമട്ടിൽ സുറിയാനി മാത്രം പഠിപ്പിച്ചു വൈദികരെ ഇടവകഭരണത്തിനു ഇറക്കിവിടുക എന്നുള്ള രീതിയല്ല മാർ ദീവന്നാസ്യോസു വിഭാവനം ചെയ്തത് എന്ന് ഇതു തെളിയിക്കുന്നു. ഓരോരുത്തർ സമുദായത്തിനു വേണ്ടി എന്നു പറഞ്ഞു പട്ടമേറ്റു പ്രയോജനപ്പെടുത്താവുന്നതെല്ലാം പ്രയോജനപ്പെടുത്തി ഇട്ടെറിഞ്ഞു തോന്നിയ വഴിക്കു പോകുക എന്നുള്ള രീതി നിറുത്തൽ ചെയ്യുന്നതിലും ഇക്കാലത്തു മാർ ദീവന്നാസ്യോസു ശ്രമിച്ചു. 107 ഇടവം 20-ാം തീയതി കോട്ടയം പഴയസെമിനാരിയിൽ നിന്ന് പി. ജി. കോശി കത്തനാർക്ക് അയച്ച ഒരു കത്തിന്റെ സംക്ഷേപം ഡയറിയിൽ കാണുന്നതിങ്ങനെയാണ്, *സമുദായത്തിനുവേണ്ടി പട്ടമേൽക്കാൻ ആഗ്രഹിക്കുന്നവരെക്കൊണ്ട് ഉടമ്പടി എഴുതിച്ചുകൊണ്ടേ പട്ടം കൊടുക്കുകയുള്ളു എന്നും മറ്റും...*"[113]

വട്ടശ്ശേരിൽ തിരുമേനി വൈദിക പരിശീലനത്തിൽ ആറു പതിറ്റാണ്ടുകൾ എങ്കിലും നേരിട്ട് നേതൃത്വം നൽകിയ വ്യക്തിത്വമാണ്. നവീകരണ വേലിയേറ്റം നിമിത്തം ഇടക്കാലത്ത് നിന്നുപോയ സെമിനാരി പ്രവർത്തനം പരുമലയിൽ 1872-ൽ തുടങ്ങി, പഴയസെമിനാരിയിലേക്ക് 1886-ൽ പുനഃസ്ഥാപിക്കപ്പെട്ട് 1933-ൽ ഒരു തിയോളജിക്കൽ കോളജ് എന്ന നിലയിൽ എം.ഡി. യിൽ ആവിഷ്ക്കരിക്കപ്പെടുന്നതുവരെ വട്ടശ്ശേരിൽ തിരുമേനിയുടെ നേരിട്ടുള്ള വൈദികപരിശീലന നേതൃത്വം വ്യക്തമാണ്. ഇക്കാലഘട്ടത്തിൽ, അദ്ദേഹത്തിന്റെ മനസ്സിലെ സെമിനാരി-സങ്കല്പങ്ങൾ എന്തെല്ലാമായിരുന്നുവെന്ന് ഒന്നു വിചിന്തനം ചെയ്യുന്നതു നല്ലതാണെന്നു തോന്നുന്നു.

പരുമലയിലും പഴയസെമിനാരിയിലും, ആദ്യമൊക്കെ നടന്ന വൈദിക പരിശീലനം, 'മല്പാൻ ഭവന' മാതൃകയിലുള്ള ഗുരുകുല വിദ്യാഭ്യാസത്തിന്റെ അല്പം വികസിതരൂപമായിരുന്നു. സുറിയാനിയും ആരാധന ക്രമ പരിചയവും ആയി പരിമിതപ്പെട്ട ഒരു ബോധനരീതി ആയിരുന്നു അത്. അല്പമൊക്കെ വേദപഠനം നടന്നതൊഴികെ മറ്റ് പഠനങ്ങളൊന്നും

തന്നെ അനുബന്ധമായിട്ടില്ലായിരുന്ന സാഹചര്യത്തിൽ വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനാണ്, ഗൗരവതരമായ ഒരു വിഷയം ടെക്സ്റ്റ് ബുക്ക് സഹിതം രൂപപ്പെടുത്തി പഠിപ്പിച്ചത്. ആ ടെക്സ്റ്റ് ബുക്കാണ്, “സുറിയാനി സത്യവിശുദ്ധ സഭയിലെ മതോപദേശസാരങ്ങൾ.” 1900–ൽ ആയിരിക്കണം ഈ പുസ്തകം ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ടത്. അതിനു മുമ്പ് ഇത് വൈദിക വിദ്യാർത്ഥികൾക്ക് പഠനകുറിപ്പുകളായി കൊടുത്തുകൊണ്ടിരുന്നതുമായിരിക്കണം. ചുരുക്കത്തിൽ, മല്പാൻഭവന പരിശീലനത്തിൽ നിന്ന്, ‘സെമിനാരി പഠന’ത്തിന്റെ വേദശാസ്ത്ര വിചിന്തനപാത തുറക്കുന്ന ഗ്രന്ഥമാണ് മതോപദേശസാരങ്ങൾ. പിൽക്കാലത്ത്, സണ്ടെസ്കൂൾ പഠനത്തിന് ഈ പുസ്തകം പാഠപുസ്തകമായി സ്വീകരിക്കപ്പെട്ടു. മലങ്കരയിൽ കാതോലിക്കേറ്റ് ക്രമീകരിക്കപ്പെടുന്നതിനു മുമ്പുള്ള ഒരവസ്ഥയിൽ, മലങ്കരസഭ “മലങ്കര ഇടവക” എന്ന് ഗണിക്കപ്പെടുകയും, പാത്രിയർക്കീസിന് നിർണ്ണായകസ്ഥാനം നൽകപ്പെടുകയും ചെയ്ത ഒരു സാഹചര്യം ഈ ഗ്രന്ഥത്തിൽ പ്രതിഫലിക്കുന്നുണ്ട്. സഭാവിശ്വാസാചാരങ്ങളോട് ഏറ്റവും ബന്ധപ്പെട്ട മുപ്പത്തിനാലോളം “സംഗതികൾ” വേദപുസ്തകാടിസ്ഥാനത്തിൽ പഠിപ്പിച്ചിരുന്നത് എത്രമാത്രം വൈദിക വിദ്യാർത്ഥികൾക്ക് അന്നുമിന്നും പ്രയോജനപ്പെടുന്നുവെന്നത് വിശദീകരിക്കേണ്ടയാവശ്യമില്ല. ഇതുപോലെ സഭാചരിത്രത്തെക്കുറിച്ചും അദ്ദേഹം തയാറാക്കിയ പഠനക്കുറിപ്പുകൾ ഉണ്ടായിരുന്നു.[114]

ഇപ്രകാരം സുറിയാനിയും, ആരാധനയും, വിശ്വാസപഠനവും, ചരിത്രപഠനവും, സെമിനാരിയിലെ പാഠ്യപദ്ധതി ആയിരിക്കുമ്പോൾ, വൈദികർ സെക്കുലർ വിദ്യാഭ്യാസത്തിലും മുതിർന്നവർ ആകണം എന്ന ബോധ്യം വട്ടശ്ശേരിൽ മല്പാനച്ചനും മറ്റും ഉണ്ടായത്. എം.ഡി. സ്കൂൾ, സി.എം.എസ്. കോളജ് എന്നിവിടങ്ങളിൽ ഉപരിവിദ്യാഭ്യാസം നടത്തുവാനുള്ള സൗകര്യത്തോടെ സെമിനാരിപഠനം ഇടക്കാലത്ത് (1893 മുതൽ) പുനഃക്രമീകരിച്ചതായിട്ടാണ് കാണുന്നത്. 1933 മുതൽ ഒരു സമ്പൂർണ്ണ തിയോളജിക്കൽ കോളജായി മാറുവാൻ എം.ഡി. കാമ്പസിൽ സെമിനാരി പ്രവർത്തനം പുനക്രമീകരിച്ചതാണ് വട്ടശ്ശേരിൽ തിരുമേനിയുടെ സെമിനാരി ദർശനത്തിന്റെ അവസാനചിത്രം. 1934 ഫെബ്രുവരി 23–ന് വട്ടശ്ശേരിൽ തിരുമേനി കാലംചെയ്ത് പഴയസെമിനാരി ചാപ്പലിനോടു ചേർന്ന് കബറടക്കപ്പെട്ടു.

113. പേജ് 772, 773.

114. സഭാചരിത്രത്തിൽ അദ്ദേഹം തയാറാക്കിയ പഠനക്കുറിപ്പുകൾ ഇംഗ്ലീഷിൽ ചീരൻ വി. വർഗീസ്, “ദ ഫെയ്ത്ത് ഓഫ് ഔവർ ഫാദേഴ്സ്” എന്ന ശീർഷകത്തിൽ പ്രസിദ്ധീകരിക്കുകയുണ്ടായിയെന്ന് പോൾ മണലിൽ സാക്ഷിക്കുന്നു (*മതോപദേശസാരങ്ങൾ*, 2010, പ്രസാധകകുറിപ്പ് പേജ് 25).

# 29

# സെമിനാരിയെന്ന തിയോളജിക്കൽ കോളജ് പ്രഥമ പർവ്വം

കേരളത്തിനു വെളിയിൽ ബംഗാളിൽ മിഷണറി പ്രവർത്തനങ്ങൾ സജീവമായിരുന്നതിനാൽ, കൽക്കട്ടയിലും, സെറാമ്പൂരും വേദശാസ്ത്ര പഠനകേന്ദ്രങ്ങൾ തിയോളജിക്കൽ കോളജ് മാതൃകയിൽ നടന്നുവന്നിരുന്നു. മലങ്കര സഭാംഗങ്ങളിൽ ചിലർക്ക് അവിടങ്ങളിൽ പഠിക്കുവാനും പ്രവർത്തിക്കുവാനും അവസരം ലഭിച്ചതോടെ മലങ്കരസഭയിലും 'തിയോളജിക്കൽ കോളജ്' മാതൃകയിൽ സെമിനാരി പ്രവർത്തിക്കുന്ന സങ്കല്പം വളർന്നുവന്നു. 1912-ൽ ഫാ. പി. റ്റി. ഗീവർഗീസ് സെറാമ്പൂർ കോളജിൽ അധ്യാപകനായി ചേർന്നുകഴിഞ്ഞപ്പോൾ, മലങ്കര സഭാംഗങ്ങളായ ചിലരൊക്കെ അവിടെ വേദശാസ്ത്ര വിദ്യാർത്ഥികളായി ചേർന്നു. അവരിൽ ചിലർ പഠനം കഴിഞ്ഞ് നാട്ടിൽ എത്തിയതോടെ, സഭയ്ക്ക് ഒരു തിയോളജിക്കൽ കോളജ് ആയി സെമിനാരി പഠനം ആധുനീകരിക്കണം എന്ന ചിന്ത പ്രബലമായി. 1925-ൽ മെത്രാനായ ഫാ. പി. റ്റി. ഗീവർഗീസ് (മാർ ഈവാനിയോസ്), പിന്നീട് മാതൃസഭ വിട്ട് 1930-ൽ കത്തോലിക്കാ സഭയിൽ ചേർന്നപ്പോൾ, കത്തോലിക്കാ വിശ്വാസത്തിൽ നിന്നും പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിൽ നിന്നും വ്യതിരിക്തമായ ഓർത്തഡോക്സ് വേദശാസ്ത്രം വികസിപ്പിക്കുവാൻ തിയോളജിക്കൽ കോളജ് അനിവാര്യമാണെന്നും പൊതുവായ ഒരു വികാരമുണ്ടായി. അപ്പോഴാണ് വട്ടശ്ശേരിൽ തിരുമേനിയിൽ നിന്ന് പരിശീലനം കഴിഞ്ഞ് കൽക്കട്ട യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.എ. യും സെറാമ്പൂർ കോളജിൽ നിന്ന് ബി.ഡി. യും പാസ്സായ കെ. ഡേവിഡച്ചനും, വട്ടശ്ശേരിൽ തിരുമേനിയിൽ നിന്ന് സുറിയാനിയും വേദശാസ്ത്രവും പഠിച്ചിട്ട് സെറാമ്പൂരിൽ വേദശാസ്ത്രപഠനം നിർവ്വഹിച്ച ചെറിയമഠത്തിൽ സി. ജെ. സ്കറിയാ കത്തനാരും നാട്ടിൽ തിരിച്ചെത്തുന്നത്. സി. ജെ. സ്കറിയ കത്തനാർ 1928 മുതൽ പഴയസെമിനാരിയിൽ ക്ലാസ്സുകൾ എടുക്കാറുണ്ടായിരുന്നുവെങ്കിലും 1930-ഓടെ മാങ്ങാനം മാർ പക്കോമിയോസ് ദയറായിൽ (എബനേസർ പള്ളി) വൈദിക വിദ്യാർത്ഥികൾക്ക് പരിശീലനം നൽകിക്കൊണ്ടിരുന്നു. ഫാദർ കെ. ഡേവിഡ് എം.ഡി. സ്കൂളിൽ അദ്ധ്യാപകനുമായിരുന്നു. ഈ സമയത്താണ് ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാനച്ചന്റെ പ്രധാന ചുമതലയിൽ എം.ഡി. കാമ്പസിൽ നാലു വർഷ കാലാവധിയിൽ നടക്കുന്ന ഒരു തിയോളജിക്കൽ സെമിനാരിയെക്കുറിച്ച് പദ്ധതി ഇട്ടത്. തൽസംബന്ധമായ മലങ്കര അസോസ്യേഷൻ തീരുമാനം 1931 ജൂലൈ

10-ന് എടുക്കുകയും ചെയ്തിരുന്നു. 1933 മുതൽ 1937 വരെയുള്ള ബാച്ചിന്റെ പഠനം എം.ഡി. കാമ്പസിലെ ഒരു പഴയ കെട്ടിടത്തിൽ ആരംഭിച്ചു. പ്രധാന അദ്ധ്യാപകൻ ചെറിയമഠത്തിൽ സ്കറിയാ മല്പാൻ ആയിരുന്നു. 1934-ൽ താൽക്കാലികമായി പ്രധാന ചുമതല ഫാ. കെ. ഡേവിഡിനെ ഏൽപ്പിക്കേണ്ടതായി വന്നു, കാരണം സഭാവഴക്ക് അവസാനിപ്പിക്കുവാനാഗ്രഹിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസ് അപ്രേം ബാവായെ കാണുവാൻ ബസേലിയോസ് ഗീവർഗീസ് ദ്വിതീയന്റെ കൂടെ ഹോംസിലേക്ക് (സിറിയ) സ്കറിയാ മല്പാനും പോകേണ്ടതായി വന്നു (സെമിനാരിയുടെ ചുമതല ഒരാളെ ഏല്പിക്കുന്ന കല്പനകൾ ലഭ്യമായിട്ടുള്ളതിൽ ഏറ്റവും പഴയത് ഈ കല്പനയാണ്).

> “കല്പന 288
>
> സ്വയസ്ഥിതനും.....സ്തുതി. വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബസേലിയോസ് കാതോലിക്കാ.
>
> നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കെ. ദാവീദു കത്തനാർക്ക് വാഴ്വ്,
>
> പ്രിയനെ,
>
> നമ്മുടെ തിയോളജിക്കൽ സെമിനാരി മല്പാൻ ചെറിയമഠത്തിൽ സ്കറിയാ കത്തനാർ നമ്മോടുകൂടി ശീമയ്ക്ക് പോരുന്നതിനാൽ അയാൾ നോക്കിവന്നിരുന്ന വൈദിക സെമിനാരി, എം.ഡി. സെമിനാരി പുരയിടത്തിലെ ആദായം എടുക്കുക, പാട്ടവസ്തുക്കളുടെ പാട്ടംപിരിക്കുക, പാട്ട ചീട്ടു മാറി എഴുതിക്കുക എന്നീ ജോലികളും, മറ്റൊരു കല്പനയുണ്ടാകുന്നതുവരെ താൻ കൈയ്യേറ്റു നടത്തുന്നതിലേക്ക് ഈ സാധനം മൂലം നാം തന്നെ അധികാരപ്പെടുത്തിയിരിക്കുന്നു.
>
> ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കുമാറാകട്ടെ. എന്ന്, 1934-ന് കൊല്ലം 1109 ഇടവം 10-ന് കോട്ടയം സുറിയാനി സെമിനാരിയിൽ നിന്നും.

ശീമയാത്ര (ഹോംസ് യാത്ര) കൊണ്ട് ഫലമൊന്നുമുണ്ടായില്ല. ചെറിയമഠത്തിൽ സ്കറിയാ മല്പാൻ മടങ്ങിവന്ന് സെമിനാരി ചുമതല ഏറ്റു. സഭയിൽ രണ്ടു കക്ഷികൾ പൂർവ്വാധികം ശക്തിയോടെ അണിയറ പ്രവർത്തനങ്ങളിലേർപ്പെട്ടു. 1934 ഫെബ്രുവരി 23-ന് വട്ടശ്ശേരിൽ തിരുമേനി കാലംചെയ്തു. 1934 ഡിസംബർ 26-ന് കോട്ടയം എം.ഡി. സെമിനാരി

യിൽ അസോസ്യേഷൻ യോഗം ചേർന്ന്, സഭാഭരണഘടന പാസ്സാക്കുകയും, ഗീവർഗീസ് ദ്വിതീയൻ ബാവായെ മലങ്കര മെത്രാപ്പോലീത്താ കൂടിയായി തിരഞ്ഞെടുക്കുകയും ചെയ്തു. 1936 ആയപ്പോൾ കൽക്കട്ട ബിഷപ്സ് കോളജിൽ നിന്ന് ബി.ഡി. പാസ്സായി വന്ന വട്ടക്കുന്നേൽ വി. കെ. മാത്യൂസ് (പിന്നീട് മാത്യൂസ് പ്രഥമൻ ബാവ) കൂടി എം.ഡി. യിലെ സെമിനാരിയിൽ ക്ലാസ്സുകൾ എടുക്കുവാൻ തുടങ്ങി. 1937 ആയപ്പോൾ പ്രായോഗിക ബുദ്ധിമുട്ടുകൾ കാരണം സെമിനാരി പ്രവർത്തനം വീണ്ടും പഴയസെമിനാരിയിലേക്ക് മാറ്റി. പക്ഷെ 1938-ൽ പാത്രിയർക്കീസ് കക്ഷി "സമുദായക്കേസ്" കൊടുത്തു. തുടർന്ന് ഏതാനും വർഷങ്ങൾ, പല രീതിയിലും സെമിനാരിക്കു കഷ്ടകാലമായിരുന്നു. 1937 മുതൽ 1940 വരെ ക്ലാസുകൾ മുടന്തി നടന്നു. ഈ കാലത്ത് വട്ടക്കുന്നേൽ വി. കെ. മാത്യൂസ് സുറിയാനി, ആരാധനക്രമങ്ങൾ, ചരിത്രം, കാനോൻ മുതലായവ പഠിപ്പിച്ചു. കേസ് സംബന്ധിച്ച ബുദ്ധിമുട്ടുകൾ, രണ്ടാം ലോകമഹായുദ്ധത്തിന്റെ പ്രത്യാഘാതമായ വ്യാപക ദാരിദ്ര്യം മുതലായവയുടെ ഇരുണ്ട കാലഘട്ടമായിരുന്നു അത്. സഭയുടെ അത്മായ നേതാവായിരുന്ന മുൻ കൊച്ചി പോലീസ് സൂപ്രണ്ട് എം. എ. ചാക്കോ കോടതിയിൽ നടക്കുന്ന സമുദായക്കേസിൽ മൊഴി കൊടുക്കുവാനായി സെമിനാരിയിൽ വന്ന് താമസിച്ച് രാവിലെ വി. കുർബ്ബാന അനുഭവിച്ചശേഷം കോടതിയിൽ പോകാൻ പടികളിറങ്ങവേ ഹൃദയസ്തംഭനം മൂലം സെമിനാരിയിൽ വച്ച് അന്തരിച്ചു.

1941 ആയതോടെ വൈദിക പരിശീലനപദ്ധതി സജീവമായി. അതിനു പ്രധാന മുഖാന്തരം ഇംഗ്ലണ്ടിൽ നിന്ന് വേദശാസ്ത്രപഠനം പൂർത്തിയാക്കി തിരിച്ചെത്തിയ ഡീക്കൻ കെ. ഫിലിപ്പോസായിരുന്നു. എം.ഡി. സെമിനാരി കാമ്പസിലെ കെട്ടിടത്തിൽ, ഫാ. കെ. ഡേവിഡ് പ്രിൻസിപ്പാളായും വട്ടക്കുന്നേൽ വി. കെ. മാത്യുവും, ഡീക്കൻ കെ. ഫിലിപ്പോസും, പ്രൊഫസറന്മാരായും ക്ലാസ് ആരംഭിച്ചു. 1942 മുതലാണ് യഥാർത്ഥത്തിൽ സെമിനാരി മുടക്കം കൂടാതെ പ്രവർത്തിക്കുവാൻ ഇടയായത്. 1942-ൽ ചെറിയമഠത്തിൽ സ്കറിയാ മല്പാൻ പ്രിൻസിപ്പാളായി ചുമതലയേറ്റു.

# 30

# സെമിനാരിയെന്ന 'തിയോളജിക്കൽ കോളജ്' ദ്വിതീയ പർവ്വം

സെമിനാരി ചരിത്രത്തിലെ നാമറിയുന്ന ആദ്യ സമഗ്ര റിപ്പോർട്ട് 1943-ലേതാണ്.

1943-ലെ സെമിനാരി റിപ്പോർട്ട്, ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാൻ ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചത്, അതിന് മുമ്പിറക്കിയ ഒരു ന്യൂസ് ലെറ്ററിന്റെ അടുത്ത ലക്കമായിട്ടാണ്. 1942-ലെ സെമിനാരി അദ്ധ്യാപക രുടെ സ്ഥിതിവിവരവും, 1943-ലെ സ്ഥിതിവിവരവും പ്രസ്തുത റിപ്പോർ ട്ടിൽ നിന്നു മനസ്സിലാക്കാം. 1942-ലെ അദ്ധ്യാപകരുടെ കൂട്ടത്തിൽ ഫാ. കെ. ഡേവിഡ്, ഡീക്കൻ കെ. ഫിലിപ്പോസ്, എ. എം. വർക്കി, വിദ്വാൻ കെ. എം. മാത്തൻ തരകൻ എന്നിവർ ഉണ്ടായിരുന്നുവെങ്കിൽ, ഫാ. കെ. ഡേവിഡ്, എ. എം. വർക്കി, മാത്തൻ തരകൻ എന്നിവർ 1943-ൽ പിരിഞ്ഞു പോയിരുന്നു. മല്പാൻ സി. ജെ. സ്കറിയ പ്രിൻസിപ്പാളും, റവ. ഡീക്കൻ കെ. ഫിലിപ്പോസ് ബി.എ., വി. കെ. മാത്യു ബി.എ. ബി.ഡി., ഡോ. സി. റ്റി. ഈപ്പൻ, വിദ്വാൻ എസ്. കെ. നായർ എന്നിവർ അദ്ധ്യാപകരും ആയി രുന്നു.

1943-ലെ റിപ്പോർട്ട് വ്യക്തമാക്കുന്ന ചില സുപ്രധാന വസ്തുതക ളുണ്ട്:

1. ഒരു തിയോളജിക്കൽ സെമിനാരി എന്ന നിലയിൽ അതിന്റെ റിപ്പോ ർട്ട് ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചിരിക്കുന്നു.

2. തിയോളജിക്കൽ സെമിനാരി ന്യൂസ് ലെറ്ററുകൾ ഇറക്കുവാൻ തുട ങ്ങി.

3. സെമിനാരി മലയാളം അദ്ധ്യാപകനായിട്ട് ഒരു ഹൈന്ദവ പണ്ഡി തൻ 1943-ൽ തന്നെ ഉണ്ടായിരുന്നു.

4. സെമിനാരിക്ക് അഭ്യുദയകാംക്ഷികൾ സംഭാവന ചെയ്തത്, തന്നാ ണ്ടിൽ ചെലവു കഴിഞ്ഞ് നീക്കിബാക്കിയുണ്ടാകുവാൻ ഇടയാക്കി.

5. സെമിനാരിക്ക് ഒരു ഗവേണിങ്ങ് ബോർഡ് 1943-ൽ ഉണ്ടായിരുന്നു.

6. സെമിനാരി വാർഷികം 1943 ഫെബ്രുവരി 22-ന് ഗംഭീരമായി നടന്നു. ആയതിൽ, പ. കാതോലിക്കാ ബാവാ, സെമിനാരി ഗവേണിങ്ങ് ബോർഡ്

അംഗങ്ങൾ, സി.എം.എസ്. കോളജിന്റെയും മാർത്തോമ്മാ സെമിനാരി യുടെയും പ്രിൻസിപ്പാളന്മാർ, മറ്റ് അതിഥികൾ ഒക്കെ സംബന്ധിച്ചു.

7. വാർഷികദിനത്തിൽ ഗവേണിങ്ങ് ബോർഡ് കൂടിയിട്ടാണ് വാർഷികം നടന്നത്.

8. സെമിനാരി വാർഷികത്തിന് മുഖ്യപ്രഭാഷണം, സുപ്രസിദ്ധ വേദ പണ്ഡിതനായ ബിഷപ്പ് സ്റ്റീഫൻ നീൽ ആയിരുന്നു. അദ്ദേഹത്തിന്റെ ഒരു പ്രസ്താവന റിപ്പോർട്ടിൽ ഉദ്ധരിച്ചിരിക്കുന്നു: "ഏതു സഭയിലാണോ വിദ്യാഭ്യാസ നിലവാരത്തിൽ അയ്മേനികളേക്കാൾ പിന്നിൽ വൈദിക രാകുന്നുവോ, ആ സഭയ്ക്ക് കഷ്ടം!"

9. സെമിനാരിയിൽ വിശിഷ്ടാതിഥികൾ സന്ദർശിച്ച് പ്രസംഗങ്ങൾ നട ത്തുമായിരുന്നു.

10. സെമിനാരി അധ്യാപകരും, വിദ്യാർത്ഥികളും ചേർന്ന് എസ്കർഷൻ നടത്തിയിരുന്നു.

11. സെമിനാരിയുടെ പ്രധാന വരുമാനമാർഗ്ഗമായിരുന്നത് "കാതോലി ക്കാദിന"ത്തിലെ സെമിനാരിക്കുള്ള സംഭാവനയായിരുന്നു.

12. 1943-ലെ സെമിനാരി കോഴ്സ് 2 വർഷത്തേതായിരുന്നു. അതിൽ ഇരുപത് വിദ്യാർത്ഥികളും ഉണ്ടായിരുന്നു.

13. 1943-ൽ സഭയ്ക്ക് ഒരു പുതിയ ഭരണനിർവ്വഹണ പദ്ധതി എ.എം. വർക്കി നിർദ്ദേശിച്ചിരുന്നു.

14. സെമിനാരി വിദ്യാർത്ഥികളെ പ്രൊബേഷൻ കാലഘട്ടം കഴിഞ്ഞിട്ട് ആയിരുന്നു ശരിയായ പഠനത്തിലേക്ക് പ്രവേശിപ്പിച്ചിരുന്നത്.

15. സെമിനാരിയുടെ 2300 രൂപയുടെ ബജറ്റനുസരിച്ച് 1500 രൂപ പള്ളി കളിൽ നിന്ന് കാതോലിക്കാദിന സംഭാവനയായിട്ടും, 800 രൂപ സുഹൃ ത്തുക്കളിൽ നിന്നും അഭ്യുദയകാംക്ഷികളിൽ നിന്നും പ്രതീക്ഷിച്ചിരുന്നു.

1937 മുതൽ 1948 വരെയുള്ള സെമിനാരിയുടെ ചരിത്രം പരിശോധിച്ച പ്പോൾ, സെമിനാരിയിൽ പഠിച്ച ശിഷ്യഗണങ്ങൾ ഭയഭക്തിബഹുമാന ങ്ങളോടെ ഏറ്റവും അധികം ഓർത്ത വ്യക്തിത്വം ചെറിയമഠത്തിൽ സ്കറിയാ മല്പാനച്ചന്റേതാണ്. അവരിൽ പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ, അഭിവന്ദ്യ തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, ഫാ. എം. ഇ. ഈപ്പൻ കോറെപ്പിസ്കോപ്പാ, ഫാ. വി. ഐ. തോമസ് കോറെപ്പിസ്കോപ്പാ, ഫാ. പി. എം. കുറിയാക്കോസ്, ഫാ. കെ. എം. ഏലിയാസ്, ഫാ. എം. കെ.

ജോസഫ്, ഫാ. പി. എം. പീലിപ്പോസ്, ഫാ. കെ. എം. ജേക്കബ്, ഫാ. എം. വി. തോമസ്, ഫാ. സി. സി. സ്കറിയ, ഫാ. പി. സി. തോമസ്, ഫാ. പി. തോമസ്, ഫാ. കെ. സി. യാക്കോബ്, ഫാ. കെ. റ്റി. ഗീവർഗീസ്, ഫാ. കെ. സി. കുറിയാക്കോസ് മുതലായവരുടെ അനുസ്മരണകൾ ശ്രദ്ധ യിൽപ്പെട്ടിട്ടുണ്ട്. ഉദാഹരണത്തിന് ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, തന്റെ ആത്മീയ ജീവിതത്തിൽ ഊർജ്ജം പകർന്ന പിതാക്കന്മാരുടെ കൂട്ടത്തിൽ തന്റെ ഗുരുവായിരുന്ന സ്കറിയ മല്പാനച്ചനെപ്പറ്റി നാലു കാര്യങ്ങൾ എടുത്തു പറയുന്നു: (1) ഉത്തമനായ ഗുരുനാഥൻ (2) ശ്രദ്ധാലുവായ അജപാലകൻ (3) മലങ്കരസഭാ സ്വാതന്ത്ര്യത്തിന്റെ അണിയറശില്പി (4) ശ്രദ്ധേയനായ എഴുത്തുകാരൻ. ഇതിൽ, ഉത്തമനായ ഗുരുനാഥൻ എന്ന നിലയിൽ, സ്കറിയാ മല്പാനച്ചനെ അവിസ്മരണീയനാക്കിയ മൂന്നു കാര്യങ്ങൾ കൂടി എടുത്തു പറയുന്നു: (1) പഠിപ്പിക്കുന്ന വിഷയ ത്തിലുള്ള പാണ്ഡിത്യം (2) സരളമായി ആശയസംവേദനം ചെയ്യാനുള്ള കഴിവ് (3) വിദ്യാർത്ഥികൾക്ക് അനുകരണാർഹമായ ജീവിതശൈലി. ഒന്നിൽ കൂടുതൽ പ്രാവശ്യം മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുക്ക പ്പെട്ടുവെങ്കിലും, സ്ഥാനമേൽക്കുവാൻ അദ്ദേഹം തയാറായില്ല. സഭയോ ടുള്ള സ്നേഹവും, മേലധികാരികളോട് ബഹുമാനവും ഉണ്ടായിരുന്നു വെങ്കിലും, മിതഭാഷിയായിരുന്ന അദ്ദേഹത്തിന് സേവ പിടിച്ചും സേവ രുചിച്ചും സംസാരിക്കുന്നത് ഇഷ്ടമല്ലായിരുന്നു.[115]

1934–ലും 1941–ലും സെമിനാരിയുടെ പ്രധാന ചുമതല വഹിച്ചത് ഫാ. കെ. ഡേവിഡായിരുന്നു. സഭയ്ക്കായി ബഹുമുഖ സേവനം ചെയ്വാൻ നിയോഗിക്കപ്പെട്ടപ്പോഴൊക്കെ അനുസരണഭാവത്തോടെ അതെല്ലാം നിർ വ്വഹിച്ച ഫാ. കെ. ഡേവിഡ് സെമിനാരിയുടെ ചുമതലയും പ്രത്യേക ചരിത്ര നിയോഗമായിട്ടാണ് ഏറ്റെടുത്തത്. അദ്ദേഹം വിവിധ വിഷയങ്ങൾ സെമിനാരിയിൽ പഠിപ്പിച്ചുവെങ്കിലും സഭാചരിത്രമായിരുന്നു ഇഷ്ട വിഷയം. 1941–ൽ എം.ഡി. യിൽ വൈദികസെമിനാരിയുടെ ചുമതല ഏറ്റത്, താൻ നിർവ്വഹിച്ചുകൊണ്ടിരുന്ന സ്കൂൾ അദ്ധ്യാപനത്തിൽ നിന്ന് അവധി എടുത്തുകൊണ്ടായിരുന്നു. സഹപ്രവർത്തകരെയും, വിദ്യാർത്ഥി കളെയും എളിമയുടെ ഭാവത്തോടെ കോർത്തിണക്കുവാനുള്ള അദ്ദേഹ ത്തിന്റെ പ്രാഗത്ഭ്യം, സെമിനാരിയിൽ ദാവീദച്ചന്റെ സഹപ്രവർത്തകരും, വിദ്യാർത്ഥികളും അനുസ്മരിച്ചിട്ടുണ്ട്. സെമിനാരിയിൽ പഠിപ്പിക്കുവാൻ വേണ്ടി തയാറാക്കിയ സഭാചരിത്ര പഠനക്കുറിപ്പുകളാണ് പിൽക്കാലത്ത് പ്രസിദ്ധീകരിച്ച "കാതോലിക്കാ സിംഹാസനചരിത്രം" എന്ന ഗ്രന്ഥം.[116]

സെമിനാരിയുടെ ദ്വിതീയ പർവ്വം മുതൽ സെമിനാരിയുടെ പ്രവർത്ത നത്തിൽ സജീവരായിരുന്ന രണ്ടു വ്യക്തിത്വങ്ങളാണ് വട്ടക്കുന്നേൽ വി. കെ. മാത്യൂസും, ഡീക്കൻ കെ. ഫിലിപ്പോസും. വി. കെ. മാത്യൂസ് 1936–ൽ

എം.ഡി. യിൽ നടന്നുവന്ന സെമിനാരിയിൽ പഠിപ്പിക്കുവാൻ തുടങ്ങിയിരുന്നുവെന്ന് അദ്ദേഹം തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. എം.ഡി. യോടടുത്തുള്ള സ്വന്തം ഭവനത്തിൽ നിന്ന് നടന്നു കയറുവാനുള്ള ദൂരമേ ഉണ്ടായിരുന്നുള്ളു. 1937 മുതൽ 40 വരെ വീണ്ടും പഴയസെമിനാരിയിൽ വൈദികപരിശീലനം മുടന്തിയാണെങ്കിലും നടന്നു. അന്ന് കോട്ടയത്തു നിന്ന് പഴയസെമിനാരിയിലെത്തി വി. കെ. മാത്യൂസ് ക്ലാസുകൾ എടുത്തിട്ടുണ്ട്. 1941–42 കാലത്ത് വൈദിക പരിശീലനം വീണ്ടും എം.ഡി. യിലേക്ക് മാറ്റിയതോടെ വി. കെ. മാത്യൂസ് സെമിനാരിയുടെ അവിഭാജ്യഘടകമായി. എം.ഡി. യിൽ സെമിനാരി പുനരാരംഭിക്കുന്ന ആലോചനയെക്കുറിച്ചും തീരുമാനങ്ങളെക്കുറിച്ചും അദ്ദേഹത്തിന്റെ തന്നെ അനുസ്മരണകളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. 1941–ന്റെ ഉത്തരാർദ്ധത്തിൽ ഒരു ദിവസം ആലുവാ യു.സി. കോളജ് പ്രിൻസിപ്പാളായിരുന്ന എ. എം. വർക്കി കോട്ടയത്തു വന്നു കല്ലുപുരയ്ക്കൽ ഡീക്കൻ കെ. ഫിലിപ്പോസും, ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാനും ഒന്നിച്ച് കോട്ടയം മാർ ഏലിയാ ചാപ്പലിലെ സ്വീകരണമുറിയിൽ ചെന്ന് അന്നവിടെ വിശ്രമിച്ചിരുന്ന ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ കണ്ട് സെമിനാരി പഠനം എം.ഡി. യിൽ പുനരാരംഭിക്കേണ്ടതിനെപ്പറ്റി സൂചിപ്പിച്ചു. ബാവാ തിരുമേനിയുടെ അടുക്കൽ, അവർ വട്ടക്കുന്നേൽ വി. കെ. മാത്യൂസിനെ സെമിനാരിയിൽ സ്ഥിരമായി പഠിപ്പിക്കുവാൻ നിയമിച്ചാൽ നന്നായിരിക്കും എന്നു പറഞ്ഞപ്രകാരം, പ. ബാവാ ആളു വിട്ട് വി. കെ. മാത്യൂസിനെ ഭവനത്തിൽ നിന്നു വിളിപ്പിച്ചു. പ. ബാവായോട് മൗനഭാഷയിൽ സമ്മതം അറിയിച്ചു. ഫാ. കെ. ഡേവിഡ് പ്രിൻസിപ്പാളും, ഫാ. സി. ജെ. സ്കറിയാ മല്പാൻ, ഡീക്കൻ കെ. ഫിലിപ്പോസ്, വി. കെ. മാത്യൂസ് എന്നിവർ അദ്ധ്യാപകരുമായി സെമിനാരി എം.ഡി. യിൽ വീണ്ടും പ്രവർത്തിച്ചു തുടങ്ങി. വി. കെ. മാത്യൂസ്, വേദശാസ്ത്രം, സഭാചരിത്രം, പുതിയനിയമം, മതങ്ങളുടെ താരതമ്യപഠനം മുതലായ വിഷയങ്ങൾ പഠിപ്പിച്ചു. ദ്വിതീയ പർവ്വമായ ഈ കാലത്തെ സെമിനാരിയുടെ അവസ്ഥയും പ്രവർത്തനശൈലിയും പിൽക്കാലത്ത് മാത്യൂസ് പ്രഥമൻ ബാവാ അനുസ്മരിച്ച് എഴുതിയിട്ടുണ്ട്.

ആദ്യം അവിടെ, മാർ ഏലിയാ ചാപ്പലിനോട് ചേർന്ന് ഒരു ചെറിയ കെട്ടിടമേ ഉണ്ടായിരുന്നുള്ളു. അതുതന്നെ "ചിതൽകൊട്ടാരം" എന്നു വിളിക്കപ്പെട്ടിരുന്ന ജീർണ്ണിച്ച കെട്ടിടമായിരുന്നു. പിന്നീട്, അദ്ധ്യാപകർ അവരുടെ ശമ്പളം ഒന്നിച്ചിട്ട് ഒരു കെട്ടിടം കൂടി ഉണ്ടാക്കി. സെമിനാരിയുടെ അനുദിന ചിലവിന്റെ കാര്യങ്ങൾക്കായി എന്നും സന്ധ്യാപ്രാർത്ഥനയ്ക്കു ശേഷം ഡീക്കൻ ഫിലിപ്പോസും, വി. കെ. മാത്യൂസും വീടുകളിൽ പോയി പിരിവെടുക്കുകയായിരുന്നു.

അദ്ധ്യാപകരും വിദ്യാർത്ഥികളും തമ്മിലുണ്ടായിരുന്ന ഊഷ്മളബന്ധ ത്തിന്റെ ചില വശങ്ങൾ മാത്യൂസ് പ്രഥമൻ ബാവായുടെ സ്മരണയിൽ നിറംപിടിച്ചു നിന്നിരുന്നു. തങ്ങളേക്കാൾ പ്രായംകൂടിയ വിദ്യാർത്ഥികൾ ഉൾപ്പെട്ട ക്ലാസ്. അവരോടുകൂടി ബാഡ്മിന്റൺ, ഷട്ടിൽ, കാരംസ് മുത യായ വിനോദ, വ്യായാമ പരിപാടികളിൽ അദ്ധ്യാപകർ സമയം കണ്ടെത്തി പങ്കെടുത്തു.

ഇക്കാലഘട്ടത്തിൽ, അതായത് "തിയോളജിക്കൽ കോളജി"ന്റെ ദ്വിതീയ പർവ്വത്തിൽ അദ്ധ്വാനിച്ച ഡീക്കൻ കെ. ഫിലിപ്പോസിന്റെ പങ്കാ ളിത്തം എടുത്തുപറയേണ്ടിയിരിക്കുന്നു. ഡീക്കൻ കെ. ഫിലിപ്പോസും, വട്ടക്കുന്നേൽ വി. കെ. മാത്യൂസും, തിയോളജിക്കൽ സെമിനാരിയുടെ അടുത്തഘട്ടത്തിലും മുഖ്യ ശിൽപ്പികളായി തുടർന്നുവെന്നു മാത്രം.

1942-ൽ സെമിനാരി എം.ഡി. കാമ്പസിൽ പുനരാരംഭിച്ചതിനെപ്പറ്റിയും, അക്കാര്യത്തിൽ ഡീക്കൻ കെ. ഫിലിപ്പോസ് എത്രമാത്രം കഷ്ടപ്പെട്ടു എന്നതിനെപ്പറ്റിയും, വിശദമായ ഒരു വിവരണം, "ഫിലിപ്പോസ് മാർ തെയോഫിലോസ്: മലങ്കരസഭയുടെ അംബാസഡർ" എന്ന ഗ്രന്ഥത്തിൽ കെ. വി. മാമ്മൻ ഇപ്രകാരം വിവരിക്കുന്നു:

> "പീലിപ്പോസ് ശെമ്മാശനും എ. എം. വർക്കിയും കൂടി മാർ ബസ്സേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവായെ സന്ദർശിച്ച് സെമിനാരി പുനരാരംഭിക്കുന്നത് സംബന്ധിച്ച പദ്ധതികളെപ്പറ്റി വിശദമായി സംസാരിച്ചു. അവരുടെ പദ്ധ തിയിൽ പ. ബാവാ സന്തോഷവും അഭിനന്ദനവും അറി യിച്ചു. എന്നാൽ സമുദായക്കേസ് നടക്കുന്നതിനാൽ തന്റെ കൈയിൽ പണമൊന്നുമില്ലെന്നും 'ചക്ര'ത്തിനുവേണ്ടി തന്നെ സമീപിക്കരുതെന്നും കൂടി പ. ബാവാ അനുസ്മരി പ്പിച്ചു. രണ്ടുപേരും പുറത്തുവന്നപ്പോൾ 'പണം ശേഖരിച്ചു സെമിനാരി നടത്താൻ ശെമ്മാശനു ധൈര്യമുണ്ടോ' എന്ന് എ. എം. വർക്കി ചോദിച്ചു. വർക്കി സാറിന്റെ പിന്തുണയു ണ്ടെങ്കിൽ തയ്യാറാണെന്നാണ് ശെമ്മാശൻ മറുപടി നൽകി യത്. വർക്കി സാർ ഹൃദയംഗമമായ സഹകരണം വാഗ്ദാനം ചെയ്യുകയും ഉണ്ടായി. തുടർന്ന് ഇരുവരും ബാവാ തിരുമേനിയെ വീണ്ടും സന്ദർശിച്ചു. പണം പിരിച്ച് തങ്ങൾ സെമിനാരി നടത്താൻ തയ്യാറാണെന്നറിയിച്ചപ്പോൾ പ. ബാവാ അവരെ അനുഗ്രഹിച്ചു വിട്ടു.
>
> തങ്ങൾ ഏറ്റെടുത്ത ചുമതലയെപ്പറ്റി ഇരുവരും കൂലങ്ക ഷമായി ചർച്ച നടത്തിയശേഷം ഒട്ടും സമയം പാഴാക്കാതെ

പണപ്പിരിവ് ആരംഭിക്കയാണ് ചെയ്തത്. ആദ്യമായി പാത്രിയർക്കീസ് ഭാഗത്തെ പ്രമുഖനായ പാലാമ്പടം തോമസ് വക്കീലിനെയാണ് അവർ കണ്ടത്. നല്ല സുഖമില്ലാതിരുന്ന വക്കീൽ അവരോട് 'ഇപ്പോൾ സെമിനാരി ആരംഭിക്കരുത്. രണ്ടാം ലോകമഹായുദ്ധം കൊടുമ്പിരികൊണ്ടിരിക്കുന്ന സമയവുമാണല്ലോ. എനിക്ക് ശെമ്മാശന്റെ പിതാവിനെയും മറ്റും അറിയാം' എന്നും പറഞ്ഞ് തന്റെ ആശ്രിതനായ സ്കറിയായോട് 100 രൂപ സംഭാവന നൽകാനായി കൊണ്ടുവരാൻ വക്കീൽ ആവശ്യപ്പെട്ടു. സ്കറിയാ കൊണ്ടുവന്ന 100 രൂപയുടെ നോട്ട് വക്കീൽ സന്തോഷത്തോടെ എ. എം. വർക്കിയെ ഏല്പിക്കയാണുണ്ടായത്. ഇതായിരുന്നു അവർക്കു ലഭിച്ച ആദ്യത്തെ സംഭാവന. അക്കാലത്തു 100 രൂപ ഒരു വലിയ സംഖ്യയാണെന്ന് ഓർക്കണം.

പല അഭ്യുദയകാംക്ഷികളിൽ നിന്നുമായി 1500 രൂപ പിരിക്കാൻ ഫീലിപ്പോസ് ശെമ്മാശനു സാധിച്ചു. ഇത് ഒരു വർഷത്തെ ആവശ്യത്തിനു തികയുമായിരുന്നു. തുടർന്ന് 1942-ൽ സെമിനാരിയുടെ പ്രവർത്തനം പുനരാരംഭിച്ചു. മലങ്കരസഭാ ഭാസുരന്റെ പ്രമുഖ ശിഷ്യനും പ്രൈവറ്റ് സെക്രട്ടറിയുമായിരുന്ന സി. ജെ. സ്കറിയാ മല്പാൻ, എം. ഡി. ഹൈസ്കൂൾ അധ്യാപകനും പ്രശസ്തനുമായിരുന്ന ഫാ. കെ. ഡേവിഡ്, ഡീക്കൻ കെ. ഫീലിപ്പോസ്, കൽക്കട്ടയിലെ ബിഷപ്സ് കോളജിൽ നിന്നു ദൈവ ശാസ്ത്രാഭ്യസനം കഴിഞ്ഞു ഭവനമായ വട്ടക്കുന്നേൽ താമസിച്ചുവന്ന വി. കെ. മാത്യൂസ് (പിന്നീട് പ. മാത്യൂസ് പ്രഥമൻ ബാവാ) എന്നിവർ ഒരു ടീമായി വർദ്ധിച്ച ഉത്സാഹത്തോടും പ്രതിബദ്ധതയോടും പ്രവർത്തനം ആരംഭിച്ചു. ഫാ. കെ. ഡേവിഡായിരുന്നു പ്രിൻസിപ്പൽ. അദ്ദേഹത്തിനു എം. ഡി. ഹൈസ്കൂളിൽ ലഭിച്ചിരുന്നത്ര ശമ്പളം സെമിനാരിയും നൽകി. ഫാ. സി. ജെ. സ്കറിയായുടെ ശമ്പളം 40 രൂപയായിരുന്നു. വാർഡൻ കൂടിയായിരുന്ന ഫീലിപ്പോസ് ശെമ്മാശനു 30 രൂപയും സ്വന്തം വീട്ടിൽ താമസിച്ചുകൊണ്ടു സെമിനാരിയിൽ വന്നതിനാൽ വി. കെ. മാത്യൂസിന് 25 രൂപയുമേ വേതനമായി നൽകിയിരുന്നുള്ളൂ (നമ്മുടെ വൈദിക സെമിനാരി സ്റ്റാഫിന്റെ ശമ്പളം ഇന്നും അവരുടെ ന്യായമായ ആവശ്യങ്ങൾക്കോ മലങ്കരസഭയുടെ കഴിവിനോ അന്തസ്സിനോ ഒട്ടും നിരക്കുന്നതല്ലെന്നുള്ള നഗ്നസത്യം സഭാസാരഥികളും

സഭാസമിതികളും അറിയുന്നില്ലെന്നുള്ളതു പരിതാപകര മാണ്. വേദശാസ്ത്രത്തിലും ആരാധനാരീതികളിലും ദീർഘകാലം പഠിച്ചും പരിശീലനം നേടിയും ഒരു വലിയ അളവുവരെ സഭാസേവനത്തെ മുൻനിറുത്തി ത്യാഗമനോ ഭാവത്തോടെ പ്രവർത്തിക്കുന്ന സ്റ്റാഫംഗങ്ങൾക്ക് കോളജ് അധ്യാപകരുടെ നിരക്കിലുള്ള ശമ്പളസ്കെയിൽ ഈ 21-ാം നൂറ്റാണ്ടിലെങ്കിലും ഏർപ്പെടുത്താൻ സാധിക്കുന്നില്ലെങ്കിൽ അതിന്റെ കുറ്റം സഭാഭരണ സമിതികളും ഏറ്റെടുത്തേ തീരൂ. എന്തായാലും ശമ്പള സ്കെയിൽ പരിഷ്കരിച്ചേ തീരൂ എന്നു പറയുമ്പോൾ ന്യായമായ ഒരവകാശവാദത്തിന് അടിവരയിടുന്നു എന്നു മാത്രം.)

സെമിനാരിക്കായുള്ള പിരിവ് നടത്തുന്നതിനുവേണ്ടി ആദ്യം തെരഞ്ഞെടുത്ത സ്ഥലം തലസ്ഥാന നഗരമായ തിരുവനന്തപുരം ആയിരുന്നു. അതിനു ചില കാരണങ്ങളും ഉണ്ട്. താൻ തിരുവനന്തപുരം മഹാരാജാസ് കോളജിൽ പഠിച്ചിരുന്നതിനാൽ ഫീലിപ്പോസ് ശെമ്മാശന് അവിടെ യുള്ള പലരെയും നേരത്തെ പരിചയമുണ്ടായിരുന്നു. പുറമെ നഗരത്തിൽ അന്ന് താമസിച്ചുവന്ന എ. എം. വർക്കിയുടെ സഹായ വാഗ്ദാനവും. സെമിനാരിയിൽ അഞ്ചു ദിവസം പഠിപ്പിച്ചശേഷം വെള്ളിയാഴ്ചതോറും വൈകിട്ട് എക്സ് പ്രസ് ബസിൽ ഡീക്കൻ ഫീലിപ്പോസ് തിരുവനന്തപുരത്ത് എത്തും. ശനിയാഴ്ചയും ഞായറാഴ്ചയുമാണ് പണപ്പിരിവു നടത്തുന്നത്. പലരും വർഷംതോറും 50 രൂപ വച്ചു നൽകാ മെന്നു ഭരമേറ്റു. ഇലഞ്ഞിക്കൽ അഡ്വ. ഇ. ജെ. ഫീലി പ്പോസ്, പ്രൊഫ. ഇ. റ്റി. തോമസ്, കെ. സി. ഈപ്പൻ, ജസ്റ്റീസ് പി. ഐ. സൈമൺ എന്നിവർ 50 രൂപ വീതം നൽകി. പുറമേ പഴയ പത്രങ്ങൾ വിറ്റുകിട്ടുന്ന രൂപ മാസം തോറും നൽകാമെന്നു മിസ്സിസ് സൈമണും ഭരമേറ്റു. അങ്ങനെ ആദ്യ വർഷം തന്നെ 1350 രൂപ ശേഖരിക്കാൻ സാധിച്ചു. എന്നാൽ പ്രിൻസിപ്പലായിരുന്ന ഫാ. കെ. ഡേവി ഡിന്റെ ഒരു മാസത്തെ ശമ്പളം കുടിശ്ശിക വന്നതിനെ തുട ർന്ന് അദ്ദേഹം സ്കൂളിലേക്കു തിരിച്ചുപോയി. ഈ ഒഴിവി ലാണ് ചെറിയമഠത്തിൽ സ്കറിയാ മല്പാൻ പ്രിൻസിപ്പൽ സ്ഥാനം സ്വീകരിച്ചത്. കെ. ഫീലിപ്പോസ് ശെമ്മാശനും വി. കെ. മാത്യൂസും അദ്ധ്യാപകരായി തുടർന്നു. അന്ന് കോട്ട യത്തെ പ്രശസ്തമായ എം. പി. പോൾസ് ട്യൂട്ടോറിയൽ

കോളജിൽ പഠിപ്പിച്ചുകൊണ്ടിരുന്ന ഡോ. എസ്. കെ. നായർ സെമിനാരി വിദ്യാർത്ഥികളെ മലയാളഭാഷയിൽ അവഗാഹം നേടാൻ സഹായിച്ചിരുന്നു എന്നും നന്ദിപൂർവ്വം ഓർക്കേണ്ടതുണ്ട്.

സമുദായക്കേസ് കോട്ടയം ജില്ലാക്കോടതിയിൽ നടക്കുന്ന കാലമായിരുന്നതിനാൽ കേസു നടത്തിപ്പിന്റെ സൗകര്യത്തെ മുൻനിർത്തി പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവാ അന്ന് എം.ഡി. സെമിനാരിയിലായിരുന്നു താമസിച്ചിരുന്നത്. കേസ് കാര്യങ്ങളിൽ വി. കെ. മാത്യൂസ് പലവിധത്തിൽ ബാവായെ സഹായിച്ചുകൊണ്ടിരുന്നു.

ആറ് വിദ്യാർത്ഥികളുമായി 1942-ൽ പ്രവർത്തനം പുനരാരംഭിച്ച സെമിനാരിയുടെ അക്കൊല്ലത്തെ വാർഷികത്തിൽ പ. ബാവാ അദ്ധ്യക്ഷത വഹിച്ചു. പ്രഗത്ഭ പണ്ഡിതനും പ്രസംഗകനുമായിരുന്ന ബിഷപ്പ് സ്റ്റീഫൻ നീൽ ആയിരുന്നു മുഖ്യസന്ദേശം നൽകിയത്. ഇതിനകം സെമിനാരി വളരെയധികം പ്രശസ്തി കരസ്ഥമാക്കിയിരുന്നു. കൂടുതൽ വിദ്യാർത്ഥികളോടൊപ്പം വലിയ സംഭാവനകളും സെമിനാരിയിൽ ഒഴുകിയെത്തി. ഭക്ഷിച്ചു തീർക്കാനാവാത്തവണ്ണം പഴയസെമിനാരി വക വസ്തുക്കളിൽ നിന്നു കൂടുതൽ നെല്ലും തേങ്ങയും ലഭിച്ചു വന്നു. സെമിനാരിവക നെൽപാടങ്ങൾ വിൽക്കുന്നതുവരെ വേണ്ടതിലധികം നെല്ല് കിട്ടിക്കൊണ്ടിരുന്നു. വിദ്യാർത്ഥികളുടെ എണ്ണം വർദ്ധിച്ചതോടെ താമസിക്കുന്നതിനും ക്ലാസ്സുകൾ നടത്തുന്നതിനും വേണ്ടത്ര ഇടം കണ്ടുപിടിക്കേണ്ടി വന്നു. മാർ ഏലിയാ ചാപ്പലിന്റെ കിഴക്കുഭാഗത്തായി രണ്ടു കെട്ടിടങ്ങൾ നിർമ്മിച്ചു. ഫീലിപ്പോസ് ശെമ്മാശന്റെ ധനശേഖരണ സഞ്ചാരവേളയിൽ ലഭിച്ച പണമാണിതിനുപയോഗിച്ചത്.

കെട്ടിടത്തിനുവേണ്ട തടി സംഭാവന നൽകിയത് ഒരു തികഞ്ഞ സഭാസ്നേഹിയായിരുന്ന പുനലൂരിലെ ടി. കെ. അലക്സാണ്ടറാണ്. കെട്ടിടങ്ങളുടെ കഴുക്കോലും പട്ടികകളും മറ്റും അടുപ്പിച്ചു കഴിഞ്ഞപ്പോൾ മേയാനാവശ്യമായ ഓടില്ല. ഓടിനുവേണ്ടിയുള്ള ഓട്ടം വിജയത്തിലാണ് ഫിനിഷ് ചെയ്തത്. ഒരു ദിവസം ഡീക്കൻ ഫീലിപ്പോസും ഇസ്സഡ്. എം. പാറേട്ടും, പി. സി. ചെറിയാൻ പടിഞ്ഞാറേ

ക്കരയും, ചെറിയാന്റെ കാറിൽ കോട്ടയം തിരുനക്കരയിലു ണ്ടായിരുന്ന ഡക്കാൻ ബാങ്കിലേക്കു കയറിച്ചെന്നു. ബാങ്കിന്റെ സെക്രട്ടറിയായിരുന്ന ഒരുവട്ടിത്തറ ഒ. എം. മാത്യുവിനോട് ചെയർമാനായിരുന്ന ഇസ്സഡ്. എം. പാറേട്ട് തങ്ങളോടൊപ്പം ഒരു സ്ഥലംവരെ വരാൻ ആവശ്യപ്പെട്ടു. എങ്ങോട്ടാണെന്നും ആരെ കാണാനാണെന്നും ഒന്നും ഒരു വലിയ സഭാസ്നേഹിയായിരുന്ന മാത്യുവിനു പിടികിട്ടിയില്ല. ഒ. എം. മാത്യുവിന്റെ ഒരു ബന്ധുവിനെ സന്ദർശിക്കാനാണ് പോകുന്നതെന്നു മാത്യുവിനു തിരുവല്ലയിൽ എത്തിയിട്ടും മനസ്സിലായില്ല. പുളിക്കീഴിലെ ഓട്ടുകമ്പനി ഉടമയായ എം. സി. ചാക്കോച്ചന്റെ ഭവനമായിരുന്നു അവരുടെ ലക്ഷ്യം. അപ്പോഴാണ് മാത്യുവിനു തന്റെ സാന്നിദ്ധ്യംകൊണ്ടു സന്ദർശകർക്കു കിട്ടാൻ പോകുന്ന നേട്ടത്തെപ്പറ്റി ബോധ മുണ്ടായത്. തന്റെ നെൽപാടത്തേക്കു പോയിരുന്ന ചാക്കോ ച്ചനെ ഭാര്യ ആളയച്ചു വരുത്തി. പാടത്തുനിന്ന ചേറു പു രണ്ട കരചരണാദികളുമായി വീട്ടുമുറ്റത്ത് എത്തുന്നതിനു മുമ്പേ ഈ മാന്യ വ്യക്തികളുടെ ആഗമനോദ്ദേശ്യം പണ പ്പിരിവു തന്നെ എന്ന് ബുദ്ധിമാനായ ചാക്കോച്ചനു മനസ്സി ലായി.

സെമിനാരി കെട്ടിടനിർമ്മാണം സംബന്ധിച്ച ആഗത രുടെ അവതരണം ചാക്കോച്ചൻ സശ്രദ്ധം കേൾക്കുകയും അവരുടെ ശ്രമങ്ങളെ ആ വലിയ സഭാസ്നേഹി അഭിനന്ദി ക്കുകയും ചെയ്തു. ചാക്കോച്ചൻ കെട്ടിടത്തിനുവേണ്ടി 3000 ഓട് സംഭാവന ചെയ്തു. 100 രൂപയിൽ കൂടുതൽ ലഭിക്കു കയില്ലെന്നു കരുതിയ പിരിവുകാർ അന്തംവിട്ടുപോയി. 240 രൂപ വിലയുള്ള ഓട്. തന്റെ കെട്ടുവള്ളത്തിൽ ഈ ഓട് എം.ഡി. സെമിനാരിക്കു പിന്നിലുള്ള കടവിൽ എത്തിച്ചാൽ കൊള്ളാം എന്നുള്ള ഇസ്സഡ്. എം. പാറേട്ടിന്റെ അഭ്യർത്ഥ നയും ചാക്കോച്ചൻ സ്വീകരിച്ചു. ചെറിയ മീനെ പിടിക്കാൻ പോയവർക്കു തിമിംഗലത്തെ വലയിൽ കിട്ടിയ പ്രതീതി.

സുപ്രീംകോടതി വിധിയും സഭാസമാധാന പുനസ്ഥാ പനവും കഴിഞ്ഞ് സെമിനാരി 1959–ൽ പഴയസെമിനാരിയി ലേക്കു മാറ്റുന്നതുവരെ ഈ കെട്ടിടങ്ങൾ വൈദിക വിദ്യാർ ത്ഥികളുടെ വാസസ്ഥാനമായിരുന്നു. ഇതിനകം അമേരിക്ക യിൽ നിന്നും ദൈവശാസ്ത്രത്തിൽ ഉപരിപഠനം പൂർത്തി യാക്കി വന്ന ഡീക്കൻ എം. വി. ജോർജ് (ഇപ്പോൾ ഡോ.

ഗീവറുഗീസ് മാർ ഒസ്താത്തിയോസ്) സെമിനാരി സ്റ്റാഫം ഗമായി ചേർന്നു. ...

സെമിനാരിക്ക് ഒരു ലൈബ്രറി ആവശ്യമാണല്ലോ. അന്ന് പാശ്ചാത്യ രാജ്യങ്ങളിൽ നിന്നു മാത്രമേ ദൈവശാസ്ത്ര ഗ്രന്ഥങ്ങൾ ലഭ്യമാകുമായിരുന്നുള്ളു. ഡീക്കൻ കെ. ഫീലിപ്പോസിന് ഓക്സ്ഫഡുമായുള്ള ബന്ധം മൂലം വേണ്ടത്ര നല്ല പുസ്തകങ്ങൾ അവിടെനിന്ന് നിഷ്പ്രയാസം ലഭ്യമാക്കാൻ സാധിച്ചു. വൈകാതെ 15000 പുസ്തകങ്ങൾ ലഭിച്ചു. ഈ നേട്ടത്തിനും ഫീലിപ്പോസ് ശെമ്മാശനാണുത്തരവാദി എന്നു പ്രത്യേകം എടുത്തു പറയേണ്ടതില്ലല്ലോ. ഒരു പ്രശസ്ത വൈദികനും തിരുവനന്തപുരം സെന്റ് ജോർജ് പള്ളിയുടെ മുൻ വികാരിയുമായിരുന്ന തുമ്പമൺ പൂതക്കുഴിയിൽ ഏബ്രഹാം അച്ചൻ തന്റെ പുസ്തകശേഖരം അലമാര സഹിതം സെമിനാരിക്കു സംഭാവന ചെയ്തതും പ്രത്യേകം അനുസ്മരണീയമാണ്.

യാദൃച്ഛികം എന്നുതന്നെ വിശേഷിപ്പിക്കട്ടെ. ഒരു ദിവസം ഫീലിപ്പോസ് ശെമ്മാശൻ പണപ്പിരിവു കഴിഞ്ഞ് തിരുവനന്തപുരത്തു നിന്നു ബസ്സിൽ കോട്ടയത്തേക്കു തിരിച്ചുവരുമ്പോൾ തന്റെ ഒരു സുഹൃത്തും തിരുവല്ല എം.എൽ.എ. യുമായിരുന്ന കെ. എ. മാത്യുവിനെ കണ്ടു. സംസാരമദ്ധ്യേ സെമിനാരിക്കുവേണ്ടി പിരിവു നടത്തുന്ന കാര്യവും ചർച്ചാവിഷയമായി. തദവസരത്തിൽ താനുൾപ്പെട്ടു നിൽക്കുന്ന മാർത്തോമ്മാ സഭ ഓശാന ഞായറാഴ്ച സെമിനാരി ദിനമായി ആചരിക്കുന്നതും അന്നത്തെ കാണിക്ക സെമിനാരിക്കായി വേർതിരിക്കുന്നതും സൂചിപ്പിച്ചു. ഓർത്തഡോക്സ് സഭയ്ക്കും ഈ മാതൃക സ്വീകാര്യമായിരിക്കുമെന്നും ഒരുത്തമ ക്രിസ്ത്യാനിയായിരുന്ന മാത്യു നിർദ്ദേശിച്ചു. ഈ അഭിപ്രായം സ്വീകാര്യമായി തോന്നിയതിനാൽ ശെമ്മാശനും എ. എം. വർക്കിയും കൂടി പ. ബാവായെ കണ്ട് ഈ നിർദ്ദേശം സമർപ്പിക്കുകയും ബാവാ അതു സ്വാഗതം ചെയ്യുകയും പള്ളികൾക്ക് ആവശ്യമായ കല്പന അയയ്ക്കാമെന്നു സമ്മതിക്കുകയും ചെയ്തു. അങ്ങനെ 1943-ൽ സഭയുടെ ചരിത്രത്തിൽ ഇദംപ്രഥമമായി വൈദിക സെമിനാരിക്കുവേണ്ടി വലിയനോമ്പിലെ 36-ാം ഞായറാഴ്ചത്തെ കാണിക്ക നൽകണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള കല്പന ഇറങ്ങി. ഈ പ്രത്യേക കാണിക്ക ഇനത്തിൽ 1700 രൂപ

ലഭിച്ചു. അധികമുള്ള പണം സഭയുടെ ഔദ്യോഗിക ആവശ്യങ്ങൾക്കായി മാറ്റിവച്ചു. പിന്നീട് ഈ ധനശേഖരണത്തിൽ നിന്നു പല ആദ്ധ്യാത്മിക സംഘടനകൾക്കുവേണ്ടി വക തിരിച്ചു ചെലവഴിച്ചു വന്നു. സഭയുടെ പുരോഗതിയെ മുൻനിറുത്തി ഒരു ദശവർഷ പദ്ധതിയും ആരംഭിച്ചു.

ഇത്രയുമായപ്പോഴേക്കും നേരത്തെ പറഞ്ഞ മൂന്ന് അദ്ധ്യാപകർക്കു പുറമെ ഔഗേൻ മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായും സെമിനാരിയിൽ വിസിറ്റർ ബിഷപ്പായി താമസിക്കുകയും സുറിയാനി പഠിപ്പിക്കുകയും ചെയ്തുവന്നു. തക്സായും സുറിയാനിയും യഥാക്രമം ഫാ. കെ. ഫീലിപ്പോസും വി. കെ. മാത്യൂസും എടുത്തുകൊണ്ടിരുന്നു. ഒരു ഡോക്ടർ തന്നെ രോഗപരിശോധനയും പ്രസവ-ദന്ത ചികിത്സകളും ശസ്ത്രക്രിയയും നടത്തുന്നതുപോലെ എല്ലാ വിഷയങ്ങളും ഓരോരുത്തർ മാറി മാറി എടുത്തു വന്നു. സ്പെഷ്യലൈസേഷൻ എന്നൊന്ന് അന്നാരും ദർശിച്ചിരുന്നില്ല. ഇന്ന് അതതു വിഷയങ്ങളിൽ പ്രത്യേകം പഠിച്ചവരും പ്രാഗത്ഭ്യം നേടിയവരുമാണ് സഭാചരിത്രവും ദൈവശാസ്ത്രവും മറ്റും കൈകാര്യം ചെയ്യുന്നത്. രണ്ടോ മൂന്നോ വ്യക്തികൾ മുമ്പ് കൈകാര്യം ചെയ്ത വിഷയങ്ങൾ ഇന്ന് ഇരുപതോളം പേരാണ് പഠിപ്പിക്കുന്നത്. കാരണം, വിദ്യാർത്ഥികളുടെ എണ്ണവും ആനുപാതികമായി വർദ്ധിച്ചു."[117]

ഫാ. കെ. ഡേവിഡ് സ്കൂളിൽ നിന്ന് അവധിയെടുത്തു വന്നയാളായിരുന്നതുകൊണ്ട്, ഒരു വർഷത്തിനുശേഷം ജോലിയിൽ തിരിച്ചു പ്രവേശിച്ചു. പിന്നീട് പ്രിൻസിപ്പാളായത് ചെറിയമഠത്തിൽ സ്കറിയാ മല്പാനായിരുന്നു. ഇക്കാലത്ത് കുറച്ചുനാൾ എ. എം. വർക്കിയും, ഡോ. സി. റ്റി. ഈപ്പനും ചില വിഷയങ്ങൾ പഠിപ്പിച്ചിരുന്നുവെങ്കിലും, 1944-ൽ വൈദികനായ ഫാ. കെ. ഫീലിപ്പോസും, 1945-ൽ ശെമ്മാശനായ ഡീക്കൻ വി. കെ. മാത്യൂസും ആയിരുന്നു മല്പാനച്ചനോടൊപ്പം പ്രധാന വിഷയങ്ങൾ പഠിപ്പിച്ചത്. 1946-ൽ ഡീക്കൻ വി. കെ. മാത്യൂസ് വൈദികനായി. അതേ വർഷം, കണ്ടനാടിന്റെ ഔഗേൻ മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായും (പിന്നീട് പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ) പഠിപ്പിക്കുവാൻ ചേർന്നു. 1947-ൽ ചെറിയമഠത്തിൽ മല്പാനച്ചൻ പൂനായ്ക്ക് വിശ്രമാർത്ഥം പോയപ്പോൾ ഫാ. വി. കെ. മാത്യൂസ് ആക്ടിംഗ് പ്രിൻസിപ്പാളായി. 1948-ൽ ചെറിയമഠത്തിൽ മല്പാനച്ചൻ തിരിച്ചെത്തി ചുമതലകൾ ഏറ്റെടുക്കുകയും, മാർ തിമോത്തിയോസ് മടങ്ങിപ്പോകയും

ചെയ്തു. പക്ഷെ, 1948–49 കാലത്ത്, സ്കറിയാ മല്പാനച്ചൻ, മാതൃഇട വകയായ വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളിയുടെ ചുമതലയേൽക്കുവാൻ സെമിനാരിയോട് വിടപറഞ്ഞു.

115. ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാൻ, 1894 ജൂൺ 24–ന് ചെറിയ മഠത്തിൽ വലിയ യാക്കോബ് കത്തനാരുടെയും ഏലിയാമ്മയുടെയും മകനായി ജനിച്ചു. വട്ടശ്ശേരിൽ തിരുമേനിയിൽ നിന്ന് സുറിയാനിയും വേദശാസ്ത്രവും അഭ്യസിച്ച്, അദ്ദേഹത്തിൽ നിന്നു തന്നെ 1914–ൽ ശെമ്മാശുപട്ടവും, 1919–ൽ വൈദിക പട്ടവും പ്രാപിച്ചു. വട്ടശ്ശേരിൽ തിരുമേനിയുടെ സെക്രട്ടറിയും വിശ്വസ്തനുമായിരുന്നതിനാൽ സഭയുടെ നിർണ്ണായകമായ ഒരു ചരിത്രഘട്ടത്തിന്റെ മുഴുവൻ കുതിപ്പും കിതപ്പും അറിഞ്ഞു വളർന്നു. 1923–ൽ വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം സമാധാനാലോചനയ്ക്ക് മർദ്ദീനിൽ ഏലിയാസ് തൃതീയൻ പാത്രിയർക്കീസിനെ കാണാൻ പോയി. അന്നത്തെ കാലത്തെ ഏറ്റവും ഉന്നതമായ വിദ്യാഭ്യാസം നേടിയിട്ട്, സെറാമ്പൂർ കോളജിൽ വേദശാസ്ത്രപഠനവും നിർവ്വഹിച്ചു. 1930–കളിലെ പ്രത്യേക സാഹചര്യത്തിൽ മാങ്ങാനം മാർ പക്കോമിയോസ് ദയറായിൽ (എബനേസർ പള്ളി) വൈദിക വിദ്യാർത്ഥികൾക്ക് സ്വന്തമായ നിലയിൽ പരിശീലനം നൽകി. പിന്നീട് 1933 മുതൽ 36 വരെ എം.ഡി. യിലും, 1937 മുതൽ 1939 വരെ പഴയസെമിനാരിയിലും പഠിപ്പിച്ചു. 1934–ൽ ഗീവർഗീസ് ദ്വിതീയൻ ബാവായോടൊപ്പം സമാധാനാലോചനയ്ക്ക് ഹോംസിൽ അപ്രേം പാത്രിയർക്കീസിനെ കാണാൻ പോയി. 1943 മുതൽ 48 വരെ വീണ്ടും എം.ഡി. യിൽ സെമിനാരിയുടെ ചുമതലക്കാരനായിരുന്നു (ഒരു ഇടവേളയോടെ). സെമിനാരിയിലെ അദ്ധ്യാപനത്തോടൊപ്പമോ, അല്ലാതെയോ, ഓരോരോ കാലഘട്ടം അദ്ദേഹം സ്തുത്യർഹമായ ഇടവക ശുശ്രൂഷ നിർവ്വഹിച്ചു. മാങ്ങാനം എബനേസർ, കുമരകം സെന്റ് ജോൺസ് പുത്തൻപള്ളി, മദ്രാസ് സെന്റ് തോമസ്, തിരുവനന്തപുരം സെന്റ് ജോർജ്, മാതൃദേവാലയമായ വാഴൂർ സെന്റ് പീറ്റേഴ്സ് എന്നിവിടങ്ങളിൽ വികാരിയായി സേവനം നടത്തി. ഒരു എഴുത്തുകാരൻ എന്ന നിലയിൽ "യറുശലേം യാത്ര", കുമ്പസാര സഹായി, കാതോലിക്കാ ദിനപ്പിരിവിന്റെ സുവനീർ ലേഖനം എന്നിവയിലൂടെ അദ്ദേഹം ശ്രദ്ധിക്കപ്പെട്ടു. 1952 മെയ് 11–ന് തിരുവനന്തപുരത്തു വച്ച് നിര്യാതനായി, അടുത്ത ദിവസം വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളിയിൽ കബറടക്കപ്പെട്ടു.

116. ഫാ. കെ. ഡേവിഡ് മാവേലിൽ കോശിയുടെയും ചേച്ചമ്മയുടെയും മകനായി 1895 ഫെബ്രുവരി 17–ന് ജനിച്ചു. വട്ടശ്ശേരിൽ തിരുമേനി, പരിശീലനം നൽകി 1911–ൽ ശെമ്മാശനും, 1929–ൽ വൈദികനായും പട്ടം കൊടുത്തു. ഉന്നതവിദ്യാഭ്യാസത്തിന്റെ ഭാഗമായി കൽക്കട്ട യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.എ. യും, സെറാമ്പൂർ കോളജിൽ നിന്ന് ബി.ഡി. യും കരസ്ഥമാക്കി. കോട്ടയം എം.ഡി. സ്കൂളിൽ അദ്ധ്യാപകനായിരിക്കുമ്പോഴാണ് വൈദികസെമിനാരിയുടെ ചുമതല വഹിക്കുവാൻ അവധി എടുത്തത്. 1934–ൽ കോട്ടയം മാർ ഏലിയാ ചാപ്പൽ വികാരിയായും, 1936–ൽ കോട്ടയം എം.ഡി. ഹോസ്റ്റൽ വാർഡനായും (മുൻ രാഷ്ട്രപതി കെ. ആർ. നാരായണൻ ഈ കാലത്താണ് എം.ഡി. ഹോസ്റ്റലിൽ അന്തേവാസിയായിരുന്നത്), 1937–ൽ കുണ്ടറ സ്കൂൾ ഹെഡ്മാസ്റ്ററായും, 1938–ൽ മലങ്കര അസോസ്യേഷൻ

ഇടക്കാല സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചു. ഇടക്കാല വികാരിത്വം സിലോണിലും, ആയുഷ്ക്കാല വികാരിത്വം ചന്ദനപ്പള്ളി വലിയപള്ളി, നെടുമൺകാവ് പള്ളി എന്നിവിടങ്ങളിലും നിർവ്വഹിച്ചു. 1933 മുതൽ 1964 വരെ സണ്ടേസ്കൂൾ സമാജം സെക്രട്ടറിയും, 1974-75 കാലത്ത് പൗരസ്ത്യ ഓർത്തഡോക്സ് സണ്ടേസ്കൂൾ ഡയറക്ടർ ജനറലായും സേവനം നടത്തി. 1975 ഒക്ടോബർ 17-ന് ശാന്തി തീരമണഞ്ഞു.

117. പേജ് 30-35.

# 31

# സെമിനാരിയെന്ന തിയോളജിക്കൽ കോളജ്: തൃതീയ പർവ്വം

ചെറിയമഠത്തിൽ സ്കറിയാ മല്പാൻ പ്രിൻസിപ്പാൾ സ്ഥാനത്തു നിന്നു പിരിഞ്ഞുപോയതിനെ തുടർന്ന്, നരിമറ്റത്തിൽ എൻ. എ. യോഹന്നാൻ മല്പാൻ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ്) സുറിയാനിയും ആരാധനക്രമങ്ങളും പഠിപ്പിക്കാൻ നിയമിതനായി. 1940-ൽ വീണ്ടും ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ സെമിനാരിയിൽ തിരിച്ചെത്തി, പ്രിൻസിപ്പാൾ സ്ഥാനം ഏറ്റെടുത്തു. ഒരു സുറിയാനി പണ്ഡിതൻ, സുറിയാനി പിതാക്കന്മാരുടെ ഗ്രന്ഥങ്ങൾ പഠിച്ച വേദശാസ്ത്രജ്ഞൻ എന്ന നിലയിൽ അദ്ദേഹം സെമിനാരി പാഠ്യപദ്ധതിയെ സമ്പുഷ്ടമാക്കി. വേദശാസ്ത്ര മേഖലയിൽ മൂന്ന് പ്രധാന വിഷയങ്ങളാണ് അദ്ദേഹം പഠിപ്പിച്ചിരുന്നത്. (1) വിശുദ്ധ മതോപദേശസത്യങ്ങൾ (2) മരണാനന്തരാവസ്ഥ (3) വി. കുർബ്ബാന (പരമയാഗം). ഈ മൂന്നു വിഷയങ്ങളും ഗ്രന്ഥങ്ങളായി ലഭിച്ചിട്ടുള്ളത് *മലങ്കര സഭാപിതാക്കന്മാർ* എന്ന ഗ്രന്ഥത്തിൽ ഡോ. സാമുവൽ ചന്ദനപ്പള്ളി ചേർത്തിട്ടുണ്ട്. വൈസ് പ്രിൻസിപ്പാളായിരുന്ന വി. കെ. മാത്യൂസ് കത്തനാരും, കെ. ഫീലിപ്പോസ് കത്തനാരും ആണ് യഥാർത്ഥത്തിൽ സെമിനാരിയുടെ ദൈനംദിന കാര്യങ്ങൾ നടത്തിയിരുന്നത്. 1951-ൽ വി. കെ. മാത്യൂസ് കത്തനാർ റമ്പാനായി. വീണ്ടും തിമോത്തിയോസ് മെത്രാപ്പോലീത്തായ്ക്ക് തിരിച്ചു പോകേണ്ടതായി വന്നതിനാൽ വൈസ്പ്രിൻസിപ്പാളായ വി. കെ. മാത്യൂസ് റമ്പാൻ 1951 ജൂണിൽ പ്രിൻസിപ്പാളായി.

പ്രിൻസിപ്പാളായ വി. കെ. മാത്യൂസ് റമ്പാൻ കരുതലോടും കാർക്കശ്യത്തോടും കൂടി സെമിനാരിയെ നയിച്ച കാലഘട്ടമാണ് സെമിനാരിയുടെ മൂന്നാം പർവ്വം. അതിന്റെ ആദ്യഭാഗം എം.ഡി. കാമ്പസിലും, രണ്ടാം ഭാഗം പഴയസെമിനാരിയിലും ആയിരുന്നു.

വിദ്യാർത്ഥികളെ സ്നേഹിക്കുന്ന പ്രിൻസിപ്പാളായിരുന്നുവെങ്കിലും, അത്യാവശ്യത്തിന് പിതൃനിർവിശേഷമായ ശിക്ഷണങ്ങൾ വിദ്യാർത്ഥികൾക്ക് കൊടുക്കുവാൻ മടിച്ചിരുന്നില്ല. അദ്ദേഹം സൂക്ഷിച്ചിരുന്ന ചൂരൽ വടിയുടെ 'കഷായം' പലർക്കും സൗഖ്യം നൽകിയതിനാൽ, വിദ്യാർത്ഥികൾ അദ്ദേഹത്തെ സ്നേഹബഹുമാനങ്ങളോടെ എന്നും ഓർത്തു.

ഇക്കാലഘട്ടത്തിൽ, ചെറിയപള്ളി വികാരിയും കൂടിയായിരുന്ന കെ.

ഫീലിപ്പോസച്ചൻ ചെറിയപള്ളിയിൽ നിന്ന് തന്റെ 'റാലി' സൈക്കിളിൽ എം. ഡി. യിൽ വന്ന് ക്ലാസ്സെടുത്തിട്ടു പോകുന്നുണ്ടായിരുന്നു. 1951 ഡിസംബർ 31-ന് കാതോലിക്കായുടെ ആസ്ഥാനം പഴയസെമിനാരിയിൽ നിന്ന് ദേവലോകത്തേക്കു മാറ്റി. അമേരിക്കയിലെ പഠനം കഴിഞ്ഞ് 1952-ൽ തിരിച്ചെത്തിയ ഡീക്കൻ എം. വി. ജോർജും (പിന്നീട് ഗീവർഗീസ് മാർ ഒസ്താത്തിയോസ്) എം.ഡി. യിലെ സെമിനാരിയിൽ പഠിപ്പിക്കാൻ ചേർന്നു. 1952-ൽ അഖിലലോക ക്രൈസ്തവ യുവജനസംഘടനാ (WSCF) പ്രതിനിധികളുടെ കൂടിവരവ് സെമിനാരിയിൽ നടന്നു. 1953-ൽ ജബൽപൂർ ലെയണാർഡ് തിയോളജിക്കൽ സെമിനാരിയിൽ നിന്നു ബി.ഡി. പാസ്സായി കെ. എം. അലക്സാണ്ടറും (പിന്നീട് കെ. എം. അലക്സാണ്ടർ അച്ചൻ) അദ്ധ്യാപകനായി ചേർന്നു.

1953-ൽ വി. കെ. മാത്യൂസ് റമ്പാൻ, മാത്യൂസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പായായി അഭിഷിക്തനായപ്പോഴും തുടർന്നും വൈദിക കോളജിന്റെ പ്രിൻസിപ്പാൾ സ്ഥാനം വഹിച്ചു. 1954-ൽ കൽക്കത്താ ബിഷപ്സ് കോളജിൽ നിന്ന് ബി.ഡി. പാസ്സായി വന്ന ഡീക്കൻ റ്റി. ജെ. ജോഷ്വായും സെമിനാരി അദ്ധ്യാപകനായി ചേർന്നു.

1955-ൽ സെമിനാരിയെക്കുറിച്ച് ഒരു സംക്ഷിപ്ത ചരിത്രവും, പ്രവർത്തനത്തിന്റെ ഒരു റിപ്പോർട്ടും പ്രിൻസിപ്പാളായ മാർ അത്താനാസ്യോസ് പ്രസിദ്ധീകരിച്ചതിൽ സുസംഘടിതമായ ഒരു സ്ഥാപനത്തെയാണ് വരച്ചുകാട്ടിയത്.

പ്രിൻസിപ്പാൾ - നി.വ.ദി.ശ്രീ മാത്യൂസ് മാർ അത്താനാസ്യോസ് ബി.എ., ബി.ഡി.

സുറിയാനി മല്പാൻ - റവ. ഫാ. എൻ. എ. യോഹന്നാൻ.

പ്രൊഫസറന്മാർ: റവ. ഫാ. കെ. ഫീലിപ്പോസ് ബി.എ., റവ. ഡീക്കൻ എം. വി. ജോർജ്, എം.എ., ബി.ഡി., എസ്.റ്റി.എം., റവ. ഡീക്കൻ കെ. എം. അലക്സാണ്ടർ ബി.ഡി., റവ. ഡീക്കൻ റ്റി. ജെ. ജോഷ്വാ ബി.എ., ബി.ഡി.

വിദ്യാർത്ഥികൾ നാലു വർഷ ബാച്ചുകളിലായി 33 പേർ ഉണ്ടായിരുന്നവരിൽ മൂന്നു ബിരുദധാരികളും, പത്ത് ഇന്റർമീഡിയറ്റുകാരും, ഇരുപത് സ്കൂൾ ഫൈനലുകാരും ആയിരുന്നു. പഠിപ്പിച്ചിരുന്ന വിഷയങ്ങൾ ഇരുപതോളം ഉണ്ടായിരുന്നു. ബിരുദധാരികൾ എക്സ്റ്റേർണൽ ആയി ബി.ഡി. പരീക്ഷ എഴുതിയിരുന്നു. വിദ്യാർത്ഥികളും അദ്ധ്യാപകരും ഗ്രൂപ്പുകളായി തിങ്കളാഴ്ചകളിലും വെള്ളിയാഴ്ചകളിലും കോട്ടയം ഡിസ്ട്രിക്ട് ആശുപത്രിയിലെ രോഗികളെ സന്ദർശിച്ചിരുന്നു. സമീപ ഇടവകകളിലെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്കും ശുശ്രൂഷകൾക്കും സെമിനാരി

അദ്ധ്യാപകരിൽ ചിലരും, വിദ്യാർത്ഥികളും നേതൃത്വം കൊടുത്തു കൊണ്ടിരുന്നു. കൂടാതെ കൃഷി, സാഹിത്യസമാജം, പ്രത്യേക പ്രഭാഷ ണങ്ങൾ, കൈയെഴുത്തു മാസിക, ഗെയിംസ് എന്നിവയും വിദ്യാർത്ഥി കളുടെ സമഗ്ര വളർച്ചയ്ക്ക് അവസരങ്ങൾ സൃഷ്ടിച്ചു. മികവു കാണി ക്കുന്നവർക്ക് പ്രത്യേക കാഷ് അവാർഡും, പുരസ്കാരങ്ങളും നൽകുന്ന രീതിയും ഉണ്ടായിരുന്നു. സെമിനാരി ലൈബ്രറിയിൽ, 1955-ൽ മൂവായി രത്തോളം പുസ്തകങ്ങൾ ഉണ്ടായിരുന്നു.

1956 ഒക്ടോബർ 31-ന് എത്യോപ്യൻ ചക്രവർത്തി ഹെയിലി സലാസി കേരളം സന്ദർശിച്ച കൂട്ടത്തിൽ പഴയസെമിനാരിയിലും എത്തി. സമുദാ യക്കേസിന്റെ 1958-ലെ സുപ്രീംകോടതിവിധിക്കും, പിന്നീട് നടന്ന പര സ്പര സ്വീകരണത്തിനും (1958 ഡിസംബർ 16) ശേഷം പഴയസെമിനാ രിയിൽ സ്വസ്ഥതയോടെ പഠനം നടത്താം എന്ന സാഹചര്യത്തിൽ, 1960 ജൂൺ 20-ന് സെമിനാരി പ്രവർത്തനം പഴയസെമിനാരിയെന്ന പഠിത്ത വീട്ടിലേക്ക് വീണ്ടും മാറ്റി. മലേക്കുരിശു സെമിനാരി പ്രവർത്തനം നിർത്തി. ഞാർത്താങ്കൽ കോരുതു മല്പാനും, പടുതോട്ടത്തിൽ അബ്രഹാം മല്പാനും പഴയസെമിനാരിയിൽ അദ്ധ്യാപകരായി. പഠിത്തവീടിന്റെ നഷ്ടപ്രതാപം വീണ്ടെടുത്ത് ആധുനിക കാലത്തേക്ക് സുസജ്ജമായ വേദശാസ്ത്ര കലാലയമായി അനുസ്യൂതം വളരുന്ന ഒരു സ്വപ്നം പ്രിൻ സിപ്പാളായ മാത്യൂസ് മാർ അത്താനാസ്യോസ് ഉള്ളിൽ താലോലിച്ചു. അതിനൊരു ചരിത്രനിമിഷം സമാഗതമാവുകയായിരുന്നു. സെമിനാരി യുടെ 150-ാം വർഷ ജൂബിലി, 1965-ൽ സമാഗതമാകുന്നതിനെ സമു ചിതമായി ആചരിക്കുവാനുള്ള ഒരു ത്രിവിധ കർമ്മപദ്ധതിക്ക് പ്രിൻസി പ്പാളായ മാത്യൂസ് മാർ അത്താനാസ്യോസും സഹപ്രവർത്തകരും രൂപ രേഖയുണ്ടാക്കി. വൈസ് പ്രിൻസിപ്പാളായ ഫാ. കെ. ഫിലിപ്പോസ് അവയ്ക്ക് ചുക്കാൻ പിടിച്ചു. പദ്ധതി ഇപ്രകാരമായിരുന്നു:

ഒന്ന്, ക്ലാസുമുറികൾ, ലൈബ്രറി, ഓഫീസുകൾ, ഓഡിറ്റോറിയം, ഹോസ്റ്റൽ എന്നിവ ചേർത്ത ഒരു പുതിയ മന്ദിരം. രണ്ട്, ബി.ഡി. കോള ജായി സെറാമ്പൂർ വേദശാസ്ത്ര യൂണിവേഴ്സിറ്റിയുമായി അഫിലിയേ ഷൻ. മൂന്ന്, ജൂബിലി സമ്മേളനങ്ങൾ, ആഘോഷം. വൈസ് പ്രിൻസി പ്പാളിനെ, പ്രിൻസിപ്പാൾ വിശ്വസിച്ച് ഏല്പിച്ചതിനാൽ, കാര്യങ്ങൾ ഭംഗി യായി നടന്നു. ഫാ. കെ. ഫീലിപ്പോസിന്റെ എക്യുമെനിക്കൽ, അന്താ രാഷ്ട്ര സഭാ ബന്ധങ്ങൾ, സെമിനാരിക്ക് പ്രയോജനപ്പെട്ടു. എം.ഡി. യിൽ മാർ ഏലിയാ ചാപ്പലിനോട് ചേർന്നുള്ള തന്റെ മുറിയിൽ താമസിച്ചു കൊണ്ട് എന്നും പഴയസെമിനാരിയിൽ എത്തുകയും ഉത്തരവാദിത്വങ്ങൾ എല്ലാം നിറവേറ്റിയിട്ടു മാത്രം തിരിച്ചുപോകയും ചെയ്തിരുന്ന പ്രിൻസി പ്പാളിന്റെ ശിക്ഷണമുള്ള ജീവിതം അദ്ധ്യാപകരെയും വിദ്യാർത്ഥിക ളെയും കൂടുതൽ ഐക്യത്തിലും, ഉത്സാഹത്തിലും ഒപ്പം നിർത്തി.

പുതിയ മന്ദിരത്തിനായുള്ള തറക്കല്ല് 1963-ൽ തന്നെ മലങ്കരയിലെ ത്തിയ അർമ്മീനിയൻ സഭയുടെ സുപ്രീംകാതോലിക്കാ പ. വസ്ഗൻ ഒന്നാമൻ സ്ഥാപിച്ചു. 1964-ൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കാലം ചെയ്തത്, സഭയ്ക്കും, സെമിനാരിക്കും തീവ്ര ദുഃഖമുണ്ടാക്കി. സമാധാനകാലഘട്ടത്തിലേക്ക് പ്രവേശിച്ചിരുന്ന സഭയുടെ പുതിയ കാതോലിക്കായായി പ. ബസേലിയോസ് ഔഗേൻ പ്രഥമൻ 1964 മെയ് 22-ന് മാർ ഏലിയാ കത്തീഡ്രലിൽ വച്ച് വാഴിക്കപ്പെട്ടപ്പോൾ, മുഖ്യകാർമ്മികനായി അന്ത്യോഖ്യാ പാത്രിയർക്കീസ് പ. യാക്കോബ് തൃതീയൻ ബാവാ എത്തിയത് സഭയ്ക്കും സെമിനാരിക്കും പുതുജീവൻ പകർന്നു. പ്രസ്തുത ചടങ്ങിന് സെമിനാരി പ്രിൻസിപ്പാളും അദ്ധ്യാപകരും വിദ്യാർത്ഥികളും നേതൃത്വം നൽകി. 1965-ലെ 150-ാം ജൂബിലി സമ്മേളനങ്ങളിൽ ഗ്രീക്ക്, റഷ്യൻ, അർമ്മീനിയ, കോപ്റ്റിക്, എത്യോപ്യാ മുതലായ സഭകളിൽ നിന്നും വത്തിക്കാനിൽ നിന്നും സഭാ ഡലിഗേഷനുകളും പ്രതിനിധികളും എത്തുകയുണ്ടായി. അതേ വർഷം തന്നെ സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ അഫിലിയേഷനും സെമിനാരിക്കു ലഭിച്ചു. സെമിനാരിയിൽ ഗവേണിങ്ങ് ബോർഡ്, ഫാക്കൽറ്റി, പ്രൊഫസറന്മാർ മുതലായ അക്കാദമിക പദപ്രയോഗങ്ങൾ നിലവിൽ വന്നു. സെമിനാരി അദ്ധ്യാപകരായി ജൂബിലിവർഷം, മാത്യൂസ് മാർ അത്താനാസ്യോസ് (പ്രിൻസിപ്പാൾ), ഫാ. കെ. ഫിലിപ്പോസ് (വൈസ് പ്രിൻസിപ്പാൾ), ഫാ. എം. വി. ജോർജ്, ഫാ. കെ. എം. അലക്സാണ്ടർ, ഫാ. റ്റി. ജെ. ജോഷ്വ, ഫാ. എൻ. കെ. കോരുതു മല്പാൻ, ഫാ. റ്റി. ജെ. ഏബ്രഹാം മല്പാൻ, ഡീക്കൻ കെ. എ. ജോർജ്, റ്റി. സി. ചാക്കോ എന്നിവരുണ്ടായിരുന്നു. കൂടാതെ ഓഫീസ് സെക്രട്ടറിയായി കെ. വി. ജോസഫും (പിന്നീട് ദേവലോകം അരമന, പഴയസെമിനാരി എന്നിവിടങ്ങളിൽ മാനേജരും, പരുമല സെമിനാരി ധ്യാനമന്ദിരം സുപ്പീരിയറും ആയ കെ. വി. ജോസഫ് റമ്പാൻ) ഉണ്ടായിരുന്നു. അന്ന് ലൈബ്രറിയിൽ ഏതാണ്ട് 6500 ഗ്രന്ഥങ്ങളും ഉണ്ടായിരുന്നു. സെമിനാരി അദ്ധ്യാപകരായിരുന്ന എൻ. എ. യോഹന്നാൻ മല്പാനും, കെ. ഫിലിപ്പോസ് അച്ചനും 1964-ൽ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ടിരുന്നു. അവരുടെ മെത്രാൻ വാഴ്ച 1966-ൽ കോലഞ്ചേരിയിൽ നടന്നതിൽ, സെമിനാരി കുടുംബം പ്രിൻസിപ്പാളിനോടൊപ്പം പങ്കെടുത്ത് നേതൃത്വം നൽകി. 1966-ൽ സെമിനാരിയുടെ പുതിയ ഓഫീസ്, ക്ലാസ്സുമുറി, ലൈബ്രറി, മന്ദിരം, അന്ന് 12 ലക്ഷം രൂപ ചെലവിൽ പൂർത്തീകരിക്കപ്പെട്ടു. 1966-ൽ തന്നെ പുതിയ പ്രിൻസിപ്പാളായി, വൈസ്പ്രിൻസിപ്പാളായിരുന്ന ഫിലിപ്പോസ് മാർ തെയോഫിലോസിനെ നിയമിച്ചു. അങ്ങനെ ഒരു പുതിയ കാലഘട്ടത്തിന് തിരികൊളുത്തി, മാത്യൂസ് മാർ അത്താനാസ്യോസ് വിടവാങ്ങി. അതോടെ, 16 വർഷം പ്രിൻസിപ്പാളായും, അതുൾപ്പെടെ 32 വർഷം അദ്ധ്യാപകനായും സെമിനാരിക്കു വേണ്ടി ഉഴിഞ്ഞുവച്ച മാർ അത്താനാസ്യോസിന്റെ കർമ്മ

പഥം പിന്നീട് ബാഹ്യകേരള ഭദ്രാസനത്തിലേക്കും സഭയുടെ പരമാദ്ധ്യ ക്ഷസ്ഥാനത്തേയ്ക്കും മാറ്റപ്പെട്ടു.[118]

1966 മുതൽ 1967 വരെ സെമിനാരിയുടെ സാരഥിയായിരുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, സെമിനാരിയുടെ വളർച്ചയിൽ 1942 മുതൽ പ്രധാന ഭാഗഭാഗിത്വം വഹിച്ചയാളാണ്. ശെമ്മാശനായും, വൈദി കനായും, മെത്രാപ്പോലീത്തായായും വൈദിക സെമിനാരിക്ക് അദ്ദേഹം കൊടുക്കുവാൻ ശ്രമിച്ചതും വിജയിച്ചതും ആധുനികതയുടെ മുഖം നൽകുവാനായിരുന്നു. തികച്ചും അനാഥമായിരുന്ന ഒരവസ്ഥയിൽ നിന്ന് സെമിനാരിയെ കരകയറ്റി, സ്വന്തം പൈതൃക ഭവനത്തിലെ അവകാശ പദവിയിലേക്ക് സെമിനാരിക്ക് ഉയരാനുള്ള രൂപവും ഭാവവും സമ്മാനി ച്ചവരിൽ പ്രമുഖനായി അദ്ദേഹത്തെ സെമിനാരി കുടുംബം ഓർക്കണം. സെറാമ്പൂർ അഫിലിയേഷൻ, പുതിയ മന്ദിരത്തിന്റെ രൂപകല്പന, നിർ മ്മാണ പൂർത്തീകരണം, അന്തർദ്ദേശീയ തലത്തിൽ അറിയപ്പെടുന്ന അക്കാദമിക സ്ഥാപനമായിട്ടുള്ള വളർച്ച എന്നിവയിൽ മാർ തെയോഫി ലോസിന്റെ സംഭാവന ശ്രദ്ധേയമാണ്. ഫാക്കൽട്ടി അംഗങ്ങളായ ഫാ. എം. വി. ജോർജിനെയും, ഫാ. റ്റി. ജെ. ജോഷ്വായെയും യഥാക്രമം ലബനൻ, റഷ്യ എന്നിവിടങ്ങളിലെ അന്തർദ്ദേശീയ സമ്മേളനങ്ങൾക്ക് അയച്ചു. മലയാളികളിൽ പ്രശസ്തരായവരെ സെമിനാരിയിൽ കൊണ്ടു വന്ന് പ്രഭാഷണങ്ങൾ നടത്തുവാനും മാർ തെയോഫിലോസ് ശ്രദ്ധിച്ചു.[119] സെമിനാരിയുടെ അക്കാദമിക നിലവാരം യൂണിവേഴ്സിറ്റി നിലവാരത്തി ലാക്കിയെടുക്കുവാനും അദ്ദേഹം പ്രത്യേകിച്ച് യത്നിച്ചു. വിദ്യാർത്ഥിക ളുടെ എണ്ണം 46 കവിഞ്ഞു.

മാർ തെയോഫിലോസിനെ, സെമിനാരിയിൽ സീനിയർ അദ്ധ്യാപക നായും, വൈസ്പ്രിൻസിപ്പാളായും, പ്രിൻസിപ്പാളായും അടുത്തറിഞ്ഞ തിന്റെ ആകത്തുകയായി ഫാ. ഡോ. റ്റി. ജെ. ജോഷ്വാ ഇപ്രകാരം അനു സ്മരിക്കുന്നു:

> "സഹകരണ മനോഭാവമാണ് തിരുമേനിയുടെ സവിശേ ഷത. ഒരിക്കലും ഏകാധിപത്യപ്രവണത ഉണ്ടായിരുന്നില്ല. മറ്റുള്ളവരുമായി ആലോചിച്ചും ആശയം പങ്കുവച്ചും കൂട്ടായ ചിന്തയിൽ അദ്ദേഹം വിശ്വസിച്ചു. സെമിനാരിയുടെ പ്രിൻസിപ്പൽ സ്ഥാനത്തു പ്രവർത്തിച്ചപ്പോൾ എപ്പോഴും ഏതു കാര്യത്തിനും സഹപ്രവർത്തകരായ ഞങ്ങളോ ടെല്ലാം ചോദിക്കുകയും അഭിപ്രായം ആരായുകയും ചെയ്തിരുന്നു. അദ്ദേഹത്തിന് വ്യക്തമായ ഒരു കാഴ്ചപ്പാ ടുണ്ടാവും. എന്നാലും മറ്റുള്ളവരുടെ അഭിപ്രായത്തെ കേൾക്കാനും ആദരിക്കാനും അദ്ദേഹം സന്നദ്ധമായി."[120]

ഒരു നല്ല കപ്പലിന്റെ സമർത്ഥനായ കപ്പിത്താനെപ്പോലെയാണ് മാർ തെയോഫിലോസ് പ്രിൻസിപ്പാൾപദം അലങ്കരിച്ചതെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രകാരനായ കെ. വി. മാമ്മൻ ചിത്രീകരിക്കുന്നു:

> "ഒരു നല്ല കപ്പലിന്റെ കപ്പിത്താനെപ്പോലെയായിരുന്നു സെമിനാരി പ്രിൻസിപ്പൽ എന്ന നിലയിൽ മാർ തെയോ ഫിലോസ് അമരത്തു ശോഭിച്ചതെന്നു തെല്ലും അതിശ യോക്തി കൂടാതെ ചൊല്ലാനാകും. കാരണം സഹപ്രവർത്ത കരെ അങ്ങേയറ്റം വിശ്വസിച്ചും അവരുടെ കഴിവുകൾ ഉപ യോഗിച്ചും ഉത്തരവാദിത്വങ്ങൾ പങ്കുവച്ചും അവ വേണ്ട വിധം നിറവേറ്റി കാണുന്നതിൽ ആത്മസന്തോഷം അനുഭ വിച്ച ഒരു രാജ്യാന്തര സഭാനേതാവായിരുന്നു പഴയസെമി നാരിയുടെ പുതിയ ക്യാപ്റ്റൻ."[121]

അദ്ദേഹം പ്രിൻസിപ്പാളായിരിക്കുമ്പോഴാണ് ഫാ. എം. വി. ജോർജിനെ വൈസ് പ്രിൻസിപ്പാളും ഫാ. കെ. എം. അലക്സാണ്ടറെ ബഴ്സാറും ആക്കിയത്. 1967 സെപ്റ്റംബറിൽ ഫാ. പോൾ വർഗീസ് വിദേശത്തു നിന്ന് തിരിച്ചെത്തിയതോടെ പ്രിൻസിപ്പാൾ സ്ഥാനം അദ്ദേഹത്തെ ഏല്പി ച്ചിട്ട് മാർ തെയോഫിലോസ് ഭദ്രാസന ചുമതലയ്ക്കും, വിദ്യാർത്ഥി പ്രസ്ഥാനം പ്രവർത്തനത്തിനും ആയി സെമിനാരിയോട് വിടപറഞ്ഞു. എങ്കിലും ആഴ്ചയിൽ ഒരിക്കൽ സെമിനാരിയിലെത്തി ക്ലാസ് എടുക്കുന്ന രീതി കുറേക്കാലം അദ്ദേഹം പാലിച്ചുകൊണ്ടിരുന്നു.[122]

118. മാത്യൂസ് മാർ അത്താനാസ്യോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, പൗലൂസ് മാർ ഗ്രീഗോറിയോസ് എന്നിവരെ സെമിനാരിയുടെ ആധുനികകാല ശിൽപ്പികളായി വിശേഷിപ്പിക്കാം. മാത്യൂസ് മാർ അത്താനാസ്യോസിന്റെ സെമി നാരിയുമായുള്ള ബന്ധത്തിന് ചില സവിശേഷതകൾ കൂടുതലായി ഉണ്ട്. ഒന്നാമ തായി അയ്മേനി, ശെമ്മാശൻ, വൈദികൻ, റമ്പാൻ, മെത്രാപ്പോലീത്താ എന്നീ അവസ്ഥകളിലെല്ലാം കോട്ടയം സെമിനാരിയിൽ അധ്യാപനം നിർവ്വഹിച്ച മറ്റൊ രാൾ ഇതുവരെ ഉണ്ടായിട്ടില്ല. രണ്ടാമതായി, സെമിനാരിയുടെ മാത്രം എപ്പിസ്കോ പ്പായായി ഏഴു വർഷത്തോളം പ്രിൻസിപ്പാൾ പദം അലങ്കരിച്ച് ഭദ്രാസന ചുമതല ഇല്ലാതെ തന്നെ പ്രവർത്തിച്ച മറ്റൊരു മെത്രാനും ഇതേവരെ ഉണ്ടായിട്ടില്ല. പ്രിൻസി പ്പാൾ സ്ഥാനത്തുനിന്നു മാറിയിട്ടും, കോട്ടയത്തുള്ളപ്പോൾ 1970 വരെ സെമിനാരി യിലെ സീനിയർ ക്ലാസുകളിൽ സഭാഭരണം, ഭരണഘടന, കാനോൻ മുതലായവ പഠിപ്പിക്കുവാനും അദ്ദേഹം എത്തുമായിരുന്നു. സഭാതലവനായി 'പ. ബസേലി യോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനായി' സഭയെ നടത്തുമ്പോഴും അദ്ദേഹ ത്തിന്റെ പ്രഥമ പരിഗണനയിലുണ്ടായിരുന്നത് താൻ നനച്ചുവളർത്തിയ സെമി നാരി തന്നെയായിരുന്നു. അക്കാര്യം വ്യക്തമാക്കുന്ന വാക്കുകളാണ്, 1976-ൽ പ. പിതാവ് സെമിനാരി ദിനത്തിന് ഇറക്കിയ കല്പനയിലുള്ളത്: "കാതോലിക്കാ

സ്ഥാനത്തേക്ക് നാം അവരോധിക്കപ്പെട്ടശേഷം നമ്മുടെ വൈദികസെമിനാരിദിനം സംബന്ധിച്ച് അയയ്ക്കുന്ന പ്രഥമ കല്പനയത്രെ ഇത്. സെമിനാരിയിലെ പ്രൊഫസറും പ്രിൻസിപ്പാളും എന്ന നിലയിൽ കാൽ നൂറ്റാണ്ടിലധികം അവിടെ പ്രവർത്തിച്ചിട്ടുള്ള നമുക്ക് ആ സ്ഥാപനത്തിന്റെ ഇപ്പോഴത്തെ വളർച്ചയും അഭ്യുന്നതിയും കൃതാർത്ഥത നൽകുന്നതാണ്. സഭയുടെ ഇന്നത്തെ സാഹചര്യത്തിൽ വൈദിക സെമിനാരിയുടെ ഉന്നതമായ സ്ഥാനവും ഉത്തരവാദിത്വവും വിസ്മരിക്കാവുന്നതല്ല." വേദശാസ്ത്ര വിദ്യാഭ്യാസ രംഗത്ത് അദ്ദേഹത്തിന്റെ സംഭാവന മുൻനിർത്തി സെറാമ്പൂർ യൂണിവേഴ്സിറ്റി 1973-ൽ അദ്ദേഹത്തിന് ഓണററി ഡോക്ടറേറ്റ് നൽകി. ആരാധനാ സാഹചര്യത്തിലും, വേദശാസ്ത്രത്തിലും, കാനോൻ സഭാനടപടിക്രമങ്ങൾ, വേദവ്യാഖ്യാനം മുതലായ മേഖലകളിൽ അദ്ദേഹത്തിൽ നിന്ന് സഭയ്ക്ക് ലഭിച്ച കൃതികളും വരമൊഴികളും അമൂല്യങ്ങളാണ്. 'സഭയും കൂദാശകളും' എന്ന കൃതി അവയിൽ ഒന്നു മാത്രമാണ്. 1907 മാർച്ച് 27-ന് കോട്ടയം വട്ടക്കുന്നേൽ കുര്യൻ കത്തനാരുടെയും മറിയാമ്മയുടെയും മകനായി ജനിച്ച അദ്ദേഹം 1996 നവംബർ 8-ന് ശാന്തിതീരമണഞ്ഞ്, ദേവലോകം കാതോലിക്കേറ്റ് ചാപ്പലിനോടനുബന്ധിച്ച് കബറടക്കപ്പെട്ടു. സെമിനാരിയിലെ സ്മൃതി സമുച്ചയത്തിലെ മാനേജിംഗ് കമ്മിറ്റി ഹാൾ അദ്ദേഹത്തിന്റെ പാവന നാമത്തിലാണ്.

119. അവരിൽ പ്രമുഖരായിരുന്നു ഫാ. പോൾ വർഗീസ്, ഫാ. സേവ്യർ കൂടപ്പുഴ, റവ. സി. വി. ജോൺ, ഡോ. ചാക്കോ ജോർജ് മുതലായവർ.

120. *എന്റെ ആത്മീയ ജീവിതത്തിൽ ഊർജ്ജം പകർന്ന പിതാക്കന്മാർ*, പേജ് 95.

121. *ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്: മലങ്കരസഭയുടെ അംബാസഡർ*, പേജ് 36, 37.

122. കോട്ടയം പുത്തനങ്ങാടി കൊച്ചുപുരയ്ക്കൽ പുത്തൻപുരയിൽ കോരയുടെയും മറിയാമ്മയുടെയും മകനായി 1911 മെയ് 9-ന് ജനിച്ച ഫിലിപ്പോസ് കോട്ടയം എം.ഡി. സെമിനാരി, സി.എം.എസ്. കോളജ്, തിരുവനന്തപുരം മഹാരാജാസ് കോളജ്, ഇംഗ്ലണ്ടിൽ ഓക്സ്ഫഡ് എന്നിവിടങ്ങളിൽ പഠനം നിർവ്വഹിച്ചു. 1929-ൽ കോറൂയോ പട്ടം സ്വീകരിച്ച് പഠനം തുടർന്ന ഫിലിപ്പോസ് ശെമ്മാശനാണ് 1941-42 കാലഘട്ടത്തിൽ മടങ്ങിയെത്തി മുടങ്ങിക്കിടന്ന സെമിനാരിപഠനം പുനരാരംഭിക്കാൻ നേതൃത്വം നൽകിയത്. 1944-ൽ വൈദികനായി. 1955-56 കാലത്ത് അമേരിക്കയിൽ പോയി ഉപരിപഠനം നിർവ്വഹിച്ചു. 1966 ഓഗസ്റ്റ് 24-നു കോലഞ്ചേരിയിൽ വച്ചു മേല്പട്ടക്കാരനായി. സെമിനാരി പ്രിൻസിപ്പാൾ സ്ഥാനവും ഭദ്രാസന ഭരണവും വഹിച്ചു. 1967-ൽ അങ്കമാലി ഭദ്രാസനത്തിന്റെയും, 1976-ൽ ബോംബെ ഭദ്രാസനത്തിന്റെയും ചുമതല ഏറ്റെടുത്തു. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആയുഷ്ക്കാല പ്രസിഡന്റായി. ധാരാളം പുരോഗമനപരമായ കാര്യങ്ങൾ ആവിഷ്ക്കരിച്ചു. 1997 സെപ്റ്റംബർ 28-ന് ശാന്തിതീരമണഞ്ഞു. 'ആധുനിക സെമിനാരിയുടെ മുഖ്യശില്പി" എന്നാണ് കെ. വി. മാമ്മൻ അദ്ദേഹത്തെ വിശേഷിപ്പിച്ചത്. സെമിനാരിയിലെ 'സ്മൃതി' മന്ദിരത്തിലെ എക്യുമെനിക്കൽ ഹാൾ അദ്ദേഹത്തിന്റെ നാമത്തിലാണ്.

# 32

# തിയോളജിക്കൽ സെമിനാരി: 1967–1970
# ഫാ. റ്റി. പോൾ വർഗീസ് അമരത്ത്

1967 സെപ്റ്റംബറിൽ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് സെമിനാരി പ്രിൻസിപ്പാൾ സ്ഥാനം ഒഴിയുകയും, സഭകളുടെ ലോക സഭാ കൗൺസിൽ അസോസ്യേറ്റ് ജനറൽ സെക്രട്ടറി സ്ഥാനം രാജി വച്ച് സഭാസേവനത്തിലേക്ക് തിരിച്ചെത്തിയ ഫാ. റ്റി. പോൾ വർഗീസ് തൽസ്ഥാനത്ത് നിയമിതനാവുകയും ചെയ്തു. മാർ തെയോഫിലോസ്, അങ്കമാലി ഭദ്രാസന ചുമതലയ്ക്കിടയിലും ആഴ്ചയിൽ ഒരിക്കൽ സെമി നാരിയിൽ വന്ന് ക്ലാസ് എടുത്തുകൊണ്ട് സെമിനാരിയുമായുള്ള ആത്മ ബന്ധം തുടർന്നു. വൈസ്പ്രിൻസിപ്പാളായി ഫാ. എം. വി. ജോർജും, ബഴ്സാറായി ഫാ. കെ. എം. അലക്സാണ്ടറും, ഫാക്കൽട്ടി അംഗങ്ങ ളായി ഫാ. റ്റി. ജെ. ജോഷ്വ, ഫാ. എൻ. കെ. കോരുതു മല്പാൻ, ഫാ. റ്റി. ജെ. ഏബ്രഹാം മല്പാൻ, ഫാ. കെ. കെ. മാത്യൂസ് (വാർഡൻ), ഫാ. ജോസഫ് വെണ്ടറപ്പിള്ളി, ഡീക്കൻ കെ. എ. ജോർജ്, വി. കെ. ഏബ്രഹാം എന്നിവരും ഒരുമയോടും ഉത്സാഹത്തോടും പ്രവർത്തിച്ച കാലഘട്ടമായിരുന്നു അത്.

"പഴയസെമിനാരി"യും "ഓർത്തഡോക്സ് തിയോളജിക്കൽ സെമി നാരി"യും തമ്മിൽ ഭരണപരമായ വലിയ അന്തരമില്ലാതിരുന്ന ഒരു കാല ഘട്ടമായിരുന്നു അത്. സെമിനാരി മാനേജർ, സെമിനാരിക്കു കിട്ടിക്കൊ ണ്ടിരുന്ന പാട്ടനെല്ലും, സെമിനാരി പുരയിടത്തിലെ തേങ്ങയും കൃഷി കളും ഉപയോഗിച്ച് സെമിനാരി അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും "ഉണ്ടുതാമസി"ക്കുവാനുള്ള ഭക്ഷണകാര്യം കൈകാര്യം ചെയ്തിരുന്നു. സെമിനാരിക്ക്, കുമരകത്ത് ഉണ്ടായിരുന്ന "മെത്രാൻ കായൽ" കൃഷിക്ക് ഏറ്റുനടത്തിയവരിൽ നിന്ന് നെല്ല് കിട്ടിക്കൊണ്ടിരുന്ന ഒരു കാലമായി രുന്നു അത്.

1958-ലെ സഭാസമാധാനത്തിനുശേഷം 1970 വരെ ഏതാണ്ട് പന്ത്രണ്ടു വർഷം, സഭയിലെ ഇരുകക്ഷികളും ഒന്നായി പ്രവർത്തിച്ച ഒരു കാലമാ യതിനാൽ, സെമിനാരിയെ സഭയുടെ ഐക്യത്തിന്റെയും ഐശ്വര്യത്തി ന്റെയും പ്രതീകം കൂടിയായി എല്ലാവരും കരുതി. 1967 ഡിസംബർ 21-ന് പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വ ത്തിൽ സെമിനാരിയിൽ വച്ച് നടത്തിയ മൂറോൻ കൂദാശ സമാധാനാന്ത രീക്ഷത്തിൽ പരിശുദ്ധാത്മാവിന്റെ ആവാസനിമിഷം കൂടിയായിരുന്നു.

1967-ൽ വിവിധ ഭദ്രാസനങ്ങളിൽ നിന്നായി 49 വിദ്യാർത്ഥികൾ ഉണ്ടായിരുന്നു. വിദ്യാർത്ഥികൾക്ക് ഒരു പുതിയ ഹോസ്റ്റലും ഓഡിറ്റോറിയവും ചേർന്ന പുതിയ കെട്ടിടം, ഓഫീസ് കോംപ്ലക്സിനോട് ചേർന്നു പണിയുവാൻ പദ്ധതിയിട്ടു. അതിനായി, പുതിയ പ്രിൻസിപ്പാൾ ഫാദർ പോൾ വർഗീസും, മുൻ പ്രിൻസിപ്പാൾ മാർ തെയോഫിലോസും ഒന്നിച്ച് അവർക്ക് സഭകളുടെ ലോകസഭാ കൗൺസിലിലൂടെയും മറ്റുമുള്ള വിദേശ ബന്ധങ്ങളിലൂടെ പണം സമാഹരിച്ച് കെട്ടിടത്തിന്റെ പണി ആരംഭിച്ചു.

### മിസ് സാറാ ചാക്കോ മെമ്മോറിയൽ സുറിയാനി ലൈബ്രറി

നസ്രാണി കേസരി എം. എ. ചാക്കോയുടെ മകളും ലോകസഭാ കൗൺസിലിന്റെ മുൻ വനിതാ പ്രസിഡന്റും, മലങ്കര സഭാംഗവുമായിരുന്ന മിസ് സാറാ ചാക്കോ (1905–1954) യുടെ സ്മരണയ്ക്ക് "മിസ് സാറാ ചാക്കോ മെമ്മോറിയൽ സുറിയാനി ലൈബ്രറി" സെമിനാരി ലൈബ്രറിയിൽ ഉണ്ടാകുവാൻ, സാറാ ചാക്കോയുടെ സഹോദരൻ ഡോ. ചാക്കോ ജോർജ് 5000 രൂപ നൽകി. അതുപയോഗിച്ച് പുതിയ റഫറൻസ് ലൈബ്രറി മന്ദിരത്തിൽ, ഒരു മനോഹരമായ ബുക്ക് ഷെൽഫുണ്ടാക്കി അതിൽ സുറിയാനി പുസ്തകങ്ങൾ സൂക്ഷിച്ചു.

### പാരീഷ് മിഷൻ, ഞായർ മിഷൻ, തിയോളജിക്കൽ അസോസ്യേഷൻ

വിദ്യാർത്ഥികളുടെ പ്രായോഗിക പരിശീലനത്തിനായി, പാരീഷ് മിഷനും, ഞായർ മിഷനും വളരെ കാര്യക്ഷമമായി സംഘടിപ്പിക്കാൻ തുടങ്ങി. ആയതിന്റെ പ്രധാന ചുമതല, പ്രാരംഭം മുതൽ ഫാ. റ്റി. ജെ. ജോഷ്വായ്ക്കായിരുന്നു. കൂടാതെ, വിദ്യാർത്ഥികളുടെ വേദശാസ്ത്രപരമായ ചിന്താപോഷണത്തിനായി തിയോളജിക്കൽ അസോസ്യേഷനും രൂപവൽക്കരിക്കപ്പെട്ടു.

### കോൺവൊക്കേഷൻ

സെമിനാരി വാർഷികങ്ങൾ നടന്നുവന്നിരുന്നത്, പുതിയ രൂപത്തിലും ഭാവത്തിലും, 'കോൺവൊക്കേഷൻ' ആയി പുനഃക്രമീകരിക്കപ്പെട്ടു. സുന്നഹദോസ് നിശ്ചയപ്രകാരം, സെമിനാരി പഠനം വിജയകരമായി പൂർത്തീകരിക്കുന്നവർ, അവർക്ക് ബി.ഡി. ബിരുദം ലഭിച്ചാലും, സെമിനാരിയുടെ ബിരുദം "ജി.എസ്.റ്റി." (ഗ്രാഡുവേറ്റ് ഇൻ സേക്രഡ് തിയോളജി) കൊടുക്കുവാൻ ക്രമീകരിക്കപ്പെടുകയും ചെയ്തു. 1968-ൽ ജി.എസ്.റ്റി. ബിരുദാന പ്രസംഗം നടത്തിയത് സുപ്രസിദ്ധ വേദശാസ്ത്രജ്ഞനായ ഡോ. സാമുവേൽ രായൻ ആയിരുന്നു.

## ഗവേണിങ്ങ് ബോർഡ്

സെമിനാരിക്ക് ഗവേണിങ്ങ് ബോർഡ് മുമ്പേ ഉണ്ടായിരുന്നുവെങ്കിലും കാര്യക്ഷമമായ രീതിയിൽ സമ്മേളിച്ച് മിനിട്ട്സ് എഴുതി തീരുമാനങ്ങൾ നടപ്പിലാക്കുന്ന ഒരു ശൈലി രൂപമെടുത്തത് 1967-68 കാലഘട്ടത്തിലാണ്. ഈ ഗവേണിങ്ങ് ബോർഡാണ് സെമിനാരിക്ക് ഒരു ഭരണഘടന ഉണ്ടാക്കുവാനുള്ള ആലോചന കൊണ്ടുവന്ന്, പിന്നീട് 1971-ൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അംഗീകാരം നേടിയെടുത്തത്. ഗവേണിങ്ങ് ബോർഡിൽ 21 പേരുണ്ടായിരുന്നു:

1. പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ (ചെയർമാൻ)
2. അഭിവന്ദ്യ മാത്യൂസ് മാർ അത്താനാസ്യോസ് (വൈസ് ചെയർമാൻ)
3. അഭിവന്ദ്യ ദാനിയേൽ മാർ പീലക്സിനോസ്
4. അഭിവന്ദ്യ ഏബ്രഹാം മാർ ക്ലിമ്മീസ്
5. അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ്
6. അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ്
7. ഫാ. ഏബ്രഹാം കോനാട്ട്
8. ഫാ. കെ. ഡേവിഡ് കോറെപ്പിസ്കോപ്പാ
9. ഫാ. റ്റി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ
10. ശ്രീ. കെ. എം. ചെറിയാൻ
11. ശ്രീ. പി. സി. ഏബ്രഹാം
12. ശ്രീ. കുര്യൻ ഏബ്രഹാം
13. ശ്രീ. സി. ജെ. കുര്യൻ
14. ശ്രീ. എം. തൊമ്മൻ
15. ശ്രീ. എ. സി. പോത്തൻ
16. ശ്രീ. കെ. ഒ. മാത്യു
17. ഡോ. ജെ. അലക്സാണ്ടർ
18. ഡോ. ചാക്കോ ജോർജ്
19. ഫാ. പോൾ വർഗീസ് (പ്രിൻസിപ്പാൾ)
20. ഫാ. എം. വി. ജോർജ് (വൈസ് പ്രിൻസിപ്പാൾ)
21. ഫാ. കെ. എം. അലക്സാണ്ടർ (ബഴ്സാർ)

1967-68 വർഷത്തെ സെമിനാരിയുടെ റിപ്പോർട്ട് കോൺവൊക്കേഷൻ പ്രസംഗം അടക്കം, ഏതാനും ലേഖനങ്ങൾ കൂടി ചേർത്തുകൊണ്ടാണ് പ്രസിദ്ധീകരിച്ചത്.

1968-ൽ 62 വിദ്യാർത്ഥികളെ എടുത്തു.

## പുതിയ ഹോസ്റ്റൽ ബ്ലോക്ക് കൂദാശ, ഉദ്ഘാടനം

1969 ജനുവരി 7-ന് പുതിയ സൗത്ത് വിങ്ങ് കെട്ടിടത്തിന്റെ കൂദാശ പ. ബസേലിയോസ് ഔഗേൻ ബാവ നിർവ്വഹിച്ചു. അതോടനുബന്ധിച്ചു തന്നെ, ഓഡിറ്റോറിയത്തിന്റെയും, ഹോസ്റ്റലിന്റെയും ഉദ്ഘാടനം റൂമേനിയൻ പാത്രിയർക്കീസ് പ. ജസ്റ്റീനിയൻ ബാവാ നിർവ്വഹിച്ചു.

1969-ൽ വിദ്യാർത്ഥികളുടെ സംഖ്യ എഴുപതായി. അതിൽ മുപ്പത്തിമൂന്ന് പേർ ബിരുദധാരികളായിരുന്നു.

## "ദീപ്തി" കൈയെഴുത്തു പ്രസിദ്ധീകരണം

സെമിനാരി വിദ്യാർത്ഥികളുടെ സർഗ്ഗവാസനയെ പ്രോത്സാഹിപ്പിക്കുവാൻ "ദീപ്തി" എന്ന കൈയെഴുത്തു പ്രസിദ്ധീകരണം ഇറക്കി.

## പൗൾട്രി ഫാം

സെമിനാരിയിലെ പോഷകഭക്ഷണത്തിന് സ്വയംപര്യാപ്തതയെ ലക്ഷ്യമാക്കി, മനോരമ ചീഫ് എഡിറ്ററും സെമിനാരി ഗവേണിംങ്ങ് ബോർഡ് മെമ്പറും ആയിരുന്ന കെ. എം. ചെറിയാന്റെ സാമ്പത്തിക സഹായത്തോടെ ഒരു കെട്ടിടമുണ്ടാക്കി "പൗൾട്രിഫാം" ആരംഭിച്ചു.

## കോൺവൊക്കേഷൻ

1969-ലെ സെമിനാരി കോൺവൊക്കേഷന് ബിരുദദാന പ്രസംഗം നടത്തിയത് അഡ്വ. ഡോ. എ. റ്റി. മർക്കോസ് ആയിരുന്നു.

## റിഫ്രഷർ കോഴ്സ്

സെമിനാരി പഠനം കഴിഞ്ഞ് വിവിധ ഇടവകകളിൽ ശുശ്രൂഷിക്കുന്ന വൈദികർക്കായി, റിഫ്രഷർ കോഴ്സ് പരിപാടി ഇദംപ്രഥമമായി നടന്നു. 1969 ഏപ്രിൽ 27 മുതൽ മെയ് 10 വരെയാണ് അത് നടന്നത്.

## സഭാന്തരീക്ഷത്തിൽ വീണ്ടും കാറും കോളും

1958-ൽ സഭാസമാധാന നടപടികൾ നടന്നുവെങ്കിലും, നിക്ഷിപ്ത താൽപര്യക്കാരായ ചില അസംതൃപ്ത വ്യക്തികൾ സഭാന്തരീക്ഷത്തിൽ കലഹങ്ങൾക്ക് ഒരുക്കമിടുന്നുണ്ടായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കോബ് തൃതീയനെയും, മലങ്കരയിൽ വന്ന് മഞ്ഞനിക്കര ദയറായുടെ ചുമതലക്കാരനായി താമസിച്ചിരുന്ന ആബൂദി റമ്പാനെയും പല വിധത്തിൽ അവർ അസ്വസ്ഥരാക്കിക്കൊണ്ടിരുന്നു. തത്ഫലമായി 1970 ജൂൺ 27-ന് പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്, പ. ഔഗേൻ പ്രഥമൻ കാതോലിക്കായ്ക്ക് കുപ്രസിദ്ധമായ 203-ാം നമ്പർ കല്പന

അയച്ചു. പ്രസ്തുത കല്പനയിൽ "മാർത്തോമ്മായുടെ സിംഹാസനം" എന്ന പദപ്രയോഗം നിരോധിക്കുകയും, മാർത്തോമ്മാ ശ്ലീഹാ ഒരു പട്ടക്കാരനോ മേൽപ്പട്ടക്കാരനോ അല്ലെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. അബദ്ധജടിലമായ ഈ കല്പനയും, 1972-ൽ അപ്രേം ആബൂദി റമ്പാനെ മെത്രാനാക്കി 'പാത്രിയർക്കീസിന്റെ മലങ്കരയിലെ പ്രതിനിധി' ആയി അയച്ചതും സഭയിൽ കക്ഷിവഴക്കിന്റെ മറ്റൊരു ഘട്ടം സൃഷ്ടിച്ചു. ഈ സംഭാവവികാസങ്ങൾ സെമിനാരിയെയും ബാധിച്ചു.

## മുൻ പ്രിൻസിപ്പാൾ നിയുക്ത കാതോലിക്കാ

1970 ഡിസംബർ 31-ന് കോട്ടയം എം.ഡി. സെമിനാരി അങ്കണത്തിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ സെമിനാരിയുടെ മുൻ പ്രിൻസിപ്പാളും, ബാഹ്യകേരള മെത്രാപ്പോലീത്തായും ആയ മാത്യൂസ് മാർ അത്താനാസ്യോസിനെ നിയുക്ത കാതോലിക്കാ ആയി തിരഞ്ഞെടുത്തു.

# 33

# സെമിനാരി പുരോഗതിയുടെ പുതിയ ഘട്ടങ്ങളിലേക്ക് (1970–75)

ഫാ. പോൾ വർഗീസിന്റെ സമർത്ഥമായ നേതൃത്വത്തിൽ സെമിനാരിക്ക് അടുത്ത അഞ്ചു വർഷത്തിനുള്ളിൽ രണ്ട് സുപ്രധാന നേട്ടങ്ങൾ കൂടി ഉണ്ടായി. ഒന്ന്, സാമ്പത്തിക ചെലവുകൾക്ക് ഒരു സ്ഥിരനിക്ഷേപം സമാഹരിച്ചു. രണ്ട്, അത്മായ പരിശീലനത്തിനും കോൺഫ്രൻസുകൾക്കുമായി 'സോഫിയാ സെന്റർ' സ്ഥാപിച്ചു.

1970–ൽ വിദ്യാർത്ഥികളുടെ എണ്ണം വീണ്ടും വർദ്ധിച്ച് 73 ആയി. സെമിനാരി അക്കാദമിക സംവിധാനം സെമസ്റ്റർ രീതിയിലേക്ക് മാറുകയും ചെയ്തു. 1971–72 വർഷത്തിൽ പുതിയ പ്രോസ്പെക്ടസും ആധുനിക യൂണിവേഴ്സിറ്റി പഠനരീതിയിലുള്ള വിപുലീകരിച്ച കോഴ്സും രൂപരേഖയും പ്രസിദ്ധീകരിച്ചു. അതനുസരിച്ച് അക്കാദമിക സംവിധാനം, അസൈൻമെന്റുകൾ, ടേം പേപ്പറുകൾ, തീസിസ് മുതലായവ കൊണ്ട് പുനഃസജ്ജീകരിച്ചു. ഇതേവർഷം തന്നെ, കോട്ടയത്തെ യാചകരുടെ പുനരധിവാസകേന്ദ്രമായ ശാന്തിഭവനിൽ സെമിനാരി വിദ്യാർത്ഥികളുടെ സാമൂഹ്യപ്രവർത്തനവും സമാരംഭിച്ചു. 1971 വളരെ കർമ്മോന്മുഖമായ ഒരു വർഷമായിരുന്നു. ഫെബ്രുവരി 18–ന് സെമിനാരി കോൺവൊക്കേഷൻ നടന്നു. ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ ആയിരുന്നു ബിരുദദാന പ്രസംഗം. 1971 മാർച്ച് 16–ന് കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് സെമിനാരിയുടെ ഭരണഘടന അംഗീകരിച്ചു.

### അയ്മേനികളുടെ പഠനസമ്മേളനവും വൈദിക റിഫ്രഷർ കോഴ്സും

ഫാ. പോൾ വർഗീസ്, ബൈബിൾ പഠനത്തിലും, അന്തർദ്ദേശീയ വിഷയങ്ങളിലും നേടിയിരുന്ന ആഗോളപ്രശസ്തി, സഭാംഗങ്ങളായ അയ്മേനികളും, വൈദികരും പ്രയോജനപ്പെടുത്തുവാനുള്ള ഒരു സ്ഥിരം വേദിയായി 1971 മുതൽ ഏതാനും വർഷങ്ങളിൽ സെമിനാരി മാറി. കൂടാതെ, വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിലുള്ള യൂണിവേഴ്സിറ്റി ടീച്ചേഴ്സ് ഫോറത്തിന്റെ പഠനവേദികളിൽ സെമിനാരി പ്രിൻസിപ്പാളിന്റെ തുടർച്ചയായ പ്രഭാഷണങ്ങളും നടക്കുവാൻ തുടങ്ങി.

1971–ൽ സെമിനാരിക്ക് അതുവരെ ലഭിച്ചിട്ടുള്ള എൻഡോവ്മെന്റുകളിൽ ഏറ്റവും വലുത്, പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോ

ലീത്തായും സഹോദരൻ ഇസ്സഡ്. എം. പാറേട്ടും കൂടി നൽകിയത് ഒരു വലിയ പ്രോത്സാഹനമായി. ഇതേ വർഷം ഇംഗ്ലണ്ടിലെ പഠനവും, സന്യാസപരിശീലനവും കഴിഞ്ഞ് ഡീക്കൻ കെ. ജി. ജോർജ് (പിന്നീട് ഗീവർഗീസ് മാർ ഈവാനിയോസ്) സെമിനാരിയിൽ വാർഡനും അദ്ധ്യാപകനുമായി ചുമതലയേറ്റു. അദ്ധ്യാപകനും വാർഡനുമായിരുന്ന ഫാ. കെ. കെ. മാത്യൂസ് കോലഞ്ചേരി ആശുപത്രിയുടെ ചാപ്ലേനായി ചുമതലയേൽക്കുകയും ചെയ്തു. സെമിനാരി വിദ്യാർത്ഥികൾ 73 ആയിരുന്നു.

1972-ലെ ഒന്നാം സെമസ്റ്റർ കാലം ഫാ. പോൾ വർഗീസ് ഡോക്ടറൽ പഠനത്തിന്റെ അവധിയിൽ പ്രവേശിച്ചപ്പോൾ, ഫാ. എം. വി. ജോർജ് ആക്ടിംഗ് പ്രിൻസിപ്പാളായി പ്രവർത്തിച്ചു. ആ വർഷം അമേരിക്കയിൽ നിന്ന് സഭാസേവനത്തിനായി എത്തിയ ഫാ. ഡോ. കെ. സി. തോമസ് ഫാക്കൽട്ടി അംഗവും പ്രധാന വാർഡനുമായി ചുമതലയേറ്റു. 80 വിദ്യാർത്ഥികൾ ഉണ്ടായിരുന്നു.

## അലുമ്നി അസോസ്യേഷൻ

സെമിനാരി പൂർവ്വവിദ്യാർത്ഥികളുടെ ഒരു കൂട്ടായ്മയും, സ്ഥിരമായ ഒരു അസോസ്യേഷൻ രൂപീകരണവും 1972-ൽ നടന്നു. ആലുമ്നി അസോസ്യേഷൻ സെക്രട്ടറിയായി ഫാ. സി. ഒ. വർഗീസ് തിരഞ്ഞെടുക്കപ്പെട്ടു.

## ആധുനിക കാലഘട്ടത്തിലെ ഏറ്റവും വലിയ സാമ്പത്തിക പ്രതിസന്ധി

മെത്രാൻ കായൽ പാട്ടകൃഷിക്കാരിൽ നിന്നുള്ള നെല്ല് വരുമാനം നിന്നുപോവുകയും, പഴയസെമിനാരി പുരയിടത്തിൽ നിന്ന് തേങ്ങയും മറ്റും കുറയുകയും, വിദ്യാർത്ഥികളിൽ നിന്ന് ഫീസ് വാങ്ങിക്കാതിരിക്കുകയും വിദ്യാർത്ഥികളുടെയും അദ്ധ്യാപകരുടെയും സംഖ്യ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്ത സാഹചര്യത്തിൽ, സെമിനാരി സാമ്പത്തിക പ്രതിസന്ധിയിലായി. 1972-1973 റിപ്പോർട്ടിൽ ഇപ്രകാരം പറയുന്നു:

> "മുമ്പൊരിക്കലും അനുഭവപ്പെട്ടിട്ടില്ലാത്ത ഭക്ഷ്യദൗർലഭ്യം നിമിത്തം ഈ വർഷാരംഭത്തിൽ ഞങ്ങൾ വളരെ ക്ലേശിക്കയുണ്ടായി. അദ്ധ്യാപകർ തന്നെ കോട്ടയത്തും സമീപത്തുമുള്ള ചില സ്നേഹിതരെ സമീപിച്ച് അരിയും കപ്പയും സംഭാവനയായി വാങ്ങിച്ചു. പലപ്പോഴും അരികൊണ്ടുള്ള ഭക്ഷണം ലഭിക്കാതെ കപ്പ മാത്രം ഉപയോഗിക്കേണ്ടതായി വന്നു. അതിനും ചിലപ്പോൾ പ്രയാസം നേരിട്ടിട്ടുണ്ട്."

ഈ സാഹചര്യത്തിൽ സെമിനാരി നടത്തിക്കൊണ്ടു പോകുവാനുള്ള ഒരു സ്ഥിരവരുമാനത്തിന്റെ ആവശ്യകതയെക്കുറിച്ചും സെമിനാരി റിപ്പോർട്ട് ഊന്നിപ്പറഞ്ഞു:

> "നമ്മുടെ സഭയ്ക്കു സ്ഥിരമായ ഒരു വരുമാനം ഉണ്ടാക്കുന്നതിനും, അതിൽ നിന്ന് ഒരു ഭാഗം സെമിനാരിക്ക് ലഭിക്കണമെന്നുദ്ദേശിച്ചും കൊണ്ടുമാണ് സെമിനാരി നിലങ്ങൾ വിറ്റ തുകയും, ആർക്കേഡിന്റെ നിർമ്മാണത്തിനു ചെലവിട്ടത്. വാടകയിനത്തിൽ ഗണ്യമായ ഒരു തുക സെമിനാരിക്ക് നൽകുവാൻ തക്കവണ്ണം സഭാ മാനേജിംഗ് കമ്മിറ്റി നടപടികൾ കൈക്കൊള്ളേണ്ടതാണ്."

ഇങ്ങനെ ഗൗരവതരമായ സാമ്പത്തിക സാഹചര്യമുണ്ടായപ്പോഴാണ്, മാർത്തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 19-ാം ശതാബ്ദി ആഘോഷം കോട്ടയത്തു നടത്തുവാനുള്ള ആലോചന പുരോഗമിച്ചത്. മാർത്തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 19-ാം ശതാബ്ദി സ്മാരകമായി സെമിനാരിക്ക് ഒരു എൻഡോവ്മെന്റ് ഏർപ്പെടുത്തുവാൻ തീരുമാനമായി. ആയതിന് പ്രധാന ചുമതലക്കാരായി, ഫാ. റ്റി. സി. മത്തായി (ഓർഗനൈസിങ്ങ് സെക്രട്ടറി), ബോംബെയിലെ വ്യവസായിയായിരുന്ന പി. ജെ. കോശി, മത്തായി മാത്യൂസ് എന്നിവർ പ്രവർത്തിച്ചു (1974-ഓടെ 5,30,000 രൂപയുടെ സ്ഥിരനിക്ഷേപം ഉണ്ടാവുകയും, പിൽക്കാലത്ത് ഇതിൽ നിന്നുള്ള പ്രതിവർഷ പലിശ സെമിനാരി നടത്തിപ്പിന് പ്രയോജനപ്പെടുത്തുകയും ചെയ്യുന്നു). 1973-ൽ വിദ്യാർത്ഥികളുടെ സംഖ്യ 76 ആയിട്ട് കുറച്ചു.

മധുരയിൽ വച്ചു നടന്ന 1973-ലെ സെറാമ്പൂർ കോൺവൊക്കേഷൻ, സെമിനാരിയുടെ മുൻ പ്രിൻസിപ്പാളും, സഭയുടെ നിയുക്ത കാതോലിക്കായുമായ മാത്യൂസ് മാർ അത്താനാസ്യോസിന് ഓണററി ഡോക്ടറേറ്റ് നൽകി. 1973-ലെ സെമിനാരി കോൺവൊക്കേഷനിലെ ബിരുദദാന പ്രസംഗം മാത്യൂസ് മാർ അത്താനാസ്യോസ് നിർവ്വഹിക്കുകയും ചെയ്തു.

### സോഫിയ സെന്റർ

സെമിനാരിയുടെ ചരിത്രത്തിലും സാക്ഷ്യത്തിലും നിർണ്ണായക സ്വാധീനം ചെലുത്തുവാനുതകിയ ആലോചനയാണ്, മലങ്കര ഓർത്തഡോക്സ് സഭയും അത്മായ പരിശീലനവും സംബന്ധിച്ച്, ഫാ. പോൾ വർഗീസിന്റെ നേതൃത്വത്തിൽ നടന്നത്. ധ്യാനത്തിനും, കോൺഫ്രൻസുകൾക്കും പഠനത്തിനും അത്യാവശ്യ സൗകര്യങ്ങളുള്ള ഒരു മന്ദിരത്തെക്കുറിച്ച് പദ്ധതിയിട്ട് വിദേശ സഭാസഹായം അതിനുറപ്പാക്കുവാൻ ഫാ.

പോൾ വർഗീസിന് കഴിഞ്ഞു. അങ്ങനെ പദ്ധതിയിട്ട് "സോഫിയ സെന്റർ" എന്ന അത്മായ പരിശീലനകേന്ദ്രത്തിന്, 1973 ആഗസ്റ്റ് 6-ന് പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ കല്ലിട്ട്, പണി പൂർത്തിയാക്കി 1974 ഡിസംബർ 21-ന് കൂദാശ ചെയ്തു. തൊട്ടടുത്ത ദിവസങ്ങളിൽ സെമിനാരിയിൽ നടന്ന ഏഷ്യൻ ക്രിസ്ത്യൻ പീസ് കോൺഫ്രൻസിന്റെ പ്രതിനിധികൾ സോഫിയാ സെന്ററിൽ താമസിച്ചു. 1973-1974-ൽ സെമിനാരി വിദ്യാർത്ഥികളുടെ സംഖ്യ 77 ആയിരുന്നു.

# 34

# മൂന്ന് അദ്ധ്യാപകർ മെത്രാൻ സ്ഥാനത്തേക്ക്: പുരോഗതിയുടെ തുടർച്ച

1965-ൽ തന്നെ ഫാദർ പോൾ വർഗീസിനെയും ഫാദർ എം. വി. ജോർജിനെയും മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തതായിരുന്നുവെങ്കിലും, അവർ അഭിഷിക്തരായില്ല. എന്നാൽ 1974 ഒക്ടോബർ 2-ന് നിരണം സെന്റ് മേരീസ് പള്ളിയിൽ കൂടിയ സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ മൂന്നു സെമിനാരി അദ്ധ്യാപകരെ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു. പ്രിൻസിപ്പാൾ ഫാ. പോൾ വർഗീസ്, വൈസ് പ്രിൻസിപ്പാൾ ഫാ. എം. വി. ജോർജ്, വാർഡൻ ഫാ. കെ. സി. തോമസ് എന്നിവരായിരുന്നു അവർ (അവരോടൊപ്പം ഫാ. പി. വി. ജോസഫും, ഫാ. കെ. കെ. പുന്നൂസും തെരഞ്ഞെടുക്കപ്പെട്ടിരുന്നു). 1975 ഫെബ്രുവരി 16-ന് നിരണത്തു വച്ച് അവരെ മെത്രാന്മാരാക്കി. ഫാ. പോൾ വർഗീസ്, പൗലൂസ് മാർ ഗ്രീഗോറിയോസ് എന്ന പേരിലും, ഫാ. എം. വി. ജോർജ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്ന പേരിലും, ഫാ. കെ. സി. തോമസ്, തോമസ് മാർ മക്കാറിയോസ് എന്ന പേരിലും, ഫാ. പി. വി. ജോസഫ്, ജോസഫ് മാർ പക്കോമിയോസ് എന്ന പേരിലും, ഫാ. കെ. കെ. പുന്നൂസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ് എന്ന പേരിലും അഭിഷിക്തരായി.

പ്രിൻസിപ്പാൾ പദം എട്ടു വർഷം സ്തുത്യർഹമായ നിലയിൽ വൈദികസ്ഥാനത്ത് പൂർത്തീകരിച്ചിട്ട്, പൗലൂസ് മാർ ഗ്രീഗോറിയോസ് ഭദ്രാസന മെത്രാപ്പോലീത്താ സ്ഥാനവും, പ്രിൻസിപ്പാൾ പദവും അതിശോഭയോടെ ഒന്നിച്ച് വഹിച്ച കാലഘട്ടമാണ് അടുത്ത രണ്ട് ദശാബ്ദം. ഈ കാലയളവിന്റെ മൂന്നു പ്രത്യേകതകൾ, പുതിയ അദ്ധ്യാപകനിരയെ സജ്ജമാക്കിയത്, പുതിയ പ്രവർത്തന പദ്ധതികൾ ആരംഭിച്ചത്, പുതിയ മന്ദിരങ്ങൾ പൂർത്തീകരിച്ചത് എന്നിവയാണ്. 1974-75-ൽ വിദ്യാർത്ഥികളുടെ സംഖ്യ 70 ആയിരുന്നു.

1975-ൽ സെമിനാരിചരിത്രത്തിലാദ്യമായി സമ്പൂർണ്ണ യോഗ്യത നേടിയ ഒരു ഫുൾടൈം ലൈബ്രേറിയൻ (ഫാ. സി. സി. ചെറിയാൻ B.Sc., B.Lib. Sc.) നിയമിതനായി.

### പുതിയ അദ്ധ്യാപകനിരയെ സജ്ജമാക്കിയത്

1973-ൽ തന്നെ പ്രിൻസിപ്പാൾ ഫാ. പോൾ വർഗീസും ഫാക്കൽട്ടിയും

സഭയുടെ ഇന്റർ ചർച്ച് റിലേഷൻസ് കമ്മിറ്റിയും വ്യക്തമായ ഒരു കാഴ്ച പ്പാടോടെ, ഉന്നതവിദ്യാഭ്യാസം സിദ്ധിച്ച അടുത്ത ഒരു തലമുറയെ അധ്യാപകരായി സജ്ജീകരിക്കുവാൻ ശ്രമം തുടങ്ങി. പഠനത്തിലും, മറ്റും മികവു തെളിയിച്ച വിദ്യാർത്ഥികളെ ഇതിനായി കണ്ടെത്തി ഉപരിപഠനത്തിനും വിവിധ സ്ഥലങ്ങളിലേക്ക് അയയ്ക്കുവാൻ തുടങ്ങി. ഡീക്കൻ കെ. എം. ജോർജ്, ഡീക്കൻ കെ. ജെ. ഗബ്രിയേൽ, ഡീക്കൻ സി. സി. ചെറിയാൻ, ഡീക്കൻ ജേക്കബ് കുര്യൻ, ഡീക്കൻ റ്റി. ഐ. വർഗീസ്, ഡീക്കൻ ബേബി വർഗീസ്, ഡീക്കൻ എം. എ. മത്തായി, ഡീക്കൻ മാത്യു വൈദ്യൻ, ഡീക്കൻ ഒ. തോമസ്, ഡീക്കൻ എം. പി. ജോർജ്, ഡീക്കൻ എം. ഒ. ജോൺ, ഡീക്കൻ ജോൺസ് ഏബ്രഹാം, ഡീക്കൻ റജി മാത്യു, ഡീക്കൻ ജോൺ പണിക്കർ, ഡീക്കൻ മാത്യു ബേബി മുതലായവർ ആ ഗണത്തിൽ വിവിധ കാലഘട്ടങ്ങളിൽ ഉന്നതപഠനം നേടിയവരാണ്.

1975 ഒക്ടോബർ 27-ന് സെമിനാരിയിൽ വച്ച് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ (മുൻ പ്രിൻസിപ്പാൾ) സ്ഥാനാരോഹണം പാറേട്ട് മാർ ഈവാനിയോസ്, ദാനിയേൽ മാർ പിലക്സിനോസ് എന്നിവരുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു. 1975 ഡിസംബർ 8-ന് പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ (മുൻ പ്രിൻസിപ്പാൾ) കാലം ചെയ്ത്, ദേവലോകത്ത് കബറടക്കപ്പെട്ടു. 1975-76-ൽ വിദ്യാർത്ഥികൾ 66 ആയിരുന്നു.

### നോർത്ത് ബ്ലോക്ക് മന്ദിരം

സെമിനാരിയുടെ പുതിയ നോർത്ത് ബ്ലോക്കിന്റെ കൂദാശയും ഉദ്ഘാടനവും 1977 ജനുവരി 25-ന് നടന്നു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കൂദാശ ചെയ്കയും, റഷ്യൻ പാത്രിയർക്കീസ് പ. പീമൻ ബാവാ ഉദ്ഘാടനം ചെയ്കയും ചെയ്തു.

1977-1978-ൽ വിദ്യാർത്ഥികൾ 71 ആയിരുന്നു. 1977 ഫെബ്രുവരിയിലെ കോൺവൊക്കേഷനിൽ കൽദായ സഭയുടെ, ബിഷപ്പ് ഡോ. പൗലോസ് മാർ പൗലോസ് ബിരുദദാന പ്രസംഗം നടത്തി. 1978-1979-ൽ വിദ്യാർത്ഥികളുടെ സംഖ്യ സംഖ്യ 74 ആയിരുന്നു. 1979 ഫെബ്രുവരിയിലെ കോൺവൊക്കേഷനിൽ ചങ്ങനാശ്ശേരി ആർച്ച്ബിഷപ്പ് ജോസഫ് പൗവ്വത്തിൽ ബിരുദദാന പ്രസംഗം നടത്തി. 1940-60 കാലഘട്ടത്തിൽ ഫാ. ഡോ. സി. റ്റി. ഈപ്പൻ പ്രസിദ്ധീകരിച്ചിരുന്ന, "സ്റ്റാർ ഓഫ് ദി ഈസ്റ്റ്" എന്ന അന്തർദേശീയ നിലവാരമുള്ള ഇംഗ്ലീഷ് ത്രൈമാസികയുടെ പുനഃപ്രസിദ്ധീകരണം ഈ കോൺവൊക്കേഷനിൽ വച്ച് ആരംഭിച്ചു. ഇതേ വർഷം, ചെറിയ രീതിയിൽ ഒരു ആർക്കൈവ്സ് വട്ടശ്ശേരിൽ തിരുമേനിയുടെ നാമത്തിൽ ആരംഭിച്ചുവെങ്കിലും അതിന്റെ വിപുലീകരണവും ഉദ്ഘാടനവും

പിന്നീടാണ് നടന്നത്. 1980–ഓടെ സുപ്രസിദ്ധ ദൈവശാസ്ത്ര പണ്ഡിതൻ ഫാ. ഡോ. വി. സി. സാമുവേൽ സെമിനാരിയിൽ വിസിറ്റിങ്ങ് പ്രൊഫസറായി. 1980 കാലത്ത് വിദ്യാർത്ഥികൾ 86 ആയി വർദ്ധിച്ചു.

## ഫെഡറേറ്റഡ് ഫാക്കൽട്ടി

കേരളത്തിലെ ഓർത്തഡോക്സ്, മാർത്തോമ്മാ, സി.എസ്.ഐ. സെമിനാരികൾ അദ്ധ്യാപകരായി ഉന്നതവിദ്യാഭ്യാസം നേടിയവരെ നിയമിച്ചതിനാൽ ബിരുദാനന്തരബിരുദ പഠനത്തിന് ആ സെമിനാരികൾ സജ്ജമായി. ഡോ. വി. സി. സാമുവേലിനെപ്പോലുള്ളവരുടെ സേവനവും ലഭിക്കാൻ തുടങ്ങിയതോടെ, ഈ മൂന്നു സെമിനാരികൾക്കും സംയുക്തമായി ഒരു എക്യുമെനിക്കൽ ഉന്നതപഠനകേന്ദ്രം എന്ന ആശയം എല്ലാവർക്കും സ്വീകാര്യമായി. മാർത്തോമ്മാ സെമിനാരിയിലെ റവ. ഡോ. എം. ജെ. ജോസഫും, ഓർത്തഡോക്സ് സെമിനാരിയിൽ നിന്ന് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസും കണ്ണൻമൂല സെമിനാരിയിലെ ഡോ. ജേക്കബ് വർഗീസും ഒക്കെ ഈ സംരംഭത്തിന് നേതൃത്വം കൊടുത്തു. 1980–ൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ അംഗീകാരത്തോടെ FFRRC (Federated Faculty for Research in Religion and Culture) സ്ഥാപിതമായി. അതിന്റെ ഭരണഘടനയനുസരിച്ച് ചെയർമാൻമാരും, വൈസ് ചെയർമാൻമാരും, റജിസ്ട്രാർമാരും ഓരോ സെമിനാരിയുടെയും മുറയനുസരിച്ച് ചുമതല മാറിമാറി വഹിക്കുന്നു. വേദശാസ്ത്ര പഠനത്തിന്റെ വിവിധ ശാഖകളിൽ, M.Th., D.Th. എന്നിവയ്ക്കുള്ള പഠനസൗകര്യം കേരളത്തിനുള്ളിൽ തന്നെ ഉണ്ടായി.

## ഡെപ്യൂട്ടി വൈസ് പ്രിൻസിപ്പാൾ, ഫിനാൻസ് പ്രൊമോട്ടർ

പ്രിൻസിപ്പാളിന്, യാത്രകളും മറ്റ് നിരവധി ചുമതലകളും ഏറ്റെടുക്കേണ്ടി വന്നതിനാൽ, സെമിനാരിയുടെ ദൈനംദിന നടത്തിപ്പിന് ശ്രദ്ധ കൊടുക്കുവാൻ ബഴ്സാറായിരുന്ന ഫാ. കെ. എം. അലക്സാണ്ടറെ ഡെപ്യൂട്ടി വൈസ്പ്രിൻസിപ്പാളായി 1980–81 വർഷം നിയമിച്ചു. അദ്ദേഹം വിശ്വസ്തമായും കാര്യക്ഷമമായും പ്രവർത്തിച്ചതുകൊണ്ട് കാര്യങ്ങൾ ഭംഗിയായി. അതോടുചേർന്ന്, സെമിനാരി സാമ്പത്തികവശം ബലപ്പെടുത്താൻ 'സെമിനാരി സുഹൃത്തുക്കളെ' കണ്ടെത്താനായി ഫാ. കെ. വി. സാമുവേലിനെ (ചന്ദനപ്പള്ളി) സെമിനാരിയുടെ ഫിനാൻസ് പ്രൊമോട്ടറായും നിയമിച്ചു. അതും വിജയിച്ചു. പിന്നീട് വിവിധ കാലഘട്ടങ്ങളിൽ ഫിനാൻസ് പ്രൊമോട്ടർമാരായി കാര്യക്ഷമമായി പ്രവർത്തിച്ചവരാണ്, ഫാ. റ്റി. പി. ഏലിയാസും, ഫാ. കെ. വൈ. ചാക്കോയും.

### കോൺവൊക്കേഷൻ

1981 മാർച്ച് 3-ന് നടന്ന കോൺവൊക്കേഷനിൽ, ബിഷപ്പ് ഡോ. വിക്ടർ പ്രേം സാഗർ ബിരുദദാന പ്രസംഗം നടത്തി. 1980–81-ൽ വിദ്യാർത്ഥികളുടെ സംഖ്യ 92-ഉം, 1981–82-ൽ അത് 95-ഉം ആയിരുന്നു.

1983 ആയപ്പോൾ സെമിനാരി ലൈബ്രറിക്ക് അഭൂതപൂർവ്വമായ വളർച്ചയുണ്ടായി. നൂറോളം ജേർണലുകളും 15000-ൽ അധികം ഗ്രന്ഥങ്ങളുമായി ലൈബ്രറി വികസിച്ചു. 1982–83-ൽ വിദ്യാർത്ഥികളുടെ സംഖ്യ 96 ആയി.

### സെമിനാരിയിൽ വച്ച് സെറാമ്പൂർ കോൺവൊക്കേഷൻ

സെമിനാരിയുടെ ചരിത്രത്തിലാദ്യമായി 1984 ജനുവരി 31 മുതൽ ഫെബ്രുവരി 4 വരെ, സെമിനാരിയിൽ വച്ച് സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ സെനറ്റുയോഗങ്ങളും, കോൺവൊക്കേഷനും നടന്നു. ഹിമാചൽ പ്രദേശ് ഗവർണർ ഹൊക്കി ഷി സേമ ആയിരുന്നു മുഖ്യാതിഥി.

1983–84 വർഷം സെമിനാരിയിൽ വിദ്യാർത്ഥികളുടെ സംഖ്യ 88 ആയിരുന്നു.

### ദിവ്യബോധനം

അത്മായപരിശീലനത്തിന് ഒരു ഇടം (സോഫിയ സെന്റർ) 1974-ൽ ഉണ്ടായതോടെ, വ്യക്തമായ ഒരു പരിശീലനപദ്ധതിയെപ്പറ്റി ആലോചിക്കുവാൻ തുടങ്ങി. പ്രിൻസിപ്പാളായ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസും, സെമിനാരി ഫാക്കൽട്ടിയും ഗൗരവതരമായി ആലോചിച്ച് ഒരു രൂപരേഖയുണ്ടാക്കി. സെമിനാരി ലൈബ്രേറിയൻ ഫാ. സി. സി. ചെറിയാൻ ഇതിന്റെ പ്രധാന ചുമതലക്കാരനായി. അങ്ങനെ ഓർത്തഡോക്സ് വേദപഠന, വേദശാസ്ത്ര മേഖലകളെ, അത്മായർക്ക് പരിചയപ്പെടുത്തുന്ന "കറസ്പോണ്ടൻസ്" കോഴ്സായി, ദിവ്യബോധനം രൂപമെടുത്തു. പാഠപുസ്തകങ്ങളും ഓഫീസ് സംവിധാനവും തയാറായതോടെ, 1984 ജൂലൈ 28-ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ, ദിവ്യബോധനം പഠന പദ്ധതി ഉദ്ഘാടനം ചെയ്തു. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന് ഏറ്റവും ആത്മസംതൃപ്തി നൽകിയ ഈ പദ്ധതി കാര്യക്ഷമമായി നടപ്പിലാക്കുവാൻ ഏറ്റവും യത്നിച്ചത് ഫാ. റ്റി. ജെ. ജോഷ്വായും, ഫാ. സി. സി. ചെറിയാനും ആണ്. ഈ പദ്ധതിക്ക് ഉജ്ജ്വലമായ സ്വീകരണമാണ് സഭയിൽ ലഭിച്ചത്.

### സെമിനാരിക്ക് ഫാക്കൽട്ടി ഫാമിലി ക്വാർട്ടേഴ്സ്

സെമിനാരി ചരിത്രത്തിലാദ്യമായി ഫാക്കൽട്ടി ഫാമിലി ക്വാർട്ടേഴ്സ്

നിർമ്മിക്കുകയും 1985-ൽ ഫാ. കെ എം. ജോർജും, ഫാ. ജേക്കബ് കുര്യനും കുടുംബമായി താമസം ആരംഭിക്കുകയും ചെയ്തു.

### ഫാ. കെ. എം. അലക്സാണ്ടറുടെ വിയോഗം, ഫാ. റ്റി. ജെ. ജോഷ്വാ വൈസ്പ്രിൻസിപ്പാൾ

ദീർഘകാലം സെമിനാരി ബഴ്സാറും സെമിനാരിയുടെ അനുദിന ജീവിതത്തിലെ പിതൃസാന്നിധ്യവുമായിരുന്ന റവ. ഫാ. കെ. എം. അല ക്സാണ്ടർ 1984 നവംബർ 18-ന് ആകസ്മികമായി നിര്യാതനായി. സെമി നാരിയെ സാമ്പത്തികമായി സ്വയംപര്യാപ്തമാക്കുവാനും, വിദ്യാർത്ഥി കളുടെ അച്ചടക്ക, ആത്മീയ പരിശീലനത്തിൽ മറ്റു സെമിനാരികൾക്ക് മാതൃകയാക്കുവാനും യത്നിച്ച അലക്സാണ്ടർ അച്ചന്റെ ജീവിതം സെമി നാരിക്കുവേണ്ടി സമർപ്പിച്ചതായിരുന്നു. തുടർന്ന്, ഫാ. റ്റി. ജെ. ജോഷ്വാ സെമിനാരിയുടെ വൈസ്പ്രിൻസിപ്പാളും, ബഴ്സാറുമായി ചുമതലയേറ്റു. 1984-85-ൽ വിദ്യാർത്ഥികൾ 87 ആയിരുന്നു. പ്രിൻസിപ്പാളിന്റെ തിരക്കേ റിയ ജോലിക്കു ഫാ. റ്റി. ജെ. ജോഷ്വായുടെ നേതൃത്വം സഹായകമായി.

### കോൺവൊക്കേഷൻ

1985 ഫെബ്രുവരി 15-ന് നടന്ന സെമിനാരി കോൺവൊക്കേഷന് ബിരു ദദാന പ്രസംഗം നടത്തിയത് സുപ്രസിദ്ധ ആദ്ധ്യാത്മിക ചിന്തകനായ ബീഡ് ഗ്രിഫിത്ത് ആയിരുന്നു. 1985-86 വർഷം വിദ്യാർത്ഥികളുടെ സംഖ്യ 84 ആയിരുന്നു.

### ഗുരുക്കന്മാർ മേല്പട്ടസ്ഥാനത്തേക്ക്

1985 മെയ് 15-ന് സെമിനാരി അദ്ധ്യാപകരായ ഫാ. ഫിലിപ്പോസ് തോമസ്, ഫാ. കെ. ജി. ജോർജ് എന്നിവർ യഥാക്രമം ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നീ നാമ ങ്ങളിൽ മെത്രാന്മാരായി വാഴിക്കപ്പെട്ടു.

### ചാപ്പൽ പടിഞ്ഞാറോട്ട് നീട്ടിപ്പണിതു

1986-87-ൽ വിദ്യാർത്ഥികൾ 84 ആയിരുന്നു. 1986-87 കാലഘട്ടത്തിൽ സെമിനാരി ചാപ്പൽ പടിഞ്ഞാറോട്ട് നീട്ടിപ്പണിതതിനാൽ സ്ഥലപരിമിതി സംബന്ധിച്ച ദീർഘകാല പ്രശ്നം മിക്കവാറും പരിഹരിക്കപ്പെട്ടു.

1987-88-ൽ വിദ്യാർത്ഥികളുടെ സംഖ്യ 107 ആയി.

### ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്

പാശ്ചാത്യ-പൗരസ്ത്യ സംഗീതത്തിൽ ഉപരിപഠനം കഴിഞ്ഞ് ഡീക്കൻ എം. പി. ജോർജ് എത്തിയതിനെ തുടർന്ന്, സെമിനാരിയിൽ, സുറിയാനി

ആരാധനാ സംഗീതത്തിൽ, സെമിനാരി വിദ്യാർത്ഥികളല്ലാത്തവർക്കും സർട്ടിഫിക്കറ്റ് കോഴ്സ് നടത്തുവാൻ തീരുമാനിച്ചു. 1988-ൽ ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക് ആരംഭിച്ചു. ഔദ്യോഗിക ഉദ്ഘാടനം അടുത്ത വർഷമാണ് നടന്നത്.

### സെമിനാരിയിൽ മൂറോൻ കൂദാശ

1988 മാർച്ച് 25, 40-ാം വെള്ളിയാഴ്ച കൂടിയായിരുന്നു. അന്ന് സെമിനാരിയിൽ, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ മൂറോൻ കൂദാശ നിർവ്വഹിച്ചു.

1988-89-ൽ വിദ്യാർത്ഥികൾ 108 ആയിരുന്നു.

### തിരുവചനഭാഷ്യം

മലയാളത്തിൽ ഓർത്തഡോക്സ് വീക്ഷണമുള്ള പുതിയനിയമ വ്യാഖ്യാനം ലക്ഷ്യമാക്കിക്കൊണ്ട്, "തിരുവചനഭാഷ്യം" പദ്ധതി, സെമിനാരിയിൽ നിന്ന് 1989-ൽ ആരംഭിച്ചു. 1989 ജനുവരിയിൽ തന്നെ അതിന്റെ ആദ്യ ഗ്രന്ഥം പ്രസിദ്ധീകരിച്ചു. തുടർന്ന് സമയബന്ധിതമായി പുതിയനിയമത്തിലെ എല്ലാ പുസ്തകങ്ങളുടെയും വ്യാഖ്യാനം സെമിനാരി അദ്ധ്യാപകരുടെ ചുമതലയിൽ പ്രസിദ്ധീകരിച്ചു. ഈ പുസ്തകങ്ങളോട് ചേർന്ന് ആരംഭിച്ച പുതിയനിയമ പഠന പരിപാടിയിൽ അനേകംപേർ ചേർന്ന് പഠനം പൂർത്തിയാക്കി സർട്ടിഫിക്കറ്റ് കരസ്ഥമാക്കി.

### 'ശ്രുതി' സ്കൂൾ ഉത്ഘാടനം

ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക് ഔപചാരികമായി ഉത്ഘാടനം ചെയ്യപ്പെട്ടത് 1989 ജനുവരി 9-ന് ആണ്. റൂമേനിയൻ പാത്രിയർക്കീസ് പ. തിയോക്ടിറ്റസ് ഉത്ഘാടനം നിർവ്വഹിച്ചു. ഏപ്രിൽ മാസത്തിൽ ആദ്യബാച്ച് പഠനം തുടങ്ങി. ഫാ. എം. പി. ജോർജ് പ്രധാന ചുമതല വഹിച്ചു.

### 175-ാം ജൂബിലി ആഘോഷ പരിപാടികൾ

1989-90-ൽ വിദ്യാർത്ഥികൾ 117 ആയി. 1989-90 വർഷം സെമിനാരിയുടെ 175-ാം വർഷ ജൂബിലി ആഘോഷം നടന്നു. അതിനോടനുബന്ധിച്ച് 1990 ജനുവരി ഒന്നിന് ജൂബിലി ഉത്ഘാടനം, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ നിർവ്വഹിച്ചു. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ നിലവിളക്കു കൊളുത്തി.

ജൂബിലി പദ്ധതികളായി, സഭാവിജ്ഞാനകോശം, സെമിനാരി മൈക്രോ ഫിലിം ലൈബ്രറി, സ്ഥാപകന് അനുയോജ്യ വിശേഷണ

ബഹുമതി, ജൂബിലി സുവനീർ, ജൂബിലി മന്ദിരമായി 'ശ്രുതി' മന്ദിരം, വാർഷിക സമ്മേളനം മുതലായവ സജ്ജീകരിക്കപ്പെട്ടു. 1990-91-ൽ വിദ്യാർത്ഥികൾ 122 ആയി. സെമിനാരി മല്പാനായിരുന്ന യൂഹാനോൻ മാർ സേവേറിയോസ് 16-5-1990-ൽ കാലംചെയ്തു.

1990 നവംബർ 24-ന് 175-ാം വാർഷികസമ്മേളനം നടന്നു. മദ്രാസ് ഗവർണർ ഡോ. പി. സി. അലക്സാണ്ടർ സമ്മേളനം ഉത്ഘാടനം ചെയ്തു. 175-ാം ജൂബിലി സുവനീറും പ്രകാശിക്കപ്പെട്ടു. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്, പ. എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനപ്രകാരം, "സഭാ ജ്യോതിസ്" എന്ന വിശേഷണ ബഹുമതി, 1991 നവംബർ 25-ന് (175-ാം ചരമവാർഷികം) അർപ്പിച്ചു. 1991-92-ൽ വിദ്യാർത്ഥികളുടെ സംഖ്യ 136 ആയിരുന്നു.

1991 ഏപ്രിൽ 29-ാം തീയതി ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ആയി സ്ഥാനാരോഹണം ചെയ്തു. 1991 ഏപ്രിൽ 30-ന് സെമിനാരി അദ്ധ്യാപകൻ ഫാ. ഡോ. എം. എ. മത്തായി, മാത്യൂസ് മാർ സേവേറിയോസ് എന്ന പേരിൽ മെത്രാനായി വാഴിക്കപ്പെട്ടു.

1992 നവംബർ 24-ന് സെമിനാരി സ്ഥാപകൻ യൗസേഫ് മാർ ദീവന്നാസ്യോസ് സ്മാരക (MJDM) മൈക്രോഫിലിം ലൈബ്രറി ഉത്ഘാടനം ചെയ്തു. 1992-ൽ പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ എഴുപതാം ജന്മദിനത്തോടനുബന്ധിച്ചും പ്രിൻസിപ്പാളായിട്ട് 25 വർഷം പൂർത്തിയായതിനോട് ചേർന്നും ബഹുമുഖ ലക്ഷ്യങ്ങളോടെ സമഗ്രമായ ഒരു വിജ്ഞാന-സേവന പദ്ധതിയ്ക്കായി മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ (MGF) സമർപ്പിച്ചു. 1992-93-ൽ വിദ്യാർത്ഥികൾ 135 ആയി. ജൂബിലി മന്ദിരമായ 'ശ്രുതി' മന്ദിരം പൂർത്തീകരിച്ച് 1993 ജൂലൈയിൽ ഉത്ഘാടനം ചെയ്യപ്പെട്ടു. 1993-94-ൽ വിദ്യാർത്ഥികൾ 132 ആയിരുന്നു. 1993 നവംബറിൽ സഭാവിജ്ഞാനകോശവും പ്രസിദ്ധീകരിച്ചു.

### "മലങ്കരമല്പാൻ" സ്ഥാനം കോരുത് മല്പാന്

1993 നവംബർ 28-ന് സെമിനാരി മല്പാൻ ഞാർത്താങ്കൽ കോരുത് മല്പാന് സഭാ സുന്നഹദോസ് തീരുമാനപ്രകാരം "മലങ്കരമല്പാൻ" സ്ഥാനം നൽകി ആദരിച്ചു.

### വൈസ് പ്രിൻസിപ്പാൾ ഫാ. ഡോ. കെ. എം. ജോർജ്

1984 മുതൽ വൈസ്പ്രിൻസിപ്പാളായി സ്തുത്യർഹമായ സേവനം ചെയ്ത ഫാ. റ്റി. ജെ. ജോഷ്വായ്ക്ക് അനാരോഗ്യം നിമിത്തം

ചുമതലകൾ തുടർന്നു വഹിക്കാൻ ബുദ്ധിമുട്ടായ സാഹചര്യത്തിൽ; അവധിയെടുത്ത് ജനീവയിലെ ബോസേയിൽ അദ്ധ്യാപകനായിരുന്ന ഫാ. ഡോ. കെ. എം. ജോർജിനെ വരുത്തി വൈസ്പ്രിൻസിപ്പാൾ സ്ഥാനം 1994-ൽ ഏല്പിച്ചു. 1994-95 കാലത്ത് 128 വിദ്യാർത്ഥികൾ ഉണ്ടായിരുന്നു.

### "മിഷൻ" ഊന്നലോടെ സഭയ്ക്ക് മറ്റൊരു സെമിനാരി

ബാഹ്യകേരളത്തിലെ സഭാസാഹചര്യത്തിന്, പ്രത്യേകിച്ച് മിഷൻ പ്രവർത്തനത്തിന് ഊന്നൽ കൊടുത്ത് ബാഹ്യകേരളത്തിൽ നിന്നുള്ള വൈദിക വിദ്യാർത്ഥികളെ പരിശീലിപ്പിക്കുവാൻ ഒരു സെമിനാരി, ഭിലായിയിൽ സെന്റ് തോമസ് ആശ്രമത്തോടനുബന്ധിച്ച്, ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസിന്റെ പ്രത്യേക ചുമതലയിലും ഉത്സാഹത്തിലും ആരംഭിക്കുവാൻ 1995 സെപ്തംബർ 14-ന് കൂടിയ സുന്നഹദോസ് തീരുമാനിച്ചു. സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി എന്ന പേരിൽ ഈ സെമിനാരി 1995 ഒക്ടോബർ 19-ന് പ്രവർത്തനം ആരംഭിച്ചു. ആദ്യ ബാച്ചിൽ ഏഴ് വിദ്യാർത്ഥികൾ ഉണ്ടായിരുന്നു.

### 'പ്രത്യാശാ' കൗൺസലിംഗ് ട്രെയിനിംഗ്

ഇടവകകളിൽ കൗൺസലിംഗ് ആവശ്യമായ നിരവധി സാഹചര്യങ്ങൾ ഉണ്ടെന്നും, അവയ്ക്കുവേണ്ടി സാമാന്യം വിദ്യാഭ്യാസവും, സന്നദ്ധതയുമുള്ളവരെ പരിശീലിപ്പിച്ചെടുക്കുവാനായി സെമിനാരി 1996-ൽ ആരംഭിച്ചതാണ് 'പ്രത്യാശാ' കൗൺസലിംഗ് ട്രെയിനിംഗ്. ഫാ. ഡോ. ഒ. തോമസാണ് പ്രധാന ചുമതല നിർവ്വഹിച്ചത്.

1995-96-ൽ വിദ്യാർത്ഥികളുടെ സംഖ്യ 128 ആയിരുന്നു.

### സൂമോറോ ക്വയർ

1996-ൽ സഭാംഗങ്ങളായ സംഗീതാഭിമുഖ്യമുള്ള സ്ത്രീപുരുഷന്മാരുടെ ഒരു ക്വയർ ഫാ. എം. പി. ജോർജിന്റെ നേതൃത്വത്തിൽ രൂപീകൃതമായതാണ് സൂമോറോ ക്വയർ. ആഴ്ചയിൽ ഒരിക്കൽ കൃത്യമായി സംഗീത പരിശീലനം നടത്തുന്ന ഈ ക്വയർ അന്തർദ്ദേശീയ മത്സരങ്ങളിൽ പങ്കെടുത്ത് സമ്മാനാർഹരായിട്ടുണ്ട്.

### ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് കാലംചെയ്തു

സെമിനാരി പ്രിൻസിപ്പാൾ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മൂന്നു ദശാബ്ദത്തോളം വിശിഷ്ട സേവനം ചെയ്ത്, സെമിനാരിക്ക് അത്ഭുതാവഹമായ പുരോഗതി സമ്മാനിച്ച്, 1996 നവംബർ 24-ന് ഡൽഹി

യിൽ കാലം ചെയ്തു. പിറ്റേന്ന് സെമിനാരിയുടെ ആദ്യശിൽപ്പിയുടെ ഓർമ്മദിനത്തിൽ തന്നെ ആധുനിക ശില്പിയും ശാന്തിതീരമണഞ്ഞു.[123]

## മുൻ പ്രിൻസിപ്പാൾ പ. മാത്യൂസ് പ്രഥമൻ ബാവായുടെ ദേഹവിയോഗം

1996 നവംബർ 8-ന് മുൻ പ്രിൻസിപ്പാളും, സഭയുടെ അഞ്ചാം കാതോലിക്കായുമായിരുന്ന ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ ശാന്തിതീരമണഞ്ഞു. അദ്ദേഹത്തിന്റെ ഭൗതികശരീരം സെമിനാരിയിൽ കൊണ്ടുവന്ന് ഒരു രാത്രി മുഴുവൻ പ്രാർത്ഥനാന്തരീക്ഷത്തിൽ സെമിനാരി കുടുംബം ആദരിച്ചു.

1996-97-ൽ സെമിനാരി വിദ്യാർത്ഥികളുടെ സംഖ്യ 130 ആയിരുന്നു.

## ഫാ. ഡോ. കെ. എം. ജോർജ് പ്രിൻസിപ്പാൾ

വൈസ് പ്രിൻസിപ്പാളായിരുന്ന ഫാ. ഡോ. കെ. എം. ജോർജ് 1997-ൽ സെമിനാരി പ്രിൻസിപ്പാളായി നിയമിതനായി.

## മുൻ പ്രിൻസിപ്പാൾ അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസിന്റെ ദേഹവിയോഗം

1997 സെപ്റ്റംബർ 28-ന് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് കാലം ചെയ്തു. സെമിനാരിയുടെ പ്രവർത്തനങ്ങളിൽ ഒരു സ്ഥിരതയും ആധുനികഭാവവും കൊണ്ടുവരാൻ അക്ഷീണപ്രയത്നം നടത്തിയ മാർ തെയോഫിലോസ്, മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനം, അങ്കമാലി, ബോംബെ ഭദ്രാസനങ്ങൾ എന്നിവയുടെ വികസനത്തിലും സുപ്രധാനമായ പങ്കുവഹിച്ചു. എല്ലാറ്റിലുമുപരിയായി എക്യുമെനിക്കൽ മേഖലയിൽ നിരവധി നേട്ടങ്ങൾ സഭയ്ക്കുണ്ടാകുവാൻ അദ്ദേഹം മുഖാന്തരമായി.

123. എറണാകുളം ജില്ലയിൽ തൃപ്പൂണിത്തുറ തടിക്കൽ ടി. പി. പൈലിയുടെയും ഏലിയുടെയും മൂന്നാമത്തെ പുത്രനായി ടി. പോൾ വർഗീസ് 1922 ആഗസ്റ്റ് 9-ന് ജനിച്ചു. തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്കൂളിൽ നിന്ന് എസ്.എസ്.എൽ.സി. ഫസ്റ്റ് ക്ലാസോടെ പാസായി. വീട്ടിലെ സാമ്പത്തികഞെരുക്കം നിമിത്തം ഒരു സ്വതന്ത്ര പത്രപ്രവർത്തകന്റെ ജോലി സ്വീകരിച്ചു. പിന്നീട് കൊച്ചിൻ ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ ജോലി ചെയ്തു. 1942-ൽ കമ്പിത്തപാൽ വകുപ്പിൽ ജോലി കിട്ടി. ട്രേഡ് യൂണിയൻ രംഗത്തും പ്രവർത്തിച്ചു. 1947-ൽ എത്യോപ്യയിൽ അദ്ധ്യാപകനായി പോയി. എത്യോപ്യൻ ഭാഷയായ അംഹാരിക് പഠിച്ച്, ആ ഭാഷ തന്നെ പഠിപ്പിക്കുവാൻ ഇടയായി. 1950-ൽ ഉപരിപഠനത്തിനായി എത്യോപ്യയോട് വിട

പറഞ്ഞു. അമേരിക്കയിലെ ഇന്ത്യാനയിലെ ഗോഷൻ കോളജിൽ പഠിച്ച് ഡിഗ്രിയും, ഓക്‌ലഹോമ യൂണിവേഴ്സിറ്റിയിലും, ന്യൂയോർക്ക് യൂണിയൻ തിയോളജിക്കൽ സെമിനാരിയിലും, പ്രിൻസ്റ്റൺ സെമിനാരിയിലും ഉപരിപഠനവും വേദശാസ്ത്ര പഠനവും നടത്തി. 1954-ൽ കേരളത്തിൽ തിരിച്ചെത്തി ആലുവാ ഫെലോഷിപ്പ് ഹൗസിന്റെ ചുമതല വഹിച്ചു. ഇക്കാലത്ത് കോട്ടയം എം.ഡി. യിൽ പ്രവർത്തിച്ച സെമിനാരിയിൽ ക്ലാസ് എടുത്തിട്ടുണ്ട്. വിദ്യാർത്ഥിപ്രസ്ഥാനം, എസ്.സി.എം. എന്നിവയുടെ സംസ്ഥാന കാര്യദർശിയായിരുന്നു. 1956-ൽ എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസി ഇന്ത്യയിൽ വന്നപ്പോൾ ദ്വിഭാഷിയായി പ്രവർത്തിക്കുവാനിടയായി. പിന്നീട് ചക്രവർത്തിയുടെ പേഴ്സണൽ സ്റ്റാഫിൽ നിയമിതനായി. 1956 മുതൽ 1958 വരെ എത്യോപ്യൻ വിദ്യാഭ്യാസവകുപ്പിൽ ചക്രവർത്തിയുടെ ഉപദേശകനായി പ്രവർത്തിച്ചു. 1958-ൽ മലങ്കര സഭാസമാധാനം ഉണ്ടായപ്പോൾ ശിഷ്ടായുസ്സ് സഭയ്ക്കായി സമർപ്പിച്ചു തിരിച്ചുവന്നു. 1959 ജനുവരിയിൽ ശെമ്മാശുപട്ടം സ്വീകരിച്ചിട്ട്, എത്യോപ്യൻ ചക്രവർത്തിയുടെ പ്രത്യേക ആവശ്യപ്രകാരം അവിടെ വിശ്വസ്ത ഉദ്യോഗസ്ഥനായി പ്രവർത്തിച്ചു. വീണ്ടും അമേരിക്കയിലും, ഇംഗ്ലണ്ടിലും വേദശാസ്ത്രത്തിൽ ഉപരിപഠനം നിർവ്വഹിച്ചു. 1961-ൽ വൈദികനായി. ഡബ്ല്യു. സി.സി. സ്റ്റാഫിലേക്ക് ക്ഷണിച്ചപ്പോൾ, അത് സ്വീകരിക്കുവാൻ സഭ നിർദ്ദേശിച്ചു. അപ്രകാരം, അസോസ്യേറ്റ് ജനറൽ സെക്രട്ടറിയായി ഡബ്ല്യു.സി.സി. യിൽ 1962 മുതൽ 1967 വരെ പ്രവർത്തിച്ചു. 1967 മുതൽ സെമിനാരി പ്രിൻസിപ്പാൾ. 1975-ൽ മെത്രാനായി. ഡൽഹി ഭദ്രാസനത്തിന്റെ പ്രഥമ ഇടയൻ. ഡബ്ല്യു.സി.സി. യുടെ പല ഉന്നത സമിതികളിലും അംഗമായിരുന്നു. ഡബ്ല്യു.സി.സി. ഡലിഗേഷനുകളുടെ തലവനായിരുന്നു. ഡബ്ല്യു.സി.സി. പ്രസിഡന്റ് ആയി. ക്രിസ്ത്യൻ പീസ് കോൺഫ്രൻസിന്റെ വൈസ്പ്രസിഡന്റ്, സഭയുടെ സുന്നഹദോസ് സെക്രട്ടറി, ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ് പ്രസിഡന്റ് മുതലായ പല സ്ഥാനങ്ങൾ വഹിച്ചു. സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡി.റ്റി.എച്ചും ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമി, ബുഡാപെസ്റ്റ് ലൂഥറൻ തിയോളജിക്കൽ അക്കാദമി മുതലായിടങ്ങളിൽനിന്ന് ഓണററി ഡോക്ടറേറ്റും ലഭിച്ചു. കോട്ടയം ഓർത്തഡോക്സ് സെമിനാരിയുടെ 1967 മുതൽ 1996 വരെയുള്ള വളർച്ചയുടെ മുഖ്യശില്പിയായ അദ്ദേഹം ദർശനം, വേദശാസ്ത്രം, ശാസ്ത്രം, സാമ്പത്തികം, പരിസ്ഥിതി, സൗഖ്യമേഖല മുതലായ വിഷയങ്ങളിൽ നിരവധി പ്രബന്ധങ്ങളും ഗ്രന്ഥങ്ങളും രചിച്ചു. 1996 നവംബർ 24-ന് കാലം ചെയ്ത്, പഴയസെമിനാരി ചാപ്പലിനോടനുബന്ധിച്ച് കബറടക്കപ്പെട്ടു.

# 35

# 1997 മുതൽ 2012 വരെ: ഫാ. ഡോ. കെ. എം. ജോർജ് അമരത്ത്

ആഗോളപ്രശസ്തനായിരുന്ന ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ സർവ്വദാ യോഗ്യനായ പിൻഗാമിയാകാൻ അദ്ദേഹത്തിന്റെ മാനസപുത്രൻ ഫാ. ഡോ. കെ. എം. ജോർജിനു കഴിഞ്ഞു. 1994 മുതൽ വൈസ്പ്രിൻസിപ്പാളായിരുന്ന ഫാ. കെ. എം. ജോർജ്, 1997-ൽ പ്രിൻസിപ്പാളായി നിയമിക്കപ്പെടുമ്പോൾ സെമിനാരിയെ പുരോഗതിയുടെ മറ്റൊരു ഘട്ടത്തിലേക്ക് നയിക്കുവാൻ സജ്ജമായിരുന്നു. 1997-98-ൽ വൈസ്പ്രിൻസിപ്പാൾ സ്ഥാനത്ത് ആരും ഉണ്ടായിരുന്നില്ലെങ്കിലും പ്രിൻസിപ്പാളിന്റെ അസാന്നിധ്യമുണ്ടായപ്പോഴൊക്കെ ബഴ്സാർ ഫാ. ഡോ. ജേക്കബ് കുര്യൻ ചുമതലകൾ നിറവേറ്റി. 1998-ൽ ഫാ. ഡോ. ജേക്കബ് കുര്യനെ വൈസ്പ്രിൻസിപ്പാളായും, ഫാ. ഡോ. ജോൺസ് ഏബ്രഹാമിനെ ബഴ്സാറായും നിയമിച്ചു. 1997-98-ൽ 127 വിദ്യാർത്ഥികൾ ഉണ്ടായിരുന്നു.

### ശ്രുതി' സി.ഡി. ലൈബ്രറി

'ശ്രുതി' സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്, വിശ്രുതമായ സംഗീതശില്പങ്ങളുടെ സി.ഡി. ലൈബ്രറി, 1997-98 കാലഘട്ടത്തിൽ സജ്ജീകരിച്ചു.

### സ്മൃതി-ഹെറിറ്റേജ് 2000 പ്രോജക്ട്

പുതിയ നൂറ്റാണ്ടിലേക്കും, സഹസ്രാബ്ദത്തിലേക്കും സെമിനാരി പ്രവേശിക്കുന്നതിനുള്ള തയാറെടുപ്പായി പുതിയ ഓഡിറ്റോറിയം, മാനേജിംഗ് കമ്മിറ്റി ഹാൾ, പുതിയ ലൈബ്രറി മന്ദിരം, പുതിയ എക്യുമെനിക്കൽ ഹാൾ, പുതിയ വി.ഐ.പി. ലോഞ്ച്, പുതിയ പി.ജി. സെമിനാർ റൂം എന്നിവ ചേർത്ത "സ്മൃതി ഹെറിറ്റേജ് 2000" മന്ദിരസമുച്ചയത്തിന്റെ ശിലാസ്ഥാപനം 1999 നവംബർ 25-ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ നിർവ്വഹിച്ചു. 1 കോടി 72 ലക്ഷം രൂപയുടെ ചെലവിൽ 2002-ൽ ഈ മന്ദിരം പൂർത്തീകരിച്ച് നവംബർ 25-ന് ഗ്രീക്ക് സഭയുടെ ഹോങ്കോങ്ങ് ബിഷപ്പ് നികിതാസ് ഉത്ഘാടനം ചെയ്തു. ഹെറിറ്റേജ് മന്ദിരത്തിന്റെ മൂന്നു പ്രധാന ഭാഗങ്ങൾ സെമിനാരിയുടെ മൂന്ന് മുൻ പ്രിൻസിപ്പാളന്മാരുടെ നാമത്തിൽ സമർപ്പിക്കപ്പെട്ടു. ഓഡിറ്റോറിയം, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമന്റെയും, എക്യുമെനിക്കൽ ഹാൾ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസിന്റെയും,

ലൈബ്രറി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെയും സ്മാരകങ്ങ ളായിത്തീർന്നു.

## സെമിനാരി കോഴ്സ് അഞ്ച് വർഷമാക്കുന്നു

സെമിനാരി വിദ്യാർത്ഥികളുടെ പ്രായോഗിക പരിശീലനത്തിന് ഒരു വർഷം മുഴുവൻ വേർതിരിക്കപ്പെടണം എന്ന ഉദ്ദേശ്യത്തോടെ പ്രായോ ഗിക സാധ്യതകളെ വേണ്ടപോലെ വിലയിരുത്താതെ സെറാമ്പൂർ നിർദ്ദേ ശിച്ചതനുസരിച്ച്, 2000-ൽ സെമിനാരി പ്രോഗ്രാം അഞ്ചു വർഷമായി വിപു ലീകരിച്ചു. പക്ഷെ, പ്രായോഗിക ബുദ്ധിമുട്ടുകൾ മൂലം, പിന്നീട് സെറാ മ്പൂർ തന്നെ നാലു വർഷത്തെ മദ്ധ്യവേനൽ അവധിക്കാലത്ത് പ്രായോ ഗിക പരിശീലനം പുനഃക്രമീകരിച്ചതിനാൽ സെമിനാരി കോഴ്സ് പഴയ രീതിയിൽ നാലു വർഷ പ്രോഗ്രാമായി പുനഃസ്ഥാപിക്കപ്പെട്ടു. 2001-ൽ പ്രോസ്പെക്ടസ് പുതുക്കി പ്രസിദ്ധീകരിക്കുകയുണ്ടായി.

## വിദ്യാർത്ഥികളുടെ എണ്ണം

സെമിനാരി വിദ്യാർത്ഥികളുടെ എണ്ണം 1998-99-ലും 1999-2000-ലും 122-ഉം, 2000-2001-ൽ 118-ഉം ആയിരുന്നു.

## മലങ്കര മല്പാൻ ഫാ. എൻ. കെ. കോരുത് നിര്യാതനായി

സെമിനാരി കുടുംബത്തിന് എന്നും സംഗീത സാന്ത്വനവും പിതൃ സാന്നിധ്യവുമായിരുന്ന കോരുത് മല്പാനച്ചൻ 2001 ഡിസംബർ 23-ന് ശാന്തിതീരമണഞ്ഞു.

## വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചു

2003 ഫെബ്രുവരി 24-ന് പഴയസെമിനാരി ചാപ്പലിൽ വച്ച്, പ. ബസേ ലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചത് സെമിനാരി ചരി ത്രത്തിലെ പവിത്ര ദിനമായിരുന്നു. അന്നു തന്നെ, സ്മൃതി സമുച്ചയ ത്തിലെ ചരിത്രഗാലറിയും ഉത്ഘാടനം ചെയ്യപ്പെട്ടു.

## സാരൂപ്യ സ്കൂൾ ഓഫ് ആർട്ട് ആൻഡ് തിയോളജി

ഒരു ചിത്രകാരൻ കൂടിയായ ഫാ. ഡോ. കെ. എം. ജോർജ്, വൈദിക വിദ്യാർത്ഥികളിൽ ചിത്രകലാഭിമുഖ്യമുള്ളവരെ പ്രോത്സാഹിപ്പിക്കുവാൻ രൂപീകരിച്ച വേദിയാണ് സാരൂപ്യ സ്കൂൾ ഓഫ് ആർട്ട് ആൻഡ് തിയോ ളജി. 2000 ഡിസംബറിൽ എക്യുമെനിക്കൽ പാത്രിയർക്കീസ് പ. ബർത്ത ലോമിയോ ഒന്നാമൻ ഇത് ഉത്ഘാടനം ചെയ്തു. ഐക്കൺ പെയിന്റിം ഗിന് പ്രാമുഖ്യം കൊടുത്തുകൊണ്ട് ചിത്രകലയുടെ വിവിധ മേഖലക

ളിൽ പ്രാവീണ്യം സിദ്ധിച്ചവരുടെ ശിക്ഷണത്തിൽ പരിശീലനക്കളരികൾ സംഘടിപ്പിക്കപ്പെട്ടു. ഇതിൽനിന്ന് പരിശീലനം സിദ്ധിച്ച ചില വൈദികർ, വൈദികവൃത്തിയോടൊപ്പം ഈ കലോപാസന തുടരുന്നുവെന്നതിൽ സെമിനാരിക്ക് അഭിമാനമുണ്ട്.

### "ദർപ്പണം"

സെമിനാരി വിദ്യാർത്ഥികളുടെ സർഗ്ഗാത്മകതയ്ക്ക് സ്ഥിരം വേദിയായി, അവരുടെ രചനകളും, വരകളും, പ്രതികരണങ്ങളും പ്രകാശിപ്പിക്കുവാൻ സജ്ജീകരിച്ചതാണ് "ദർപ്പണം." തനിമയുള്ളതും, സർഗ്ഗാത്മകതയുടെ ആവി പറക്കുന്നവയുമായ ഈ ദർപ്പണവേദി, സെമിനാരി സന്ദർശിക്കുന്നവരെപ്പോലും പിടിച്ചു നിർത്തുകയും, പിടിച്ചു കുലുക്കുകയും ചെയ്തിട്ടുണ്ട്.

### "ഭേരി"

സെമിനാരി വിദ്യാർത്ഥികൾ ആവിഷ്ക്കരിച്ച് കൈമാറിപ്പോന്ന ഒരു കലാരൂപമാണ് 'ഭേരി." വാചാലമായ മൗനത്തെ ആവിഷ്ക്കരിക്കുന്ന ഭേരിയിൽ, ഭാവങ്ങളും, ചലനങ്ങളും ഉണ്ട്. പക്ഷേ, ശബ്ദമില്ല. സംഭാഷണമില്ല. എന്നാൽ വ്യക്തമായ സന്ദേശം ഉണ്ട്, പ്രത്യേകിച്ച് സാമൂഹ്യ പ്രതികരണരൂപത്തിൽ.

### അന്തർ സെമിനാരി വോളിബോൾ ടൂർണമെന്റ്

കേരളത്തിലെ കത്തോലിക്കേതര സെമിനാരികളെ പങ്കെടുപ്പിച്ചുകൊണ്ട്, മാർത്തോമ്മാ തിയോളജിക്കൽ സെമിനാരിയിൽ സംഘടിപ്പിച്ചുവരുന്ന "ഡോ. വി. പി. തോമസ് മെമ്മോറിയൽ റോളിംഗ് ട്രോഫി" ക്കുവേണ്ടിയുള്ള അന്തർ സെമിനാരി വോളിബോൾ ടൂർണമെന്റിൽ ഓർത്തഡോക്സ് സെമിനാരി ടീം പലതവണ ട്രോഫി കരസ്ഥമാക്കിയെന്നു മാത്രമല്ല, തുടർച്ചയായ വിജയത്തിലൂടെ ട്രോഫി സ്വന്തമാക്കുകയും ചെയ്തിട്ടുണ്ട്.

### പരിസ്ഥിതി സംഘം

പരിസ്ഥിതി രമ്യമായ ജീവിതശൈലി, ഇടവക പ്രവർത്തനം എന്നിവ ലക്ഷ്യമാക്കിയുള്ള പരിശീലനത്തിനായി സെമിനാരിയിൽ രൂപീകരിച്ച പരിസ്ഥിതി സംഘം സെമിനാരി കാമ്പസിൽ ഔഷധത്തോട്ടം, ഹരിത ധ്യാനവേദി മുതലായവ ക്രമീകരിച്ചിട്ടുണ്ട്.

### പ്രിസൺ മിനിസ്ട്രി

ജയിലുകളിൽ ആകുന്നവർക്ക്, അവരെ കരുതുന്ന ഒരു ദൈവിക

സന്ദേശം നൽകുവാൻ പ്രിസൺ മിനിസ്ട്രി ലക്ഷ്യം വച്ച് പ്രവർത്തിക്കുന്നു. ഓണം, ക്രിസ്തുമസ് മുതലായ സന്ദർഭങ്ങളിലും, പ്രത്യേക അവസരങ്ങൾ കണ്ടെത്തിയും കോട്ടയത്തെ സബ്ജയിൽ, അദ്ധ്യാപകരുടെ നേതൃത്വത്തിൽ വിദ്യാർത്ഥികൾ സന്ദർശിക്കുന്നു.

## വിദ്യാർത്ഥികളുടെ സംഖ്യ

2001–2002-ൽ വിദ്യാർത്ഥികൾ 124-ഉം 2002–2003-ൽ 138-ഉം ആയിരുന്നു.

## ലൈബ്രറി

സെമിനാരി ലൈബ്രറിയിലെ ഗ്രന്ഥങ്ങളുടെയും ജേർണലുകളുടെയും എണ്ണത്തിൽ അഭൂതപൂർവ്വമായ വർദ്ധന ഉണ്ടായി. 2002–2003-ൽ ഏതാണ്ട് 32600 പുസ്തകങ്ങൾ ഉണ്ടായി. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ ഗ്രന്ഥശേഖരവും സെമിനാരിക്ക് ലഭ്യമായതോടെ ഈടുറ്റ പല ഗ്രന്ഥങ്ങളും ലൈബ്രറിക്ക് മുതൽക്കൂട്ടായി.

## സെമിനാരി സ്റ്റാഫിന് സേവന വേതന വ്യവസ്ഥകൾ

സെമിനാരി അദ്ധ്യാപകർക്കായി സേവന വേതന വ്യവസ്ഥകൾ 2004 ജൂണിൽ കൂടിയ സുന്നഹദോസ് പാസാക്കി. പ്രസ്തുത സേവന വ്യവസ്ഥകളിലെ ഏറ്റവും ശ്രദ്ധേയമായ സംഗതി അദ്ധ്യാപകരുടെ റിട്ടയർമെന്റ് 65 വയസ്സിൽ എന്ന് നിജപ്പെടുത്തിയതാണ്.

## "സ്രോതസ്സ്" കെട്ടിട സമുച്ചയം

വർദ്ധിച്ചുവന്ന ശുദ്ധജല ആവശ്യത്തിനായി ബൃഹത്തായ ഒരു വാട്ടർ ടാങ്കും ശുദ്ധീകരണ സംവിധാനവും ഉൾപ്പെട്ട, പോസ്റ്റ് ഗ്രാഡ്വേറ്റ് വിദ്യാർത്ഥികൾക്കുള്ള ഫാമിലി ക്വാർട്ടേഴ്സ് കെട്ടിടസമുച്ചയം (സ്രോതസ്സ്) 2004 നവംബർ 23-ന് കൂദാശ ചെയ്യപ്പെട്ടു.

2003–2004-ൽ വിദ്യാർത്ഥികളുടെ സംഖ്യ 142 ആയി. 2004–2005-ൽ വിദ്യാർത്ഥികൾ 111 ആയി.

## ശ്രുതി മ്യൂസിക്ക് ലൈബ്രറി

ശ്രുതി മ്യൂസിക്ക് ലൈബ്രറിയുടെ ഉത്ഘാടനം 2005-ൽ പ. ദിദിമോസ് പ്രഥമൻ ബാവാ നിർവ്വഹിച്ചു. 2005–2006-ൽ വിദ്യാർത്ഥികളുടെ എണ്ണം 153 ആയി. 2005 മാർച്ച് 5-ന് സെമിനാരി അദ്ധ്യാപകൻ ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി അഭിഷിക്തനായി.

## സെമിനാരി ചരിത്രത്തിലെ ഒരു ദുരന്തം

സെമിനാരി അവസാന വർഷ വിദ്യാർത്ഥികളുടെ ഗോവയിലേക്കുള്ള പഠനയാത്ര ദുരന്ത സംഭവമായി മാറി. 2005 സെപ്റ്റംബർ 17-ന് ഗോവയിലെ വാഗാ ബീച്ചിലെ തിരയിൽപെട്ട് ഡീക്കൻ റോജിൻ ഡി. രാജനും (ഡാണാപ്പടി, ഹരിപ്പാട്), ബ്രദർ ജോബി മാത്യുവും (മീനടം) മുങ്ങി മരിച്ചു.

## സെമിനാരി അദ്ധ്യാപകൻ ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ മേല്പട്ടക്കാരനാകുന്നു

2005 മാർച്ച് 5-ന് ഫാ. ഡോ. കെ. ജെ ഗബ്രിയേൽ, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് എന്ന നാമത്തിൽ മെത്രാനായി വാഴിക്കപ്പെട്ടു.

## പ. ദിദിമോസ് പ്രഥമൻ ബാവാ

ഏഴാം കാതോലിക്കായായി പ. ദിദിമോസ് പ്രഥമൻ ബാവാ 2005 ഒക്ടോബർ 31-ന് സ്ഥാനാരോഹണം ചെയ്തു. അദ്ദേഹത്തിന് സെമിനാരിയിൽ സ്വീകരണം നൽകപ്പെട്ടു.

## ഓർത്തഡോക്സ് പാസ്റ്ററൽ എഡ്യുക്കേഷൻ നെറ്റ്വർക്ക് (OPEN)

റിഫ്രഷർ കോഴ്സിന്റെ പരിഷ്കരിച്ച രൂപമായി 2006 മുതൽ 'OPEN' പ്രോഗ്രാമുകൾ സെമിനാരിയുടെ ആഭിമുഖ്യത്തിൽ വൈദികർക്കും പൂർവ്വ വിദ്യാർത്ഥികൾക്കുമായി സംഘടിപ്പിക്കപ്പെട്ടു.

## ലാംഗ്വേജ് ലാബ്

ശാസ്ത്രീയ രീതിയിൽ ഭാഷകൾ പഠിക്കുവാനും ഇംഗ്ലീഷിൽ പ്രാവീണ്യം സിദ്ധിക്കുവാനുമായി ഒരു ലാംഗ്വേജ് ലാബ്, 2006 ഡിസംബർ 9-ന്, റഷ്യൻ ഓർത്തഡോക്സ് സഭയിലെ കിറിൽ മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു.

2006-2007-ൽ വിദ്യാർത്ഥികളുടെ എണ്ണം 151 ആയിരുന്നു.

## ഡോ. പി. സി. അലക്സാണ്ടർ പ്രഭാഷണ എൻഡോവ്മെന്റ്

സെമിനാരി വിദ്യാർത്ഥികളുടെ പ്രഭാഷണമികവു ലക്ഷ്യമാക്കി 2006-ൽ ഡോ. പി. സി. അലക്സാണ്ടർ ഒരു പ്രൈസ് എൻഡോവ്മെന്റ് സ്ഥാപിക്കുകയും, എല്ലാ വർഷവും അതിനായി പ്രത്യേക പ്രഭാഷണ മത്സരം സംഘടിപ്പിക്കുകയും ചെയ്യുവാൻ ക്രമീകരണമുണ്ടായി.

## ആറാം കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാലം ചെയ്തു

2006 ജനുവരി 26-ന്, സെമിനാരിയുടെ മുൻ അദ്ധ്യാപകനും (ഹ്രസ്വ കാലം) സഭയുടെ ആറാം കാതോലിക്കായുമായിരുന്ന പ. ബസേലിയോസ് മാത്യൂസ് ദ്വിതീയൻ കാലം ചെയ്തു. ഏഴാം കാതോലിക്കായായി പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ നേരത്തെ തന്നെ സ്ഥാനം സ്വീകരിച്ചിരുന്നു.

## രാഗോത്സവ്

'ശ്രുതി'യുടെ ആഭിമുഖ്യത്തിൽ 2007-ൽ രാഗോത്സവ് എന്ന ക്വയർ ഫെസ്റ്റിവലും, സംഗീത ഉപകരണങ്ങളുടെ പ്രദർശനവും സംഘടിപ്പിക്കപ്പെട്ടു.

## ഡിജിറ്റൽ റെക്കോർഡിംഗ് സ്റ്റുഡിയോ

2007-ൽ തന്നെ "ശ്രുതി"യിൽ ഒരു ഡിജിറ്റൽ റെക്കോർഡിംഗ് സ്റ്റുഡിയോ പ്രവർത്തനം ആരംഭിച്ചുവെങ്കിലും, അതിന്റെ ഔപചാരിക ഉത്ഘാടനം 2008 നവംബർ 8-ന് അർമ്മീനിയൻ പാത്രിയർക്കീസ് പ. കരെക്കിൻ ദ്വിതീയനാണ് നിർവ്വഹിച്ചത്. ഈ സ്റ്റുഡിയോയിൽ നിന്ന് നിരവധി സിഡികൾ പുറത്തിറക്കുവാൻ കഴിഞ്ഞു.

2007-2008-ൽ സെമിനാരി വിദ്യാർത്ഥികളുടെ എണ്ണം 155 ആയി.

## "ഗുരുവന്ദനം"

അര നൂറ്റാണ്ടിലധികം സെമിനാരി അദ്ധ്യാപകരായി സേവനം നിർവ്വഹിച്ച ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിനും, ഫാ. റ്റി. ജെ. ജോഷ്വായ്ക്കും, വിപുലമായ രീതിയിൽ ഒരു "ഗുരുവന്ദനം" അർപ്പിച്ചു. കോട്ടയം മാമ്മൻ മാപ്പിള ഹാളിൽ വച്ച് 2008 ജനുവരി 12-നു നടന്ന സമ്മേളനം പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ഉത്ഘാടനം ചെയ്തു.

## പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ ചരമശതാബ്ദി

2008-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ചരമ ശതാബ്ദിയോടനുബന്ധിച്ച്, അദ്ദേഹത്തിന് "മലങ്കരസഭാ തേജസ്സ്" എന്ന അഭിധാനം നൽകുകയും, "യുഗതേജസ്സ്" എന്ന അനുസ്മരണ ഗ്രന്ഥം പ്രസിദ്ധീകരിക്കുകയും ചെയ്തു.

## എത്യോപ്യൻ പാത്രിയർക്കീസും സംഘവും സെമിനാരി സന്ദർശിച്ചു

എത്യോപ്യൻ ഓർത്തഡോക്സ് സഭാ പാത്രിയർക്കീസ് പ. ആബൂനാ പൗലോസും സംഘവും 2008 ഡിസംബർ 31-ന് സെമിനാരി സന്ദർശിച്ചു.

2008-2009-ൽ സെമിനാരി വിദ്യാർത്ഥികൾ 161 പേരായി.

## പഴയസെമിനാരി മാനേജിംഗ് കമ്മിറ്റിഹാൾ - മാർ ദീവന്നാസ്യോസ് ചർച്ച് മ്യൂസിയം

2009 ജൂലൈ 13-ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ചരമശതാബ്ദി സമാപനത്തോടനുബന്ധിച്ച് പഴയസെമിനാരി മാനേജിംഗ് കമ്മിറ്റിഹാൾ, സഭാമ്യൂസിയം ആയിട്ട് ആ പിതാവിന്റെ പാവനസ്മരണയ്ക്ക് സമർപ്പിക്കപ്പെട്ടു.

## സെമിനാരിയുടെ ചരിത്രം ഗ്രന്ഥരൂപത്തിൽ ഇദംപ്രഥമമായി

സെമിനാരി 200-ാം വാർഷികത്തിലേക്ക് കടക്കുന്നതിന് ഒരാമുഖമായി സെമിനാരിയുടെ ചരിത്രം, സെമിനാരി അഭ്യുദയകാംക്ഷിയും, ചരിത്രകാരനും, പത്രപ്രവർത്തകനുമായ കെ. വി. മാമ്മൻ കോട്ടയ്ക്കൽ രചിച്ചു. "പഴയസെമിനാരി മലങ്കരസഭയുടെ പവിത്രഹൃദയം" എന്ന പ്രസ്തുത ഗ്രന്ഥം, 2009 ആഗസ്റ്റ് മാസത്തിൽ പ്രകാശനം ചെയ്യപ്പെട്ടു.

## സെമിനാരി വിദ്യാർത്ഥികളുടെ റെക്കോർഡ് സംഖ്യ

2009-2010 വർഷത്തിൽ സെമിനാരി വിദ്യാർത്ഥികൾ 163 ആയി. ഇത്, അതുവരെയുള്ള ചരിത്രത്തിലെ ഏറ്റവും വലിയ സംഖ്യയാണ്.

## അദ്ധ്യാപകർ മേല്പട്ടക്കാരാകുന്നു

2009 ഫെബ്രുവരി 19-ന് പുതുപ്പള്ളി പള്ളിയിൽ വച്ച്, ഫാ. ഡോ. മാത്യു ബേബി, ഫാ. ഡോ. ജോൺ പണിക്കർ എന്നിവർ യഥാക്രമം മാത്യൂസ് മാർ തിമോത്തിയോസ്, യൂഹാനോൻ മാർ ദീയസ്കോറോസ് എന്നീ പേരുകളിൽ മേല്പട്ടക്കാരായി അഭിഷേകം ചെയ്യപ്പെട്ടു.

2010 മെയ് 12-ന് കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ച്, അധ്യാപകരായ ഫാ. ഡോ. ജോൺ മാത്യൂസ്, ഫാ. ഡോ. ബാബു കുറിയാക്കോസ്, മുൻ അദ്ധ്യാപകൻ ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ എന്നിവർ യൂഹാനോൻ മാർ ദിമിത്രിയോസ്, സഖറിയ മാർ അപ്രേം, ഗീവർഗീസ് മാർ യൂലിയോസ് എന്നീ പേരുകളിൽ മേല്പട്ടക്കാരായി അഭിഷേകം ചെയ്യപ്പെട്ടു.

### പൂർവ്വ വിദ്യാർത്ഥി കാതോലിക്കായാകുന്നു

2010 നവംബർ ഒന്നിന് പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്തു. രണ്ടാം കാതോലിക്കാ ഗീവർഗീസ് പ്രഥമൻ ബാവാ സെമിനാരിയുടെ പൂർവ്വ വിദ്യാർത്ഥി ആണെങ്കിലും, സെറാമ്പൂർ അഫിലിയേഷനു ശേഷം ഒരു പൂർവ്വ വിദ്യാർത്ഥി സഭാതലവനാകുന്നത് അദ്ദേഹമാണ്.

### വീണ്ടും നാലു വർഷ കോഴ്സ്

2011-ൽ സുന്നഹദോസ് തീരുമാനപ്രകാരം സെമിനാരിപഠനം അഞ്ചു വർഷ കോഴ്സിൽ നിന്ന് വീണ്ടും നാലു വർഷത്തെ കോഴ്സായി പുനഃ സ്ഥാപിക്കപ്പെട്ടു. 2010-2011-ൽ ഒന്നാം വർഷ പ്രായോഗിക പരിശീലന ബാച്ച് ഒഴിവായതിനാൽ, വീണ്ടും നാലു ബാച്ചുകൾ പഠിക്കുന്ന രീതി പുനരാവിഷ്കരിക്കപ്പെട്ടു. അങ്ങനെ വിദ്യാർത്ഥികളുടെ സംഖ്യ കുറഞ്ഞ് 131 ആയി.

### ഗീവർഗീസ് മാർ ഒസ്താത്തിയോസ് കാലം ചെയ്തു

ആറു പതിറ്റാണ്ടോളം സെമിനാരി അദ്ധ്യാപകനും അതിൽ ഏകദേശം രണ്ട് പതിറ്റാണ്ട് വൈസ്പ്രിൻസിപ്പാളും ആയിരുന്ന ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് 2012 ഫെബ്രുവരി 16-ന് കാലംചെയ്തു.[124]

### നവീകരിച്ച പ്രവേശനകവാടം

പഴയസെമിനാരിയുടെ പ്രവേശനകവാടം വിപുലീകരിച്ച് പുനർനിർ മ്മാണം നടത്തി 2012 ഫെബ്രുവരി 24-ന് പ്രതിഷ്ഠിച്ചു. ഈ ആർച്ചിന്റെ പടമാണ്, പിന്നീട് ദ്വിശതാബ്ദി പോസ്റ്റൽ സ്റ്റാമ്പിൽ കൊടുത്തത്. സെമി നാരി വിദ്യാർത്ഥികളുടെ സംഖ്യ 2011-2012-ൽ 132 ആയിരുന്നു.

### ആധുനിക ശില്പികളിൽ തുടരുന്ന ഗുരുസാന്നിധ്യം: ഫാ. ഡോ. റ്റി. ജെ. ജോഷ്വാ[125]

### ഫാ. ഡോ. കെ. എം. ജോർജിനു ഗുരുവന്ദനം

പതിനഞ്ചു വർഷത്തെ പ്രിൻസിപ്പാൾ പദത്തിനുശേഷം ഫാ. ഡോ. കെ. എം. ജോർജ്[126] 2012 ഫെബ്രുവരിയിൽ റിട്ടയർ ചെയ്തു. അദ്ദേഹ ത്തിന്റെ പ്രശസ്ത സേവനത്തിന്, സെമിനാരി കുടുംബം 2012 ആഗസ്റ്റ് 11-ന് "ഗുരുവന്ദനം" നൽകി.

124. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ചരിത്രത്തിൽ അവി സ്മരണീയ സംഭാവനകളാണ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടേത്. 1952-ൽ ഒരു ശെമ്മാശനായി, എം.ഡി. യിൽ പ്രവർത്തിച്ചു കൊണ്ടിരുന്ന സെമിനാരിയിൽ അദ്ധ്യാപകനായതു മുതൽ ആറ് പതിറ്റാണ്ടോളം വൈദിക സെമിനാരിക്കുവേണ്ടി സമർപ്പിച്ച ഒരു ജീവിതമായിരുന്നു. മാവേലിക്കര ചെറുകോൽ മുണ്ടുവേലിൽ വൈദ്യൻ കൊച്ചിട്ടിയുടെയും ഈഴേക്കടവിൽ മറിയാമ്മയുടെയും മകനായി എം. വി. ജോർജ് 1918 ഡിസംബർ 9-നു ജനിച്ചു. ബി.ഡി., എം.എ., എസ്.റ്റി.എം. ബിരുദങ്ങൾ നേടി. സെമിനാരിയിൽ പഠിപ്പിച്ച കാലം, സുവിശേഷം, സാമൂഹ്യപ്രതിബദ്ധത എന്നിവയിലൂന്നിയ പ്രബോധനങ്ങളും, കൺവൻഷൻ പ്രസംഗങ്ങളും അദ്ദേഹത്തിന്റെ മുഖമുദ്രയായിരുന്നു. അനേകംപേരെ മിഷൻ ചൈതന്യമുള്ളവരാക്കുവാനും സേവനപാതയിൽ പ്രതിഷ്ഠിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. സെമിനാരി അദ്ധ്യാപകനായിരിക്കുമ്പോൾ, വൈസ്പ്രിൻസിപ്പാൾ പദവും ദീർഘകാലം വഹിച്ചു. 1975-ൽ മെത്രാപ്പോലീത്തായായി നിരണം ഭദ്രാസനത്തിന്റെ ഇടയനായപ്പോഴും സെമിനാരിക്ക് അദ്ദേഹം മുൻഗണന നൽകി. 1993-ൽ സെറാമ്പൂർ യൂണിവേഴ്സിറ്റി ഓണററി ഡോക്ടറേറ്റ് നൽകി ആദരിച്ചു. മലങ്കര ഓർത്തഡോക്സ് സഭ 'സഭാരത്നം' എന്ന ബഹുമതി നൽകി. മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ, പുതുപ്പാടി സെന്റ് പോൾസ് ആശ്രമം, ബാലഭവൻ, കോൺവന്റ് മുതലായ നിരവധി മിഷൻ സെന്ററുകൾ, ബാലഗ്രാമുകൾ, ബാലികാബാലഭവനങ്ങൾ, വൃദ്ധസദനങ്ങൾ മുതലായവയുടെ സ്ഥാപകനായിരുന്നു അദ്ദേഹം. അറുപതോളം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. "ഞങ്ങൾ വിശ്വസിക്കുന്നു", "രക്ഷ ക്രിസ്തുവിൽ മാത്രമോ", "തിയോളജി ഓഫ് എ ക്ലാസ്‌ലസ് സൊസൈറ്റി", "അദ്വൈത ദൈവശാസ്ത്രം" മുതലായവ അവയിൽ ചിലതാണ്. സഭയുടെ ഉത്തരേന്ത്യൻ മിഷന് നവചൈതന്യം പകർന്നത് അദ്ദേഹമാണ്. 2012 ഫെബ്രുവരി 16-ന് കാലംചെയ്തു. സെമിനാരിയിലെ ദ്വിശതാബ്ദി മന്ദിരം "ശ്രേയസ്സ്" അദ്ദേഹത്തിന്റെ പാവനസ്മരണയ്ക്കായിട്ട് സമർപ്പിക്കപ്പെട്ടിരിക്കുന്നു.

125. ഫാ. ഡോ. റ്റി. ജെ ജോഷ്വാ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ ആറ് പതിറ്റാണ്ടോളം സ്തുത്യർഹമായ സേവനം നിർവ്വഹിച്ച വ്യക്തിത്വമാണ്. ഏറ്റവും ദീർഘകാലം അധ്യാപകൻ, പത്തു വർഷത്തോളം വൈസ്പ്രിൻസിപ്പാൾ മുതലായ നിലകളിൽ സേവനം അനുഷ്ഠിച്ച അദ്ദേഹം സെമിനാരിയുടെ ആധുനിക ശില്പികളിൽ സുപ്രധാന സ്ഥാനം അലങ്കരിക്കുന്നു. 1954 മുതൽ 2015 വരെയുള്ള സേവനകാലം അദ്ദേഹത്തിന്റെ അദ്ധ്യാപന പ്രാഗത്ഭ്യത്തോടൊപ്പം പ്രത്യേകിച്ച് സ്മരിക്കപ്പെടുന്നത് ഭരണമികവ്, പ്രീച്ചിങ്ങ് പ്രാക്ടീസ്, പാരീഷ് മിഷൻ, സ്റ്റുവാർഡ്ഷിപ്പ്, ദിവ്യബോധനം, വിദ്യാർത്ഥികൾക്ക് കൗൺസലിങ്ങ് മുതലായ ശുശ്രൂഷകളിലാണ്. പത്തനംതിട്ട ജില്ലയിൽ കോന്നി തെക്കിനേത്ത് യോഹന്നാന്റെയും റാഹേലിന്റെയും മകനായി 1929 ഫെബ്രുവരി 13-ന് ജനിച്ചു. ബി.എ., ബി.ഡി., എസ്.റ്റി.എം. ബിരുദങ്ങളും ജറുസലേമിൽ റ്റാൻന്റർ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് ഗവേഷണ സർട്ടിഫിക്കറ്റും നേടിയ അദ്ദേഹം, സുപ്രസിദ്ധ സുവിശേഷ പ്രഭാഷകൻ, എഴുത്തുകാരൻ, കൗൺസലർ, സാമൂഹ്യ പ്രവർത്തകൻ മുതലായ നിലകളിൽ ലോകപ്രശസ്തനാണ്. സെറാമ്പൂർ സർവകലാശാല ഓണററി ഡോക്ടറേറ്റും,

സഭ 'ഗുരുരത്നം' എന്ന ബഹുമതിയും നൽകി ആദരിച്ചു. അറുപതോളം ഗ്രന്ഥ ങ്ങളുടെ കർത്താവായ അദ്ദേഹത്തിന്റെ ധ്യാനചിന്തകളും, റേഡിയോ പ്രഭാഷണ ങ്ങളും, പുതിയനിയമപഠനങ്ങളും വളരെ ജനപ്രിയമാണ്. സെമിനാരിയുടെ 150, 175, 200 വർഷ ജൂബിലികൾക്ക് മുഖ്യപങ്കു വഹിക്കാൻ ദൈവം അദ്ദേഹത്തെ ഉപ യോഗിച്ചു.

126. ഫാ. ഡോ. കെ. എം. ജോർജ്, ഓർത്തഡോക്സ് തിയോളജിക്കൽ സെമി നാരിയുടെ പ്രിൻസിപ്പാളായ ആദ്യത്തെ പൂർവ്വ വിദ്യാർത്ഥിയാണ്. 1977 മുതൽ അദ്ധ്യാപകനായും, 1994 മുതൽ വൈസ്പ്രിൻസിപ്പാളായും, 1996 മുതൽ പ്രിൻസി പ്പാളായും, സേവനം അനുഷ്ഠിച്ച അദ്ദേഹം 2012-ൽ റിട്ടയർ ചെയ്തു. ആഗോള പ്രശസ്തനായ വേദശാസ്ത്രജ്ഞൻ, എക്യുമെനിക്കൽ നേതാവ്, പ്രഭാഷകൻ, എഴു ത്തുകാരൻ, ദാർശനികൻ മുതലായ നിലകളിൽ വ്യക്തിമുദ്ര പതിച്ച അദ്ദേഹ ത്തിന്റെ കാലത്ത് സെമിനാരിയുടെ ആധുനികവത്ക്കരണത്തിന്റെ നിരവധി പരി പാടികൾ ആവിഷ്ക്കരിക്കപ്പെട്ടു. സ്മൃതി ഹെറിറ്റേജ് പ്രോജക്ടിന്റെയും സ്രോത സ്സിന്റെയും മുഖ്യ നേതൃത്വം അദ്ദേഹം വഹിച്ചു. വടക്കൻമണ്ണൂർ സെന്റ് തോമസ് ഇടവകയിൽ പുറകുളത്ത് മാത്യുവിന്റെ പുത്രനായി 1946-ൽ ജനിച്ചു. നാഷണൽ കൗൺസിൽ ഓഫ് ഇന്ത്യ, അഖിലലോക സഭാകൗൺസിൽ ബോസ്സേ എക്യുമെ നിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് എന്നിവയിൽ വിവിധ സ്ഥാനങ്ങൾ അലങ്കരിച്ചിട്ടുള്ള ഇദ്ദേഹം, ഇപ്പോൾ 'സോപാന' അക്കാദമി ഡയറക്ടറാണ്. 'സ്മൃതി' മന്ദിരം, 'സാരൂപ്യ' സ്കൂൾ ഓഫ് സേക്രട്ട് ആർട്ട്, "ഓപ്പൺ" അലുമ്നി പ്രോഗ്രാം മുതലായവ ഇദ്ദേ ഹത്തിന്റെ പ്രിൻസിപ്പാൾ സ്ഥാനകാലത്തുള്ള നേട്ടങ്ങളിൽ ചിലതാണ്. മഹാ ത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ പൗലോസ് മാർ ഗ്രിഗോറിയോസ് ചെയർ അദ്ദേഹം അലങ്കരിക്കുന്നു.

# 36

# ദ്വിശതാബ്ദി നിറവിൽ (2012–2015)
# ഫാ. ഡോ. ജേക്കബ് കുര്യൻ അമരത്ത്

സുന്നഹദോസ് തീരുമാനപ്രകാരം, ഫാ. ഡോ. ജേക്കബ് കുര്യൻ പുതിയ പ്രിൻസിപ്പാളായി 2012 മാർച്ച് ഒന്നിനു നിയമിക്കപ്പെട്ടു. 1998 മുതൽ വൈസ്പ്രിൻസിപ്പാളായിരുന്ന ഫാ. ജേക്കബ് കുര്യന്, സെമിനാരി ദ്വിശ താബ്ദി ആഘോഷഘട്ടത്തിലെ പ്രിൻസിപ്പാളായിരിക്കുവാനുള്ള നിയോഗം ലഭിച്ചു.

2012–2013-ൽ വിദ്യാർത്ഥികളുടെ സംഖ്യ 141 ആയിരുന്നു.

### മാർ ഒസ്താത്തിയോസ് അനുസ്മരണ സമ്മേളനം

സെമിനാരി കുടുംബത്തിന്റെ ചുമതലയിൽ 2012 മാർച്ച് 14-ന് സ്മൃതി ഓഡിറ്റോറിയത്തിൽ വച്ച് ഗീവർഗീസ് മാർ ഒസ്താത്തിയോസ് അനുസ്മരണ സമ്മേളനം നടന്നു. ആർച്ചുബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ മുഖ്യപ്രഭാഷണം നടത്തി. അറുനൂറോളം പേർ സംബന്ധിച്ചു.

### മാത്യൂസ് മാർ ബർണബാസ് കാലംചെയ്തു

സെമിനാരി മുൻ അദ്ധ്യാപകൻ അഭിവന്ദ്യ മാത്യൂസ് മാർ ബർണബാസ് 2012 ഡിസംബർ 9-ന് കാലംചെയ്തു.

### 'ശ്രുതി' പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിപ്ലോമാ കോഴ്സ്

2012–2013 വർഷം 'ശ്രുതി' ലിറ്റർജിക്കൽ മ്യൂസിക്ക് സ്കൂളിന്റെ ആഭിമുഖ്യത്തിൽ ഡിഗ്രി പാസ്സായവർക്കുവേണ്ടി, പ്രത്യേക കരിക്കുലം തയാറാക്കി ഒരു പി.ജി. ഡിപ്ലോമാ കോഴ്സ് നടത്തി. ഈ പഠനത്തിന്റെ കൂടെ ജർമ്മൻ ഭാഷയിൽ പ്രാഥമിക പഠനവും ക്രമീകരിച്ചു. പി.ജി. ഡിപ്ലോമാ എടുത്ത ചിലർക്ക് അതിന്റെ അടിസ്ഥാനത്തിൽ വിദേശ യൂണിവേഴ്സിറ്റികളിൽ മ്യൂസിക്കിൽ ഉപരിപഠനത്തിന് അവസരം ലഭിച്ചു.

### ബൈബിൾ സ്റ്റഡി പ്രോഗ്രാം

സോഫിയ സെന്ററിന്റെ ആഭിമുഖ്യത്തിൽ പതിവായി ബൈബിൾ സ്റ്റഡി പ്രോഗ്രാം 2012 സെപ്റ്റംബർ 26-ന് ഫാ. റ്റി. ജെ. ജോഷ്വാ ഉത്ഘാടനം ചെയ്തു. തുടർന്ന് ഈ പ്രോഗ്രാം 2015 സെപ്റ്റംബർ വരെ എല്ലാ മാസത്തിലെയും രണ്ടാം ബുധനാഴ്ചകളിൽ നടന്നു. ശരാശരി 25 പേർ പങ്കുകൊണ്ടു.

### മീഡിയ റൂം

സെമിനാരി സ്ഥാപകന്റെ നാമത്തിൽ മീഡിയ സൗകര്യങ്ങൾ (TV, Laptop, Power point, WiFi etc..) ഇണക്കിയ "മീഡിയ റൂം" എക്യുമെനിക്കൽ ഹാൾ സ്റ്റേജിൽ സജ്ജീകരിച്ചു.

### ലാംഗ്വേജ് ലാബ് - കമ്പ്യൂട്ടറൈസേഷൻ

നേരത്തെ ഉണ്ടായിരുന്ന ലാംഗ്വേജ് ലാബ്, 'Record Repeat' സംവിധാനത്തിലായിരുന്നതിനു പകരം, ഇരുപതോളം Desk Top Computer കൾ കേന്ദ്രീയ നിയന്ത്രണത്തിൽ പ്രവർത്തിക്കുന്ന കമ്പ്യൂട്ടർ ലാബും കൂടി ആയി പുനഃക്രമീകരിച്ചു.

### കാതോലിക്കേറ്റ് ശതാബ്ദി സ്മൃതിയാത്രാ സമാപനം പഴയസെമിനാരിയിൽ

കാതോലിക്കേറ്റ് ശതാബ്ദി സമ്മേളനത്തിലേക്കുള്ള പതാക വഹിച്ചുകൊണ്ടുള്ള സ്മൃതിയാത്ര 2012 നവംബർ 15-ന് സെമിനാരിയിൽ സമാപിച്ച്, കാതോലിക്കേറ്റ് പതാക, നവംബർ 25-ന് നടന്ന എറണാകുളം മറൈൻഡ്രൈവ് സമ്മേളനനഗരിയിലേക്ക് കൊണ്ടുപോയി.

### ദ്വിശതാബ്ദി ആചരണാരംഭം ജാഗരണ പ്രാർത്ഥനയോടെ

സെമിനാരി ദ്വിശതാബ്ദി ആചരണത്തിന്റെ പ്രാരംഭമായി 2013 ഫെബ്രുവരി 12-ന് രാത്രി മുഴുവൻ സെമിനാരി കുടുംബം സെമിനാരി ചാപ്പലിൽ അഖണ്ഡ ജാഗരണ പ്രാർത്ഥന നടത്തി.

### ഗുരുവിന് ശതാഭിഷേക പ്രണാമം

ആറു പതിറ്റാണ്ടോളം സെമിനാരിയിൽ ഗുരുസ്ഥാനം അലങ്കരിച്ച ഫാ. ഡോ. റ്റി. ജെ. ജോഷ്വായ്ക്ക് സെമിനാരി കുടുംബം 2013 ഫെബ്രുവരി 13-ന് ശതാഭിഷേക മംഗളങ്ങൾ നേർന്നു. അന്നുതന്നെ നടന്ന ചരിത്ര സെമിനാറിൽ "ഫാ. റ്റി. ജെ. ജോഷ്വായുടെ രചനകളിലെ സാന്ത്വന ദർശനം" എന്ന വിഷയത്തെക്കുറിച്ച് റവ. ഡോ. മാത്യു ദാനിയേൽ പ്രബന്ധം അവതരിപ്പിച്ചു.

### ദ്വിശതാബ്ദി ചരിത്രസെമിനാർ പരമ്പര

സെമിനാരി ദ്വിശതാബ്ദി ആചരണത്തിലേക്കുള്ള പ്രവേശന സെമിനാറുകൾ 2013 ഫെബ്രുവരി 19, 20, 21 തീയതികളിൽ നടന്നു. 2013 ഫെബ്രുവരി 19-ന് "മലങ്കരസഭാ ചരിത്രത്തിൽ പഴയസെമിനാരി" എന്ന വിഷയവും, 20-ന് "കോട്ടയത്തിന്റെ വികസനത്തിൽ പഴയസെമിനാരി

യുടെ പങ്ക്" എന്ന വിഷയവും, 21-ന് "പഴയസെമിനാരിയും വട്ടശ്ശേരിൽ തിരുമേനിയും" എന്ന വിഷയവും ആയിരുന്നു.

### ഗീവർഗീസ് മാർ ഈവാനിയോസ് കാലംചെയ്തു

സെമിനാരി മുൻ അദ്ധ്യാപകൻ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് 2013 ഏപ്രിൽ 12-ന് കാലംചെയ്തു.

### മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സ്റ്റഡീസ് ജേർണൽ

ഇദംപ്രഥമമായി സെമിനാരിയിൽ നിന്നും ഇംഗ്ലീഷിൽ പ്രസിദ്ധീകരിക്കുന്ന തിയോളജിക്കൽ ജേർണൽ 2013 ആഗസ്റ്റിൽ പ്രകാശനം ചെയ്തു.

### ദ്വിശതാബ്ദി വിളംബരറാലി

സെമിനാരിയുടെ ദ്വിശതാബ്ദി പതാകയും വഹിച്ച വിളംബരറാലി സെമിനാരി സ്ഥാപകന്റെ നാടായ കുന്നംകുളത്തുനിന്ന് ആരംഭിച്ച് 2014 ജനുവരി 28-ന് കോട്ടയത്ത് ഏലിയാ കത്തീഡ്രലിൽ എത്തി. എം.ഡി. യിൽ നിന്ന് വൈകുന്നേരം റാലി ചുങ്കം വഴി സെമിനാരി കവാടത്തിൽ എത്തി. പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ബാവാ പതാക ഉയർത്തി.

### ദ്വിശതാബ്ദി ഉത്ഘാടന സമ്മേളനം

സെമിനാരിയുടെ ദ്വിശതാബ്ദി ആഘോഷങ്ങളുടെ ഉത്ഘാടനം 2014 ഫെബ്രുവരി 2-ന് ചേർന്ന പ്രൗഢമായ സമ്മേളനത്തിൽ കേരള മുഖ്യമന്ത്രി ഉമ്മൻചാണ്ടി നിർവ്വഹിച്ചു. പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ബാവാ അദ്ധ്യക്ഷത വഹിച്ചു. പഴയസെമിനാരിയെ സഭയുടെ പൈതൃക മന്ദിരമായി പ. ബാവാ പ്രഖ്യാപിച്ചു. മറ്റ് ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ നിന്നും, വത്തിക്കാനിൽ നിന്നും പ്രതിനിധി സംഘങ്ങൾ പങ്കെടുത്തു. സെമിനാരി ഡിജിറ്റൽ ലൈബ്രറിയുടെ ഉത്ഘാടനം മന്ത്രി തിരുവഞ്ചൂർ രാധാകൃഷ്ണൻ നിർവ്വഹിച്ചു. സെമിനാരിയുടെ ദ്വിശതാബ്ദി സേവന പദ്ധതിയായ "സാന്ത്വന ഹോംകെയർ" കർദ്ദിനാൾ കുർട്ട് കൊഹ് ഉത്ഘാടനം ചെയ്തു. മലങ്കര പൈതൃക പഠനത്തിനുള്ള പ്രത്യേക ഗ്രന്ഥശേഖരം ബിഷപ് ബർന്നബാ ഉത്ഘാടനം ചെയ്തു. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ ദാർശനിക രചനകളുടെ ഏറ്റവും ബൃഹത്തായ ഗ്രന്ഥരൂപം "ഫിലോസഫി ഈസ്റ്റ് ആൻഡ് വെസ്റ്റ്" പ്രകാശനം ചെയ്തു. സെമിനാരിയുടെ ഇതഃപര്യന്ത ചരിത്രത്തിലെ പ്രിൻസിപ്പാൾമാരുടെ ചിത്രങ്ങൾ പ്രിൻസിപ്പാളിന്റെ ഓഫീസ് ചുമരിലും, ഇതഃപര്യന്ത സ്ഥിര അദ്ധ്യാപകരുടെ ചിത്രങ്ങൾ ഫാക്കൽട്ടി

ലോഞ്ചിലും സജ്ജീകരിക്കപ്പെട്ടു. സെമിനാരിയെ കേരള സർക്കാരിന്റെ അംഗീകൃത പൈതൃക കേന്ദ്രമായിട്ടുള്ള പ്രഖ്യാപനം ജോസ് കെ. മാണി എം. പി. പരസ്യപ്പെടുത്തി. തിരുവചന ഭാഷ്യത്തിന്റെ ദ്വിശതാബ്ദി പതിപ്പിന്റെ രണ്ടാം വാല്യവും, മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സ്റ്റഡീസ് ജേർണലിന്റെ രണ്ടാം വാല്യവും പ്രകാശനം ചെയ്യപ്പെട്ടു. സണ്ടേസ്കൂൾ, യുവജനപ്രസ്ഥാനം, മർത്തമറിയം സമാജം, പ്രാർത്ഥനയോഗം മുതലായവയുടെ അഖില മലങ്കരതലത്തിലുള്ള ഡലിഗേറ്റുകളും, പൊതുജനങ്ങളുമായി മൂവായിരത്തിലധികം പേർ സംബന്ധിച്ചു.

2013–14–ൽ സെമിനാരി വിദ്യാർത്ഥികളുടെ എണ്ണം 145 ആയിരുന്നു.

## പ. ദിദിമോസ് പ്രഥമൻ ബാവാ കാലം ചെയ്തു

2014 മെയ് 26–ന് പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ കാലം ചെയ്തു. ഭൗതികശരീരം രാത്രിയിൽ സെമിനാരിയിൽ ജാഗരണപ്രാർത്ഥനയോടെ പരിചരിക്കപ്പെട്ടു.

## മാലിന്യസംസ്കരണ പ്ലാന്റും ഗ്രീൻകാമ്പസ് പ്രഖ്യാപനവും

സെമിനാരി കാമ്പസിലെ മാലിന്യസംസ്കരണത്തിന് ഒരു പ്ലാന്റും, ബയോഗ്യാസ് നിർമ്മാണ സംവിധാനവും, ഗ്രീൻ കാമ്പസ് ക്രമീകരണവും 2014 ജൂലൈ 18–ന് കോട്ടയം മുനിസിപ്പൽ ചെയർമാൻ നിർവ്വഹിച്ചു. കാര്യക്ഷമമായ നടത്തിപ്പിന് ഇക്കോളജി ഗ്രീൻകാമ്പസ് ടാസ്ക് ഫോഴ്സ് ആയി വിദ്യാർത്ഥികളെ ചുമതലപ്പെടുത്തി.

## ദ്വിശതാബ്ദി അലുമിനി മഹാസമ്മേളനം

സെമിനാരിയിൽ ഇതഃപര്യന്തം പരിശീലിക്കപ്പെട്ടവരുടെ ബൈസെന്റിനറി ഗ്ലോബൽ അലുമിനി മീറ്റ് 2014 സെപ്റ്റംബർ 16–ന് നടന്നു. തിരുമേനിമാരുൾപ്പെടെ നാനൂറോളം പൂർവ്വവിദ്യാർത്ഥികൾ സംബന്ധിച്ചു. സെമിനാറിലും ചാപ്പലിലെ പുനർസമർപ്പണ പ്രാർത്ഥനയിൽ അവർ സംബന്ധിച്ചു. എല്ലാവർക്കും ബഹുഭാഷാ കുർബ്ബാന തക്സാ (മലയാളം, ഇംഗ്ലീഷ്, സുറിയാനി, ഹിന്ദി) ദ്വിശതാബ്ദി ഉപഹാരമായി നൽകി.

2014–2015–ൽ സെമിനാരി വിദ്യാർത്ഥികളുടെ എണ്ണം 149 ആയിരുന്നു.

## ദ്വിശതാബ്ദി മാർത്തോമ്മാ ഓർത്തഡോക്സ് സെമിനാരി കുടുംബസംഗമം – 'വേദയാനം'

ചരിത്രത്തിലാദ്യമായി പഴയസെമിനാരിയുടെ പഴയ കുടുംബകൂട്ടായ്മ സെമിനാരിയിൽ 2015 ജനുവരി 20–നു നടന്നു. ഓർത്തഡോക്സ്–മാർത്തോമ്മാ സെമിനാരികളിലെ അദ്ധ്യാപകരും, വിദ്യാർത്ഥികളും അന്ന് പഠിത്തവീട്ടിൽ ഒന്നുചേർന്ന് പഴയ കുടുംബ സ്മരണ പുതുക്കി.

## സെറാമ്പൂർ കോൺവൊക്കേഷൻ

സെമിനാരി ദ്വിശതാബ്ദിയോടനുബന്ധിച്ച്, 2015-ലെ സെറാമ്പൂർ കോൺവൊക്കേഷൻ, സെമിനാരിയിലെ "പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ" നഗറിൽ 2015 ഫെബ്രുവരി 7-ന് നടന്നു. അതിനോടനുബന്ധിച്ച് ഫെബ്രുവരി 4 മുതൽ 6 വരെ സെറാമ്പൂർ യൂണി വേഴ്സിറ്റിയുടെ സെനറ്റ്, കൗൺസിൽ, സമ്മേളനങ്ങളും നടന്നു. സെനറ്റ്, കൗൺസിൽ അംഗങ്ങൾക്ക്, ഇംഗ്ലീഷിൽ ഡോ. സി. വി. ചെറിയാൻ രചിച്ച മലങ്കരസഭാ ചരിത്രവും, ബൈസെന്റിനറി സുവനീർ കപ്പും പേനയും, ബൈസെന്റിനറി സുവനീർ, ബൈസെന്റിനറി ടീഷർട്ടും ഉപഹാരമായി കൊടുത്തു. ഗ്രാഡ്വേറ്റ്സിന് എല്ലാം ബൈസെന്റിനറി ടീഷർട്ടും സമ്മാന മായി കൊടുത്തു.

## ഡീക്കൻ ഡോ. കെ. എ. ജോർജിന് "ഗുരുവന്ദനം"

സെമിനാരിയിലെ സീനിയർ പ്രൊഫസറായിരുന്ന ഡീക്കൻ ഡോ. കെ. എ. ജോർജിന് 2015 മാർച്ച് 4-ന് 'ഗുരുവന്ദനം' സമർപ്പിച്ചു.

## ദ്വിശതാബ്ദി – 'സൊമ്റോ' സംഗീത വിരുന്ന്

സെമിനാരിയുടെ ദ്വിശതാബ്ദി, ശ്രുതി സ്കൂൾ ഓഫ് മ്യൂസിക്കിന്റെ രജതജൂബിലി സൂമോറോ ക്വയറിന്റെ ദ്വിദശാബ്ദി എന്നിവ പ്രമാണിച്ച് 2015 മാർച്ച് 8-ന്, കോട്ടയം വിൻസർകാസിൽ കൺവൻഷൻ സെന്ററിൽ ഒരു അപൂർവ്വ സംഗീതവിരുന്ന് ഫാ. എം. പി. ജോർജിന്റെ നേതൃത്വ ത്തിൽ നടന്നു. നൂറോളം ഗായകർ, നൂറോളം ഉപകരണസംഗീതജ്ഞർ, നൂറോളം വാദ്യോപകരണങ്ങൾ എന്നിവയുടെ സമഞ്ജസ അവതരണ മായ ഫിലോഹാർമോണിക്ക് "സൊമ്റോ" സംഗീതവിരുന്നിൽ പ്രശസ്ത ഗായകരായ കെ. ജെ. യേശുദാസ്, കെ. എസ്. ചിത്ര എന്നിവരും പങ്കെ ടുത്തു.

## ദ്വിശതാബ്ദി മന്ദിരം (ശ്രേയസ്) കൂദാശ

ദ്വിശതാബ്ദി സ്മാരകമന്ദിരമായി ഒരു വർഷം കൊണ്ട് പണി പൂർത്തീ കരിച്ച മൂന്നു നില ഹോസ്റ്റൽ കെട്ടിടം, ഡോ. ഗീവർഗീസ് മാർ ഒസ്താ ത്തിയോസിന്റെ സ്മരണയ്ക്ക് സമർപ്പിച്ചുകൊണ്ട്, 2015 മാർച്ച് 19-ന് കൂദാശ ചെയ്തു.

## ദ്വിശതാബ്ദി പോസ്റ്റൽ സ്റ്റാമ്പ്

സഭയുടെ ചരിത്രത്തിലാദ്യമായി, ഇന്ത്യൻ പോസ്റ്റൽ ഡിപ്പാർട്ടു മെന്റ് സെമിനാരി ദ്വിശതാബ്ദിയോടനുബന്ധിച്ച് ഇറക്കിയ സ്റ്റാമ്പിന്റെ

പ്രകാശനം, 2015 ഏപ്രിൽ 21-ന് രാഷ്ട്രപതി ഭവനിൽ വച്ച്, ആദരണീയനായ രാഷ്ട്രപതി പ്രണബ് മുഖർജി പ്രകാശനം ചെയ്ത്, കേന്ദ്രകമ്മ്യൂണിക്കേഷൻ മന്ത്രി രവിശങ്കർ പ്രസാദുമായി ചേർന്ന്, പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് നൽകി.

### "ദീപ്തി"യുടെ രണ്ട് രൂപങ്ങൾ ഒരേ വർഷം

സെമിനാരി വാർഷിക പ്രസിദ്ധീകരണമായ "ദീപ്തി"യ്ക്ക് ദ്വിശതാബ്ദി വർഷത്തിൽ രണ്ട് രൂപങ്ങളുണ്ടായി. ഒന്ന്, സെറാമ്പൂർ കോൺവൊക്കേഷൻ സ്പെഷലായി മുഴുവൻ ഇംഗ്ലീഷിൽ. രണ്ട്, വാർഷിക പതിപ്പായി ദ്വിശതാബ്ദി സ്പെഷൽ.

### സെമിനാരി പുരയിടത്തിന് വടക്കുവശത്ത് പുതിയ പാതയും റമ്പാൻ കടവിന്റെ നിർമ്മാണവും (2014-15)

പൊതുനിരത്തിൽ നിന്ന് സെമിനാരി പുരയിടത്തിന്റെ വടക്ക് ആറ്റുതീരത്തു കൂടി ഒരു പുതിയ പാത കിഴക്കുനിന്ന് പടിഞ്ഞാറോട്ട് പണിത്, പുതിയതായി പണിത കടവിനോട് (റമ്പാൻകടവ്) ബന്ധിച്ചതുമൂലം, ആറ്റുതീരം സൗന്ദര്യവൽക്കരിക്കാനും, അത്യാവശ്യഘട്ടങ്ങളിൽ വാഹനങ്ങൾ തിരിച്ചുവിടാനും, സായാഹ്നസവാരിക്കും പ്രയോജനപ്പെട്ടത്, ദ്വിശതാബ്ദി വർഷത്തെ സെമിനാരി വികസനപ്രവർത്തനങ്ങളിൽ പ്രധാനമാണ്.

### സാന്ത്വന 'ഹോംകെയർ' പ്രോഗ്രാം

സെമിനാരി ദ്വിശതാബ്ദിയുടെ സേവനപദ്ധതിയായി 2014-ൽ ആരംഭിച്ചതാണ് സാന്ത്വന 'ഹോംകെയർ' പ്രോഗ്രാം. സെമിനാരി വിദ്യാർത്ഥികൾ സ്വമേധയായി, സെമിനാരിയുടെ സമീപത്ത് വസിക്കുന്ന വയോജനങ്ങളെയും രോഗികളെയും സന്ദർശിച്ച് സഹായം എത്തിക്കുന്ന പ്രോഗ്രാമാണിത്.

# 37

# സെമിനാരി ദ്വിശതാബ്ദി സമാപനവും സെമിനാരി സ്ഥാപകന്റെ ചരമ ദ്വിശതാബ്ദിയും

## ഫാ. ഡോ. ഒ. തോമസ് അമരത്ത്

ദ്വിശതാബ്ദി ആചരണത്തിന് ചുക്കാൻ പിടിക്കുവാൻ നിയോഗം ലഭിച്ച പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ 2015 മെയ് 1-ന് റിട്ടയർ ചെയ്കയും, പഴയസെമിനാരി മാനേജർ ഫാ. എം. സി. കുറിയാക്കോസ് 2015 ജൂൺ മാസത്തിൽ പരുമല സെമിനാരിയിലേക്ക് സ്ഥലം മാറുകയും ചെയ്തു. 2015 ജൂൺ 23-ന് ഫാ. ജേക്കബ് കുര്യന്[127] 'ഗുരുവന്ദനം' നൽകി. 2015 ജൂലൈ 8-ന് ഫാ. എം. സി. കുറിയാക്കോസിന് 'യാത്രാവന്ദനം' നൽകി. പുതിയ പ്രിൻസിപ്പാളായി ഫാ. ഡോ. ഒ. തോമസ്[128] 2015 മെയ് 2-നും പുതിയ പഴയസെമിനാരി മാനേജരായി വെരി. റവ. കെ. സഖറിയാ റമ്പാനും ചുമതലയേറ്റു. 2015-16-ൽ സെമിനാരിയിൽ 150 വിദ്യാർത്ഥികളുണ്ടായിരുന്നു.

### ശ്രുതി സംഗീത കോഴ്സിന് സെറാമ്പൂർ അംഗീകാരം

ശ്രുതിയുടെ ആഭിമുഖ്യത്തിൽ നടത്തുന്ന ക്രൈസ്തവ സംഗീത ഡിപ്ലോമാ കോഴ്സിന് സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ അംഗീകാരം 2015 ജൂലൈയിൽ ലഭിച്ചു.

### യറുശലേം ഗ്രീക്ക് ഓർത്തഡോക്സ് സഭാദ്ധ്യക്ഷന്റെ സെമിനാരി സന്ദർശനം

2015 ആഗസ്റ്റ് 1-ന് യറുശലേം ഗ്രീക്ക് ഓർത്തഡോക്സ് സഭാദ്ധ്യക്ഷൻ അബൂനാ മക്കാറിയോസ് സെമിനാരി സന്ദർശിച്ചു.

### ദ്വിശതാബ്ദി സമാപനവും, സെമിനാരിസ്ഥാപകന്റെ ചരമ ദ്വിശതാബ്ദി ഉത്ഘാടനവും

സെമിനാരി ദ്വിശതാബ്ദി ആചരണത്തിന്റെ സമാപനവും സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ഒന്നാമന്റെ ചരമ ദ്വിശതാബ്ദി ഉത്ഘാടനവും 2015 നവംബർ 26-ന് നടന്നു. കേരള ഗവർണർ പി. സദാശിവം സമ്മേളനം ഉത്ഘാടനം ചെയ്തു. പ. കാതോലിക്കാ

ബാവാ അദ്ധ്യക്ഷത വഹിച്ചു. അമേരിക്കൻ ഓർത്തഡോക്സ് സഭാദ്ധ്യക്ഷൻ ശ്രേഷ്ഠ റ്റിക്കോൺ മെത്രാപ്പോലീത്തായും സംഘവും സംബന്ധിച്ചു. മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സ്റ്റഡീസ് തുടർ ലക്ക പ്രകാശനം നടന്നു.

## സെമിനാരി സ്ഥാപകന്റെ ചരമ ദ്വിശതാബ്ദി മഹാസമ്മേളനം കുന്നംകുളത്ത്

2016 നവംബർ 20-ന് കുന്നംകുളത്തുവച്ച് സെമിനാരി സ്ഥാപകന്റെ ചരമ ദ്വിശതാബ്ദി മഹാസമ്മേളനം നടന്നു. എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ മത്ഥിയാസ് വിശിഷ്ടാതിഥിയായിരുന്നു.

## സെമിനാരി സ്ഥാപകന്റെ ചരമ ദ്വിശതാബ്ദി സമാപനവും 200-ാം ഓർമ്മപ്പെരുന്നാളും

2016 നവംബർ 23, 24 തീയതികളിൽ സെമിനാരി സ്ഥാപകന്റെ ചരമ ദ്വിശതാബ്ദി സമാപനവും 200-ാം ഓർമ്മപ്പെരുന്നാളും നടന്നു. പ. എത്യോപ്യൻ പാത്രിയർക്കീസ് അബൂനാ മത്ഥിയാസും സംഘവും സംബന്ധിച്ചു. എത്യോപ്യൻ പാത്രിയർക്കീസിന് ഓർഡർ ഓഫ് സെന്റ് തോമസ് ബഹുമതി പ. കാതോലിക്കാ ബാവാ നൽകി. *പഴയസെമിനാരി: ചരിത്രവും സാക്ഷ്യവും* എന്ന ഗ്രന്ഥം പ്രകാശനം ചെയ്തു.

## പ്രിൻസിപ്പാൾ ക്വാർട്ടേഴ്സ് - ശ്ലോമ്മോ

പുതുതായി നിർമ്മിച്ച പ്രിൻസിപ്പാളിനുള്ള ഫാമിലി ക്വാർട്ടേഴ്സ് (ശ്ലോമ്മോ) യുടെ ശിലാഫലക അനാച്ഛാദനം 2016 നവംബർ 24-ന് എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ മത്ഥിയാസ് നിർവ്വഹിച്ചു. 2017 ഏപ്രിൽ 4-ന് കൂദാശ ചെയ്തു.

## റമ്പാൻ കടവിലേക്ക് നടപ്പാത-പടിഞ്ഞാറെ കുരിശടിയിൽ നിന്ന്

പണി പൂർത്തിയാക്കിയിരുന്ന റമ്പാൻ കടവിലേക്ക് പുതിയ നടപ്പാത 2016-17 വർഷം പൂർത്തീകരിച്ചു.

127. ഫാ. ഡോ. ജേക്കബ് കുര്യൻ സെമിനാരി പൂർവ്വവിദ്യാർത്ഥിയായ രണ്ടാമത്തെ പ്രിൻസിപ്പാളാണ്. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയെന്ന പഴയസെമിനാരിയുടെ ദ്വിശതാബ്ദി ആഘോഷങ്ങളുടെ കാലത്തെ പ്രിൻസിപ്പാളായിരിക്കുവാൻ നിയോഗം ലഭിച്ച അദ്ദേഹം 1978 മുതൽ അദ്ധ്യാപകൻ, 1987 മുതൽ ബഴ്സാർ, 1998 മുതൽ വൈസ്പ്രിൻസിപ്പാൾ, 2012 മുതൽ 2015 വരെ പ്രിൻസിപ്പാൾ എന്നീ നിലകളിൽ സെമിനാരിയിൽ സേവനം അനുഷ്ഠിച്ചു. അഖില

ലോക സഭാകൗൺസിലിന്റെ ഫെയ്ത്ത് ആൻഡ് ഓർഡർ സ്റ്റാൻഡിംഗ് കമ്മിറ്റി അംഗം, മലങ്കരസഭാ മാസിക ചീഫ് എഡിറ്റർ, സഭയുടെ ഇന്റർ ചർച്ച് റിലേഷൻസ് സെക്രട്ടറി, സഭയുടെ വർക്കിംഗ് കമ്മിറ്റി, മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനാസമിതി അംഗം മുതലായ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. നെടുമാവ് സെന്റ് പോൾസ് ഇടവകാംഗമായ ഇദ്ദേഹം കോത്തല പൊടിപ്പാറയ്ക്കലായ മണ്ണാത്തിപ്പാറയ്ക്കൽ ചാക്കോ കുര്യന്റെയും അന്നമ്മയുടെയും മകനായി 1950 മെയ് 2-ന് ജനിച്ചു. ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയിൽ നിന്ന് ഭാരതീയ ദർശനം എം.എ. പരീക്ഷയിൽ ഒന്നാം റാങ്കും സ്വർണ്ണ മെഡലും, സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് എം.റ്റി.എച്ച്. പരീക്ഷയിൽ ഒന്നാം റാങ്കും മാസ്റ്റേഴ്സ് പ്രൈസും നേടി. സെറാമ്പൂർ കോൺവൊക്കേഷൻ, 'ശ്രേയസ്' മന്ദിരം, ദ്വിശതാബ്ദി പോസ്റ്റൽ സ്റ്റാമ്പ്, 'സൊമ്റോ' സംഗീത പരിപാടി, മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സ്റ്റഡീസ് ജേർണൽ മുതലായവയുടെ നിർവ്വഹണം ഇദ്ദേഹം പ്രിൻസിപ്പാളായിരിക്കുമ്പോഴാണ്.

128. ഫാ. ഡോ. ഒ. തോമസ്, സെമിനാരി പൂർവ്വവിദ്യാർത്ഥിയായ മൂന്നാമത്തെ (2015 മുതൽ) പ്രിൻസിപ്പാളാണ്. പ്രമുഖ കൗൺസലർ, വാഗ്മി. ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം. കേരള സർവ്വകലാശാലയിൽ നിന്നും സോഷ്യോളജിയിൽ എം.എ. യും, സെറാമ്പൂർ സർവകലാശാലയിൽ നിന്നും ബി.ഡി. യും, പാസ്റ്ററൽ കൗൺസലിങ്ങിൽ എം.ടി.എച്ചും, വെല്ലൂർ ക്രിസ്ത്യൻ കൗൺസലിങ്ങ് സെന്ററിൽ നിന്നും കൗൺസലിങ്ങ് ഡിപ്ലോമായും, ലണ്ടൻ ഹിത്രോപ്പ് കോളജിൽ നിന്നും മനഃശാസ്ത്രത്തിൽ ബിരുദാനന്തര ഡിപ്ലോമായും, സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റും കരസ്ഥമാക്കി. പാർട്ട്ടൈം പ്രൊഫസറായും, ബഴ്സാറായും, പ്രിൻസിപ്പാളായും സെമിനാരിക്ക് സേവനം നൽകി. പ്രത്യാശാ കൗൺസലിങ്ങ് ഡയറക്ടർ കൂടിയാണ്. സഭാ വൈദികട്രസ്റ്റി, സണ്ടേസ്കൂൾ പ്രസ്ഥാനം ഡയറക്ടർ ജനറൽ, യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി മുതലായ സ്ഥാനങ്ങൾ വഹിച്ചിട്ടുണ്ട്. സെമിനാരി ദ്വിശതാബ്ദി സമാപന സമ്മേളനം, സെമിനാരി സ്ഥാപകന്റെ ചരമദ്വിശതാബ്ദി, 'ശ്ലോമ്മോ' മന്ദിരം മുതലായവ ഇദ്ദേഹത്തിന്റെ പ്രിൻസിപ്പാൾ പദവിയുടെ കാലത്താണ്.

# 38

# ഇടനാഴി മുതൽ ഇടനാഴി വരെ; സെമിനാരി നർമ്മങ്ങൾ

സെമിനാരി വിദ്യാർത്ഥികൾക്ക് ഓർമ്മയിൽ താലോലിക്കാൻ പറ്റു ന്നതും, പിൽക്കാലത്ത് കൂട്ടുകാർ ഒത്തുകൂടുമ്പോൾ അയവിറക്കുന്നതു മായ പല നർമ്മങ്ങളുമുണ്ട്. അവയിൽ പലതും, അത്താഴം കഴിഞ്ഞ് പുറത്തിറങ്ങി വടക്കേ ഇടനാഴിയിലും, നാലുകെട്ടുമുറ്റത്തും, തെക്കെ ഇട നാഴിയിലും കൂട്ടമായി നിന്ന് അദ്ധ്യാപകരുമായി ചേർന്നും, അല്ലാതെയും ചിലവിടുന്ന നിമിഷങ്ങളുടെ സംഭാവനയാണ്. ഒന്നുകിൽ, ആ സമയത്ത് പെട്ടെന്ന് പൊട്ടിച്ചിരിപ്പിക്കാൻ പൊട്ടിവിടരുന്ന തമാശയാകാം; അല്ലെങ്കിൽ, അന്നേദിവസം ക്ലാസ്സുമുറിയിലോ, പ്രീച്ചിങ്ങ് പ്രാക്ടീസിലോ, ചാപ്പലിലോ, ഭക്ഷണശാലയിലോ, ഹോസ്റ്റൽ വരാന്തകളിലോ സംഭവിച്ചതിന്റെ വാമൊഴി വർണ്ണനകളാകാം. എന്തായാലും, അദ്ധ്യാപകരോ, വിദ്യാർത്ഥി കളോ ആരെങ്കിലും ഒക്കെ സ്വയം കളിപ്പാട്ടമാകുന്ന നിഷ്കളങ്ക നർമ്മ ങ്ങൾ ധാരാളം ഉണ്ട്. സദാ ഗൗരവം ഭാവിക്കുന്ന പ്രിൻസിപ്പാളന്മാരോ, വൈസ്പ്രിൻസിപ്പാളന്മാരോ, വാർഡന്മാരോ, മറ്റധ്യാപകരോ വല്ലപ്പോഴും ഈ ഇടനാഴി തമാശകളിൽ പങ്കുചേരുന്നതിന്റെ ഇരട്ടിമധുരം ഉൾക്കൊ ള്ളുന്നവയുമാണ് അവ. അവയിൽ ചിലതു മാത്രം കുറിക്കട്ടെ.

* * * * * * * * * *

ഒരു സെമിനാരി അദ്ധ്യാപകൻ കേരളത്തിനു വെളിയിൽ പോയിട്ട് ഒരു പുതിയ കമ്മീസിട്ടുകൊണ്ട് ക്ലാസ്സിലൊക്കെ വന്നു. നല്ല വെള്ള ടെറി ക്കോട്ടൻ തുണി. പക്ഷേ മുൻവശത്ത് ഒരു കീറിത്തയ്പ്. അടുത്തയാ ഴ്ചയും വേറൊരു പുതിയ വെള്ള ടെറിക്കോട്ടൻ കമ്മീസ്. തലേ ആഴ്ച ത്തേത് കഴുകിയെടുത്തതല്ല എന്നു വ്യക്തം. പക്ഷേ, ആ കമ്മീസിലും മുൻവശത്ത് ഒരു കീറിത്തയ്പ്. ഇതെന്താ ഇങ്ങനെ എന്ന് ഇടനാഴിയിൽ ഒരു ചോദ്യം. അദ്ദേഹം മറുപടി പറഞ്ഞു. ഡൽഹിയിൽ എത്തിയപ്പോഴാ നാലു കമ്മീസും കൂടെ തയ്പിക്കാമെന്ന് സുഹൃത്ത് അച്ചൻ നിർദ്ദേശി ച്ചത്. മോഡൽ കൊടുത്താൽ, ഭംഗിയായി തയ്ക്കുന്ന തയ്യൽക്കാരനെയും അറിയാമെന്നു പറഞ്ഞു. മോഡലായി കൈയിലുണ്ടായിരുന്ന ഒരു കമ്മീസു കൊടുത്തു. അതിൻപ്രകാരം നാലു കമ്മീസ് പുതുതായി തയിച്ചു കിട്ടി. കിട്ടിയപ്പോഴാ മനസ്സിലായത്, നാലിലും മുൻവശത്ത് കീറി ത്തയ്പ് ഉണ്ടെന്ന്. തയ്യൽക്കാരനോട് കാര്യം തിരക്കി. തയ്യൽക്കാരൻ നിര പരാധിയായി പറഞ്ഞു, മോഡൽ കൊടുത്തതിൽ ആ അടയാളം ഉണ്ടാ

യിരുന്നു എന്ന്. തയ്യൽക്കാരൻ വിചാരിച്ചു, അതും വിശുദ്ധ വസ്ത്രത്തിന്റെ അടയാളഭാഗമാണെന്ന്! ഇടനാഴിയിൽ, ഈ തമാശ ഒരു പൊട്ടിച്ചിരി വിതറി. അതടങ്ങിയപ്പോൾ, മറ്റൊരദ്ധ്യാപകന്റെ കമന്റ്. “മോഡലുകൾ കീറിയാൽ കുഴപ്പമാട്ടോ.” എല്ലാവരും മർമ്മമുള്ള ആ നർമ്മവും ആസ്വദിച്ചു.

* * * * * * * * * *

വളരെ കാർക്കശ്യമുള്ള ആളായിരുന്നു വാർഡനച്ചൻ. വെളുപ്പിനത്തെ പ്രാർത്ഥനയ്ക്ക് വരാത്തവരാരാണെന്ന് മനസ്സിലാക്കി, നമസ്കാരം കഴിഞ്ഞ് നേരെ അവരുടെ മുറിയിലേക്കായിരിക്കും പോക്ക്. പക്ഷെ, വാർഡനച്ചൻ രോഗികളോട് വല്ലാത്ത അലിവുള്ള ആളാണു താനും. വാർഡനച്ചന്റെ കാർക്കശ്യവും, അലിവും മനസ്സിലാക്കിയ ഒരു വിരുതൻ വിദ്യാർത്ഥി വെളുപ്പിന്റെ പ്രാർത്ഥനയ്ക്ക് വരാതെ കിടന്നുറങ്ങി. ദേഷ്യത്തിൽ വിറകൊണ്ട വാർഡൻ അയാളുടെ മുറിയുടെ വാതിലിൽ മുട്ടി – ഒന്നു രണ്ട് നിമിഷത്തിനുള്ളിൽ, വിദ്യാർത്ഥി തലമൂടിപ്പുതച്ച്, വാർഡന്റെ മുമ്പിൽ തലകുനിച്ചുകൊണ്ട്, “അച്ചാ തലയ്ക്കു പിടിച്ചു പ്രാർത്ഥിക്കണം, എനിക്കു വയ്യ” എന്നു പറഞ്ഞു. ദേഷ്യത്തിൽ വിറച്ചുവന്ന വാർഡൻ, സാവധാനം കൈയുയർത്തി ആ വിരുതന്റെ തലയിൽ കൈവച്ച് രോഗികൾക്കുള്ള പ്രാർത്ഥന ചൊല്ലിയിട്ട് തിരിച്ചു നടന്നു. എതിർവശത്തെ മുറിയിലെ വിദ്യാർത്ഥി ചാപ്പലിൽ നിന്ന് വന്ന് ഈ കാഴ്ച കണ്ടു. വിരുതനായ വിദ്യാർത്ഥി അയാളെ നോക്കി ഒരു കള്ളച്ചിരി പാസാക്കി, കണ്ണിറുക്കി. വിവരം അന്നത്തെ ഇടനാഴിക്കൂട്ടത്തിന് വിരുന്നായി. വിരുന്നാസ്വദിച്ച വാർഡൻ, വിരുതനെ വിളിച്ചിട്ടു പറഞ്ഞു: “രോഗികൾ കട്ടിയായ ഭക്ഷണം കഴിക്കണ്ട എന്നാണ് ഡോക്ടർമാർ പറയുന്നത്. അതുകൊണ്ട്, നാളെ വെളുപ്പിനെ ചാപ്പൽ നമസ്കാരം കഴിഞ്ഞ് അവിടെത്തന്നെ ഇരുന്നാൽ മതി. ബ്രേക്ക്ഫാസ്റ്റിന്, മെസ്ഹാളിൽ വരണ്ട. അപ്പവും മൊട്ടക്കറിയുമാണ്. സംഗതി കടുകട്ടിയാ!”

* * * * * * * * * *

അത്താഴം കഴിഞ്ഞ് വടക്കേ ഇടനാഴിയിൽ കുട്ടികൾ കൂടി നിൽക്കുമ്പോൾ, പ്രിൻസിപ്പാൾ പോൾ വർഗീസ് അച്ചനും, വൈസ്പ്രിൻസിപ്പാൾ എം. വി. ജോർജച്ചനും അവരുടെ കൂട്ടത്തിൽ നിന്നു. പോൾ വർഗീസ് അച്ചൻ ക്ലാസിൽ ഗഹനമായ കാര്യങ്ങൾ വിശദീകരിച്ചിട്ട് ചോദിക്കുന്ന ഒരു പതിവു ചോദ്യമുണ്ട് “വല്ലതും പിടികിട്ടിയോ?” എം. വി. ജോർജച്ചൻ ആയിടെ ആവർത്തിച്ചു പറയുന്ന മൂന്നു പദങ്ങളായിരുന്നു, “മാഫിയ, സോഫിയ, ഗ്ലോറിയ.” കുട്ടികളുമായി തമാശഭാവത്തിൽ എന്തോ സംസാരിച്ചിട്ട് ജോർജ്ജച്ചൻ പറഞ്ഞു, “നിങ്ങളൊക്കെ മാഫിയയും

സോഫിയായും മാത്രം! ഗ്ലോറിയ ആരുമില്ല." കേട്ടുനിന്ന ഒരു രസികൻ വിദ്യാർത്ഥി പയ്യെ ചോദിച്ചു: "വല്ലതും പിടികിട്ടിയോ?" എല്ലാവരും പോൾ വർഗീസച്ചനെ കാര്യമായി നോക്കി. ഏതാനും നിമിഷം മൗനം. പോൾ വർഗീസച്ചൻ, അതുകേട്ട് രസിച്ച്, തല രണ്ടുവശത്തേക്കും ആട്ടിക്കൊണ്ട് പറഞ്ഞു, "പിടി കിട്ടി." പിന്നീട് പൊട്ടിച്ചിരിയുടെ മാലപ്പടക്കം!

*     *     *     *     *     *     *     *     *     *

സെമിനാരിയിൽ പെരുന്നാളുകൾ വരുമ്പോൾ, ഫാക്കൽട്ടി മെസിൽ തിരുമേനിമാർക്ക് "മേശ" വിളമ്പുവാൻ ചുരുക്കം ചിലർക്കവസരം കിട്ടും. അതിനായി പ്രാർത്ഥിച്ചിരിക്കുന്നവർ ഏറെയുണ്ടാകും. കാരണം, മേശ കഴിഞ്ഞ് "ബാക്കി" വിഭവങ്ങൾ അവർക്ക് വയറുനിറച്ചു കഴിക്കാം. ഒരിക്കൽ, ഇങ്ങനെ വിളമ്പിക്കൊടുക്കുമ്പോൾ ഒരാളുടെ കൈയിൽ നിന്ന് ഒരു പാത്രം താഴെ വീണു പൊട്ടി. പാത്രം തെന്നിപ്പോയ ഉടനെ അയാൾ പറഞ്ഞു, "കഴുകലു ശരിയായില്ല. പാത്രം തെന്നിപ്പോയി" എന്ന്. അതു കേട്ട് ഒരു തിരുമേനി പറഞ്ഞു. "മക്കളെ, സൂക്ഷിക്കണം, നാമങ്ങനെയാ, തമ്പുരാന്റെ കൈയിൽ. കഴുകലു ശരിയായില്ലെങ്കിൽ തെന്നിപ്പോകും." ഇടനാഴിക്കൂട്ടത്തിൽ, ചിലപ്പോൾ, ഫാക്കൽട്ടി മെസിലെ ടേണിനെക്കുറിച്ചു പറയും: "കഴുകൽ ടേൺ."

*     *     *     *     *     *     *     *     *     *

സെമിനാരി ദിനത്തിന്റെ കാര്യം പള്ളികളിൽ പോയി പറയുവാൻ വിദ്യാർത്ഥികൾക്ക് പള്ളികൾ അലോട്ടു ചെയ്യും. യാത്രക്കൂലി സെമിനാരിയിൽ നിന്നു കൊടുക്കും. ഒരു വിദ്യാർത്ഥിക്ക് കേരളത്തിനു വെളിയിലുള്ള നഗരത്തിലെ പള്ളി അലോട്ടു ചെയ്തു. പൊതുവെ സുഖിമാനായ അദ്ദേഹം പോയി വന്നു, കാര്യമായ ബില്ലു കൊടുത്തു. സ്ലീപ്പർ ക്ലാസിൽ പോകാമായിരുന്നതിനു പകരം സെക്കൻഡ് എ.സി., ഓട്ടോയിൽ പോകാമായിരുന്നതിനു പകരം ടാക്സി. റെയിൽവേ കാന്റീൻ ഭക്ഷണം മതിയാകുന്നതിനു പകരം സ്റ്റാർ ഹോട്ടൽ ഭക്ഷണം. ബില്ല് കണ്ട ബഴ്സാർ ഞെട്ടി. ബഴ്സാറും ഒരു ഇടനാഴിക്കൂട്ടത്തിൽ കൂടിപ്പറഞ്ഞു, "നാളെ അസംബ്ലിയിൽ (ആഴ്ചയിൽ ഒരിക്കൽ എല്ലാവരും കൂടിവരുന്നത്) ഞാൻ ചില ബില്ലുകൾ അവതരിപ്പിക്കും. അതുകൊണ്ട്, സെമിനാരിദിന കാര്യത്തിലെ ബില്ലുകൾ എല്ലാം ഇന്ന് ആഫീസിൽ തരണം." അന്നത്തെ ഇടനാഴിക്കൂട്ടം മൗനമായി പിരിഞ്ഞുപോയി; പിന്നീട് മിതമായ ബില്ലുകൾ മാത്രം എത്തി.

*     *     *     *     *     *     *     *     *     *

നിഷ്കളങ്കനായ ഒരു വാർഡനച്ചന്റെ മുറിയിൽ അല്പസ്വല്പം പല

ഹാരങ്ങൾ ഉണ്ടായിരുന്നു. ചില വിരുതന്മാർ വാർഡനച്ചന്റെ മുറിയിൽ ചെന്ന് സൂത്രത്തിൽ ഈ പലഹാരം വാങ്ങിത്തിന്നും. പിന്നീട് വാർഡന ച്ചന് പിടികിട്ടി, ഈ വിരുതന്മാർ കോട്ടയത്തടുത്ത് വീടുള്ള ഒരു വിദ്യാർ ത്ഥിയെ പതിവായി വീട്ടിലയച്ച് പലഹാരം കൊണ്ടുവന്ന്, വൈകുന്നേരം അത്താഴത്തിനു മുമ്പുള്ള സ്റ്റഡി ടൈമിൽ വിതരണം ചെയ്ത്, "മധുര മായി" പഠിക്കുന്നുണ്ടെന്ന്! ഒരു ദിവസം ഈ വിദ്യാർത്ഥി വീട്ടിൽ പോയിട്ട് പലഹാരപ്പൊതിയുമായി ഓട്ടോറിക്ഷായിൽ വരുന്നവഴി, സെമിനാരി കവാ ടത്തിൽ കാത്തുനിന്ന് വാർഡനച്ചനും ഓട്ടോയിൽ കയറി ശിഷ്യന്റെ കൈയിലെ പലഹാരപ്പൊതി വാങ്ങി. സെമിനാരിക്കുള്ളിൽ ഓട്ടോ നിർത്തി, പലഹാരപ്പൊതിയുമായി വാർഡൻ ഒരു ചെറു ചിരി പാസാക്കി സ്വന്തം മുറിയിലേക്കു പോയി. കാത്തുനിന്ന കൂട്ടുശിഷ്യന്മാരും, ആതി ഥേയനായ ശിഷ്യനും, "ഞാനൊന്നുമറിഞ്ഞില്ല" എന്ന ഭാവത്തിൽ സ്വന്തം മുറിയിലേക്ക് പോയി. അന്നത്തെ ഇടനാഴിക്കൂട്ടത്തിലേക്ക്, വാർഡനും വന്നു. ആരും ഒന്നും മിണ്ടുന്നില്ല. വാർഡൻ ചോദിച്ചു: "കഞ്ഞി നന്നായി കുടിച്ചോ കുഞ്ഞുങ്ങളേ? നന്നായി വിശന്നുകാണും. ഒത്തിരിക്കാലം കൂടി കഷ്ടപ്പെട്ടു പഠിച്ച ദിവസമല്ലേ?" കാര്യം പിടികിട്ടിയവരും, കിട്ടാത്തവരും കൂടി, പൊട്ടിച്ചു, ചിരിയുടെ മാലപ്പടക്കം!

* * * * * * * * * *

ലോകപ്രശസ്ത പണ്ഡിതനായ ഒരദ്ധ്യാപകൻ ഉണ്ടായിരുന്നു. കുറെ മറവിയും ബാധിച്ചിരുന്നു. മറ്റുള്ളവരുടെ പ്രഭാഷണങ്ങളെയും ധ്യാനപ്ര സംഗങ്ങളെയും പ്രോത്സാഹിപ്പിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്ന അദ്ദേഹം ഒരു ബുധനാഴ്ച സന്ധ്യയ്ക്ക് ഒരദ്ധ്യാപകൻ നടത്തിയ പ്രഭാ ഷണത്തെ അഭിനന്ദിച്ചുകൊണ്ട്, അന്നുതന്നെ അത്താഴം കഴിഞ്ഞ് ഇട നാഴിയിൽ വച്ച് അദ്ദേഹത്തോടിങ്ങനെ പറഞ്ഞു: "വാസ്തവത്തിൽ, അച്ചന്റെ പ്രസംഗം എനിക്ക് വളരെ ഇഷ്ടപ്പെട്ടു. എനിക്കതിനെക്കുറിച്ച് മൂന്നു കാര്യങ്ങൾ പറയാനുണ്ട്. ഒന്നാമത്തെ കാര്യം, അച്ചൻ പറഞ്ഞതു തന്നെയാണ് എനിക്കും പറയാനുള്ളതെന്നാണ്. രണ്ടാമത്തെ കാര്യം, .... അത് ഞാൻ പിന്നീട് പറയാം. മൂന്നാമത്തെ കാര്യം, .... അത് ഞാൻ അങ്ങു മറന്നുപോയി." പിന്നീട് ആരെങ്കിലും വല്ലതും ഗൗരവതരമായി ഇടനാഴിക്കൂട്ടത്തിൽ പറയാൻ ഒരുങ്ങുമ്പോൾ, മറ്റൊരാൾ പറയും: "വാസ്തവത്തിൽ... എനിക്ക് അതിനെക്കുറിച്ച് മൂന്നു കാര്യങ്ങൾ പറയാ നുണ്ട്."

* * * * * * * * * *

നിഷ്ക്കളങ്കനായ ഒരു സുറിയാനി മല്പാനച്ചനുണ്ടായിരുന്നു. പരീ ക്ഷക്കാലം. വിദ്യാർത്ഥികൾ സുറിയാനി പരീക്ഷയെ വല്ലാണ്ടു ഭയപ്പെട്ടു.

പക്ഷേ, ഈ മല്പാനച്ചനെ സമീപിച്ച് ചില ചോദ്യങ്ങളും ഉത്തരങ്ങളും വശത്താക്കുവാൻ ചില വിരുതന്മാർക്കറിയാമായിരുന്നു. ഒരു പരീക്ഷാ വേളയിൽ, അത്താഴം കഴിഞ്ഞ്, വിദ്യാർത്ഥികൾ നാലുകെട്ടിന്റെ മുറ്റത്തു കൂടിനിന്നു. മല്പാനച്ചന്റെ മുറി നാലുകെട്ടിൽ മുകളിലത്തെ നിലയിലാണ്. മുറിയിലേക്ക് കയറുന്ന മല്പാനച്ചൻ താഴെ നിൽക്കുന്ന ശിഷ്യരോട് കുശലം പറഞ്ഞു. ശിഷ്യന്മാർ ചോദിച്ചു: "അച്ചാ ഏറ്റവും മാർക്കുള്ള ചോദ്യം മാത്രം ഒന്നു പറയാമോ?"

മല്പാനച്ചൻ: "സുറിയാനിയിലേക്കുള്ള സുവിശേഷഭാഗത്തിന്റെ പരിഭാഷ."

കുട്ടികൾ: ഏതു സുവിശേഷഭാഗം ആണച്ചാ?

മല്പാനച്ചൻ: അത് ചോദ്യം കാണുമ്പം അറിഞ്ഞാൽ മതി.

കുട്ടികൾ: പക്ഷവാതരോഗിയെ സൗഖ്യമാക്കുന്നതല്ലേ?

മല്പാനച്ചൻ: ഓ, അതൊന്നുമല്ല.

കുട്ടികൾ: അഞ്ചപ്പം കൊണ്ടയ്യായിരം....?

മല്പാനച്ചൻ: ഓ, അത് ഒത്തിരി നീണ്ടതല്ലേ? അതല്ല.

കുട്ടികൾ: കർത്തൃപ്രാർത്ഥന?

മല്പാനച്ചൻ: അതു ഞാൻ പറയുകയില്ല....

നാലുകെട്ടുമുറ്റം വേഗം ഒഴിഞ്ഞു. ഒറ്റരാത്രികൊണ്ട് കുട്ടികൾ കർത്തൃപ്രാർത്ഥന സുറിയാനിയിൽ എഴുതാൻ പഠിച്ചു. പരീക്ഷ എഴുതി നല്ല മാർക്കു വാങ്ങി.

* * * * * * * * * *

ഒരു ഭക്തനായ ശെമ്മാശനുണ്ടായിരുന്നു. ചാപ്പൽമണി കേൾക്കുന്നത് അദ്ദേഹത്തിന് ആനന്ദമായിരുന്നു. ഉടൻ പള്ളിയിൽ എത്തും. അദ്ദേഹത്തിന് ഒരു പ്രത്യേകത ഉണ്ടായിരുന്നു. പൈജാമയ്ക്ക് മുകളിൽ ഒരു തോർത്ത് ഉടുത്തായിരിക്കും മുറിയിൽ ഇരിക്കുന്നത്. ഒരു ദിവസം മുറിയിൽ ഇരുന്ന് ഒന്നു മയങ്ങിയപ്പോഴാണ്, പള്ളിയിൽ ഉച്ചനമസ്കാരത്തിന്റെ മണിനാദം ഉയർന്നത്. ഉടൻ ഉണർന്ന്, കമ്മീസിട്ട് ചാപ്പലിലേക്ക് പോയി. നമസ്കാരം തുടങ്ങി, കൗമ്മാ ചൊല്ലിയപ്പോൾ കുമ്പിട്ടു. അപ്പോഴാണ് അരയിൽ ചുറ്റിയ തോർത്ത് താഴെ വീണത്. ഉടൻ അതെടുത്ത് ജനലിലൂടെ ഒരേറ് പുറത്തേക്ക്. അപ്പോഴാണ്, ആ വശത്തൂടെ നമസ്കാരത്തിന് അല്പം വൈകിയ ഒരാൾ പള്ളിയിലേക്ക് വരുന്നത്. തോർത്ത് അദ്ദേഹത്തിന്റെ മുന്നിലാണ് ചെന്നുവീണത്. അന്നു ഭയപ്പെട്ടുപോയ അദ്ദേഹം,

പിന്നീടൊരിക്കലും ചാപ്പൽ നമസ്കാരത്തിന് വൈകിയെത്താറില്ലായി രുന്നു. അതുകൊണ്ട്, ഭയപ്പെടുത്തുന്നതിനെയെല്ലാം ഇടനാഴിക്കൂട്ടത്തിൽ "തോർത്തു വരുന്നു" എന്ന് ചിലരൊക്കെ തമാശയ്ക്ക് വിശേഷിപ്പിക്കു മായിരുന്നു.

* * * * * * * * * *

സെമിനാരിയിൽ സുറിയാനി പഠിച്ച് സുറിയാനിയിൽ സംസാരിക്കാനും, പ്രസംഗിക്കാനും കെല്പുള്ളവരായിത്തീരുന്നുവെന്ന ധാരണ ജനങ്ങൾ ക്കുണ്ടായിരുന്ന ഒരു കാലത്ത്, സെമിനാരി വിദ്യാർത്ഥികൾ പുറത്തു പോയിട്ടു വന്ന് ഇടനാഴിയിൽ പങ്കുവച്ച കഥ. സഭാംഗങ്ങളായ ചിലർ രണ്ടു സെമിനാരി വിദ്യാർത്ഥികളെ ബസിൽ വച്ചു കണ്ടു. അവർ പിൻസീറ്റിലും, വിദ്യാർത്ഥികൾ തൊട്ടു മുമ്പിലും ഇരുന്നു. പിന്നിലിരുന്ന സഭാംഗങ്ങൾ സെമിനാരി വിദ്യാർത്ഥികളെക്കുറിച്ചും സെമിനാരി പഠനത്തെക്കുറിച്ചും അഭിമാനത്തോടെ പരസ്പരം പലതും പറയുന്നത് അവർ ശ്രദ്ധിച്ചു. സുറി യാനിയിൽ കർത്തൃപ്രാർത്ഥനയും വിശ്വാസപ്രമാണവും മനഃപാഠമാക്കി യതല്ലാതെ, മറ്റ് കാര്യമായ സുറിയാനി ഗ്രാഹ്യം ഇല്ലെങ്കിലും, അവർ വേഗം പരസ്പരം സുറിയാനി സംസാരിക്കുവാൻ തുടങ്ങി. പിന്നിലിരുന്ന വർ അതു കേട്ട് ആസ്വദിക്കുന്നതായും അവർ തിരിച്ചറിഞ്ഞു. അത്താഴം കഴിഞ്ഞ്, ഇടനാഴിക്കൂട്ടത്തിൽ അവർ ബസിലെ സുറിയാനി സംഭാഷ ണരഹസ്യം പറഞ്ഞു. സുറിയാനിയിൽ വിശ്വാസപ്രമാണം, ഓരോരോ വാചകമായി അവർ അങ്ങോട്ടുമിങ്ങോട്ടും പറഞ്ഞ്, സുറിയാനിയിൽ സംസാരിക്കാൻ കെല്പുള്ളവരായി എന്ന്!

* * * * * * * * * *

ഇടനാഴിക്കൂട്ടത്തിൽ പങ്കെടുക്കുന്നവർക്ക് സ്നേഹപൂർവ്വം ഇടനാഴി ക്കൂട്ടം ചില സ്ഥാനനാമങ്ങൾ സമ്മാനിച്ചിട്ടുണ്ട്. അതിലൊന്നാണ്, ഒരാ ൾക്ക് 'യൂദു മല്പാൻ' എന്ന നാമം കൊടുത്തത്. ഒരു വിദ്യാർത്ഥി, ഒരു ബാച്ചിലെ ഏറ്റവും പ്രായം കുറഞ്ഞയാൾ എന്നു മാത്രമല്ല, വലുപ്പത്തിലും ചെറിയ ആൾ. പക്ഷെ ആൾ സമർത്ഥനും, സരസമായി സംസാരിക്കു ന്നവനും ആയിരുന്നു. തങ്ങളുടെ ബാച്ചിൽ സുറിയാനി രാഗങ്ങൾ പാടാ നും, സുറിയാനി എഴുതാനും അയാൾ മിടുക്കനാണെന്ന് തെളിയിക്കയും ചെയ്തു. അങ്ങനെയിരിക്കുമ്പോൾ, ഇടനാഴിക്കൂട്ടത്തിൽ ഒരിക്കൽ നമ സ്കാരം മുഴുവനും എന്നും സുറിയാനിയിൽ രാഗങ്ങളനുസരിച്ച് ചൊല്ലേ ണമോ എന്നൊരു സംവാദം നടന്നു. സുറിയാനിയിൽ ചൊല്ലണം എന്ന് വാദിച്ച നമ്മുടെ കൊച്ചു സുറിയാനി സംഗീത വിദ്വാന്, എല്ലാവരും കൂടി ഒരു പേരിട്ടു: "യൂദു മല്പാൻ" (സുറിയാനി അക്ഷരമാലയിൽ ഏറ്റവും ചെറിയ അക്ഷരമാണ് 'യൂദ്').

*         *         *         *         *         *         *         *         *         *

പണ്ടൊക്കെ, സെമിനാരിയിൽ അഡ്മിഷൻ കിട്ടുന്ന പലരും മദ്ബഹാ ശുശ്രൂഷയ്ക്ക് കൈവെയ്പ് ഉള്ളവരല്ലായിരുന്നു. അവരാദ്യമായിട്ട് ശുശ്രൂഷകൾ ചെയ്യുമ്പോൾ ഉണ്ടാകുന്ന “തപ്പുകളും ചതുരത്തപ്പുകളും” പലപ്പോഴും ഇടനാഴിക്കൂട്ടത്തിൽ നർമ്മവിഷയമാകുമായിരുന്നു. അതിലൊന്നാണ്, “ഈ കൈ എന്തിനാടാ?” എന്ന പദപ്രയോഗം. അതിനു പിന്നിൽ ഒരു സംഭവമുണ്ട്. കൈവെയ്പില്ലാത്ത ഒരാൾക്ക്, കൈവയ്പ് കൊടുത്ത അന്നു വൈകുന്നേരത്തെ സന്ധ്യാനമസ്കാരത്തിന് ധൂപക്കുറ്റി എടുക്കുവാൻ നിയോഗം വന്നു. ധൂപക്കുറ്റി ഒരു കൈയിൽ വീശി നീങ്ങുമ്പോൾ, ഒരു സംശയം. മറ്റെ കൈ എന്തു ചെയ്യണം. അയാൾ ആദ്യം ആ കൈ നീട്ടിയിട്ടു. അപ്പോൾ മനസ്സിലായി, അതല്ല വേണ്ടത് എന്ന്. പിന്നെ ആ കൈ കുപ്പായത്തിന്റെ പോക്കറ്റിലിടാൻ നോക്കി. അതും ശരിയല്ലെന്ന്, കണ്ടുനിൽക്കുന്നവരുടെ ചിരിയിൽ നിന്നു മനസ്സിലായി. അപ്പോഴാണ്, മല്പാനച്ചൻ മുന്നോട്ടുവന്ന്, മറ്റെ കൈ പിടിച്ച് ചങ്കത്തു വച്ച് ശരിപ്പെടുത്തി കൊടുത്തത്. അന്നു മുതൽ “കന്നി അയ്യപ്പന്മാർ”ക്കു പറ്റുന്ന അമളികളെ, “ഈ കൈ എന്തിനാടാ?” എന്ന ചോദ്യത്തിൽ ചിലരൊക്കെ ഒതുക്കുമായിരുന്നു.

*         *         *         *         *         *         *         *         *         *

വീണിടത്തു കിടന്നുരുളുന്നതിന്, ഇടനാഴിക്കൂട്ടത്തിൽ ഒരു പദപ്രയോഗം, ചിലർക്ക് വശമായി. അത് “ചുമ്മാ ഒന്നു തുപ്പാൻ” എന്നായിരുന്നു. അതിനു പിന്നിൽ ഒരു സംഭവമുണ്ട്. സെമിനാരിയിൽ മുമ്പുണ്ടായിരുന്ന ഓഡിറ്റോറിയത്തിൽ (സൗത്ത് വിങ്ങ്) ആയിരുന്നു പ്രീച്ചിങ്ങ് പ്രാക്ടീസ് – പ്രീച്ചിങ്ങിന് ഒരു ദിവസം രണ്ടുപേർക്ക് ടേൺ ഉള്ള ഒരു കാലം. ആദ്യത്തെ ആളിന്റെ പ്രസംഗം കഴിഞ്ഞ്, ശ്രോതാക്കളുടെ അഭിപ്രായം കേട്ടിട്ടാണ് അടുത്തയാളുടേത്. ഒരിക്കൽ, ഒന്നാമത്തെ ആളിന്റെ പ്രസംഗം കഴിഞ്ഞയുടൻ സഭാകമ്പം മൂലം അടുത്തയാൾ എഴുന്നേറ്റു. എഴുന്നേറ്റു കഴിഞ്ഞപ്പോളാണ് മനസ്സിലായത്, ആദ്യത്തേതിന്റെ വിലയിരുത്തൽ കഴിഞ്ഞ് എഴുന്നേറ്റാൽ മതിയായിരുന്നു എന്ന്. പക്ഷേ അയാൾ ഒരു ബുദ്ധി (മോശം) കാണിച്ചു. തൊട്ടടുത്ത ജനലിലൂടെ ഒന്ന് കഫം തുപ്പിക്കളയുന്നതായി വരുത്തി. ബാക്കിയെല്ലാവരും, അയാളുടെ ഈ പ്രയോഗം സൂക്ഷിച്ച്, ഒരു പരിഹാസ ചെറു ചിരി പാസാക്കി. അങ്ങനെ, വീണിടത്തു കിടന്നുരുണ്ട ആളിന്റെ കാര്യം, “ചുമ്മാ ഒന്നു തുപ്പാൻ” എന്ന പദപ്രയോഗത്തിൽ ചിലർ അനുസ്മരിച്ച് ഇടനാഴിക്കൂട്ടത്തിൽ വിളമ്പുമായിരുന്നു.

*         *         *         *         *         *         *         *         *         *

സെമിനാരിയിലെ ശെമ്മാശന്മാരും അച്ചന്മാരും തൊപ്പി മറന്ന്, ക്ലാസിലും, മെസ്ഹാളിലും, ചാപ്പലിലും വരുന്ന സംഭവങ്ങൾ തുടർക്കഥയാണ്. അക്കൂട്ടത്തിൽ ഒരു വാർഡനച്ചൻ തൊപ്പി മറന്ന് ചാപ്പലിലെത്തിയപ്പോൾ വിദ്യാർത്ഥികൾ കൂടുതൽ ആസ്വദിച്ച് ചിരിച്ചു. അതിന്റെ ജാള്യതയോടെ ക്ലാസിലെത്തിയ വാർഡനച്ചൻ, ഉള്ളിൽ ചിരിക്കുന്ന ശിഷ്യരോട് പുഞ്ചിരിച്ച് പറഞ്ഞു. "തൊപ്പിയില്ലാതെയാണെങ്കിലും എന്റെ തല പള്ളിയിൽ കൃത്യമായി എത്തുന്നുണ്ട്. നിന്റെയൊക്കെ തല പള്ളിയിലില്ലാതെ എത്ര പ്രാവശ്യം ഞാൻ തിരക്കി വന്നിട്ടുണ്ട്!" അതു കഴിഞ്ഞ്, ഇടനാഴിക്കൂട്ടത്തിൽ അന്ന് ഒരു ചോദ്യം ആരോ ചോദിച്ചു: "എല്ലാവരുടെയും തല അവിടെത്തന്നെ ഉണ്ടല്ലോ." വാർഡനടക്കം ചിരിയുടെ മാലപ്പടക്കം.

* * * * * * * * * *

സെമിനാരിയിലെ ഒരു വാർഡനച്ചന് പ്രിയപ്പെട്ട ഒരു നാടൻ പട്ടിയുണ്ടായിരുന്നു. അതിന്റെ പേര് കിരൺ. വാർഡനച്ചന്റെ മുറിയിൽ കിരൺ കയറി ബിസ്ക്കറ്റ് വാങ്ങിച്ചു തിന്നുന്നത് ചില വിരുതന്മാർക്ക് രസിച്ചില്ല. അവർ പയ്യെയെങ്കിലും വാർഡൻ കേൾക്കത്തക്കവിധത്തിൽ പറഞ്ഞു. "മനുഷ്യരോട് സ്നേഹമില്ല. പട്ടിയോടെന്നാ സ്നേഹമാ." വാർഡനച്ചൻ തിരിച്ചടിച്ചു. "മനുഷ്യർക്കില്ലാത്തതൊന്ന് പട്ടിക്കുണ്ട്. നന്ദി." അന്നു ഇടനാഴിക്കൂട്ടത്തിനിടയിലേക്ക് കിരൺ ചാടിവന്ന് വാർഡനച്ചന്റെ വെള്ളക്കമ്മീസിലേക്ക് കൈ നീട്ടി നിന്നു. കമ്മീസിൽ ചെളി പറ്റി. കൂടെ നിന്ന ചില വിരുതന്മാർ കമന്റടിച്ചു: "മനുഷ്യർക്കില്ലാത്തത് പട്ടിക്കുണ്ട് – കണ്ടോ – കൈ നിറയെ ചെളി."

* * * * * * * * * *

സെമിനാരിപ്പറമ്പിലെ വരിക്കപ്ലാവിലെ ചക്കയും, വാഴക്കുലകളും കാണാനില്ല എന്ന് മാനേജർ അച്ചൻ അറിയിച്ചു. വിരുതന്മാരായ ചില സീനിയർ വിദ്യാർത്ഥികൾ ചക്കയുടെയും വാഴക്കുലകളുടെയും തിരോധാനത്തിനു പിന്നിലുണ്ടെന്ന് പൊതു സംസാരം ഉണ്ടായിരുന്നുവെങ്കിലും, ജൂണിയർ വിദ്യാർത്ഥികൾ തങ്ങളുടെ കട്ടിലിനടിയിൽ സീനിയേഴ്സ് ഒളിപ്പിച്ചു വച്ചതിന്റെ കാര്യം ആരോടും പറയാൻ ധൈര്യപ്പെട്ടില്ല. രാത്രികളിൽ സൂത്താറാ കഴിഞ്ഞ് സീനിയേഴ്സ് വന്ന് നിക്ഷേപങ്ങൾ പാകമായാൽ എടുത്തുകൊണ്ടു പോകും. അനുഭവിക്കും. ഒരു ദിവസം ഒരു മുറിയിൽ ചക്കപ്പഴത്തിന്റെ ഗന്ധം കൂടുതലായിട്ടുണ്ടായപ്പോൾ റീശ് തിരക്കി. പഴയ ഒഴിഞ്ഞ പെർഫ്യൂം സ്പ്രേ കാണിച്ചിട്ട് ജൂണിയേഴ്സ് പറഞ്ഞു. "ഈ സ്പ്രേയുടെ മണം ചക്കപ്പഴത്തിന്റേതാണ്!" വിവരം രഹസ്യത്തിൽ പാട്ടായപ്പോൾ, ഇടനാഴിക്കൂട്ടത്തിൽ ആരോ പറഞ്ഞു. സെമിനാരിയിൽ പെർഫ്യൂം ഫാക്ടറി തുടങ്ങാം. ചക്കപ്പഴവും, ഏത്തയ്ക്കായും മതി!

* * * * * * * * * *

സെമിനാരി വിദ്യാർത്ഥികളിൽ അതിസമർത്ഥനായി എല്ലാവരും അംഗീകരിച്ച ഒരു ശെമ്മാശൻ, പക്ഷേ ഉറക്കത്തിന്റെ കാര്യത്തിലും മുൻപന്തിയിലായിരുന്നു. ഒരു ദിവസം സന്ധ്യയ്ക്കുള്ള സ്റ്റഡി ടൈമിൽ പതിവു പോലെ അദ്ദേഹം ഉറക്കത്തിലായി. അത്താഴത്തിനും വന്നിട്ടില്ലെന്നു മനസ്സിലാക്കിയ രസികരായ സഹപാഠികൾ, ഭക്ഷണശാലയിൽ അദ്ദേഹത്തിനുള്ള ഭക്ഷണം എടുത്തുവച്ചിട്ട് ഒരു പണി പറ്റിച്ചു. ഒരാൾ മുറിയിൽ ചെന്ന് അദ്ദേഹത്തെ ഉണർത്തിയിട്ടു പറഞ്ഞു. "ലിലിയോ"യ്ക്ക് (വെളുപ്പിന്റെ പ്രാർത്ഥന) ബെല്ലടിച്ചു. എല്ലാവരും ചാപ്പലിൽ പോയി." ശെമ്മാശൻ വേഗം ഉണർന്ന് കറുത്ത കുപ്പായം ഇട്ട് തൊപ്പിയും വച്ച് വെളുപ്പിനത്തെ നമസ്കാരത്തിന് ചാപ്പലിലേക്ക് ഓടി ഇടനാഴിയിൽ വന്നപ്പോൾ, "ഇടനാഴിക്കൂട്ടം" സമ്മേളിക്കുകയായിരുന്നു. അതു കണ്ടപ്പോഴാണ് മനസ്സിലാകുന്നത് സന്ധ്യയ്ക്ക് അത്താഴം കഴിഞ്ഞതേ ഉള്ളുവെന്ന്. ബഹുമാന്യനായ ശെമ്മാശൻ തിരിച്ച് മുറിയിലേക്ക് ഓടി. കൂടെ കൂട്ടുകാരും കൈ കൊട്ടി ചിരിച്ച് ഓടി. അവസാനം എല്ലാവരും കൂടി, പുള്ളിക്കാരനെ വിളിച്ചു കൊണ്ടുവന്ന് മെസിൽ ഭക്ഷണം കഴിപ്പിച്ചു സമാധാനത്തോടെ മുറിയിലാക്കി. അന്നു മുതൽ, ഇടനാഴിക്കൂട്ടം "ലിലിയോ" നമസ്കാരത്തിന് പലരെയും ഇറക്കിക്കൊണ്ടുവരാൻ തുടങ്ങി! വന്നുവീഴുന്നത് ഇടനാഴിക്കൂട്ടത്തിലേക്കായിരിക്കുമെന്നു മാത്രം!

* * * * * * * * * *

സെമിനാരി പാരീഷ് മിഷന്റെ വിശേഷങ്ങൾ പങ്കുവയ്ക്കുന്നത് ഇടനാഴിക്കൂട്ടത്തിലായിരുന്നു. മദ്ധ്യവേനൽ അവധിക്കാലത്ത് വടക്കുള്ള ഒരു പള്ളിയിൽ പാരീഷ് മിഷൻ കഴിഞ്ഞ് വന്നവർ ഇടനാഴിക്കൂട്ടത്തിൽ പറഞ്ഞ കഥ ഇങ്ങനെ: പാരീഷ് മിഷൻ അംഗങ്ങൾ മൂന്നുനാലു ഗ്രൂപ്പുകളായി ഭവനസന്ദർശനത്തിനു പോയി. ഒരു വീട്ടിൽ ചെന്നപ്പോൾ, അവിടെ 80 വയസ്സു കഴിഞ്ഞ വല്യമ്മച്ചിയും കൊച്ചുമക്കളുമാണുള്ളത്. സെമിനാരി വിദ്യാർത്ഥികൾ (അവരെ 'ചെമ്മാച്ചന്മാർ' എന്നാണ് വല്ല്യമ്മച്ചി വിളിച്ചത്) അവരോട് സ്നേഹത്തിലും സന്തോഷത്തിലും സംസാരിച്ച്, പ്രാർത്ഥിച്ച്, യാത്രപറഞ്ഞപ്പോൾ വല്ല്യമ്മച്ചിയുടെ സങ്കടം ഇപ്രകാരം വല്ല്യമ്മച്ചി പറഞ്ഞു: "അയ്യോ ചെമ്മാച്ചന്മാർക്കു കൊടുക്കാൻ ഒരു ചെറു ബീഡി പോലും ഇരിപ്പില്ലല്ലോ."

* * * * * * * * * *

ഒരു ദിവസം വിദേശയാത്ര കഴിഞ്ഞുവന്ന പ്രിൻസിപ്പാളിനോട് ഇടനാഴിക്കൂട്ടം വിശേഷങ്ങൾ പറഞ്ഞ കൂട്ടത്തിൽ, തൊട്ടു തലേദിവസം (ഏപ്രിൽ 1) റീശ് എല്ലാവരെയും ഏപ്രിൽഫൂൾ ആക്കിയ കാര്യം പറഞ്ഞു.

സാധാരണ വെളുപ്പിനുള്ള നമസ്കാരത്തിന് 4.45 ന് ആണ് റീശ് മണി അടിക്കുന്നത്. അന്ന് കൃത്യം 2.30 ആയപ്പോൾ മണി അടിച്ചു. എല്ലാവരും ഉണർന്നു. ലൈറ്റിട്ടു. സമയം തെറ്റിയ കാര്യം മനസ്സിലാക്കി റീശിനെ നോക്കിയപ്പോൾ റീശ് ബെല്ലടിച്ചു കഴിഞ്ഞ് ചാപ്പൽ തുറന്ന് ചാപ്പലിൽ പ്രവേശിക്കുകയാണ്. റീശിന്റെ ക്രൂരകൃത്യത്തിൽ ക്രൂദ്ധനായ വാർഡൻ വന്നു വിവരം തിരക്കിയപ്പോഴാണ്, റീശ് പറഞ്ഞത് തന്റെ ടൈംപീസിൽ സ്ഥിരമായി 4.30 എ.എം. സെറ്റുചെയ്ത് വച്ചിരുന്നതാണ്. അലാറം കീ കൊടുക്കുക മാത്രമാണ് എന്നും ചെയ്യുന്നത്. അന്നും അലാറം കേട്ട് വന്നു മണി അടിച്ചതാണ്. പക്ഷേ, തിരിച്ചുവന്നു നോക്കിയപ്പോഴാണ്, അന്ന് 4.40-നു പകരം 2.15 എ.എം. ആയിട്ട് ആരോ മാറ്റി സെറ്റു ചെയ്തിരുന്നുവെന്ന്. റീശിനെയും, വാർഡനെയും, വിദ്യാർത്ഥികളെയും എല്ലാം ഫൂളാക്കിയ വീരനെ ഇതുവരെ കണ്ടെത്താൻ കഴിഞ്ഞിട്ടില്ല.

* * * * * * * * * *

സെമിനാരി മല്പാന്മാരിൽ ഒരാൾ കേൾവിക്ക് അല്പം തകരാറുള്ള ആളായിരുന്നുവെന്ന് എല്ലാവർക്കും അറിയാമായിരുന്നു. സെമിനാരിയിൽ ഒരു ദിവസം അത്താഴം, പ്രിൻസിപ്പാൾ സ്പോൺസർ ചെയ്ത സ്പെഷൽ ഡിന്നറായിരുന്നു. അന്നു ഇടനാഴിക്കൂട്ടത്തിൽ പ്രിൻസിപ്പാളും, വൈസ് പ്രിൻസിപ്പാളും, മേല്പറഞ്ഞ മല്പാനച്ചനും വിദ്യാർത്ഥികളുടെ കൂടെ കൂടി. വിദ്യാർത്ഥികളിൽ ആരോ അടുത്ത ഡിന്നർ വൈസ് പ്രിൻസിപ്പാളിന്റേതായാൽ കൊള്ളാം എന്ന് പറഞ്ഞു. അദ്ദേഹം സമ്മതിച്ചു. പക്ഷേ ഒരു കണ്ടീഷൻ പറഞ്ഞു: 'ബൂർഷ്വാ' ഡെസേർട്ട് ഒന്നും വേണ്ട. മധുരിക്കാൻ ഓരോ പഴം മതി. എല്ലാവരും സമ്മതിച്ചു. അപ്പോൾ, രണ്ടു രസികന്മാർ എന്തോ തന്നെ ബാധിക്കുന്നത് പറയാനൊരുങ്ങുന്നു എന്ന് മനസ്സിലാക്കി മല്പാനച്ചൻ സ്ഥലംവിടാൻ ധൃതി കൂട്ടി. ആരോ ശബ്ദത്തിൽ 'അതിനടുത്തത് മല്പാനച്ചന്റേത്' എന്നു പറഞ്ഞു. മല്പാനച്ചന് കാര്യം മനസ്സിലായി. ഒന്നു തിരിഞ്ഞുനിന്ന് പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: "എന്റെ ചെവിക്ക് ഒരു ഗുണമുണ്ട്. അത് കേൾക്കേണ്ടതേ കേൾക്കൂ."

* * * * * * * * * *

ഋഷിതുല്യമായ നിസ്സംഗതയുള്ള ഒരദ്ധ്യാപകനുണ്ടായിരുന്നു. ഭക്ഷണശാലയിൽ ഭക്ഷണം കഴിഞ്ഞപ്പോൾ പതിവുള്ള പഴം കിട്ടിയില്ല. അദ്ദേഹം മെസ്ബോയിയെ വിളിച്ചിട്ടു പറഞ്ഞു. "ബാബുവേ, പഴം ഉണ്ടോ?" അവൻ ഉത്തരം പറഞ്ഞു: "ഇല്ലച്ചോ." അല്പം ജാള്യതയോടെ അച്ചൻ പ്രതിവചിച്ചു: "വേണ്ടീട്ടല്ല." പിന്നീട് ഇടനാഴിക്കൂട്ടത്തിൽ സ്ഥിരതമാശയായി, സന്യാസി വൈദികരെ മെത്രാൻസ്ഥാനം കാണിച്ച് മോഹിപ്പിച്ചിട്ടു പറയും "ബാബുവേ, പഴം ഉണ്ടോ. വേണ്ടീട്ടല്ല."

# 39

# പഴയസെമിനാരി മാനേജർമാർ

സെമിനാരിയുടെ ചരിത്രത്തിൽ സെമിനാരി നാലുകെട്ടും പുരയിടവും പള്ളിയും പരിപാലിക്കപ്പെട്ട വിവിധ ഘട്ടങ്ങളുണ്ട്. ആദ്യഘട്ടത്തിൽ, സ്ഥാപകനായ പുലിക്കോട്ടിൽ തിരുമേനി, വിശ്വസ്ത സേവകരിലൂടെ (അവരിലൊരാളായിരുന്നു 'ചുമ്മാർ') കാര്യങ്ങൾ നടത്തി. അതേത്തുടർന്ന്, കിടങ്ങൻ പീലക്സിനോസും സഹായികളിലൂടെ പുരയിടത്തിലെ കൃഷിയും, കുശിനിക്കാര്യവും ക്രമീകരിച്ചു. പിന്നീട് മിഷണറിമാർ വന്ന് ദൈനംദിന കാര്യത്തിൽ, കേണൽ മൺറോയുടെ പിൻബലത്തോടെ, പ്രവേശിച്ചപ്പോൾ, മെത്രാനായിരുന്ന പുന്നത്ര മാർ ദീവന്നാസ്യോസിനെപ്പോലെയുള്ള സൗമ്യഹൃദയർ അവരോട് സഹകരിച്ചു. മിഷണറിമാരുടെ കാലത്തു തന്നെ മല്പാൻസ്ഥാനവും മാനേജർ സ്ഥാനവും ഒന്നിച്ചും, വെവ്വേറെയും നിർവ്വഹിച്ച അവസരങ്ങളും ഉണ്ടായിരുന്നിരിക്കണം.

ഒരു പക്ഷേ മല്പാൻസ്ഥാനവും, മാനേജർസ്ഥാനവും ഒന്നിച്ചും വെവ്വേറെയും ആദ്യം നിർവ്വഹിക്കപ്പെട്ട കാലഘട്ടം പാലക്കുന്നത്ത് ഏബ്രഹാം മല്പാനും, കൈതയിൽ ഗീവർഗീസ് മല്പാനും, മിഷണറിമാരോടുള്ള ആഭിമുഖ്യത്തിൽ സെമിനാരിക്കാര്യങ്ങൾ നടത്തിയ കാലത്തായിരിക്കാം.

പഴയസെമിനാരി മല്പാനായി 1886-89 കാലത്ത് പ്രവർത്തിക്കുവാൻ നിയോഗം ലഭിച്ച വട്ടശ്ശേരിൽ മല്പാനായിരുന്നു മല്പാനും മാനേജരുമായി പ്രവർത്തിച്ച മറ്റൊരു വ്യക്തി. സെമിനാരിക്കുള്ള നിലങ്ങളിലെ പാട്ടനെല്ല് പിരിച്ചും, പള്ളികളിൽ പോയി കെട്ടുതെങ്ങ്, പിടിയരി മുതലായവയുടെ വരുമാനം സ്വീകരിച്ചും ആയിരുന്നു അദ്ദേഹം സെമിനാരിക്കാര്യങ്ങൾ നടത്തിക്കൊണ്ടുപോയത്.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ കാലത്ത്, സെമിനാരി പള്ളിപണി പൂർത്തീകരിക്കുവാനായി കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെ പഴയസെമിനാരി മാനേജരായി 1897-ൽ നിയമിച്ചു. അദ്ദേഹം ആ ജോലി ഭംഗിയായി നിർവ്വഹിച്ചതിന്റെ തെളിവാണ് ഇന്നത്തെ പഴയസെമിനാരി ചാപ്പൽ (അദ്ദേഹമാണ് പാണമ്പടി പള്ളിയിൽ കബറടങ്ങിയിരിക്കുന്ന പൗലൂസ് മാർ കൂറിലോസ്).

വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്താണ് പഴയസെമിനാരിക്ക് ഒരു സ്ഥിരം മാനേജർസ്ഥാനം ഉണ്ടാക്കിയെടുത്തത് എന്നു തോന്നുന്നു. അത് പിന്നീട് തടസമെന്യേ തുടർന്നു പോരുന്നു. എന്നാൽ, മാനേജരുടെ ചുമതലയിൽ നിന്ന് ഒരു പ്രധാനകാര്യം ഒഴിവായത്, സാവധാനം രണ്ട് വിധത്തിലുള്ള ഭരണസജ്ജീകരണം "സെമിനാരി" കാര്യത്തിലുണ്ടാക്കി.

പാട്ടനെല്ലും, സെമിനാരി പുരയിടത്തിൽ നിന്നും കെട്ടുതെങ്ങുകളിൽ നിന്നുള്ള തേങ്ങായും ലഭിച്ചുകൊണ്ടിരുന്നപ്പോൾ, സെമിനാരിയുടെ ചെലവുകൾ എല്ലാം പഴയസെമിനാരി മാനേജരിൽ കൂടിയാണ് നിർവ്വഹിച്ചിരുന്നത്. ഭക്ഷണച്ചെലവ് ഒരു പ്രധാന ഘടകമായത് പാട്ടനെല്ലും തേങ്ങായും കിട്ടാതായതോടെയാണ്. അതുകൊണ്ട്, സെമിനാരി നാലുകെട്ട്, ചാപ്പൽ, പുരിയിടത്തിലെ മറ്റ് ആദായങ്ങൾ എന്നിവയുടെ കാര്യവിചാരകത്വമായി പഴയസെമിനാരി മാനേജരുടെ പ്രധാന ഉത്തരവാദിത്വം ചുരുങ്ങി. മറുവശത്ത് സെമിനാരി അദ്ധ്യാപകർ, വിദ്യാർത്ഥികൾ, സ്റ്റാഫ് എന്നിവരുടെ ഭക്ഷണം, ഹോസ്റ്റലുകളുടെയും മറ്റും നിർമ്മാണം, അറ്റകുറ്റം, ശമ്പള ചിലവ്, പഠനക്രമീകരണങ്ങൾ മുതലായവ സെമിനാരി പ്രിൻസിപ്പാളിന്റെയും മറ്റും ഉത്തരവാദിത്വമായിത്തീർന്നു. ഈ ചിലവുകൾക്ക് പ്രധാനമായി ആദ്യമൊക്കെ മുപ്പത്താറാം ഞായറാഴ്ചത്തെ പള്ളിക്കാണിക്കയും പിരിവും ആയിരുന്നു പ്രധാന വരുമാനമാർഗ്ഗം. പിന്നീട്, മുപ്പത്താറാം ഞായറാഴ്ച കാതോലിക്കാ ദിനമായും, ഒക്ടോബർ മാസത്തെ ആദ്യ ഞായറാഴ്ച സെമിനാരി ദിനമായും, ആചരിച്ച് കവർ പിരിവുകൾ സജ്ജീകരിച്ചു. പഴയസെമിനാരി മാനേജർ സൂക്ഷിക്കേണ്ട കണക്ക്, മലങ്കര മെത്രാപ്പോലീത്താ വൈദികട്രസ്റ്റി, അത്മായട്രസ്റ്റി എന്നിവരുടെ ട്രസ്റ്റ് ഭരണത്തിൻകീഴിലും, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി സൂക്ഷിക്കേണ്ട കണക്ക്, എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ഭരണത്തിൻ കീഴിലും ആയിട്ടുള്ള ഒരു സംവിധാനമാണ് നിലനിൽക്കുന്നത്.

പഴയസെമിനാരി മാനേജർ തന്നെ സെമിനാരിയുടെ ഭക്ഷണക്കാര്യങ്ങളുടെ ചുമതലയും വഹിക്കുന്ന ഒരു കാലമായിരുന്നു വട്ടശ്ശേരിൽ വി. ജെ. വർഗീസ് മല്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ, വാളക്കുഴി യൗസേഫ് കത്തനാർ, ചുണ്ടേവാലേൽ ജേക്കബ് കത്തനാർ, റ്റി. സി. ജേക്കബ് കത്തനാർ, കെ. ഫിലിപ്പോസ് കത്തനാർ എന്നിവർ മാനേജർസ്ഥാനം വഹിച്ച കാലത്ത്. ഇതിൽ മട്ടയ്ക്കൽ മല്പാനച്ചന്റെയും തലക്കുളത്ത് റ്റി. സി. ജേക്കബിന്റെയും "മാനേജർ" സ്ഥാനത്തെക്കുറിച്ച് എടുത്തുപറയാതെ വയ്യ. അവരെക്കുറിച്ച് പഴയസെമിനാരിയുടെ പ്രഥമ ചരിത്രകാരൻ കെ. വി. മാമ്മൻ തന്റെ "പഴയസെമിനാരി: മലങ്കരസഭയുടെ പവിത്ര ഹൃദയം" എന്ന ഗ്രന്ഥത്തിൽ പറയുന്നത് "മറവിക്കു മറയ്ക്കാനാവാത്ത രണ്ടു മാനേജർമാർ" എന്നാണ്.

### മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ

നിരണം പള്ളിവികാരിയായിരുന്ന ബഹനാൻ കത്തനാരുടെ പുത്രനായി 1865-ൽ ജനിച്ചു. വട്ടശ്ശേരിൽ തിരുമേനിയുടെ വലംകൈയായി, പഴയസെമിനാരിയിൽ മല്പാനും മാനേജരുമായി പ്രവർത്തിച്ചു. വട്ടിപ്പണക്കേ

സിന്റെ മൂർദ്ധന്യത്തിൽ, വൈദികട്രസ്റ്റിയും അത്മായട്രസ്റ്റിയും കൂടി വട്ട ശ്ശേരിൽ തിരുമേനിക്ക് എതിരായി നിന്ന്, സെമിനാരിപ്പുരയിടത്തിൽ നിന്ന് തേങ്ങാ ഇടീക്കാൻ ഒരുങ്ങി. അതു തടഞ്ഞ മട്ടയ്ക്കൽ അച്ചന് മർദ്ദനം ഏൽക്കേണ്ടി വന്നുവെങ്കിലും, അവരുടെ ശ്രമം പരാജയപ്പെടുത്തി. കൊല്ലം പേഷ്ക്കാർ പഴയസെമിനാരിയുടെ കൈവശാവകാശം ആർക്കെന്നു പരി ശോധിക്കാൻ വരുന്നുവെന്നറിഞ്ഞപ്പോളാണ്, പെട്ടെന്ന് സെമിനാരി താക്കോൽക്കൂട്ടം മറുകക്ഷിക്കാർ തട്ടിയെടുത്തത് അറിഞ്ഞത്. ഒറ്റ രാത്രി കൊണ്ട്, സർവ്വ പൂട്ടുകളും മാറ്റി വയ്പിച്ച്, കൈവശാവകാശം നിലനിർ ത്താൻ മട്ടയ്ക്കലച്ചനു കഴിഞ്ഞു. സുറിയാനി പണ്ഡിതനായിരുന്ന അദ്ദേഹം വി. കുർബ്ബാന തക്സാ, പ്രുമിയോനുകൾ, യൽദോ പെരുന്നാൾ ക്രമം, കഷ്ടാനുഭവാഴ്ച ഗീതങ്ങൾ മുതലായവ മലയാളത്തിലേക്ക് പരി ഭാഷപ്പെടുത്തിയിട്ടുണ്ട്. 1938 ആഗസ്റ്റ് 29-ന് നിര്യാതനായി.

## ഫാ. റ്റി. സി. ജേക്കബ്

വാകത്താനം കരിപ്പാൽ കുടുംബത്തിലെ തലക്കുളം ചെറിയാന്റെ മക നായി 1907-ൽ ജനിച്ചു. പഴയസെമിനാരിയിൽ വൈദികപഠനം കഴിഞ്ഞ് വട്ടശ്ശേരിൽ തിരുമേനി ശെമ്മാശുപട്ടം നൽകി. പിന്നീട് പഴയസെമിനാരി മാനേജരായി. വട്ടശ്ശേരിൽ തിരുമേനിയുടെ സെക്രട്ടറിയായിരുന്ന മണ ലിൽ യാക്കോബ് ശെമ്മാശനും ഉറ്റസുഹൃത്തുക്കളായിരുന്നു. ആ സൗഹൃദം ജീവിതകാലം മുഴുവൻ തുടർന്നു. അതുകൊണ്ട് അവരെ ചിലർ “കറുപ്പും വെളുപ്പും” എന്ന് വിശേഷിപ്പിച്ചിരുന്നു (റ്റി. സി. ജേക്കബ് ശെമ്മാ ശൻ ഇരുണ്ട നിറക്കാരനും, മണലിൽ യാക്കോബ് ശെമ്മാശൻ വെളുത്ത നിറക്കാരനും ആയിരുന്നു). വട്ടശ്ശേരിൽ തിരുമേനി 1934-ൽ കാലംചെയ്തു കഴിഞ്ഞ് ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ റ്റി. സി. ജേക്കബ് ശെമ്മാശനെ വൈദികനാക്കി. പഴയസെമിനാരി വികാരിയും ആക്കി. പിന്നീട് അദ്ദേഹം അറിയപ്പെട്ടത് “മാനേജരച്ചൻ” എന്ന പൊതു വിശേഷണ നാമത്തിലാണ്. 1938 വരെ പഴയസെമിനാരി മാനേജരായി, പല പ്രതിസന്ധികളെയും അതിജീവിച്ച് വിശ്വസ്ത കാര്യവിചാരകനായി പ്രവർത്തിച്ചു. 1958 മുതൽ ദേവലോകം അരമന മാനേജരായിരുന്നു. 1975 വരെ ആ സ്ഥാനത്തു തുടർന്നു. 1976 ഏപ്രിൽ 15-ന് അന്തരിച്ചു.

പിന്നീട് റ്റി. വി. വർഗീസ് കത്തനാർ ചുമതലയെടുത്ത ആദ്യകാലത്തും മാനേജർ തന്നെ സെമിനാരിയുടെ പൊതുകാര്യത്തിൽ നിന്നും ഭക്ഷണ കാര്യങ്ങൾ അന്വേഷിക്കുന്ന രീതി തുടർന്നുവെങ്കിലും, അദ്ദേഹത്തിന്റെ ചുമതലയുടെ രണ്ടാം ഭാഗത്ത് സെമിനാരി ഭക്ഷണകാര്യം പൊതു ഫണ്ടിൽ നിന്നു കൈകാര്യം ചെയ്യുന്നത് വ്യത്യാസപ്പെടുത്തി. കാരണം, അദ്ദേഹം മാനേജരായിരിക്കുമ്പോഴാണ്, അവസാന പാട്ടനെല്ല് കിട്ടിയി

രുന്ന മെത്രാൻകായലിന്റെ അവശേഷിച്ച നിലവും വിറ്റ്, ആ പണം ഉപ യോഗിച്ച് എം.ഡി. കൊമേർഷ്യൽ സെന്റർ പണിയാൻ നടപടി ഉണ്ടാകു ന്നത്. ഫാ. റ്റി. വി. വർഗീസിന്റെ കാലത്താണ് പഴയസെമിനാരി പുരയിട ത്തോടു ചേർന്നുണ്ടായ ആറ്റുപുറമ്പോക്ക് പതിച്ചു ലഭിച്ചതും, ആറിന്റെ തിട്ടയുടെ ഒരു ഭാഗം കരിങ്കൽഭിത്തി കെട്ടിയതും.

തുടർന്നു വന്ന പി. എ. കുറിയാക്കോസ് കത്തനാരുടെ കാലത്താണ് സെമിനാരി ചാപ്പൽ പടിഞ്ഞാറോട്ട് നീട്ടിപ്പണിതതും, പറമ്പിനു ചുറ്റും മതിൽ കെട്ടുന്നതും, ആറ്റിൻതിട്ടയുടെ ബാക്കിഭാഗം കരിങ്കൽഭിത്തി കെട്ടു ന്നതും. അല്പകാലം ഫാ. സി. സി. ഗീവർഗീസ് മാനേജരായിരുന്നു. പിന്നീട് പി. എം. ഗീവർഗീസ് റമ്പാൻ മാനേജരായിരുന്നു. അദ്ദേഹത്തിനു ശേഷം മാനേജരായി വന്ന കെ. വി. ജോസഫ് കത്തനാരുടെ കാല ത്താണ്, കബർമുറികൾ വിപുലപ്പെടുത്തി പണിതത്. പിന്നീട് വന്ന എം. സി. കുറിയാക്കോസ് കത്തനാരുടെ കാലത്താണ്, സെമിനാരി പുരയിട ത്തിന് ശേഷിച്ച ഭാഗത്ത് മതിൽ കെട്ടിയതും, സെമിനാരിയിലെ പിതാക്ക ന്മാരുടെ പെരുന്നാൾ, പ്രത്യേകിച്ച് വട്ടശ്ശേരിൽ തിരുമേനിയുടെ പെരു ന്നാൾ വിപുലമാക്കി ആചരിക്കാൻ തുടങ്ങിയതും പുതിയ പ്രവേശനക വാടം നിർമ്മിച്ചതും. നിലവിൽ സെമിനാരി മാനേജരായി കെ. സഖറിയാ റമ്പാൻ സ്തുത്യർഹമായ സേവനം അനുഷ്ഠിക്കുന്നു (2017).

# 40

# 1942 മുതൽ സെമിനാരി പഠനം നിർവ്വഹിച്ചവർ*

**1942**

1. Fr. P. E.Geevarghese (3 yrs)
2. Fr. K. Skariah (3 yrs)
3. Fr. C. C. Joseph (1 yr)
4. Fr. N. J. Thomas (Ramban) (3 yrs)
5. Fr. M. M. Zachariah (2 yrs)
6. Fr. P. Geevarghese (3 yrs)
7. Fr. A. T. Gabrial (3 yrs)
8. Fr. P. C. Chemmannur (1 yr)
9. Fr. K. C. Jacob (2 yrs)

**1943**

1. Fr. K. U. Kuriakose (1 yr)
2. Clery K. M. Koshy (3 yrs)
3. Fr. K. M. Ittoop (3 yrs)
4. Fr. K. T. Mathew (2 yrs)

**1944**

1. Fr. K. Geevarghese (3 yrs)
2. Fr. P. P. John (1 yr)

**1945**

1. Fr. V. C. Jacob (3 yrs)
2. Fr. P. K. Varghese (1 yr)

**1946**

1. Fr. T. J. Joshua (1 yr)
2. Fr. M. E. Idicula (3 yrs)

**1947**

1. Fr. P. Y. George (1 yr)
2. Fr. Jacob Tharian (1 yr)
3. Fr. O. T. Kuriakose (1 yr)

**1950**

1. Fr. C. M. Peter (2 yrs)
2. Fr. M. V. David (2 yrs)
3. Fr. P. V. Kuriakose (2 yrs)
4. Fr. N. I. Paulose (3 yrs)
5. Fr. T. Mathai (3 yrs)
6. Fr. V. V. Behnan (3 yrs)

**1951**

1. Fr. P. C. Simon (2 yrs)
2. Fr. K. C. Joseph (3 yrs)

**1953**

1. Fr. K. V. John

**Full Time (Four Year) Course**

**1943- 1947**

1. Fr. P. T. Mathew
2. Fr. V. I. George Vengal
3. Fr. M. V. Alexander
4. Fr. M. P. Philipose

---

* This List does not claim to be exhaustive. Apologies for omissions or errors.

**1944-1948**

1. Fr. P. C. Eapen
2. Fr. Yakob O. I. C.

**1946- 1950**

1. Fr. C. C. Geevarghese
2. Fr. K. G. George
3. Fr. C. G. Geevarghese

**1947 - 1951**

1. Fr. C. T. Issac
2. Fr. C. V. Samuel
3. Fr. V. G. Joseph
4. Fr. P. Eapen

**1948 - 1952**

1. Fr. C. V. John
2. Fr. A. C. Koshy
3. Fr. P. C. Philipose
4. Fr. K. C. Thomas (Thomas Mar Makarios)
5. Fr. M. M. Mathew
6. Fr. Simon Mathew

**1949 - 1953**

1. Fr. P. Thomas

**1950 - 1954**

1. Fr. C. J. Oommen Cor-episcopa
2. Fr. C. G. Thomas
3. Fr.. T. M. George

**1951 - 1955**

1. Fr. Thoma

**1952 - 1956**

1. Fr. T. G. Stephen
2. Fr. K. J. Koshy
3. Fr. M. V. Abraham
4. Fr. T. K. Ninan
5. Fr. M. C. Varghese
6. Fr. P. M. Thomas
7. Fr. K. Mathew

**1953 - 1957**

1. Fr. P. M. George (Ramban)
2. Fr. P. V. Abraham
3. Fr. M. A. Thomas
4. Fr. P. I. Abraham
5. Fr.. P. M. Kuriakose (Kuriakose Mar Clemis)
6. Fr. C. O. Varghese
7. Fr. T. M. Zachariah
8. Fr. T. A. Jacob
9. Fr. K. V. Joseph

**1954 - 1958**

1. Fr. T. S. Thomas
2. Fr. K. K. Varghese
3. Fr. M. A. Varghese Panicker (Cyril Ramban)
4. Fr. E. K. Koshy (Ramban)
5. Fr. P. A. Samuel
6. Fr. K. Mathai (Mathews Mar Epiphanios)
7. Fr. Varghese Oommen
8. Fr. Lazarus
9. Fr. Ignasius D’souza

**1955 - 1959**

1. Fr. V. J. Mathew
2. Fr. P. M. Thomas
3. Fr. C. K. Joseph (Ramban)
4. Fr. Geevarghese Baby
5. Fr. P. M. Philip
6. Fr. T. M. Samuel
7. Fr. A. P. Thomas
8. Fr. M. T. Easo

**1956 - 1960**

1. Fr. M. C. George Tharakan
2. Fr. C. J. George
3. Fr. T. I. Paulose
4. Fr. K. M. George
5. Fr. P. M. Daniel
6. Fr.. T. V. Varghese
7. Fr. P. K. Solomon (Ramban)
8. Fr. K. C. Alexios

**1957 - 1961**

1. Fr. P. V. Koshy
2. Fr. K. S. Jacob
3. Fr. P. M. Mathew
4. Fr. P. T. Geevarghese
5. Fr. T. G. Mathew
6. Fr. G. Ninan
7. Fr. Geevarghese Cherian
8. Fr. M. M. Zachariah
9. Fr. N. D. Daniel
10. Fr. P. M. George (Ramban)
11. Fr. M. K. Mathai

**Special Students till 1961**

1. H. G. Mathews Mar Coorilos
2. V. Rev. P. I. Mathews Ramban, Mylapra
3. Fr. M. E. Eapen Corepiscopa
4. Fr. C. E. George
5. Fr. P. K. David (Ramban)
6. Fr. K. A. George
7. Fr. K. K. Mathews (Mar Barnabas)
8. Fr. P. M. Jose Corepiscopa
9. Fr.. C. V. Abraham
10. Fr. T. G. Kuriakose
11. Fr. K. M. Skariah
12. Fr. K. I. Simon
13. Fr. C. G. Abraham

**1962 - 1968**

1. Fr. K. C. Mathew
2. Fr. T. J. Thampi (John)
3. Fr. M. A. Abraham
4. Fr. Koshy P. John
5. Fr. George Joseph
6. Fr. Jacob Mathew
7. Fr. P. M. John
8. Fr. C. V. Kuriakose
9. Fr. K. O. George
10. Fr. K. C. Thomaskutty
11. Fr. C. K. Issahakku
12. Fr. T. G. Stephen
13. Fr. A. P. Kurian (Ramban)
14. Fr. P. C. Cherian
15. Fr. A. V. Jacob
16. Fr. P. K. Jacob
17. Fr. K. C. John
18. Fr. George Koshy
19. Fr. Philip K. Alex
20. Fr. John Jacob
21. Fr. M. S. Oommen
22. Fr. J. Kuriakose
23. Fr. Thomas P. Samuel
24. Fr. P. George
25. Fr. P. K. Kuriakose
26. Fr. O. V. Elias
27. Fr. Mathai Edayanal

**1965 - 1969**
**(4 Year course continues)**

1. Fr. J. Varghese
2. Fr. K. C. Koshy
3. Fr. Kurian Varghese
4. Fr. A. K. Cherian
5. Fr. K. M. Mathewkutty
6. Fr. M. P. Yakob Corepiscopa
7. Fr. C. P. Varghese
8. Fr. O. S. Kuriakose
9. Fr. T. C. Thankachan

10. Fr. Joshy George
11. Fr. Jacob George
12. Fr. P. J. Joseph

**1966 - 1970**

1. Fr. R. V. Joykutty
2. Fr. P. Philipose
3. Fr. Philip P. Zyriac
4. Fr. Ipe M. M. Corepiscopa
5. Fr. Philip P. George
6. Fr. Varghese K. P.
7. Fr. T. M. Abraham
8. Fr. Paulose T. P.
9. Fr. Gabriel K. J. (Gabriel Mar Gregorios)
10. Fr. P. P. Yakoob

**1967 - 1971**

1. Fr. M. K. Kuriakose
2. Fr. N. Jacob
3. Fr. C. M. Punnoose
4. Fr. E. V. Ulahannan
5. Fr. V. V. Pathrose
6. Fr. Fr. James E. Mathew
7. Fr. Abraham Varghese
8. Fr. George Kurian (Geevarghese Mar Coorilos)
9. Fr. M. L. Thomas
10. Fr. Dr. K. M. George
11. Fr. C. C. Kurian
12. Fr. Aleaz K. P.
13. Fr. P. K. Skariah
14. Abraham C. M.
15. Fr. P. G. Varghese
16. Fr. Jacob T. T.
17. Fr. Adai Jacob Corepiscopa
18. Fr. K. T. Mathewkutty

**1968 - 1972**

1. Fr. K. K. Abraham
2. Fr. V. G. Sam
3. Fr. V. V. Tharu
4. Fr. Thomas Abraham
5. Fr. K. E. Mathai
6. Fr. P. V. Joseph
7. Fr. K. G. Cherian
8. Fr. K. M. Thomas
9. Fr. M.C. George
10. Fr. K. J. Jacob
11. Fr. N. G. Joy
12. Fr. M. K. Thomas

**1969 - 1973**

1. Fr. K. I. Paul

(HH Baselius Marthoma Paulose II Catholicos)

2. Fr. T. A. Paul
3. Fr. Issac P. David
4. Fr. V. M. Paulose
5. Fr. George Thomas
6. Fr. John Daniel
7. Fr. T. T. Ittyaveerah
8. Fr. Dr. Jacob Kurian
9. Fr. P. J. James
10. Fr. C. K. Rajan
11. Fr. P. Varghese
12. Fr. K. K. Kuriakose
13. Fr. W. A. Cherian (Zacharia Mar Anthonios)
14. Fr. C. O. George
15. Fr. K. T. Philip
16. Fr. V. A. Abraham
17. Fr. K. J. Ouseph
18. Fr. O. J. Jacob
19. Fr. P. V. John
20. Fr. C. C. Cherian
21. Fr. Dr. T. I. Varghese

**1970 - 1974**

1. T. P. Elias
2. Fr. T. A. Thomas

3. Fr. P. E. Jacob
4. Fr. P. K. Johnkutty
5. Fr. P. V. Varghese
6. Fr. Alexander Abraham
7. Fr. K. V. Thomas
8. Fr. O. M. Mathews
9. Fr. T. G. Varghese
10. Fr. P. George John
11. Fr. P. I. Varghese
12. Fr. Joy Sleeby
13. Fr. V. P. Pylee (Ramban)
14. Fr. Jacob K. Philip
15. Fr. A. V. Mathew
16. Fr. P. P. Thomas
17. Fr. K. Mathai

**1971 - 1975**

1. Fr. Solomon
2. Fr. Alexander P.
3. Fr. N. V. Ouseph
4. Fr. M. M. Abraham
5. Fr. K. T. Joseph
6. Fr. Kurian Varghese
7. Fr. Mathai Oommen P.
8. Fr. Mathew T. P.
9. Fr. Mathew Thomas
10. Fr. K. S. Skariah
11. Fr. M. C. George
12. Fr. K. Daniel
13. Fr. K. G. Philipose
14. Fr. Jacob P. Philip
15. Fr. M. M. Varghese
16. Fr. Mathew T. P. (Malabar)
17. Fr. A. K. Varghese
18. Chacko Punnoose
19. Fr. D. Rajan
20. Fr. John Varghese
21. Fr. P. O. Varghese

**1972 - 1976**

1. Fr. A. M. Mathai
2. Fr. K. K. Korah
3. Fr. P. M. John
4. Fr. Thomas T. Varghese
5. Fr. George Varghese
6. Fr. Thomas Kurian
7. Fr. P. G. Babu
8. Fr. Cherian George
9. Fr. P. M. Varkey
10. Fr. T. G. Peter
11. Fr. Thomas Mathew
12. Fr. O. Thomas (Kollam)
13. Fr. Jacob Skariah
14. Fr. E. M. Philip
15. Fr. M. Y. Thomaskutty
16. Fr. M. J. Younan
17. Fr. V. K. Varghese
18. Fr. T. P. Yohannan
19. Fr. K. Abraham
20. Fr. O. Thomas (Niranam)

**1973 - 1977**

1. Fr. Thomas Varghese
2. Fr. C. Daniel
3. Fr. K. K. Markose
4. Fr. Varghese Chacko
5. Fr. K. O. Philip
6. Fr. M. S. George
7. Fr. M. S. Mathew
8. Fr. Y. Thomaskutty
9. Fr. K. Thomas Varghese
10. Fr. M. A. Mathai (Mathews Mar Severios)
11. Fr. P. U. Varghese
12. Fr. P. C. Johnson
13. Fr. G. Joy
14. Fr. V. J. John
15. Fr. K. L. Mathew Vaidyan
16. Fr. P. K. Thomas

17. Fr. C. Thomas
18. Fr. Babu K. Mathew

**1974 - 1978**

1. Fr. Abraham Korah
2. Fr. P. V. Joy
3. Fr. K. Thomas
4. Fr. V. M. James (Yacob Mar Elias)
5. Fr. K. M. Mathai
6. Fr. Thomas Johnson
7. Fr. K. E. Varkey
8. Fr. P. M. Thomas
9. Fr. M. Alexander Vaidyan
10. Fr. A. M. Paulose
11. Fr. O. P. Varghese
12. Fr. P. S. Yohannan (Yuhanon Mar Polycarpos)
13. Fr. C. Baby John
14. Fr. Baby Varghese
15. Fr. Mathew Varghese
16. Fr. A. J. Samuel
17. Fr. Varghese M.
18. Fr. Thomas P. Yohannan
19. Fr. P. U. Kuruvilla
20. Fr. M. C. Cherian (Zacharia Mar Theophilos)

**1975 - 1979**

1. Fr. George Paulose
2. Fr. P. S. Markose
3. Fr. Oommen K. Abraham
4. Fr. K. M. Sunny
5. Fr. George Jacob
6. Fr. K. S. Samuel
7. Fr. A. J. Clemis
8. Fr. P. M. Thomas
9. Fr. V. T. Thomas
10. Fr. Y. Thomas
11. Fr. P. G. Mathew
12. Fr. K. Yohannan Panikker
13. Fr. K. K. Philip
14. Fr. C. J. Johnson
15. Fr. Rajan George
16. Fr. C. John Panikker
17. Fr. K. J. Thomas

**1976 - 1980**

1. Fr. Johns Abraham
2. Fr. P. George Philip
3. Fr. Thomas John
4. Fr. Skariah
5. Fr. K. I. Raju Varghese
6. Fr. Cherian P. Varghese
7. Fr. Benoy Kurien (Augen Mar Dionysius)
8. Fr. A. T. Raju
9. Fr. T. G. Titus
10. Fr. C. A. Thomas
11. Fr. V. A. Mathew
12. Fr. C. K. Joseph
13. Fr. P. A. Mathew
14. Fr. Abraham P. George
15. Fr. George Cherian
16. Fr. Pathrose

**1977 - 1981**

1. Fr. Jacob Varghese
2. Fr. M. O. John
3. Fr. Kurian M. Thomas
4. Fr. M. D. John
5. Fr. Samuel John
6. Fr. C. K. Varghese
7. Fr. Babu Varghese
8. Fr. Chandy T. V.
9. Fr. George Varghese
10. Fr. John Chacko
11. Fr. John A. O.
12. Fr. G. John (Yuhanon Mar Theodorus)

13. Fr. Mathew Abraham
14. Fr. Kurian Abraham
15. Fr. D. Mathew
16. Fr. Philipose P. Philip
17. Fr. Mathew Varghese (Mathews Mar Theodosius)
18. Fr. Varghese John (Yuhanon Mar Chrysostomos)
19. Fr. Philip Thomas

**1978 - 1982**

1. Fr. M. S. John
2. Fr. C. K. Kurian
3. Fr. C. J. George
4. Fr. M. P. George
5. Fr. K. M. Isaac
6. Fr. Raju Thomas
7. Fr. M. M. Samuel
8. Fr. George Mathew
9. Fr. P. D. Babukutty
10. Fr. V. M. Abraham
11. Fr. E. P. Varghese
12. Fr. Thomas P. Mammen
13. Fr. V. J. Oommen
14. Fr. N. S. Varghese
15. Fr. L. Rajan
16. Fr. P. C. Philip
17. Fr. P. A. Thomas
18. Fr. M. J. John
19. Fr. K. K. Joseph

**1979-1983**

1. Fr. C. M. Kuriachen
2. Fr. K. V. Mathew
3. Fr. Mani. K. Varghese
4. Fr. P. T. Mathew
5. Fr. T. K. Thomas
6. Fr. Thomas Yohannan
7. Fr. B. Stephen
8. Fr. K. Y. Thomas
9. Fr. Varghese John
10. Fr. G. Chacko Tharakan
11. Fr. Regi Mathew
12. Fr. P. Yesudasan
13. Fr. M. K. Varghese
14. Fr. C. K. Chacko
15. Fr. Giji P. Abraham
16. Fr. Issac C. A.
17. Fr. George Daniel
18. Fr. Idicula M. Chandy
19. Fr. P. T. John
20. Fr. Joseph Samuel

**1980 - 1984**

1. Fr. Koshykutty T. P.
2. Fr. Abraham George
3. Fr. K. A. Abraham
4. Fr. P. C. Alexander
5. Fr. Abraham K. Joseph
6. Fr. Alex P. Zachariah
7. Fr. George Mathew
8. Fr. K. J. Chacko
9. Fr. Sam P. George
10. Fr. Samuel John
11. Fr. Skariah K. T.
12. Fr. Thomas Mathew
13. Fr. G. Varghese
14. Fr. A. V. Kurian
15. Fr. John George
16. Fr. Philip C. Abraham
17. Fr. Mathew Varghese
18. Fr. Joseph P. J.
19. Fr. John Y.
20. Fr. Alichan P. A.
21. Fr. C. G. Thomas
22. Fr. Koshy Alex
23. Fr. Joseph Samuel
24. Fr. Mathew P. O.
25. Fr. Kurian Daniel
26. Fr. Mathew M.

പുത്രനായി 1892 ജനുവരി 27-നു ജനിച്ചു. തിളക്കമാർന്ന വിദ്യാഭ്യാസ ചരിത്രത്തോടെ വക്കീലും അധ്യാപകനും ആയി പ്രവർത്തിച്ചു. ആലുവാ യു.സി. കോളജിന്റെ മഹാനായ പ്രിൻസിപ്പലായി അറിയപ്പെട്ട അദ്ദേഹം, സഭയുടെ ഉന്നമനത്തിനായി രൂപംകൊടുത്ത "ഫോർവേഡ് മൂവ്മെന്റി"ന്റെ പ്രധാന പ്രവർത്തകനായി. ഇംഗ്ലണ്ടിൽ വേദശാസ്ത്രപഠനം കഴിഞ്ഞു വന്ന, ഡീക്കൻ കെ. ഫിലിപ്പോസിനെ ഉത്സാഹിപ്പിച്ച്, നിലച്ചുപോയിരുന്ന സെമിനാരി പ്രവർത്തനം എം.ഡി. യിൽ പുനർജീവിപ്പിക്കുവാൻ കോട്ട യത്തു വന്ന് അക്ഷീണപരിശ്രമം ചെയ്തതിന്റെ ഫലമായാണ് ഫാ. കെ. ഡേവിഡ് പ്രിൻസിപ്പാളായി 1942-ൽ സെമിനാരി പുനർജീവിക്കപ്പെട്ടത്. കുറേക്കാലം സെമിനാരിയിൽ അദ്ധ്യാപകനായും എ. എം. വർക്കി സാർ പ്രവർത്തിച്ചു. സഭയുടെ ഓണററി സെക്രട്ടറിയായും ഒരു വർഷം സേവനം അനുഷ്ഠിച്ചു. "മലങ്കരസഭാ മാസിക"യുടെ രൂപീകരണത്തിന്റെ പിന്നിലെ ഒരു പ്രധാന വ്യക്തിയും അദ്ദേഹം തന്നെ. അദ്ദേഹത്തിന്റെ സ്മരണ യ്ക്കായിട്ടാണ് സെമിനാരിയിൽ എ. എം. വർക്കി മെമ്മോറിയൽ പീരി യോഡിക്കൽ സെക്ഷൻ.

## ഇസ്സഡ്. എം. പാറേട്ട്

എം.ഡി. യിൽ പുനരാരംഭിച്ച സെമിനാരിക്ക് കെട്ടിടമൊരുക്കുവാനുള്ള യത്നത്തിലും, പിന്നീട് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി യുടെ വളർച്ചയുടെ പാതയിൽ ഒരു എൻഡോവ്മെന്റ് നൽകി പ്രോത്സാ ഹിപ്പിച്ചതിലും, സെമിനാരി തലപ്പത്തിരിക്കുന്നവരെ ഉദ്ദേശ്യശുദ്ധിയോടെ വിമർശിച്ചെഴുതുന്നതിലും, എല്ലാറ്റിലും ഉപരിയായി സെമിനാരി വിദ്യാർ ത്ഥികൾക്ക് പ്രയോജനപ്പെട്ട മലങ്കര സഭാചരിത്ര ഗ്രന്ഥങ്ങൾ രചിക്കുന്ന തിലും, ശ്രദ്ധിച്ച ഇസ്സഡ്. എം. പാറേട്ടിനെ സെമിനാരിക്കു മറക്കുവാൻ സാദ്ധ്യമല്ല. പുതുപ്പള്ളിയിലെ പുരാതനമായ വലിയ പാറേട്ട് കുടുംബ ത്തിൽ മാത്തുവിന്റെ പുത്രനായി 1890-ൽ ജനിച്ച് 1981 ജൂൺ 16-ന് നിര്യാ തനായ സഖറിയാ മാത്യു എന്ന സഭാസ്നേഹിയെ അധികമാരും മന സ്സിലാക്കിയിട്ടില്ല. അദ്ദേഹത്തിന്റെ ജ്യേഷ്ഠസഹോദരനായിരുന്നു പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ്. ചില നിർണ്ണായക ഘട്ടങ്ങളിൽ സഭ വക വിലയേറിയ രേഖകളും ഗ്രന്ഥങ്ങളും പഴയസെമിനാരിയിൽ നിന്നു കൊണ്ടുപോയി സൂക്ഷിച്ചത് പാറേട്ട് തറവാട്ടിലായിരുന്നു. ഇസ്സഡ്. എം. പാറേട്ട് അവയുടെ സൂക്ഷിപ്പുകാരനും ആയിരുന്നു. പത്രപ്രവർത്തനവും സാഹിത്യസേവനവും സ്വന്തം ചെലവിൽ നിർവ്വഹിച്ച ഇസ്സഡ്. എം. പാറേട്ട് ഇരുപതിലധികം നോവലുകളും, ചരിത്രഗ്രന്ഥങ്ങളും, ചരിത്രാ ഖ്യായികകളും, "മലങ്കര നസ്രാണികൾ" എന്ന പത്തു വാല്യങ്ങളിലുള്ള ബൃഹത്തായ ഗ്രന്ഥപരമ്പരയും എഴുതി അച്ചടിച്ചു പ്രസിദ്ധീകരിച്ചു.

### എം. സി. ചാക്കോ

പി. സി. ചെറിയാൻ പടിഞ്ഞാറേക്കരയുടെ കാറിൽ, ഇസ്സഡ്. എം. പാറേട്ടും, ഡീക്കൻ കെ. ഫിലിപ്പോസും, ഡക്കാൺ ബാങ്ക് സെക്രട്ടറിയായിരുന്ന ഒരുവെട്ടിത്തറ ഒ. എം. മാത്യുവും കൂടി പുളിക്കീഴ് ഓട്ടുകമ്പനി ഉടമയായിരുന്ന എം. സി. ചാക്കോയെ സമീപിച്ച് എം.ഡി. യിലെ പുതിയ സെമിനാരി കെട്ടിടത്തിന് "ഓട്" മുഴുവൻ സംഭാവനയായി സംഘടിപ്പിച്ച ചരിത്രം കെ. വി. മാമ്മൻ വിവരിച്ചിട്ടുണ്ട്.[133] ഇസ്സഡ്. എം. പാറേട്ടും ജ്യേഷ്ഠ സഹോദരൻ മാത്യൂസ് മാർ ഈവാനിയോസും കൂടി നിക്ഷേപിച്ച എൻഡോവ്മെന്റ് തുക, സെമിനാരിക്ക് സാമ്പത്തിക അടിത്തറ ബലപ്പെടുത്തുവാനുള്ള ഒരു പുതിയ മാർഗ്ഗത്തിന്റെ പ്രാരംഭമായിത്തീർന്നു.

### കെ. എം. ചെറിയാനും, കെ. എം. മാത്യുവും

മലയാള മനോരമ ചീഫ് എഡിറ്റർമാരായിരുന്ന കെ. എം. ചെറിയാനും, കെ. എം. മാത്യുവും പഴയസെമിനാരിയെ അകമഴിഞ്ഞു സ്നേഹിച്ചു, പിന്തുണച്ചു. സെമിനാരി ഗവേണിങ്ങ് ബോർഡ് മെമ്പറന്മാരായും, നിർണ്ണായക നിമിഷങ്ങളിൽ സാമ്പത്തിക കൈത്താങ്ങൽ നൽകിയും അവർ സഹായിച്ചതിന്റെ സാക്ഷ്യങ്ങൾ, സെമിനാരി റിപ്പോർട്ടുകളിൽ കാണാം. കെ. സി. മാമ്മൻ മാപ്പിളയുടെ പുത്രന്മാരായ കെ. എം. ചെറിയാൻ 1897 ഫെബ്രുവരി 28-നും, കെ. എം. മാത്യു 1917 ജനുവരി 2-നും ജനിച്ചു. രണ്ടുപേർക്കും രാഷ്ട്രം പത്മശ്രീ, പത്മഭൂഷൺ ബഹുമതികൾ നൽകി. കെ. എം. ചെറിയാൻ 1973 മാർച്ച് 14-നും, കെ. എം. മാത്യു 2010 ആഗസ്റ്റ് ഒന്നിനും, ദിവംഗതരായി.

### ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമും, പടിഞ്ഞാറെക്കര പി. സി. ഏബ്രഹാമും

മലങ്കരസഭാ അത്മായ ട്രസ്റ്റിമാരായിരുന്ന ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമും (കുഞ്ഞച്ചൻ), പടിഞ്ഞാറെക്കര പി. സി. ഏബ്രഹാമും (അവറാച്ചൻ) ദീർഘകാലം സെമിനാരിയുടെ ഗവേണിങ്ങ് ബോർഡു മെമ്പറന്മാരും, നിർണ്ണായക നിമിഷങ്ങളിൽ സെമിനാരിക്ക് കൈത്താങ്ങൽ നൽകിയവരും ആയിരുന്നു. ഈ കൈത്താങ്ങലിനെ, സെമിനാരി പ്രിൻസിപ്പലായിരുന്ന ഫാ. പോൾ വർഗീസ് (പിന്നീട് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്) 1992-ൽ നടന്ന തന്റെ സപ്തതി സമ്മേളനത്തിൽ ഇങ്ങനെ അനുസ്മരിച്ചു:[134]

> "1967-ൽ ഞാൻ സെമിനാരിയിൽ വരുമ്പോൾ പ്രിൻസിപ്പൽ ആയിരുന്ന അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി എന്നെ ചാർജ് ഏല്പിച്ചു. ആ സമയത്ത്

ബാലൻസിൽ നീക്കിയിരുപ്പ് ഒന്നും ഇല്ലായിരുന്നു എന്നു മാത്ര മല്ല, അടുത്ത ആഴ്ച സെമിനാരിയിലുള്ള കുട്ടികൾക്ക് ഭക്ഷണം കഴിക്കാനുള്ള അരിപോലും ഇല്ലായിരുന്നു. അതു കൊണ്ട് ഞാൻ പ്രിൻസിപ്പലായ ശേഷം ആദ്യം ചെയ്തത് പി. സി. ഏബ്രഹാമിനെയും, ഉപ്പൂട്ടിൽ കുഞ്ഞച്ചനെയും, കെ. എം. മാത്യുവിനെയും പോലെയുള്ള കുറെ ആളുകളുടെ വീടു കളിൽ പോയി അരി മേടിച്ചുകൊണ്ടു വരികയായിരുന്നു. ഇവർ മൂന്നുപേരും ധാരാളമായി തന്നതുകൊണ്ടാണ് അടുത്തയാഴ്ച സെമിനാരിയിലെ വിദ്യാർത്ഥികൾ ഭക്ഷണം കഴിച്ചത്. ആ നില യിൽ നിന്ന് സെമിനാരി വളരെയധികം വളർന്നു കഴിഞ്ഞു വെന്നത് ദൈവത്തിന്റെ കരുണ കൊണ്ട് മാത്രമാണ്."

## പി. സി. ഏബ്രഹാം

കഴിഞ്ഞ ആറു ദശാബ്ദത്തിനിടയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ സഭാ സെക്രട്ടറി, ട്രസ്റ്റി എന്നീ നിലകളിൽ നിർണ്ണായകസ്ഥാനം വഹിക്കുകയും സഭയുടെ മുഖ്യ സാര ഥികളായിരുന്ന പ. ഗീവറുഗീസ് രണ്ടാമൻ, പ. ഔഗേൻ പ്രഥമൻ, പ. മാത്യൂസ് പ്രഥമൻ, പ. മാത്യൂസ് ദ്വിതീയൻ, പ. ദിദിമോസ് ഒന്നാമൻ എന്നീ കാതോലിക്കാമാരുടെ വിശ്വസ്ത ഉപദേശകനായിരിക്കുകയും ചെയ്ത പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര സഭയുടെ ഏതു പ്രതിസ ന്ധിയിലും കാതോലിക്കാമാർ ആശ്രയിച്ചിരുന്ന മുഖ്യ അത്താണിയാണ്. വാകത്താനം കാരുചിറ പ. ഗീവറുഗീസ് ഒന്നാമൻ ബാവായുമായി കുടുംബ ബന്ധമുള്ള ഏബ്രഹാം മാതൃസഹോദരനായ കെ. സി. മാമ്മൻ മാപ്പിളയുടെ നിർദ്ദേശപ്രകാരമാണ് 1951-ൽ സഭാസേവനരംഗത്തു വന്നത്. തോട്ടം ഉടമയും പ്രമുഖ വ്യവസായിയുമായ ഏബ്രഹാം, സ്വാർത്ഥലാഭം, പ്രതിഫലേഛ എന്നിവ ഒരിക്കലും ഒട്ടും സ്പർശിക്കാതെയാണു തികച്ചും തൃപ്തനായി പ്രായത്തെ മുൻനിറുത്തി ആയുഷ്ക്കാല ട്രസ്റ്റിസ്ഥാനത്തു നിന്നു സ്വയം വിരമിച്ചത്. ഒരു പ്രത്യേക ചുറ്റുപാടിൽ ദേവലോകം അര മനയിരിക്കുന്ന സ്ഥലം തികഞ്ഞ സഭാസ്നേഹിയും സത്യസന്ധനുമായ പി. സി. ഏബ്രഹാമിന്റെ പേരിൽ വാങ്ങി എന്നത് അദ്ദേഹത്തെപ്പറ്റി സഭയ്ക്കും പ. ഗീവറുഗീസ് രണ്ടാമൻ ബാവായ്ക്കും ഉണ്ടായിരുന്ന മതിപ്പിന്റെ തെളിവാണ്.

## ഇ. ജെ. ജോസഫ് എറികാട്ട്

എറികാട്ട് മടയ്ക്കൽ ഇ. ജെ. ജോസഫ് (ബേബി) സഭാസെക്രട്ടറി യായി ദീർഘകാലം സഭയെ നിർണ്ണായക നിമിഷങ്ങളിൽ നയിച്ചു. പഴ യസെമിനാരിയുടെ സംരക്ഷണയ്ക്കായുള്ള കേസുകളുടെ നടത്തിപ്പുക

ളിലും, പഴയസെമിനാരിയെ ആളും അർത്ഥവും കൊണ്ടു സംരക്ഷിക്കുന്നതിലും, അദ്ദേഹം ചെയ്തിട്ടുള്ള സേവനം നിശ്ശബ്ദമെങ്കിലും നിർണ്ണായകമായിരുന്നു. താഴത്തങ്ങാടിയിൽ നിന്നുള്ള ഒരു പറ്റം സഭാസ്നേഹികളായ യുവജനങ്ങൾ സെമിനാരി സ്വത്തുക്കളുടെയും വിദ്യാർത്ഥികളുടെയും സംരക്ഷണത്തിനായി ദിവസവും വന്നുകൊണ്ടിരുന്നതിനെക്കുറിച്ച് മുതിർന്നവർ പറയുമ്പോൾ, അതിനു പിന്നിൽ സഭയുടെ അൽമായ ട്രസ്റ്റിയായിരുന്ന ഇ. ഐ. ജോസഫ് (ഇ. ജെ. ജോസഫിന്റെ പിതാവ്) ഉണ്ടായിരുന്നുവെന്ന് ചുരുക്കം ചിലരേ അറിഞ്ഞിരുന്നുള്ളു.

ക്വയിലോൺ നാഷണൽ ബാങ്കിന്റെ മാനേജരായിരുന്ന ഇ. ജെ. ജോസഫ് താഴത്തങ്ങാടി പള്ളി പണിയിപ്പിച്ചതു തന്നെ ഒരു നിർണ്ണായ കഘട്ടത്തിൽ സഭയുടെയും സെമിനാരിയുടെയും ഭാവി കണ്ടുകൊണ്ടായിരുന്നുവെന്ന് അറിയാവുന്നവർ ചുരുക്കമാണ്.

വ്യാപാരി വ്യവസായി പ്രമുഖനും 1931 മുതൽ 1946 വരെ സമുദായ ട്രസ്റ്റിയായിരുന്ന ഇ. ഐ. ജോസഫിന്റെ (എറികാട്ടു കുഞ്ചപ്പൻ) സീമന്തപുത്രനായി ജനിച്ച ബേബി എന്ന ഇ. ജെ. ജോസഫ് വായിൽ വെള്ളിക്കരണ്ടിയുമായി ജനിച്ച വ്യക്തിയായിരുന്നു. മീനച്ചിലാറിന്റെ ജലനിരപ്പിലുണ്ടാകുന്ന ഏറ്റക്കുറച്ചിലുകൾ പോലെയോ, കോട്ടയം നഗരത്തിന്റെ ഭൂമിശാസ്ത്രം പോലെയോ ജീവിതത്തിൽ പല വേലിയേറ്റങ്ങളെയും വേലിയിറക്കങ്ങളെയും അദ്ദേഹം അഭിമുഖീകരിച്ചിട്ടുണ്ട്. ഏതു പരീക്ഷണഘട്ടത്തിലും കൈവിടാത്ത ചിലതുണ്ടായിരുന്നു – സഭയോടുള്ള പ്രതിബദ്ധത. കുലീനമായ ഇടപെടലുകൾ, വിരൽതുമ്പു വരെയുള്ള മാന്യത, ആരോഗ്യസ്ഥിതി അനുവദിക്കുംവരെ ഒരിക്കലും മുടങ്ങാത്ത യാമപ്രാർത്ഥനകൾ, ക്രമമായുള്ള കൂദാശാസ്വീകരണങ്ങൾ ഇവയെല്ലാം അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ അവിഭാജ്യ ഭാഗങ്ങളായിരുന്നു. 2013 ജൂൺ 26-നു ദിവംഗതനായി.

### മാമ്മൻ വർഗീസ്

തയ്യിൽ കണ്ടത്തിൽ മാമ്മൻ വർഗീസ് (തമ്പാൻ) സമകാലീന സെമിനാരിയുടെ വലിയ അഭ്യുദയകാംക്ഷിയാണ്. 'മലയാള മനോരമ'യുടെ പ്രസാധകനായ അദ്ദേഹം ദീർഘകാലം സെമിനാരി ഗവേണിങ്ങ് ബോർഡ് മെമ്പറായിരുന്നു. സെമിനാരിയുടെ "ഹെറിറ്റേജ് 2000 സ്മൃതി" പ്രോജക്ടിന്റെ നടത്തിപ്പിൽ മാമ്മൻ വർഗീസ് നിരന്തര പ്രോത്സാഹനം നൽകി, അതിന്റെ ട്രഷറർ എന്ന നിലയിൽ പദ്ധതി വിജയകരമായി പൂർത്തിയാക്കി. സാമ്പത്തിക കൈത്താങ്ങലും അദ്ദേഹം "സ്മൃതി"യുടെ നിർമ്മാണത്തിന് നല്കി. തയ്യിൽ കണ്ടത്തിൽ കെ. എം. വർഗീസ് മാപ്പിളയുടെ മകനായി 23-3-1930-ൽ ജനിച്ചു.

## കെ. വി. മാമ്മൻ

സമകാലീന സെമിനാരി സുഹൃത്തുക്കളിലും, അഭുദയകാംക്ഷിക ളിലും ഏറ്റവും ശ്രദ്ധിക്കപ്പെടുന്ന വ്യക്തിയാണ് പത്രപ്രവർത്തകനും, സഭാചരിത്രകാരനും, എഴുത്തുകാരനുമായ കെ. വി. മാമ്മൻ. അദ്ദേഹ ത്തിന്റെ സെമിനാരിബന്ധത്തിലെ ഏറ്റവും കൗതുകകരമായ വസ്തുത, സെമിനാരിയോട് ബന്ധപ്പെട്ട വ്യക്തികളെയും, സംഭവങ്ങളെയും പ്രോത്സാഹന മനസ്സോടെ വീക്ഷിച്ചുകൊണ്ടിരിക്കുന്നുവെന്നതാണ്. സെമി നാരിയുടെ ചരിത്രത്തെ ആദ്യമായി ഗ്രന്ഥരൂപത്തിൽ അവതരിപ്പിച്ചത്, “പഴയസെമിനാരി മലങ്കരസഭയുടെ പവിത്ര ഹൃദയം” എന്ന ഗ്രന്ഥത്തി ലൂടെയാണ് (2009). അതിനു മുമ്പ് അദ്ദേഹം എഴുതിയ “മലങ്കരസഭ യുടെ അംബാസഡർ” (1985) എന്ന ഗ്രന്ഥവും, “മണലിൽ അച്ചന്റെ സഭാ സ്മരണകൾ” (1992) എന്ന ഗ്രന്ഥവും സെമിനാരിയുടെ ചരിത്രം ഭാഗിക മായി ഉൾക്കൊള്ളുന്നതാണ്. സെമിനാരിയെക്കുറിച്ചും അതിൽ പ്രവർത്തി ക്കുന്നവരെക്കുറിച്ചും ഉള്ള കരുതൽ അത്രമാത്രം മറ്റൊരിടത്തുനിന്നും കണ്ടിട്ടില്ല എന്നുള്ളതുകൊണ്ട് അദ്ദേഹത്തിന്റെ വാക്കുകൾ തന്നെ ഇവിടെ ഉദ്ധരിക്കുന്നു: “നമ്മുടെ വൈദികസെമിനാരി സ്റ്റാഫിന്റെ ശമ്പളം ഇന്നും അവരുടെ ന്യായമായ ആവശ്യങ്ങൾക്കോ മലങ്കരസഭയുടെ കഴിവിനോ അന്തസിനോ ഒട്ടും നിരക്കുന്നതല്ലെന്നുള്ള നഗ്നസത്യം സഭാസാരഥികളും അറിയുന്നില്ലെന്നുള്ളത് പരിതാപകരമാണ്.”

(ഈ ലേഖകന്, ഈ ഗ്രന്ഥരചനയ്ക്ക് നിർബന്ധപൂർവ്വമായ പ്രോത്സാ ഹനം നൽകിയതും കെ. വി. മാമ്മനാണ്. അദ്ദേഹത്തിന്റെ സൽപ്രേരണ ഇല്ലായിരുന്നുവെങ്കിൽ ഈ ഗ്രന്ഥരചന ഉണ്ടാകുമായിരുന്നോ എന്നു സംശയമാണ്).

കെ. വി. മാമ്മൻ 1929 നവംബർ 11-നു പത്തനംതിട്ടയിൽ ജനിച്ചു. പിതാവ് തുമ്പമൺ കോട്ടയ്ക്കൽ കുടുംബാംഗമായ എം. വറുഗീസ്.

129. ഫാ. ഡോ. ജോസഫ് ചീരൻ & സി. ചെറിയാൻ, *നസ്രാണി കേസരി അക്കര കുര്യൻ റൈട്ടർ*, കോട്ടയം, 2010, പേജ് 35. ഈ ഗ്രന്ഥത്തിൽ സൂചിപ്പി ക്കുന്ന അക്കരത്തറവാട് ഇന്നില്ല.

130. “ജീവിതസ്മരണകളിൽ” നിന്ന്, *നസ്രാണി കേസരി അക്കര കുര്യൻ റൈട്ടർ* എന്ന ഗ്രന്ഥത്തിൽ ഉദ്ധരിച്ചിരിക്കുന്നത്, പേജ് 41, 42.

131. മേൽ പുസ്തകം, പേജ് 135, 136.

132. മേൽ പുസ്തകം, പേജ് 242.

133. *പഴയസെമിനാരി മലങ്കരസഭയുടെ പവിത്രഹൃദയം*, പേജ് 71, 72.

134. മേൽ പുസ്തകം, പേജ് 104.

# 43

# സെമിനാരിയുടെ കാലാനുക്രമ വൃത്താന്തം

1808 – 3000 പൂവരാഹൻ ബ്രിട്ടീഷ് ഈസ്റ്റിന്ത്യാ കമ്പനിയിൽ വട്ടിപ്പണമായി മാർത്തോമ്മാ ഏഴാമൻ നിക്ഷേപിച്ചു.

1809 ആഗസ്റ്റ് 13 (985 ചിങ്ങം 1) – കണ്ടനാട് പള്ളിയിൽ കൂടിയ പള്ളി പ്രതിനിധികൾ വൈദിക വിദ്യാഭ്യാസം ഏകീകരിച്ച് വടക്കും തെക്കും പഠിത്തവീടുണ്ടാക്കാൻ തീരുമാനിക്കുന്നു.

1809 ആഗസ്റ്റ് 27 (985 ചിങ്ങം 15) – പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ റമ്പാനാകുന്നു.

1810 ഒക്ടോബർ 10 – ബ്രിട്ടീഷ് റസിഡന്റായി കേണൽ മൺറോ സ്ഥാനമേൽക്കുന്നു, തിരുവിതാംകൂർ റാണിയായി ഗൗരി ലക്ഷ്മിബായി സിംഹാസനാരോഹണം ചെയ്യുന്നു.

1811 – റമ്പാന്മാർ തയാറാക്കിയ മലയാള സുവിശേഷങ്ങൾ, റവ. ക്ലോഡിയസ് ബുക്കാനൻ, ബോംബെയിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ചു.

1813 (988 മകരം) – ഇട്ടൂപ്പു റമ്പാൻ നാലു വർഷത്തെ വട്ടിപ്പണപ്പലിശ കൈപ്പറ്റി.

1814 ഫെബ്രുവരി 15 (989 കുംഭം 3) – സെമിനാരിക്ക് കല്ലിട്ടു പണി തുടങ്ങി.

990 കാർത്തിക 6 – സെമിനാരി വസ്തുദാന നിനവ്.

1815 മാർച്ച് – ഏപ്രിൽ – സെമിനാരി പഠനം ആരംഭിക്കുന്നു; ഇട്ടൂപ്പു റമ്പാൻ പ്രധാന മല്പാൻ. കൂടെ അദ്ധ്യാപകർ വേങ്കടത്ത് ചാണ്ടി കത്തനാരും പുന്നത്ര കുര്യൻ കത്തനാരും.

1815 മാർച്ച് 21 (990 മീനം 9) – പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാനെ കിടങ്ങൻ മാർ പീലക്സിനോസ്, പഴഞ്ഞി പള്ളിയിൽ വച്ച് നാല്പതു സഹദേന്മാരുടെ ഓർമ്മദിനത്തിൽ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനായി മേല്പട്ടക്കാരനായി വാഴിച്ചു.

1815 – റാണി ലക്ഷ്മിബായി നാടുനീങ്ങി. റാണി പർവ്വതി ബായി റീജന്റ് റാണിയായി.

1816 ഫെബ്രുവരി (991 മകരം 21) – ടി രാജകീയ വിളംബരം.

1816 – സി.എം.എസ്. സഹായ ദൗത്യത്തിന്റെ ആരംഭം. കൽക്കട്ടാ ബിഷപ്പ് മിഡിൽട്ടൺ സെമിനാരി സന്ദർശിച്ചു.

1816 ഒക്ടോബർ 16 – റവ. തോമസ് നോർട്ടണും കുടുംബവും എത്തുന്നു.

1816 നവംബർ 19 – റവ. ബഞ്ചമിൻ ബെയിലിയും കുടുംബവും എത്തുന്നു.

1816 നവംബർ 24 (992 വൃശ്ചികം 12) – പുലിക്കോട്ടിൽ ദീവന്നാസ്യോസ് ഒന്നാമൻ കാലം ചെയ്തു.

1816 ഡിസംബർ – കിടങ്ങൻ മാർ പീലക്സിനോസ് സെമിനാരിയുടെ താൽക്കാലിക ചുമതല സ്വീകരിക്കുന്നു. രാജകീയ വിളംബരപ്രകാരം മലങ്കര മെത്രാനായും അംഗീകാരം.

1817 ഒക്ടോബർ 19 (993 തുലാം 7) – കിടങ്ങൻ മാർ പീലക്സിനോസ് ആർച്ച് ഡീക്കൻ ജോർജിനെ (പുന്നത്ര കുര്യൻ കത്തനാർ) ദീവന്നാസ്യോസ് മൂന്നാമനായി വാഴിച്ചു.

1818 – ജോസഫ് ഫെൻ സെമിനാരി (കോളജ്) പ്രിൻസിപ്പാൾ.

1818 – സെറാമ്പൂർ കോളജ് സ്ഥാപനം (ബാപ്റ്റിസ്റ്റ് മിഷണറിമാരായ വില്യം കേറി, ജോഷ്വ മാർഷ്മാൻ, വില്യം വാർഡ് എന്നിവർ ഡാനിഷ് ചാർട്ടർപ്രകാരം).

1819 ജനുവരി 19 – കേണൽ മൺറോ സ്കോട്ട്ലണ്ടിലേക്ക് മടങ്ങി.

1819 – സെമിനാരി ചെലവുകൾക്ക് കാർഷികാദായ മാർഗ്ഗമായി മൺറോ തുരുത്ത് സർക്കാരിൽ നിന്നു നൽകി.

1821 – കൽക്കട്ട ബിഷപ്പ് മിഡിൽട്ടൺ വീണ്ടും സെമിനാരി സന്ദർശിക്കുന്നു.

1821 ഒക്ടോബർ 19 – ഇംഗ്ലണ്ടിൽ നിന്ന് അച്ചടിയന്ത്രം എത്തി. (ബെയ്ലി പ്രസ്) ആദ്യം സെമിനാരിയിൽ പ്രവർത്തിച്ചു തുടങ്ങി.

1821 – ബെയിലി, ഫെൻ, ബേക്കർ മിഷണറിമാരെ പ്രശംസിച്ചുകൊണ്ട് പുന്നത്ര മാർ ദീവന്നാസ്യോസ് സി.എം.എസ്. ആസ്ഥാനത്തേക്ക് കത്തെഴുതി.

1823 – സെമിനാരിയിൽ ഹീബ്രു പഠിപ്പിക്കാൻ കൊച്ചിയിൽ നിന്നുള്ള യഹൂദനെ നിയമിച്ചു.

1824 – കേണൽ വെൽഷിന്റെ സെമിനാരി സന്ദർശനവും, സെമിനാരിയുടെ ആദ്യ രേഖാചിത്രവും, അനുസ്മരണകുറിപ്പും.

1825 – ബഞ്ചമിൻ ബെയിലി സെമിനാരി പ്രസിൽ നിന്ന് മത്തായിയുടെ സുവിശേഷം അച്ചടിച്ചു പ്രസിദ്ധീകരിച്ചു.

1825 മെയ് 16 (1000 ഇടവം 4) – പുന്നത്ര മാർ ദീവന്നാസ്യോസ് കാലം ചെയ്തു.

1825 – വീണ്ടും കിടങ്ങൻ മാർ പീലക്സിനോസ് സെമിനാരി, സഭാചുമതലയിൽ പ്രവേശിച്ചു.

1825 ഓഗസ്റ്റ് 27 – ചേപ്പാട് മാർ ദീവന്നാസ്യോസ് സ്ഥാനമേറ്റു.

1825–26 – ശീമ മെത്രാൻ മാർ അത്താനാസ്യോസിന്റെ ആഗമനവും അധികാര പ്രയോഗങ്ങളും തിരിച്ച് അയയ്ക്കലും.

1826–1830 – ഫെൻ മടങ്ങിപ്പോയി. ജോൺ വില്യം ഡോറാൻ പ്രിൻസിപ്പാൾ.

1829 – ദീവന്നാസ്യോസ് നാലാമന് രാജകീയാംഗീകാരം.

1829 ഫെബ്രുവരി 6 (1004 മകരം 25) – കിടങ്ങൻ മാർ പീലക്സിനോസ് കാലം ചെയ്തു.

1829 – സെമിനാരിക്ക് സമീപം മിഷണറിമാർ ഗ്രാമർസ്കൂൾ തുടങ്ങി.

1829 – ബഞ്ചമിൻ ബെയിലി പുതിയനിയമം മലയാളത്തിൽ പ്രസിദ്ധീകരിച്ചു.

1830 – പ്രിൻസിപ്പാളായിരുന്ന ഡോറാനും മടങ്ങി.

1833 – ബേക്കർ മിഷണറി മടങ്ങിപ്പോയി.

1833–34 – ജോസഫ് പീറ്റും, പിന്നീട് ജോൺ വുഡ്കോക്കും ഇംഗ്ലീഷ് പഠിപ്പിക്കാനും മറ്റും എത്തുന്നു.

1834 – ബെയിലിയും ബേക്കറും തിരിച്ചെത്തുന്നു.

1835 – സെമിനാരി ബെസ്ഗാസാ മുറിക്കവർച്ച. ദീവന്നാസ്യോസ് നാലാമന്റെ പരാതിപ്രകാരം ബിഷപ്പ് ദാനിയേൽ വിത്സൺ സെമിനാരി സന്ദർശിച്ചു.

1836 ജനുവരി 16 – മാവേലിക്കര യോഗവും, മാവേലിക്കര പടിയോലയും.

1836 – നവീകരിച്ച കുർബാന തക്സാ ഉപയോഗിച്ച് പാലക്കുന്നത്ത് ഏബ്രഹാം മല്പാനും, കൈതയിൽ ഗീവർഗീസ് മല്പാനും കുർബ്ബാന ചൊല്ലി. മിഷണറിമാർക്ക് മെത്രാപ്പോലീത്തായുടെ നിരോധനം. കേണൽ

ഫ്രേസർക്ക് പന്ത്രണ്ട് നവീകരണാനുഭാവികളായ പട്ടക്കാർ നിവേദനം സമർപ്പിച്ചു.

1836 – സെമിനാരി (കോളജ്) പഠനം നിലയ്ക്കുന്നു.

1837 – സി.എം.എസ്. കോളജിന്റെ ആരംഭം.

1837 ജനുവരി 11 – സി.എം.എസ്. മദ്രാസ് കറസ്പോണ്ടിങ്ങ് കമ്മിറ്റി, സെമിനാരി സ്വത്തുക്കൾ വിഭജിക്കുവാൻ റസിഡന്റിനോട് ആവശ്യപ്പെടുന്നു.

1838 ഫെബ്രുവരി 20 – ബ്രിട്ടീഷ് റസിഡന്റ് തിരുവിതാംകൂർ ദിവാന്, സെമിനാരി വസ്തുക്കൾ വിറ്റ് ഖജനാവിൽ അടയ്ക്കാൻ നിർദ്ദേശിക്കുന്നു.

1838 ജൂലൈ 7 – മദ്രാസ് പ്രസിഡൻസിയിൽ നിന്നു, മേൽപ്പടി നടപടി നിർത്തിവയ്ക്കാൻ കല്പന.

1840 ഏപ്രിൽ 4 – മദ്രാസ് ഗവണ്മെന്റ് നിയോഗിച്ച ആർബിട്രേഷൻ കമ്മിറ്റി, സെമിനാരി വസ്തുക്കളും മറ്റും ഭാഗം ചെയ്തു (കൊച്ചി പഞ്ചായത്ത് അവാർഡ്).

1842 – ബെയിലി ബൈബിൾ പ്രസിദ്ധീകരിച്ചു.

1842 ഫെബ്രുവരി 14 (1017 കുംഭം 2) – പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസ് മെത്രാനായി.

1843 ഇടവം 3 – മാത്യൂസ് അത്താനാസ്യോസ് തിരിച്ചെത്തി.

1845 സെപ്റ്റംബർ – യൂയാക്കീം മാർ കൂറിലോസ് എത്തുന്നു.

1846 – ചേപ്പാട് മാർ ദീവന്നാസ്യോസ് സ്ഥാനമൊഴിയുന്നു.

1852 മിഥുനം 9 – കൊല്ലം പഞ്ചായത്ത് വിധി.

1853 – മാത്യൂസ് മാർ അത്താനാസ്യോസിന് രാജകീയ വിളംബരം.

1855 ഒക്ടോബർ 9 – ചേപ്പാട് മാർ ദീവന്നാസ്യോസ് കാലംചെയ്തു.

1857 – സ്തേഫാനോസ് മാർ അത്താനാസ്യോസ് കൊടുത്ത പരാതിയിന്മേൽ മെത്രാന്മാരെ കൊച്ചി, തിരുവിതാംകൂർ സർക്കാരുകൾ വിലക്കരുതെന്ന് തീർപ്പ്.

1864 (1039 മേടം 26) – പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മേല്പട്ടസ്ഥാനം പ്രാപിച്ചു.

1868 മെയ് 31 – തോമസ് മാർ അത്താനാസ്യോസിനെ, പാലക്കുന്നത്തു

മാത്യൂസ് അത്താനാസ്യോസും തൊഴിയൂർ മാർ കൂറിലോസും ചേർന്നു വാഴിക്കുന്നു.

1870 (1045 ഇടവം 4) – സെമിനാരിയിൽ പഠനം വീണ്ടും ആരംഭിക്കുന്നു. തെരട്ട് പ്രസിദ്ധീകരിച്ചു.

1870 – കൊച്ചിയിൽ സെന്റ് തോമസ് പ്രസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ തുടങ്ങി.

1872 – മാർ ദീവന്നാസ്യോസ് രണ്ടാമൻ പരുമലസെമിനാരി സ്ഥാപിക്കുന്നു.

1873 (1049 ചിങ്ങം 27) – പരുമല പള്ളിപ്രതിനിധിയോഗം.

1874 (1050 ചിങ്ങം 20) – യൂയാക്കീം മാർ കൂറിലോസ് കാലംചെയ്തു.

1875 – പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് എത്തുന്നു.

1876 ജൂൺ 27–29 (മിഥുനം 15–17) – മുളന്തുരുത്തി സുന്നഹദോസ്.

1878 – പരുമല പള്ളിപ്രതിപുരുഷയോഗം. സെമിനാരി, സഭാഭരണം മുതലായവയിൽ തീരുമാനങ്ങൾ.

1879 (1054 കുംഭം) – സെമിനാരിക്കേസ് ആരംഭം.

1886 കർക്കിടകം 3 – ഹൈക്കോടതി വിധിപ്രകാരം പുലിക്കോട്ടിൽ ദീവന്നാസ്യോസും മറ്റും സെമിനാരിയിൽ പ്രവേശിക്കുന്നു.

1886 സെപ്റ്റംബർ 11–13 – സെമിനാരി പഠനം തുടങ്ങുവാൻ, സെമിനാരിയിൽ കൂടിയ അസോസ്യേഷൻ യോഗം തീരുമാനിക്കുന്നു.

1886–89 – പഴയസെമിനാരിയിൽ പഠനം സജീവമാകുന്നു (കടവിൽ തിരുമേനിയും, വട്ടശ്ശേരിൽ മല്പാനും, കോനാട്ട് മാത്തൻ മല്പാനും ചുമതലക്കാർ).

1888 – മാർ ദീവന്നാസ്യോസ് രണ്ടാമന്റെ നേതൃത്വത്തിൽ നസ്രാണി ജാത്യൈക്യസംഘം നിയമാവലി ഉണ്ടാക്കി, വുഡ്ലാൻഡ് എസ്റ്റേറ്റ് വാങ്ങി.

1888 – തിരുവിതാംകൂർ സർക്കാർ, സ്കൂളുകൾക്ക് ഗ്രാന്റ് അനുവദിച്ചപ്പോൾ, പുലിക്കോട്ടിൽ തിരുമേനി 200–ൽ അധികം സ്കൂളുകൾ ആരംഭിച്ച് സെമിനാരിയിൽ നിന്ന് അവയുടെ പ്രവർത്തനം നിയന്ത്രിച്ചു.

1889 ജൂലൈ 12 (1064 മിഥുനം 30) – തിരുവിതാംകൂർ റോയൽ കോടതിയിൽ, തോമസ് അത്താനാസ്യോസ് കൊടുത്ത അപ്പീൽ പെറ്റീഷൻ

കേട്ട്, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമന് അനുകൂല മായ അവസാന വിധി.

1889 – തോമസ് അത്താനാസ്യോസ് മലങ്കര മെത്രാന്റെ സ്ഥാനചിഹ്ന ങ്ങൾ പുലിക്കോട്ടിൽ തിരുമേനിക്കു കൈമാറി.

1889 – മാർത്തോമ്മാ സുറിയാനിസഭ രൂപീകരിക്കപ്പെടുന്നു.

1889 ജൂലൈ 29 – അൽവാറീസ് മാർ യൂലിയോസ് സെമിനാരിയിൽ അഭിഷിക്തനായി.

1890 മാർച്ച് 22 – മലയാള മനോരമ ആരംഭിച്ചു.

1892 – ഇടവകപ്പത്രിക ആരംഭിച്ചു. എം.ഡി. സ്കൂൾ ആരംഭിച്ചു.

1892 – മലങ്കര അസോസ്യേഷൻ സെമിനാരിയിൽ കൂടി വട്ടിപ്പണപ്പ ലിശ വാങ്ങാൻ കൂട്ടുട്രസ്റ്റിമാരെ തിരഞ്ഞെടുത്തു.

1892 മീനം 24 – സെമിനാരിയിലെ മാർത്തോമ്മസ് അച്ചുകൂടത്തിൽ അടിച്ച നമസ്കാരപുസ്തകങ്ങൾ പ്രചരിപ്പിക്കാൻ കല്പന.

1892 – സെമിനാരി പഠനത്തിന് ഒരു സിലബസും പരീക്ഷാരീതിയും തീരുമാനിക്കപ്പെടുന്നു.

1893 – പഴയസെമിനാരിയിൽ വിദ്യാർത്ഥികൾ താമസിച്ചുകൊണ്ട്, എം.ഡി. യിൽ പോയി പഠിക്കുവാനുള്ള തീരുമാനം.

1895 – സെമിനാരി കണക്ക് പ്രസിദ്ധീകരിച്ചു.

1896 – സെമിനാരിപള്ളി വിപുലീകരിച്ചു പണിയിപ്പിക്കുവാൻ കൊച്ചു പറമ്പിൽ പൗലൂസ് റമ്പാനെ ചുമതലപ്പെടുത്തി.

1897 വൃശ്ചികം 12 – സെമിനാരി ചാപ്പൽ കൂദാശ.

1898 – ശ്രീമൂലം തിരുനാൾ രാജാവ് സെമിനാരി സന്ദർശിച്ചു.

1898 നവംബർ 26 – കല്ലാശ്ശേരി പുന്നൂസ് ശെമ്മാശനും, കുറ്റിക്കാട്ടിൽ പൗലൂസ് ശെമ്മാശനും പരുമല തിരുമേനി വൈദികപട്ടവും, നവംബർ 29–ന് റമ്പാൻ സ്ഥാനവും സെമിനാരിയിൽ വച്ച് നൽകി.

1901 നവംബർ 25 – പുലിക്കോട്ടിൽ തിരുമേനിയുടെ പൗരോഹിത്യ സുവർണ്ണ ജൂബിലി ഏറ്റവും ആഘോഷമായി നടന്നു.

1902 നവംബർ 2 – പരുമലതിരുമേനി കാലംചെയ്തു.

1903 നവംബർ 2 – പരുമല വച്ച് വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനെ റമ്പാനാക്കി.

1904 ഫെബ്രുവരി 1 – ആലുവാ സെമിനാരി ശിലാസ്ഥാപനം.

1907 – ആലുവാ തൃക്കുന്നത്തു സെമിനാരി പ്രവർത്തനക്ഷമമായി.

1908 മെയ് 31 – യരുശലേമിൽ വച്ച്, അബ്ദുള്ളാ രണ്ടാമൻ പാത്രി യർക്കീസിൽ നിന്ന് വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനും, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനും മേല്പട്ടസ്ഥാനം പ്രാപിച്ചു.

1909 ജൂലൈ 11 – പുലിക്കോട്ടിൽ തിരുമേനി കാലംചെയ്തു.

1909 ആഗസ്റ്റ് 10 – സെമിനാരിയിൽ വച്ച് വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്താ ആയി സ്ഥാനമേൽക്കുന്നു.

1909 ഒക്ടോബർ – അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസും സംഘവും മലങ്കരയിൽ.

1911 ജൂൺ 8 – വട്ടശ്ശേരിൽ തിരുമേനിയെ അധികാരത്തിൽ നിന്ന് തള്ളി യതായി പാത്രിയർക്കീസിന്റെ കല്പന (പഴയസെമിനാരിയിൽ നിന്നു തന്നെ എഴുതപ്പെട്ടത്).

1912 മാർച്ച് 30/1087 മീനം 18 – സെമിനാരിയിൽ വട്ടശ്ശേരിൽ തിരുമേനി യുടെ അംഗരക്ഷകനായിരുന്ന ആനപാപ്പി വധം.

1912 സെപ്റ്റംബർ 15 – ഇന്ത്യയിലും മറ്റുമുള്ള മർത്തോമ്മാ ശ്ലീഹാ യുടെ സിംഹാസനത്തിന്റെ കാതോലിക്കായായി ബസേലിയോസ് പൗലൂസ് പ്രഥമനെ അബ്ദുൽ മിശിഹാ പാത്രിയർക്കീസിന്റെ മുഖ്യകാർ മ്മികത്വത്തിൽ വാഴിക്കുന്നു.

1913 മെയ് 2 – ഒന്നാം കാതോലിക്കാ കാലംചെയ്തു.

1923–1928 – സെമിനാരി അടഞ്ഞു കിടന്നു.

1925 – രണ്ടാം കാതോലിക്കാ (പ. ഗീവർഗീസ് പ്രഥമൻ ബാവാ) സ്ഥാന മേറ്റു.

1928 – വട്ടശ്ശേരിൽ തിരുമേനിക്ക് അനുകൂലമായി വിധിയുണ്ടായതിനെ തുടർന്ന് തിരുമേനി സെമിനാരിയിൽ താമസിച്ച് സെമിനാരി പഠനം പുന രാരംഭിച്ചു.

1928 – രണ്ടാം കാതോലിക്കാ കാലം ചെയ്തു

1929 – മൂന്നാം കാതോലിക്കാ (ബസേലിയോസ് ഗീവർഗീസ് രണ്ടാ മൻ) സ്ഥാനമേറ്റു.

1930 സെപ്റ്റംബർ 14 – സെമിനാരിയിൽ മലങ്കര അസോസ്യേഷൻ ചേർന്നു.

1931 ജൂലൈ 10 – മലങ്കര അസോസ്യേഷൻ കൂടി, ആധുനികരീതി യിൽ സെമിനാരി പ്രവർത്തിക്കാൻ തീരുമാനിച്ചു.

1933 – എം.ഡി. യിൽ തിയോളജിക്കൽ കോളജ് ആരംഭിക്കുന്നു (നാലു വർഷ കോഴ്സ്). 1933–37 വരെ ചെറിയമഠത്തിൽ സ്കറിയാ മല്പാന്റെ നേതൃത്വത്തിൽ സെമിനാരി പ്രവർത്തിച്ചു.

1934 ഫെബ്രുവരി 23 – വട്ടശ്ശേരിൽ തിരുമേനി കാലംചെയ്തു.

1934 ഡിസംബർ 26 – എം.ഡി. യിൽ അസോസ്യേഷൻ ചേർന്ന് സഭാ ഭരണഘടന പാസ്സാക്കി. ഗീവർഗീസ് ദ്വിതീയൻ ബാവായെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്തു.

1937 – സെമിനാരി പ്രവർത്തനം എം.ഡി. യിൽ നിന്ന് വീണ്ടും പഴയ സെമിനാരിയിലേക്ക് മാറ്റി. പക്ഷേ ക്ലാസ്സുകൾ "മുടന്തി" മാത്രം നടന്നു.

1941 – ഡീക്കൻ കെ. ഫിലിപ്പോസിന്റെ പഠനാനന്തര വരവോടെ സെമിനാരി എം.ഡി. യിൽ വീണ്ടും പ്രവർത്തിക്കാൻ ആലോചന മുറുകി. പ്രവർത്തനം തുടങ്ങി. ഫാ. കെ. ഡേവിഡ് പ്രിൻസിപ്പാൾ.

1941 ആഗസ്റ്റ് 25 – എം. എ. ചാക്കോ സെമിനാരിയിൽ വച്ച് അന്തരിച്ചു.

1942 മുതൽ എം.ഡി. യിൽ സെമിനാരി പ്രവർത്തനം കാര്യക്ഷമമായി നടന്നു.

1942–43 സെമിനാരി ന്യൂസ് ലറ്ററും, റിപ്പോർട്ടും പ്രസിദ്ധീകരിച്ചു. ചെറിയമഠത്തിൽ സ്കറിയാ മല്പാൻ പ്രിൻസിപ്പാൾ (1942–47).

1947 – ചെറിയമഠത്തിലച്ചൻ പൂനയ്ക്ക് പോയപ്പോൾ എൻ. എ. യൂഹാനോൻ മല്പാൻ പഠിപ്പിക്കാൻ ചേർന്നു. വി. കെ. മാത്യൂസ് കത്തനാർ സെമിനാരി ആക്ടിങ്ങ് പ്രിൻസിപ്പാൾ.

1948 – ചെറിയമഠത്തിൽ സ്കറിയാ മല്പാൻ തിരിച്ചെത്തി വീണ്ടും പ്രിൻസിപ്പാൾ.

1949 – ചെറിയമഠത്തിലച്ചൻ സ്വന്തം ഇടവകയായ വാഴൂർക്ക് പോയപ്പോൾ ഔഗേൻ മാർ തിമോത്തിയോസ് പ്രിൻസിപ്പാൾ (1949–51).

1951 – വി. കെ. മാത്യൂസ് റമ്പാൻ പ്രിൻസിപ്പാൾ.

1951 ഡിസംബർ 31 – കാതോലിക്കായുടെ ആസ്ഥാനം പഴയസെമിനാരിയിൽ നിന്ന് ദേവലോകത്തേക്ക് മാറ്റി.

1952 – ഡീക്കൻ എം. വി. ജോർജ് എം.ഡി. യിൽ സെമിനാരി അദ്ധ്യാപകനായി ചേർന്നു.

1952 – സെമിനാരിയിൽ അഖിലലോക ക്രൈസ്തവ യുവജനസംഘടന പ്രതിനിധികളുടെ കൂടിവരവ്.

1953 – വി. കെ. മാത്യൂസ് റമ്പാൻ, മാത്യൂസ് മാർ അത്താനാസ്യോസായി വാഴിക്കപ്പെട്ടു. കെ. എം. അലക്സാണ്ടർ പഠിപ്പിക്കാൻ ചേർന്നു.

1954 – ഡീക്കൻ റ്റി. ജെ. ജോഷ്വാ പഠിപ്പിക്കാൻ വന്നു.

1955 – ഫാ. കെ. ഫിലിപ്പോസ് വൈസ്പ്രിൻസിപ്പാൾ.

1958 – സുപ്രീംകോടതിവിധി കാതോലിക്കായ്ക്ക് അനുകൂലമായി.

1958 ഡിസംബർ 16 – സഭാസമാധാനം. പരസ്പര സ്വീകരണം പഴയ സെമിനാരിയിൽ വച്ച്.

1960 ജൂൺ 20 – സെമിനാരി പഠനം വീണ്ടും പഴയസെമിനാരിയിൽ. മറ്റദ്ധ്യാപകരോടൊപ്പം, ഞാർത്താങ്കൽ കോരുതു മല്പാൻ, പടുതോട്ടത്തിൽ അബ്രഹാം മല്പാൻ എന്നിവരും ചേരുന്നു.

1963 – സെമിനാരിയുടെ സൗത്ത്ബ്ലോക്കിന്റെ ആഫീസ്, അക്കാദമിക് വിംഗിന് അർമ്മീനിയൻ പാത്രിയർക്കീസ് വസ്ഗൻ ബാവാ തറക്കല്ലിട്ടു.

1964 മെയ് 22 – സമാധാനാന്തരീക്ഷത്തിൽ അന്ത്യോഖ്യൻ പാത്രിയർക്കീസ് യാക്കൂബ് മൂന്നാമന്റെ സന്ദർശനവും ഔഗേൻ ബാവായുടെ വാഴ്ചയും.

1965 – 150–ാം ജൂബിലി ആഘോഷം. സെറാമ്പൂർ അഫിലിയേഷൻ. ജൂബിലി സമ്മേളനം. സുവനീർ.

1966 – പുതിയ സൗത്ത് ബ്ലോക്ക് മന്ദിരത്തിന്റെ പൂർത്തീകരണം. ഫാ. കെ. ഫിലിപ്പോസ് മുതലായവർ മെത്രാന്മാരാകുന്നു.

1966 – ഫിലിപ്പോസ് മാർ തെയോഫിലോസ് സെമിനാരി പ്രിൻസിപ്പാൾ. ഫാ. എം. വി. ജോർജ് വൈസ് പ്രിൻസിപ്പാൾ. ഫാ. കെ. എം. അലക്സാണ്ടർ ബഴ്സാർ.

1967 – ഫാ. റ്റി. പോൾ വർഗീസ് പ്രിൻസിപ്പാൾ.

1969 ജനുവരി 7 – സൗത്ത്ബ്ലോക്കിലെ ഹോസ്റ്റൽ, ഓഡിറ്റോറിയം വിങ്ങിന്റെ കൂദാശ. ഉത്ഘാടനം അർമ്മീനിയൻ പാത്രിയർക്കീസ് ജസ്റ്റീനിയൻ.

1971 – സെമിനാരി ഭരണഘടന പാസാക്കുന്നു.

1972 – അലുമ്നി അസോസ്യേഷൻ. മാർത്തോമ്മാശ്ലീഹായുടെ 19–ാം ചരമശതാബ്ദി ആഘോഷം. സെമിനാരിക്ക് 5 ലക്ഷം രൂപ ഫണ്ട് സമാഹരണാരംഭം.

1973 – മുൻ പ്രിൻസിപ്പാൾ മാത്യൂസ് മാർ അത്താനാസ്യോസിന് സെറാമ്പൂർ ഡോക്ടറേറ്റ്.

1974 – സോഫിയാ സെന്റർ പ്രവർത്തനാരംഭം.

1975 ഫെബ്രുവരി 16 – സെമിനാരി അദ്ധ്യാപകരായ ഫാ. പോൾ വർഗീസ്, ഫാ. എം. വി. ജോർജ്, ഫാ. കെ. സി. തോമസ് മുതലായവർ മെത്രാന്മാരായി.

1975 ഒക്ടോബർ 27 – സെമിനാരിയിൽ വച്ച്, ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സ്ഥാനാരോഹണം.

1975 ഡിസംബർ 8 – ഔഗേൻ ബാവാ കാലം ചെയ്തു.

1977 ജനുവരി 25 – നോർത്ത് ബ്ലോക്ക് കൂദാശ. പ. മാത്യൂസ് പ്രഥമൻ ബാവാ. ഉത്ഘാടനം റഷ്യൻ പാത്രിയർക്കീസ് പീമൻ ബാവാ.

1979–80 – FFRRC - M.Th. പഠനാരംഭം. ഫാ. ഡോ. വി. സി. ശമുവേൽ വിസിറ്റിങ്ങ് പ്രൊഫസർ.

1984 ജനുവരി 31 – ഫെബ്രുവരി 4. സെറാമ്പൂർ കോൺവൊക്കേഷൻ സെമിനാരിയിൽ

1984 ജൂലൈ 28 – ദിവ്യബോധനം പഠന പദ്ധതിയുടെ ആരംഭം.

1984 നവംബർ 18 – ഫാ. കെ. എം. അലക്സാണ്ടർ ദിവംഗതനായി. ഫാ. റ്റി. ജെ. ജോഷ്വാ വൈസ്പ്രിൻസിപ്പാൾ.

1984 നവംബർ 24 – എം.ജി.ഡി. ആർക്കൈവ്സ് ഉത്ഘാടനം.

1986–87 – ചാപ്പൽ പടിഞ്ഞാറോട്ട് നീട്ടിപ്പണിതു.

1988 – ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിന്റെ പ്രാരംഭം (ഉദ്ഘാടനം 1989 ജനുവരി 9 റൂമേനിയൻ പാത്രിയർക്കീസ് തിയോക്ടിറ്റസ് ബാവാ).

1989 ജനുവരി – തിരുവചനഭാഷ്യം ആദ്യ ഗ്രന്ഥ പ്രകാശനം.

1989–90 – 175–ാം ജൂബിലി ആഘോഷം. ജൂബിലി സുവനീർ.

1991 നവംബർ 25 – സെമിനാരി സ്ഥാപകന് “സഭാജ്യോതിസ്” എന്ന അഭിധാനം സഭ നൽകി.

1992 നവംബർ 24 – എം.ജെ.ഡി. മൈക്രോഫിലിം ലൈബ്രറി ഉത്ഘാടനം.

1992 – ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സപ്തതിയും മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ ഉത്ഘാടനവും.

1993 ജൂലൈ – ശ്രുതി മന്ദിരം (175–ാം ജൂബിലി മന്ദിരം) ഉത്ഘാടനം.

1993 നവംബർ – സഭാവിജ്ഞാനകോശം പ്രസിദ്ധീകരിച്ചു.

1993 നവംബർ 28 – സെമിനാരി മല്പാൻ എൻ. കെ. കോരുതു മല്പാന് "മലങ്കര മല്പാൻ" സ്ഥാനം.

1994 – ഫാ. ഡോ. കെ. എം. ജോർജ് വൈസ് പ്രിൻസിപ്പാൾ.

1995 സെപ്റ്റംബർ 19 – ഭിലായിൽ സെമിനാരി.

1996 – പ്രത്യാശാ കൗൺസലിങ്ങ് പരിശീലനപദ്ധതി ആരംഭിച്ചു.

1996 – സൂമോറോ ക്വയർ രൂപീകരണം.

1996 നവംബർ 8 – പ. മാത്യൂസ് പ്രഥമൻ ബാവാ കാലം ചെയ്തു.

1996 നവംബർ 24 – ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് കാലം ചെയ്തു.

1997 ഫെബ്രുവരി – ഫാ. ഡോ. കെ. എം. ജോർജ് പ്രിൻസിപ്പാൾ.

1997 സെപ്റ്റംബർ 28 – ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് കാലം ചെയ്തു.

1998 – ഫാ. ഡോ. ജേക്കബ് കുര്യൻ വൈസ്പ്രിൻസിപ്പാൾ. ഫാ. ഡോ. ജോൺസ് ഏബ്രഹാം ബഴ്സാർ.

2000 – സെമിനാരി കോഴ്സ് 5 വർഷമാക്കുന്നു.

2002 നവംബർ 25 – സ്മൃതി മന്ദിരം ഉത്ഘാടനം.

2003 ഫെബ്രുവരി 24 – വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചു.

2004 – സെമിനാരി സ്റ്റാഫിന് സേവന–വേതന വ്യവസ്ഥ സുന്നഹദോസ് പാസ്സാക്കി.

2004 നവംബർ 23 – സ്രോതസ്സ് കൂദാശ.

2004 – പ. ഔഗേൻ ബാവായുടെ സ്മരണയ്ക്ക്, സുറിയാനി ഗ്രന്ഥശേഖരം.

2005 – ശ്രുതി മ്യൂസിക് ലൈബ്രറി ഉത്ഘാടനം.

2005 സെപ്റ്റംബർ 17 – ഗോവയിൽ വച്ച് രണ്ടു സെമിനാരി വിദ്യാർത്ഥികളുടെ ദാരുണമായ മുങ്ങിമരണം.

2005 ഒക്ടോബർ 31 – പ. ദിദിമോസ് പ്രഥമൻ ബാവാ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്തു.

2006 ഡിസംബർ 9 – ലാംഗ്വേജ് ലാബ് ഉത്ഘാടനം.

2007 – 'രാഗോത്സവ്' ക്വയർ ഫെസ്റ്റിവൽ.

2008 ജനുവരി 12 – ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിനും ഫാ. റ്റി. ജെ. ജോഷ്വായ്ക്കും "ഗുരുവന്ദനം."

2008 ജൂലൈ – പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമന് "മലങ്കരസഭാ തേജസ്സ്" എന്ന അഭിധാനം സഭ നൽകി.

2008 നവംബർ 8 – ഡിജിറ്റൽ റെക്കാർഡിംഗ് സ്റ്റുഡിയോ ഉത്ഘാടനം. അർമ്മീനിയൻ പാത്രിയർക്കീസ് കരെക്കിൻ രണ്ടാമൻ.

2008 ഡിസംബർ 31 – എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസും സംഘവും സെമിനാരി സന്ദർശിച്ചു.

2009 ഏപ്രിൽ-മെയ് – സൂമോറോ ഗായകസംഘത്തിന് അന്തർദേശീയ മത്സരത്തിൽ സമ്മാനം.

2009 ജൂലൈ 13 – പഴയസെമിനാരി മാനേജിംഗ് കമ്മിറ്റിഹാൾ (കമ്മിറ്റി മാളിക) "സഭാമ്യൂസിയം" ആയി പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമന്റെ ചരമശതാബ്ദിയോടനുബന്ധിച്ച് ആവിഷ്ക്കരിച്ചു.

2009 ആഗസ്റ്റ് – കെ. വി. മാമ്മൻ രചിച്ച സെമിനാരിയെക്കുറിച്ചുള്ള പ്രഥമ ഗ്രന്ഥം "പഴയസെമിനാരി: മലങ്കരസഭയുടെ പവിത്ര ഹൃദയം" പ്രകാശനം ചെയ്തു.

2009 ഒക്ടോബർ 24 – ദിവ്യബോധനം രജതജൂബിലി സമ്മേളനം പരുമലയിൽ.

2010-2011 – സെമിനാരി കോഴ്സ് വീണ്ടും നാലു വർഷം.

2010 ഫെബ്രുവരി 25 – അർമ്മീനിയൻ സുപ്രീം കാതോലിക്കാ അരാം പ്രഥമൻ സെമിനാരി സന്ദർശിച്ചു.

2010 നവംബർ 1 – പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് രണ്ടാമൻ കാതോലിക്കായുടെ സ്ഥാനാരോഹണം.

2012 ഫെബ്രുവരി 16 – ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കാലംചെയ്തു.

2012 ഫെബ്രുവരി 24 – പഴയസെമിനാരിയുടെ പുനർ നിർമ്മിച്ച പ്രവേശനകവാടം ഉത്ഘാടനം.

2012 മാർച്ച് 1 – ഫാ. ഡോ. ജേക്കബ് കുര്യൻ പ്രിൻസിപ്പാൾ.

2012 ആഗസ്റ്റ് 11 – ഫാ. ഡോ. കെ. എം. ജോർജിന് 'ഗുരുവന്ദനം.'

2012–13 – ശ്രുതി പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിപ്ലോമാ കോഴ്സ്.

2012 സെപ്റ്റംബർ 26 – സോഫിയാ ബൈബിൾ സ്റ്റഡി പ്രോഗ്രാം ഉത്ഘാടനം.

2013 ഫെബ്രുവരി 13 – ഫാ. റ്റി. ജെ. ജോഷ്വായ്ക്ക് ശതാഭിഷേക പ്രണാമം.

2013 ഫെബ്രുവരി 19, 20, 21 – 'ദ്വിശതാബ്ദി ചരിത്രസെമിനാറുകൾ.'

2013 ആഗസ്റ്റ് – "മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സ്റ്റഡീസ്" ജേർണൽ പ്രകാശനം.

2014 ജനുവരി 28 – ദ്വിശതാബ്ദി വിളംബര റാലി.

2014 ഫെബ്രുവരി 2 – ദ്വിശതാബ്ദി ഉത്ഘാടനം. തിരുവചനഭാഷ്യം (ദ്വിശതാബ്ദി പതിപ്പ്) രണ്ടാം പതിപ്പ് രണ്ടാം വാല്യം പ്രകാശനം. പഴയ സെമിനാരി സഭയുടെ പൈതൃകകേന്ദ്രമായി പ്രഖ്യാപിച്ചു.

പഴയസെമിനാരി സംസ്ഥാനത്തിന്റെ അംഗീകൃത പൈതൃകകേന്ദ്രം. 'സാന്ത്വന ഹോംകെയർ' ഉത്ഘാടനം. ഫിലോസഫി ഈസ്റ്റ് & വെസ്റ്റ് പ്രകാശനം. മലങ്കര പൈതൃക പഠനഗ്രന്ഥശേഖരം ഡിജിറ്റൽ ലൈബ്രറി ഉത്ഘാടനം.

2014 മാർച്ച് 5 – ഫാ. സി. സി. ചെറിയാന് "ഗുരുവന്ദനം."

2014 മെയ് 26 – പ. ദിദിമോസ് പ്രഥമൻ ബാവാ കാലം ചെയ്തു.

2014 ജൂലൈ 18 – ഗ്രീൻകാമ്പസ് പദ്ധതി.

2014 സെപ്റ്റംബർ 16 – ദ്വിശതാബ്ദി അലുമ്നി ആഗോള സമ്മേളനം. ബഹുഭാഷാ കുർബ്ബാന തക്സാ ദ്വിശതാബ്ദി എഡിഷൻ പ്രകാശനം ചെയ്തു.

2014–15 – പുതിയ ആറ്റുതീരപാതയും റമ്പാൻകടവു നിർമ്മാണവും.

2015 ജനുവരി 20 – ഓർത്തഡോക്സ് – മാർത്തോമ്മാ സെമിനാരി കുടുംബങ്ങളുടെ ദ്വിശതാബ്ദി സംഗമം.

2015 ഫെബ്രുവരി 4–7 – സെറാമ്പൂർ കോൺവൊക്കേഷൻ പഴയസെമി നാരിയിൽ

2015 ഫെബ്രുവരി – രണ്ടു “ദീപ്തി”കൾ. സെറാമ്പൂർ കോൺവൊക്കേഷൻ സ്പെഷൽ (ഇംഗ്ലീഷ്), ദ്വിശതാബ്ദി സ്പെഷൽ.

2015 മാർച്ച് 4 – ഡീക്കൻ ഡോ. കെ. എ. ജോർജിന് ‘ഗുരുവന്ദനം.’

2015 മാർച്ച് 8 – “സൊമ്റോ” ദ്വിശതാബ്ദി സംഗീത വിരുന്ന്.

2015 മാർച്ച് 19 – “ശ്രേയസ്” ദ്വിശതാബ്ദി മന്ദിര കൂദാശ.

2015 മാർച്ച് 24 – ഡിജിറ്റൽ ലൈബ്രറി സമർപ്പണം.

2015 ഏപ്രിൽ 21 – ദ്വിശതാബ്ദി പോസ്റ്റൽ സ്റ്റാമ്പ് പ്രകാശനം.

2015 മെയ് 2 – ഫാ. ഡോ. ഒ. തോമസ് പ്രിൻസിപ്പാൾ.

2015 ജൂൺ 23 – ഫാ. ഡോ. ജേക്കബ് കുര്യന് ഗുരുവന്ദനം.

2015 ജൂലൈ – സെറാമ്പൂർ അംഗീകാരത്തോടെ ശ്രുതി ഡിപ്ലോമാ കോഴ്സ് ഉത്ഘാടനം.

2015 ആഗസ്റ്റ് 1 – യരുശലേം ഗ്രീക്ക് ഓർത്തഡോക്സ് സഭാദ്ധ്യക്ഷൻ അബൂനാ മക്കാറിയോസ് സെമിനാരി സന്ദർശിച്ചു.

2015 നവംബർ 26 – ദ്വിശതാബ്ദി സമാപന സമ്മേളനവും സെമിനാരി സ്ഥാപകന്റെ ചരമദ്വിശതാബ്ദി ആചരണ ഉത്ഘാടനവും.

2016 നവംബർ 20 – സെമിനാരി സ്ഥാപകന്റെ ചരമദ്വിശതാബ്ദി മഹാസമ്മേളനം കുന്നംകുളത്ത്. എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ മത്ഥിയാസ് വിശിഷ്ടാതിഥി.

2016 നവംബർ 23, 24 – സെമിനാരി സ്ഥാപകന്റെ ചരമദ്വിശതാബ്ദി സമാപനവും 200–ാം ഓർമ്മപ്പെരുന്നാളും. “പഴയസെമിനാരി: ചരിത്രവും സാക്ഷ്യവും” ഗ്രന്ഥ പ്രകാശനം.

2017 ഏപ്രിൽ 4 – പ്രിൻസിപ്പൽ ക്വാർട്ടേഴ്സ് ‘‘ശ്ലോമ്മോ” കൂദാശ.

## അനുബന്ധം

# സെമിനാരിയുടെ അലുമ്നി അംഗങ്ങളിൽ മേല്പട്ടക്കാർ ആയവർ

പേര്, ബാച്ച്, മേല്പട്ടനാമം എന്ന ക്രമത്തിൽ

ഫാ. റ്റി. ഇ. ജോർജ്, ?, ഗീവർഗീസ് മാർ ദീയസ്കോറോസ്.
ഫാ. കെ. സി. തോമസ്, 1948–52, തോമസ് മാർ മക്കാറിയോസ്.
ഫാ. പി. എം. കുറിയാക്കോസ്, 1953–57, കുറിയാക്കോസ് മാർ ക്ലിമ്മീസ്.
ഫാ. കെ. മത്തായി, 1954–58, മാത്യൂസ് മാർ എപ്പിപ്പാനിയോസ്.
ഫാ. കെ. കെ. മാത്യൂസ്, സ്പെഷ്യൽ സ്റ്റുഡന്റ്, മാത്യൂസ് മാർ ബർണബാസ്.
ഫാ. കെ. ജെ. ഗബ്രിയേൽ, 1966–1970, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്.
ഫാ. ജോർജ് കുര്യൻ, 1967–1971, ഗീവർഗീസ് മാർ കൂറിലോസ്.
ഫാ. കെ. ഐ. പോൾ, 1969–1973, പൗലൂസ് മാർ മിലിത്തിയോസ് (പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ).
ഫാ. ഡബ്ല്യു. എ. ചെറിയാൻ, 1969–1973, സഖറിയാ മാർ അന്തോണിയോസ്.
ഫാ. എം. എ. മത്തായി, 1973–1977, മാത്യൂസ് മാർ സേവേറിയോസ്.
ഫാ. വി. എം. ജെയിംസ്, 1974–1978, യാക്കോബ് മാർ ഏലിയാസ്.
ഫാ. പി. എസ്. യോഹന്നാൻ, 1974–1978, യൂഹാനോൻ മാർ പോളിക്കാർപ്പോസ്.
ഫാ. എം. സി. ചെറിയാൻ, 1974–1978, സഖറിയാ മാർ തെയോഫിലോസ്.
ഫാ. ബിനോയ് കുര്യൻ, 1976–1980, ഔഗേൻ മാർ ദീവന്നാസ്യോസ്.
ഫാ. ജി. ജോൺ, 1977–1981, യൂഹാനോൻ മാർ തേവോദോറോസ്.
ഫാ. ബി. സ്റ്റീഫൻ, 1979–1983, മാത്യൂസ് മാർ തേവോദോസ്യോസ്.
ഫാ. വർഗീസ് ജോൺ, 1979–1983, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്.
ഫാ. എം. ജോൺസൺ, 1982–1986, ജോഷ്വാ മാർ നിക്കോദിമോസ്.
ഫാ. മാത്യു ബേബി, 1983–1987, മാത്യൂസ് മാർ തിമോത്തിയോസ്.
ഫാ. ജോൺ പണിക്കർ എം., 1984–1988, യൂഹാനോൻ മാർ ദീയസ്കോറോസ്.
ഫാ. സാബു കെ. കുറിയാക്കോസ്, 1987–19991, സഖറിയ മാർ അപ്രേം.
ഫാ. ജോർജ് പുലിക്കോട്ടിൽ, 1987–1991, ഗീവർഗീസ് മാർ യൂലിയോസ്.
ഫാ. വി. എം. ഏബ്രഹാം, 1990–1994, ഏബ്രഹാം മാർ സെറാഫിം.

# സെമിനാരിയുടെ അലുമ്നി-ഫാക്കൽട്ടി അംഗങ്ങളിൽ മേല്പട്ടക്കാരായവർ

ഫാ. കെ. സി. തോമസ് - തോമസ് മാർ മക്കാറിയോസ്.
ഫാ. കെ. കെ. മാത്യൂസ് - മാത്യൂസ് മാർ ബർണബാസ്.
ഫാ. കെ. ജെ. ഗബ്രിയേൽ - ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്.
ഫാ. എം. എ. മത്തായി - മാത്യൂസ് മാർ സേവേറിയോസ്.
ഫാ. മാത്യു ബേബി - മാത്യൂസ് മാർ തിമോത്തിയോസ്.
ഫാ. ജോൺ പണിക്കർ എം. - യൂഹാനോൻ മാർ ദീയസ്കോറോസ്.
ഫാ. സാബു കുറിയാക്കോസ് - സഖറിയാ മാർ അപ്രേം.
ഫാ. ജോർജ് പുലിക്കോട്ടിൽ - ഗീവർഗീസ് മാർ യൂലിയോസ്.

# സെമിനാരി ഫാക്കൽട്ടി അംഗങ്ങളിൽ (Non-alumni) മേല്പട്ടക്കാർ ആയവർ

ഫാ. വി. കെ. മാത്യൂസ് - മാത്യൂസ് മാർ അത്താനാസ്യോസ് (പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ)
ഫാ. കെ. ഫിലിപ്പോസ് - ഫിലിപ്പോസ് മാർ തെയോഫിലോസ്.
ഫാ. എൻ. എ. യൂഹാനോൻ മല്പാൻ - യൂഹാനോൻ മാർ സേവേറിയോസ്.
ഫാ. എം. വി. ജോർജ് - ഗീവർഗീസ് മാർ ഒസ്താത്തിയോസ്.
ഫാ. ടി. പോൾ വർഗീസ് - പൗലൂസ് മാർ ഗ്രീഗോറിയോസ്.
ഫാ. കെ. ജി. ജോർജ് - ഗീവർഗീസ് മാർ ഈവാനിയോസ്.
ഫാ. ഫിലിപ്പോസ് തോമസ് - ഫിലിപ്പോസ് മാർ യൗസേബിയോസ്.
ഫാ. ജോൺ മാത്യൂസ് - യൂഹാനോൻ മാർ ദിമിത്രിയോസ്.

# ഗ്രന്ഥസൂചി

## ഈ ഗ്രന്ഥരചനയ്ക്ക് പ്രയോജനപ്പെട്ട ഗ്രന്ഥങ്ങളും പ്രസിദ്ധീകരണങ്ങളും


സെമിനാരി 150-ാം വർഷം, സ്മരണിക.

സെമിനാരി 175-ാം വർഷം, സ്മരണിക, 1990.

സെമിനാരി റിപ്പോർട്ടുകൾ

*കണ്ടനാട് ഗ്രന്ഥവരി*, ശെമവൂൻ മാർ ദീവന്നാസ്യോസ്, വ്യാഖ്യാനം: ഫാ. ഡോ. ജോസഫ് ചീരൻ, എം.ജെ.ഡി. പബ്ലീഷേഴ്സ്, കുന്നംകുളം, 2008.

*നിരണം ഗ്രന്ഥവരി*, പഠനവും സംശോധനവും, ഡോ. എം. കുര്യൻ തോമസ്, സോഫിയാ ബുക്സ്, കോട്ടയം, 2000.

*മലങ്കരസഭാ വിജ്ഞാനകോശം*, നവംബർ 1993.

*പഴയസെമിനാരി മലങ്കരസഭയുടെ പവിത്രഹൃദയം*, കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ് 2009.

*യുഗതേജസ്സ്*, ഫാ. ഡോ. ജേക്കബ് കുര്യൻ (എഡിറ്റർ), എം.ഒ.സി. കോട്ടയം, 2010.

*പഴയസെമിനാരി ചരിത്രവും സാക്ഷ്യവും*, 2016.

*നസ്രാണി കേസരി അക്കര കുര്യൻ റൈറ്റർ*, ഫാ. ഡോ. ജോസഫ് ചീരൻ & സി. ചെറിയാൻ, പശ്ചിമതാരക പബ്ലിഷേഴ്സ്, കോട്ടയം, 2010.

*പരുമലസ്മൃതി*, ഫാ. ഡോ. ജേക്കബ് കുര്യൻ (എഡിറ്റർ), മലങ്കര സഭാ മാസിക, 2012.

ഇടവകപ്പത്രിക

*ഫ്രാൻസിസ് ബുക്കാനന്റെ കേരളം*, വിവ. സി. കെ. കരീം, 1981.

*കാതോലിക്കേറ്റിന്റെ നിധി*, ബസേലിയോസ് റിസേർച്ച് സെന്റർ, വാകത്താനം, 2005.

*മലങ്കര നസ്രാണികൾ*, ഇസ്സഡ്. എം. പാറേട്ട് (വാല്യങ്ങൾ 1-10).

*മതോപദേശസാരങ്ങൾ*, വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ, പുനഃപ്രസിദ്ധീകരണം MGOCSM, 2000.

*കുഞ്ഞാടുകളുടെ വലിയ ഇടയന്മാർ*, കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 2012.

*സഭാജ്യോതിസ്സ്*, ജൂബിലി സ്മാരക സെമിനാർ പ്രബന്ധങ്ങൾ, 1991, ഫാ. ജോസഫ് ചീരൻ (എഡി.).

*പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811-ലെ മലയാളം ബൈബിളും*, ഫാ. ഡോ. ജോസഫ് ചീരൻ (എഡിറ്റർ), 2010.

*മലങ്കരസഭയുടെ ഗമാലിയേൽ*, കെ. വി. മാമ്മൻ, 1995.

*പരിശുദ്ധ ഔഗേൻ ബാവാ*, കെ. വി. മാമ്മൻ, 2000.

*മലങ്കരസഭാ ഗുരുരത്നം ഫാ. ഡോ. റ്റി. ജെ. ജോഷ്വാ*, ജോർജ് വർഗീസ് (എഡിറ്റർ), 2016.

*സഭാകവി സി. പി. ചാണ്ടി: മലങ്കരസഭയുടെ സ്വർഗ്ഗീയ കിന്നരം*, ജോയ്സ് തോട്ടയ്ക്കാട് & കെ. വി. മാമ്മൻ, കോട്ടയം, 1997.

*മണലിൽ അച്ചന്റെ സഭാസ്മരണകൾ*, കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 1992.

*ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്: മലങ്കരസഭയുടെ അംബാസഡർ*, കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 1985, 2011.

*ഇലഞ്ഞിക്കൽ ജോൺ വക്കീൽ: മങ്കോട്ടയിലെ മഹർഷി*, അഡ്വ. പി. സി. മാത്യു & കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 2003.

*മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെയും സഭയിലെ വിവിധ സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ഭരണഘടനകൾ*, കാതോലിക്കേറ്റ് ആഫീസ്, 1989.

*പ. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ: കേരള നവോത്ഥാനത്തിന്റെ പ്രഥമ പ്രവാചകൻ*, ഫാ. ഡോ. ജോസഫ് ചീരൻ, എം.ജെ.ഡി. പബ്ലീഷിങ്ങ് ഹൗസ്, കുന്നംകുളം, 2014.

*എന്റെ ആത്മീയ ജീവിതത്തിൽ ഊർജ്ജം പകർന്ന പിതാക്കന്മാർ*, ഫാ. ഡോ. ടി. ജെ. ജോഷ്വ, സി.എൽ.എസ്., 2015.

*ഒ. എം. ചെറിയാൻ: ജീവിതവും കൃതികളും*, ഡോ. സിബി തരകൻ, സാംസ്കാരിക വകുപ്പ്, കേരള സർക്കാർ, 2004.

*കടവിൽ വലിയ തിരുമേനി*, ഫാ. ഡോ. ജോസഫ് ചീരൻ, എം.ജെ.ഡി., കുന്നംകുളം, 2008.

*പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ 200-ാം ചരമ വാർഷിക സ്മരണിക* (മലങ്കരയുടെ നവോത്ഥാന നായകൻ), ഫുജൈറ, 2015.

*മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്കോപ്പാ*, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് (എഡിറ്റർ), 2006.

*പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ ഡയറിക്കുറിപ്പുകൾ*, ഡോ. യാക്കോബ് മാർ ഐറേനിയോസ്, സെന്റ് ഡയനീഷ്യസ് ഫൗണ്ടേഷൻ, 2009.

*മലങ്കരസഭാ പിതാക്കന്മാർ*, ഡോ. സാമുവൽ ചന്ദനപ്പള്ളി, സീഡീസ് ബുക്സ്, 1990, 2012.

*ഇന്ത്യൻ ഓർത്തഡോക്സ് സഭ എ.ഡി. 52-2007*, ഫാ. ഡോ. ജോസഫ് ചീരൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 2007.

*ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും*, ഫാ. ഡോ. ജോസഫ് ചീരൻ, അഡ്വ. പി. സി. മാത്യു, കെ. വി. മാമ്മൻ, 2002.

*ധീരോദാത്ത വിശുദ്ധൻ,* സി. കെ. കൊച്ചുകോശി, 1994.

*മലങ്കരസഭയുടെ സമുന്നത സാരഥികൾ എ.ഡി. 52-2012*, ഫാ. ഡോ. ജോസഫ് ചീരൻ, കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 2012.

*മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻസഭ*, ഇ. എം. ഫിലിപ്പ്, 1907.

*മലങ്കരസഭാ കേസുകളുടെ സമഗ്ര സമാഹാരം*, കെ. മാത്തൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 2009.

*കോട്ടയം പഴയസെമിനാരി സ്ഥാപകൻ: ജീവചരിത്രം*, ഫാ. ജോസ് പുലിക്കോട്ടിൽ, 1991.

*വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട*, ഫാ. ഡോ. ജോസഫ് ചീരൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 2001.

*ആർത്താറ്റ് പള്ളിപ്പാട്ടും ചരിത്രരേഖകളും*, അഡ്വ. പി. സി. മാത്യു, 1994.

*മലങ്കര അന്ത്യോഖ്യൻ ബന്ധം പത്തൊമ്പതാം നൂറ്റാണ്ടിന്റെ സൃഷ്ടി*, ഫാ. ഡോ. റ്റി. ഐ. വർഗ്ഗീസ്, മലങ്കരസഭാദീപം പബ്ലിഷേഴ്സ്, 1997.

*Church History of Travancore,* Agur, C. 1903.

*The Indian Christians of St. Thomas*, Brown L.W., Cambridge, 1956.

*The Orthodox Church of India*, David Daniel, 1972.

*History of Christianity in India. Source Materials*, M. K. Kuriakose, UTC for Serampoore, CLS, 1982.

*Truth Triumphs*, V. C. Samuel, 1986.

A Journey from Madras through the centuries of Mysore Canara and Malabar Vol. I-III, Fransis Buchanan.

*Faith of Our Fathers*, Cheeran V. Varghese, 2000.

*Christian Researches in Asia*, Rev. Claudius Buchanan, London, 1814.

*Orthodox Christianity in India*, Dr. C. V. Cherian, 2003.

*The Malabar Syrians and the Church Missionary Society 1816-1840*, P. Cheriyan, 1935.

## ചിത്രജാലകം

### സെമിനാരി സ്ഥാപകനും സഹായിച്ചവരും നയിച്ചവരും നടത്തുന്നവരും പ്രമുഖ വിദ്യാർത്ഥികളും



സെമിനാരി സ്ഥാപകൻ സഭാജ്യോതിസ്
ജോസഫ് മാർ ദീവന്നാസ്യോസ് (പുലിക്കോട്ടിൽ ഒന്നാമൻ)







കേണൽ മൺറോ, റാണി ലക്ഷ്മി ബായി, റാണി പാർവ്വതി ബായി







പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ, പ. പരുമല മാർ ഗ്രീഗോറിയോസ്, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്





തോമസ് നോർട്ടൺ ജോസഫ് ഫെൻ ബഞ്ചമിൻ ബെയിലി





പ. പൗലൂസ് പ്രഥമൻ കാതോലിക്കാ, പ. ഗീവർഗീസ് പ്രഥമൻ കാതോലിക്കാ, പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ





ചേപ്പാട്ട് മാർ ദീവന്നാസ്യോസ്, പുന്നത്ര മാർ ദീവന്നാസ്യോസ്, കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്





കോനാട്ട് മാത്തൻ മല്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ, പാമ്പാടി തിരുമേനി





ഫാ. കെ. ഡേവിഡ്, ഫാ. സി. ജെ. സ്കറിയാ മല്പാൻ, പ. ഔഗേൻ ബാവ





പ. മാത്യൂസ് പ്രഥമൻ ബാവ, ഫിലിപ്പോസ് മാർ തെയോഫിലോസ്, പ. മാത്യൂസ് ദ്വിതീയൻ ബാവ





യൂഹാനോൻ മാർ സേവേറിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഫാ. ഡോ. റ്റി. ജെ. ജോഷ്വ





ഫാ. കെ. എം. അലക്സാണ്ടർ, പൗലൂസ് മാർ ഗ്രീഗോറിയോസ്, ഫാ. എൻ. കെ. കോരുത് മല്പാൻ





മാത്യൂസ് മാർ ബർണബാസ്, തോമസ് മാർ മക്കാറിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്





ഫാ. ഡോ. വി. സി. ശമുവേൽ,ഫാ. ഡോ. കെ. എം. ജോർജ്, ഫാ. ഡോ. ജേക്കബ് കുര്യൻ





ഡീക്കൻ ഡോ. കെ. എ. ജോർജ്, ഫാ. സി. സി. ചെറിയാൻ, ഫാ. ഡോ. റ്റി. ഐ. വർഗീസ്





ഫാ. ഡോ. ബേബി വർഗീസ്, ഫാ. ഡോ. ഒ. തോമസ്, മാത്യൂസ് മാർ സേവേറിയോസ്





ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, യൂഹാനോൻ മാർ ദിമിത്രിയോസ്, ഫാ. ഡോ. എം. ഒ. ജോൺ





ഫാ. ഡോ. എം. പി. ജോർജ്, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, മാത്യൂസ് മാർ തിമോത്തിയോസ്





ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ യൂലിയോസ്, യൂഹാനോൻ മാർ ദീയസ്ക്കോറോസ്





സഖറിയാസ് മാർ അപ്രേം, ഫാ. മാത്യൂസ് ജോൺ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ





ഫാ. ഡോ. റജി മാത്യു, ഫാ. ഡോ. ജേക്കബ് മാത്യു, ഫാ. ഡോ. നൈനാൻ ജോർജ്





ഫാ. ഡോ. ജോസ് ജോൺ, ഫാ. ഡോ. യൂഹാനോൻ റമ്പാൻ, ഫാ. തോമസ് വർഗീസ്





ഫാ. സജി അമയിൽ, ഫാ. കെ. വി. ഏലിയാസ്, ഫാ. ഏബ്രഹാം തോമസ്





ഫാ. ഡോ. കെ. ഗീവർഗീസ്, ഫാ. ഡോ. ഫെലിക്സ് യോഹന്നാൻ, ഫാ. ഷിജു കോശി





ഫാ. പി. സി. തോമസ്, ഫാ. റ്റി. സി. ജേക്കബ്, ഫാ. റ്റി. വി. വർഗീസ്





ഫാ. പി. എ. കുറിയാക്കോസ്, ഫാ. പി. എം. ഗീവർഗീസ് റമ്പാൻ, ഫാ. ജോസഫ് വെണ്ടറപ്പിള്ളി





ഫാ. കെ. വി. ജോസഫ് റമ്പാൻ, ഫാ. എം. സി. കുറിയാക്കോസ്, ഫാ. കെ. സഖറിയാ റമ്പാൻ





അക്കര കുര്യൻ റൈട്ടർ, പനയ്ക്കൽ ഐപ്പുരു മുതലാളി, കണ്ടത്തിൽ വർഗീസ് മാപ്പിള





ഇലഞ്ഞിക്കൽ ജോൺ വക്കീൽ, എം. എ. ചാക്കോ, റാവുസാഹിബ് ഒ. എം. ചെറിയാൻ





കെ. സി. മാമ്മൻ മാപ്പിള, എ. എം. വർക്കി, ഇസഡ് എം. പാറേട്ട്





കെ. എം. ചെറിയാൻ, കെ. എം. മാത്യു, പി. സി. ചെറിയാൻ പടിഞ്ഞാറേക്കര





പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാം, ഇ. ജെ. ജോസഫ്





മാമ്മൻ വർഗീസ്, ഫാ. ഡോ. സി. റ്റി. ഈപ്പൻ, ഫാ. ഇ. പി. ജേക്കബ്





പുത്തൻകാവ് മാത്തൻ തരകൻ, ഫാ. റ്റി. ജെ. ഏബ്രഹാം, ഫാ. പി. വി. വർഗീസ്





ഫാ. സി. ഇ. ജോർജ്, ഫാ. കെ. എൽ. മാത്യു വൈദ്യൻ കോറെപ്പിസ്കോപ്പാ, പ്രൊഫ. സി. വി. ഏലിയാസ്





പ്രൊഫ. പോൾ സി. വർഗീസ്, പ്രൊഫ. എം. പി. ചാക്കോ, പ്രൊഫ. കെ. സി. ജോർജ്





ഗീവർഗീസ് മാർ ദീയസ്കോറോസ്, കുറിയാക്കോസ് മാർ ക്ലിമ്മീസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്





ഗീവർഗീസ് മാർ കൂറിലോസ്, പ. മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ, സഖറിയാസ് മാർ അന്തോണിയോസ്





യാക്കോബ് മാർ ഏലിയാസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, സഖറിയാ മാർ തെയോഫിലോസ്





ഔഗേൻ മാർ ദീവന്നാസ്യോസ്, യൂഹാനോൻ മാർ തേവോദോറോസ്, മാത്യൂസ് മാർ തേവോദോസ്യോസ്.





യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ജോഷ്വ മാർ നിക്കോദിമോസ്, ഏബ്രഹാം മാർ സെറാഫിം.




കോട്ടയം കോളജ്. 1824-ൽ കേണൽ വാൽഷ് വരച്ച രേഖാചിത്രം



പഴയസെമിനാരി നാലുകെട്ട്



പഴയസെമിനാരിയിലെ മലങ്കര മെത്രാപ്പോലീത്തായുടെ മുറി

# സെമിനാരി ദ്വിശതാബ്ദി







വൈദിക സെമിനാരി ദ്വിശതാബ്ദി:
പ. കാതോലിക്കാ ബാവാ പതാക ഉയർത്തുന്നു.



**വൈദിക സെമിനാരി ദ്വിശതാബ്ദി സ്മാരക സ്റ്റാമ്പ്**
**പ്രകാശനത്തിന്റെ പ്രൗഢമായ സമ്മേളനം**







**വൈദിക**
**സെമിനാരി**
**ദ്വിശതാബ്ദി**
**സ്മാരക സ്റ്റാമ്പ്**



**സൊമ്റോ: വൈദിക സെമിനാരി ദ്വിശതാബ്ദി സംഗീത വിരുന്ന്**



# ഉപസംഹാരക്കുറിപ്പ്

പഠിത്തവീടിന്റെ കഥ ഇനിയും തുടരുകയാണ്.
ആ കഥയ്ക്ക്, മർമ്മം ജ്വലിപ്പിക്കുന്ന അഗ്നി ആ ചാപ്പലിലുണ്ട്.
ആ കഥയ്ക്ക്, കർമ്മം കൊയ്യുന്ന ജ്ഞാനം ആ ഗ്രന്ഥപ്പുരയിലും, ഗുരുസാഗരത്തിലുമുണ്ട്.
ആ കഥയ്ക്ക്, നർമ്മം വിതറുന്ന കൂട്ടായ്മ ആ ഇടനാഴികളിലുണ്ട്.
ആ കഥയിൽ നിന്ന് ധർമ്മപ്രകാശം സ്വീകരിക്കുവാൻ മൺചിരാതുകളായ ശിഷ്യർ ഏറെയുണ്ട്.
എങ്കിലും, കാലത്തിന്റെ ചുളിവുകൾ വീണ ആ നാലുകെട്ടു മുത്തശ്ശിയെ ബലപ്പെടുത്താൻ, വീഴാതെ താങ്ങാൻ, ആരെങ്കിലും ഉണ്ടായാലേ പറ്റൂ. അതൊരടിയന്തിരാവശ്യം ആണ്. കാരണം, അവിടെ നിന്ന് പൂർണ്ണശാന്തിയുടെ ഒരു "രണ്ടാമൂഴം" തുടങ്ങുവാനുണ്ട്.
ദൈവാനുഭവത്തിന്റെ, ദൈവാശ്രയത്തിന്റെ, ആതൻസോ, ആലക്സാന്ത്രിയായോ, നിസിബിസോ, നളന്ദയോ, തക്ഷശിലയോ, ആകുവാനുള്ള "രണ്ടാമൂഴം"...
അതാണ് പഠിത്തവീടിന്റെ കഥയുടെ ബാക്കി.

ദൈവത്തിനു സ്തുതി.